# റിയാളുസ്സാലിഹീൻ

# സംഗ്രഹ പരിഭാഷ

[ Malayalam – മലയാളം – مليالم ]




## ഇമാം അബു സകരിയ്യ അന്നവവി (റ)




## വിവർത്തനം: അബ്ദുറഹ്മാൻ മദീനി

**പരിശോധന:**
**അബ്ദുറസാഖ് സ്വലാഹി**
**ഉമർ കോയ മദീനി**

WAQF FOUNDATION

http://www.waqff.com

Web Edition by:
islamhouse.com
1433 - 2012

# ഉള്ളടക്കങ്ങൾ

| വിഷയം | പേജ് |
| --- | --- |
|  |

بسم الله الرحمن الرحيم

# വിവർത്തക കുറിപ്പ്

**റിയാദ് വഖ്ഫ് ഫൗണ്ടേഷന്റെ** പ്രസിദ്ധീകരണ വിഭാഗം പുറത്തിറക്കിയ **'ഖുതൂഫുൻ മിൻ റിയാളിസ്സ്വാലിഹീൻ'** എന്ന ഗ്രന്ഥത്തിന്റെ മലയാള പരിഭാഷയാണ് വായനക്കാരുടെ കൈകളിലേക്ക് സമർപ്പിക്കുന്നത്.

ഇമാം നവവി(റ) യുടെ വിശ്വവിഖ്യാതമായ **'റിയാദുസ്സ്വാലിഹീൻ'** എന്ന ഗ്രന്ഥത്തിന്റെ സംഗ്രഹമാണ് ഈ കൃതി. ഇതിലുള്ള ഖുർആനിക വചനങ്ങളുടെ പരിഭാഷ ബഹു: ചെറിയമുണ്ടം അബ്ദുൽ ഹമീദ് മദനിയുടേയും കുഞ്ഞിമുഹമ്മദ്മദനി പറപ്പൂരിന്റെയും പരിഭാഷയെ അടിസ്ഥാനമാക്കിയാണ്. ഹദീസുകളുടെ പദാനുപദ തർജുമയല്ല പ്രത്യുത ഹദീസിൽ ഉദ്ദേശിക്കുന്ന ആശയമാണ് പരിഭാഷപ്പെടുത്തിയിട്ടുള്ളത്. അതിനായി വ്യാഖ്യാന ഗ്രന്ഥങ്ങൾ ഉപയോഗപ്പെടുത്തിയിട്ടുണ്ട്. ഇമാം നവവിയുടെ ശീർഷകങ്ങൾ ദീർഘിച്ചതും പല വിധികളും അടങ്ങിയിട്ടുള്ളതുമാകയാൽ വിവർത്തനത്തിലും അങ്ങനെ തന്നെ നിലനിർത്തിയിട്ടുണ്ട്. വിവർത്തനം കഴിയുന്നത്ര കൃത്യമാക്കാൻ ശ്രമിച്ചിട്ടുണ്ട്. തെറ്റുകൾ ശ്രദ്ധയിൽ പെടുന്നവർ ഉണർത്തണമെന്ന് അപേക്ഷിക്കുന്നു.

ഇതിന്റെ പൂർത്തീകരണത്തിന് പലരും സഹായിച്ചിട്ടുണ്ട്. അബ്ദുറസാഖ് സ്വലാഹി, ഉമർകോയ മദീനി എന്നിവരെ കൃതജ്ഞതയോടെ ഓർക്കുന്നു. ഇതിന്റെ മൂലഗ്രന്ഥം രചിച്ച ഇമാം നവവിക്കും സംഗ്രഹ കൃത്യം നിർവ്വഹിച്ചവർക്കും പ്രസാധകർക്കും ഇത് വായിക്കുന്നവർക്കും എല്ലാവർക്കും അർഹമുറാഹിമാം റബ്ബ് മഹത്തായ പ്രതിഫലം നൽകി അനുഗ്രഹിക്കട്ടെ. (ആമീൻ).

വിവ: അബ്ദുറഹ്മാൻ മദീനി
E-mail: armadeeni@gmail.com

بسم الله الرحمن الرحيم

# പ്രസാധക കുറിപ്പ്

الحمد لله رب العالمين والصلاة والسلام على رسوله الأمين وعلى آله وصحبه، أما بعد.

ഇമാം നവവിയെ പരിചയപ്പെടുത്തുന്നതിൽ ഏറ്റവും സമ്പൂർണമായിത്തോന്നുന്നത് ഇമാം ദഹബി അദ്ദേഹത്തെക്കുറിച്ച് വിവരിച്ചതാണ്.

ദഹബി പറയുന്നു: ഇമാം, ഹാഫിള്, മാതൃകായോഗ്യൻ, അതുല്യപ്രതിഭ, ഔലിയാക്കളുടെ തലവൻ, ശൈഖുൽ ഇസ്‌ലാം, ഉപകാരപ്രദമായ ഒട്ടനവധി കൃതികളുടെ രചയിതാവ്, ഹദീസ് വിജ്ഞാന ശാഖകളിലെ മുഴുവൻ മേഘലകളിലും വ്യക്തിമുദ്ര പതിപ്പിച്ച പണ്ഡിതൻ, പണ്ഡിതൻമാരുടെ വീക്ഷണ വ്യത്യാസത്തെക്കുറിച്ച് അഗാധമായി അറിവുനേടിയയാൾ, അതോടൊപ്പം വ്യക്തിശുദ്ധിയും ആത്മീയ ചിട്ടകളും മുറുകെപ്പിടിച്ച് ആരാധനകൾ നിർവഹിക്കുന്നതിൽ കഠിനപ്രയത്നം നടത്തിയ വ്യക്തിത്വം. ഭരണാധിപന്മാരുടേയും രാജാക്കന്മാരുടെയും മുമ്പിൽ നേരിട്ട് കയറിച്ചെന്നും എഴുത്തുകളിലൂടെയും അല്ലാഹുവിനെക്കുറിച്ച് മുന്നറിയിപ്പ് നൽകുകയും അവർക്ക് വേണ്ട ഉപദേശങ്ങൾ നൽകുകയും അവരുടെ കുറവുകൾ നിർഭയത്തോടെ അവർക്കുമുന്നിൽ അവതരിപ്പിക്കുകയും ചെയ്ത മഹാവ്യക്തിത്വം.

ഇമാം ഇബ്ൻ ഫറഹ് പറയുന്നു: ഇമാം നവവി മൂന്നുസ്ഥാനങ്ങൾ അലങ്കരിച്ചിരുന്നു. അതിലേതെങ്കിലുമൊന്ന് കൈവശമുള്ളയാളിലേക്ക് ആളുകൾ വിദൂര ദിക്കിൽ നിന്നു പോലും യാത്രചെയ്ത് എത്തുമായിരുന്നു. പാണ്ഡിത്യം, ഭൗതിക വിരക്തി, സദുപദേശം എന്നിവയായിരുന്നു അത്.

ഇമാം ഖുതുബുദ്ധീൻയുനീനി പറയുന്നു: ഇമാം നവവി ആരാധനകളിലും, വിരക്തിയിലും, പാണ്ഡിത്യത്തിലും, ഭയഭക്തിയിലും, സൂക്ഷ്മതയിലും, ഭൗതീകാഢംബര മോഡികൾ ഉപേക്ഷിക്കുന്നതിലുമെല്ലാം മുൻപന്തിയിലായിരുന്നു. ഒന്നിലധികം തവണ അദ്ദേഹം ളാഹിർ രാജാവിനെ നിർത്തി ഉപദേശിക്കുകയും അദ്ദേഹം അതുൾകൊള്ളുകയും ചെയ്യുകയുണ്ടായി എന്ന് പറയപ്പെടുന്നു. (തദ്കിറത്തുൽ ഹുഫ്ഫാള്)

മുകളിൽ പറഞ്ഞ ഇമാം നവവിക്കുണ്ടായിരുന്ന ഗുണങ്ങളും അദ്ദേഹത്തിനുണ്ടെന്നു നാം വിചാരിക്കുന്ന ആത്മാർത്ഥതയുമായിരിക്കാം അദ്ദേഹത്തിന്റെ കൃതികൾ പ്രചുരപ്രചാരം നേടുവാനും സർവാംഗീകൃതമായിത്തീരുവാനും കാരണമായത്. അതിന് ഏറ്റവും ഉത്തമമായ മാതൃകയാണ് തന്റെ 'റിയാദുസ്സാലിഹീൻ' എന്ന കൃതി. വിശുദ്ധ ഖുർആനിനു ശേഷം ലോകത്ത് ഇത്രയധികം പ്രചാരം നേടിയ മറ്റൊരു കൃതി ഉണ്ടാവില്ല. അതിനെ വിശേഷിപ്പിക്കുവാൻ ഏറ്റവും നല്ല വാചകം ഇമാം നവവി തന്നെ അതിനെക്കുറിച്ച് പറഞ്ഞതാണ്. ഒരു വ്യക്തിയെ ആത്മീയമായും ഭൗതികമായും സംസ്കരിക്കുവാനുതകുന്നതും, പരലോകത്ത് അയാൾക്ക് രക്ഷയാകുന്നതും വിശ്വാസത്തിനു പരിപോഷണം നൽകുന്നതുമായ വിവിധ മേഘലകളിൽ വന്നിട്ടുള്ള സ്വഹീഹായ ഹദീസുകളുടെ സംഗ്രഹമാകുന്നു ഈ കൃതി. ബുദ്ധികൂർമതയും ഭക്തിയുമുണ്ടായിരുന്ന മുൻഗാമികളുടെ പാത പിൻപറ്റുകയെന്നത് ഓരോ വിശ്വാസിയുടെയും ബാധ്യതയാണ്. അതിനുള്ള ഏറ്റവും നല്ല മാർഗം മഹാനായ മുഹമ്മദ് നബി തിരുമേനി(സ)യിൽ നിന്നും സ്വഹീഹായി വന്നിട്ടുള്ള ഹദീസുകളെ പിൻപറ്റുകയെന്നതാണ്.

ഒരു പ്രമുഖ പണ്ഡിതൻ തന്റെയടുക്കൽവന്ന ഒരു പറ്റം പ്രബോധകൻമാരെ ഇപ്രകാരം ഉണർത്തുകയുണ്ടായി. നിങ്ങളുടെ പ്രബോധനം ഇസ്‌ലാമിന്റെ ഏതെങ്കിലും ചില മേഖലകളിൽ മാത്രം ചുരുങ്ങിപ്പോകരുത്. മറിച്ച് അതിന്റെ മുഴുവൻ വശങ്ങളേയും ഉൾകൊള്ളുന്ന രൂപത്തിലും പ്രാമാണികമായ കാര്യങ്ങളെ മാത്രം അവലംബിച്ചുള്ളതുമായിരിക്കണം. ജനങ്ങൾക്ക് ഇസ്‌ലാമിക വിഞ്ജാനങ്ങൾ എത്തിച്ചുകൊടുക്കുന്നതോടൊപ്പം അവരുടെ ഈമാനികമായ മാനസിക വളർച്ചക്കും ജീവിത വിശുദ്ധിക്കും ഉപകരിക്കുന്ന തരത്തിലായിരിക്കണം. പ്രബോധിതരുടെ പശ്ചാതലങ്ങളോടിണങ്ങുന്നതും അവർക്കു ഗ്രാഹ്യമായതുമായ ശൈലിയിലായിരിക്കണം. അവർക്ക് നടപ്പിൽ വരുത്തുവാൻ കഴിയുന്ന രൂപത്തിലുള്ള ജീവസ്സുറ്റ കാര്യങ്ങളായിരിക്കണം നിങ്ങൾ ആളുകളോട് പ്രബോധനം നടത്തേണ്ടത്.

അദ്ദേഹം തുടർന്നു പറയുകയുണ്ടായി: പ്രസ്തുത ലക്ഷ്യങ്ങൾ സാക്ഷാൽകരിക്കാൻ കഴിയുന്ന ഒരു ഗ്രന്ഥമാണ് 'റിയാദുസ്സ്വാലിഹീൻ' എന്ന കൃതി. അത് ഒരുവശത്ത് ഇസ്‌ലാമിക നിയമങ്ങളേയും, അദ്ധ്യാപനങ്ങളേയും, മര്യാദകളേയും വിശദീകരിക്കുന്നതോടൊപ്പം ഒരു വിശ്വാസി തന്റെ രക്ഷിതാവുമായുള്ള ബന്ധവും തന്റെ സഹജീവികളോടുള്ള ബന്ധവും എപ്രകാരം ക്രമീകരിക്കണമെന്ന് വിവരിക്കുന്നു. കർമ്മപരമായ കാര്യങ്ങൾക്കൊപ്പം ഈമാനികാഭിവൃദ്ധിക്ക് ഉതകുന്ന കാര്യങ്ങളുമതിലുണ്ട്. മറുവശത്ത് അതിന്റെ രചയിതാവ് അവലംബിച്ചിരിക്കുന്നത് വിശുദ്ധ ഖുർആനിനേയും സ്വഹീഹായ ഹദീസുകളിൽ വന്നിട്ടുള്ള നബിചര്യകളേയുമാണ്. സ്വഹീഹായ ഹദീസുകൾ മാത്രമേ അതിൽ ഉദ്ധരിക്കുകയുള്ളൂവെന്ന് ഗ്രന്ഥകർത്താവ് നിബന്ധന വെച്ചിട്ടുണ്ട്. പ്രസ്തുത നിബന്ധനകൾ പാലിക്കുന്നതിൽ അദ്ദേഹം വിജയിക്കുകയും

ചെയ്തിരിക്കുന്നു. 1800 ലധികം ഹദീസുകൾ രേഖപ്പെടുത്തിയതിൽ നാൽപതോളം ഹദീസുകൾ മാത്രമാണ് സനദുകളുടെ കാര്യത്തിൽ വിമർശിക്കപ്പെട്ടിരിക്കുന്നത്. അതോടൊപ്പം അത്തരം ഹദീസുകളുടെ ആശയം ഖുർആനിലൂടെയോ, ഇതര ഹദീസുകളിലൂടെയോ സ്ഥിരപ്പെട്ടതാണുതാനും. മൂന്നാമതായി, വിശ്വാസികളുടെ ഹൃദയങ്ങളിലുള്ള ഈമാനിക വൃക്ഷത്തെ പരിപോഷിപ്പിക്കുന്നതിൽ ഈ ഗ്രന്ഥത്തിനുള്ള സ്വാധീനം പ്രാവർത്തികമായി പരീക്ഷിച്ച് തെളിഞ്ഞതുമാണ്. നാലാമതായി, അതു വിശുദ്ധ ഖുർആനിന്റേയും നബിചര്യയുടേയും രത്നച്ചുരുക്കവും ലളിതമായ സംഗ്രഹവുമാണ്. അവസാനമായി, മതപഠനവും പ്രബോധനവും നടത്തുന്നവർക്ക് അതൊരു കുറിപ്പായി ഉപയോഗിക്കാവുന്നതാണ്. കൂടുതൽ പഠനവും ഗവേഷണവും നടത്താൻ സമയമില്ലാത്തവർക്ക് അതുനോക്കി വായിച്ച് ചെറിയൊരു വിശദീകരണവും നൽകിയാൽ തന്നെ മതിയാകുന്നതാണ്.

ജനങ്ങൾക്കിടയിൽ ഈ കൃതിയുടെ പ്രചാരണം വ്യാപകമാക്കുന്നതിന്റെ ഭാഗമായി അതിൽ നിന്ന് ചില ഭാഗങ്ങൾ ഒഴിവാക്കി ഒരു ലഘുകൃതിയായി ഇതു പ്രസിദ്ധീകരിക്കുവാൻ പ്രസാധകർ തയ്യാറായിരിക്കുകയാണ്. വിവിധ ഭാഷകളിലേക്ക് പരിഭാഷപ്പെടുത്തുവാനും അതിന്റെ പ്രചാരണം ലളിതമാക്കുവാനും വേണ്ടിയാണ് അപ്രകാരം ചെയ്തിട്ടുള്ളത്.

ഗ്രന്ഥകാരന്റെ അഭിപ്രായങ്ങളും ആശയങ്ങളും അതുപോലെത്തന്നെ നിലനിർത്തിയിട്ടുണ്ട്. ഗ്രന്ഥകാരന്റെ മൂലകൃതിയുടെ അതേ ക്രമം തന്നെയാണ് ഇതിലും അവലംബിച്ചിട്ടുള്ളത്. ആവർത്തിച്ചുവന്ന ഹദീസുകൾ ഒരു സ്ഥലത്ത് പറയുകയും പിന്നീട് വരുമ്പോൾ അവിടേക്ക് മടങ്ങാൻ സൂചിപ്പിക്കുകയുമാണ് ചെയ്യുന്നത്. കൂടുതൽ വ്യക്തവും ആശയ സമ്പുഷ്ഠവുമായ പദങ്ങളുള്ള

ഹദീസുകൾ നിലനിർത്തി അതിലും താഴെയുള്ളവ ഒഴിവാക്കുകയാണ് ചെയ്തിട്ടുള്ളത്.

ഗ്രന്ഥകാരൻ പ്രാർത്ഥിച്ചതു പോലെ ഈ കൃതിയെ വായിക്കുന്നവർക്ക് സ്വർഗത്തിലേക്കുള്ള വഴികാട്ടിയായും തിന്മകളിൽ നിന്നുള്ള വിലങ്ങുതടിയായും അല്ലാഹു മാറ്റുമാറാകട്ടേ. ആമീൻ.

اللهم صل على محمد وعلى آل محمد كما صليت على آل ابراهيم وبارك على محمد وعلى آل محمد كما باركت على آل ابراهيم انك حميد مجيد

## ഇമാം നവവി ഒരു ലഘു പരിചയം

ശൈഖ് മുഹ്യുദ്ദീൻ അന്നവവി യഹ്‌യ ബിന് ഷറഫ് ബിന് മിറിയ് ബിന് ഹസൻ ബിന് ഹുസൈൻ ബിന് ജുമുഅഃ ബിന് ഹിസാം അൽ ഹിസാമി അന്നവവി, അശ്ശാഫിഈ അദ്ദിമശ്ഖി മുഹ്‌യുദ്ദീൻ അബൂ സകരിയ്യ എന്ന പേരിലറിയപ്പെടുന്ന വിഖ്യാത പണ്ഡിതൻ തന്റെ കാലത്തെ ഫുഖഹാക്കളിലെ നേതാവും ശാഫിഈ മദ്ഹബിന്റെ തലവനുമായിരുന്നു. ഹിജ്റ 631ൽ നവായിൽ ഭൂജാതനായി. ഖുർആൻ ഹൃദിസ്ഥമാക്കിയ ശേഷം 649ൽ ദമസ്കസിലേക്ക് വന്നു. നാലരമാസത്തിനുള്ളിൽ അത്തൻബീഹ് എന്ന കൃതിയും ശേഷിക്കുന്ന ഒരു വർഷത്തിലെ മാസങ്ങൾക്കിടയിൽ അൽ മുഹദ്ദബിന്റെ ആരാധനാപരമായ കാര്യങ്ങൾ വിവരിക്കുന്ന ഭാഗങ്ങളും പഠിച്ചു. പിന്നീട് പ്രമുഖ പണ്ഡിതൻമാരുടെ അടുക്കൽ ചെന്ന് വായനയാരംഭിച്ചു. ഒരു ദിവസം പന്ത്രണ്ടോളം വിഷയങ്ങൾ വിവിധ പണ്ഡിതൻമാരുടെയടുക്കൽ ചെന്ന് അദ്ദേഹം വായിച്ചിരുന്നുവത്രെ. പിന്നീട് ഗ്രന്ഥരചനയിൽ മുഴുകി, പലകൃതികളും പൂർത്തിയാക്കുകയും ചിലത് പൂർത്തിയാക്കാൻ കഴിയാതെ അദ്ദേഹം മരിക്കുകയും ചെയ്തു.

റിയാദുസ്സ്വാലിഹീൻ, റൗള, തൻബീഹ്, ശറഹു മുസ്‌ലിം, മിൻഹാജ്, അദ്കാർ, തിബ്‌യാൻ, ത്വബഖാത്തുൽ ഫുഖഹാ, തഹ്ദീബുൽ അസ്മാ, തഹ്ദീബുല്ലുഗാത്ത്, തഹ്‌രീർ തൻബീഹ് തുടങ്ങിയവ പൂർത്തിയാക്കിയ കൃതികളിൽപ്പെട്ടതാണ്.

അൽമജ്മൂഅ് എന്ന് പേരിട്ട ശറഹുൽ മുഹദ്ദബ് പൂർത്തിയാക്കിയിരുന്നുവെങ്കിൽ അതൊരു തുല്യതയില്ലാത്ത കൃതിയാകുമായിരുന്നു. പലിശയെക്കുറിച്ചുള്ള ഭാഗം വരെയാണ് അദ്ദേഹം രചിച്ചത്. ഹദീസുകളിലും, ഭാഷയിലും, ഫുഖഹാക്കളുടെ

അഭിപ്രായങ്ങളിലുമുള്ള അദ്ദേഹത്തിന്റെ അഗാധ ജ്ഞാനം അത് വെളിപ്പെടുത്തുന്നുണ്ട്.

അതോടൊപ്പം അനിതര സാധാരണമായ തഖ്വയും, സൽകർമ്മങ്ങൾ ചെയ്യുന്നതിനുള്ള ആവേശവും അദ്ദേഹത്തിനുണ്ടായിരുന്നു. സൂക്ഷ്മത, ഐഹീക വിരക്തി, ഒന്നിടവിട്ട ദിവസങ്ങളിൽ സുന്നത്ത് നോമ്പുകൾ പിടിക്കൽ തുടങ്ങിയവ അദ്ദേഹത്തിന്റെ പ്രത്യേകതകളിൽപ്പെട്ടതായിരുന്നു. തന്റെ പിതാവ് നവായിൽ നിന്നും എത്തിച്ചുകൊടുത്തിരുന്ന ഭക്ഷണ പദാർത്ഥങ്ങൾ മാത്രമായിരുന്നു പ്രധാനമായും അദ്ദേഹം ഭക്ഷിച്ചിരുന്നത്. രണ്ട് കറികൾ അദ്ദേഹം ഒരിക്കലും ഒരുമിച്ച് ഭക്ഷിച്ചിരുന്നില്ല.

ഇബ്നു ഖല്ലികാനിനു പകരമായി ഇഖ്ബാലിയായിലെ പഠന ക്ലാസുകൾ അദ്ദേഹം ഏറ്റെടുത്തു. പിന്നീട് അഷ്റഫിയ്യ പാഠശാലയിലെ ശൈഖുൽ ഹദീസ് സ്ഥാനം അദ്ദേഹം അലങ്കരിച്ചു വന്നു. സമയത്തിന്റെ വിലയുൾകൊണ്ട് അത് പാഴാക്കാതിരിക്കാൻ അതീവ ജാഗ്രത അദ്ദേഹം പുലർത്തിയിരുന്നു. ദമസ്കസിൽ താമസിക്കുന്നതിന്നിടയിൽ ഹജ്ജ് നിർവഹിച്ചു. 676 റജബ് 24ന് അദ്ദേഹം നവായിൽ നിര്യാതനായി. അവിടെത്തന്നെ ഖബറടക്കുകയും ചെയ്തു.[1]

[1] ഇബ്നുകഥീറിന്റെ അൽബിദായ, വാല്യം 17 പേജ് 539

# ഗ്രന്ഥകർത്താവിന്റെ ആമുഖം

ഏകാതിപധിയും ഏറെ പൊറുക്കുന്നവനുമായ ഉന്നതനും പ്രതാപിയുമായ അല്ലാഹുവിന് സർവ്വ സ്തുതിയും. ബുദ്ധിയും വിവേകവും ദീർഘദൃഷ്ടിയുമുള്ളവർക്ക് മുന്നറിയിപ്പായി അവൻ പകലിനെ രാവുകൊണ്ട് പൊതിയുന്നു. തന്റെ അടിമകളിൽ നിന്ന് അവൻ ഉദ്ദേശിക്കുന്നവരെ തെരഞ്ഞെടുത്ത് ഭൗതീക ജീവിതത്തിൽ വിരക്തിയുള്ളവരാക്കുകയും രക്ഷിതാവിന്റെ സ്മരണയിൽ മുഴുകിക്കഴിയുവാനും സ്ഥിരതാമസത്തിനുള്ള സായൂജ്യ സങ്കേതത്തിനു വേണ്ടി പ്രയത്നിക്കുവാൻ അനുഗ്രഹം നൽകുകയും ചെയ്തിരിക്കുന്നു. രക്ഷിതാവ് കോപിക്കുന്ന കാര്യങ്ങളിൽ നിന്ന് അവർ അകന്ന് നിൽക്കുകയും സ്ഥലകാല വ്യത്യാസമന്യേ അവരതിൽ ഉറച്ചുനിൽക്കുകയും ചെയ്തു.

ഏറ്റവും വിശുദ്ധവും ഉന്നതവുമായ രൂപത്തിൽ ഞാൻ അവനെ സ്തുതിക്കുന്നു. പുണ്യവാനും, കാരുണ്യവാനുമായ അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ല. നമ്മുടെ നേതാവും സൻമാർഗത്തിലേക്ക് മാലോകരെ വഴിതെളിയിക്കുകയും ചെയ്ത മുഹമ്മദ് നബിﷺ അവന്റെ തിരുദൂതനും ദാസനുമാകുന്നു. അവന്റെ ഖലീലും പ്രിയപ്പെട്ടവനുമായ തിരുദൂതരിൽ അല്ലാഹുവിന്റെ കാരുണ്യം സദാകടാക്ഷിക്കുമാറാവട്ടെ. അവിടുത്തെ കൂട്ടുകുടുംബങ്ങളിലും അനുയായികളിലും ഇതര ദൂതൻമാരിലും സജ്ജനങ്ങളിലും അല്ലാഹു അത് വർഷിക്കുമാറാവട്ടെ.

അല്ലാഹു പറയുന്നു: **وما خلقت الجن والإنس إلا ليعبدون   الذاريات/٥٦**

**“ജിന്നുകളെയും മനുഷ്യരെയും എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല”. (സൂറ: ദാരിയാത്ത് : 56)**

ഈ ആയത്തിൽ നിന്നും മനുഷ്യരെ സൃഷ്ടിച്ചതിന്റെ ആത്യന്തിക ലക്ഷ്യം അല്ലാഹുവിനുള്ള ആരാധനയാണെന്ന് വ്യക്തമാണ്. തങ്ങളുടെ സൃഷ്ടിപ്പിന്റെ ലക്ഷ്യത്തിലേക്ക് കുതിക്കൽ ഓരോരുത്തരുടേയും ബാധ്യതയാണ്. അതിനാൽതന്നെ ഭൗതിക ജീവിതം ശാശ്വതമല്ലെന്നും മറിച്ച് ശാശ്വത ഭവനത്തിലേക്കുള്ള യാത്രയാണെന്നും മനസ്സിലാക്കിയവരാകുന്നു യഥാർത്ഥത്തിൽ വിവേകികളും യുക്തിമാന്മാരുമായിരുന്ന സജ്ജനങ്ങൾ.

**വിശുദ്ധ ഖുർആനിൽ അല്ലാഹു പറയുന്നു:**

**إنما مثَلُ الحياةِ الدنيا كماء أنزلناه مِن السماء فاختلطَ بِهِ نبات الأرض مِما يأكُـلُ النـاس والأنعام حتى إذَا أخذَتِ الأرض زخرفَها وازينت وظن أهلُها أنهم قادِرونَ عليها أتاها أمرنا ليلاً أو نهارا فَجعلْناها حصِيدا كأن لم تغن بالأمس كذَلِك نفَصلُ الآياتِ لقَومٍ يتفَكرون** يونس/٢٤

**"നാം ആകാശത്ത് നിന്ന് വെള്ളം ഇറക്കിയിട്ട് അതുമൂലം മനുഷ്യർക്കും കാലികൾക്കും ഭക്ഷിക്കാനുള്ള ഭൂമിയിലെ സസ്യങ്ങൾ ഇടകലർന്നു വളർന്നു. അങ്ങനെ ഭൂമി അതിന്റെ അലങ്കാരമണിയുകയും, അത് അഴകാർന്നതാകുകയും, അവയൊക്കെ കരസ്ഥമാക്കാൻ തങ്ങൾക്ക് കഴിയുമാറായെന്ന് അതിന്റെ ഉടമസ്ഥർ വിചാരിക്കുകയും ചെയ്തപ്പോഴതാ ഒരു രാത്രിയോ പകലോ നമ്മുടെ കൽപന അതിന് വന്നെത്തുകയും, തലേദിവസം അവയൊന്നും അവിടെ നിലനിന്നിട്ടേയില്ലാത്ത മട്ടിൽ നാമവയെ ഉൻമൂലനം ചെയ്യപ്പെട്ട അവസ്ഥയിലാക്കുകയും ചെയ്യുന്നു. ഇതുപോലെ മാത്രമാകുന്നു ഐഹികജീവിതത്തിന്റെ ഉപമ. ചിന്തിക്കുന്ന ആളുകൾക്കു വേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരിക്കുന്നു". (സൂറ: യൂനുസ്: 24)**

ഒരു കവി പറയുകയുണ്ടായി:

''അല്ലാഹുവിന്റെ ക്രാന്തദർശികളായ ദാസൻമാർ ഐഹിക ജീവിതത്തിലെ മോടികൾ ഭയന്നപ്പോൾ അതിനെ മൊഴിചൊല്ലി.

ദുൻയാവിലേക്ക് നോക്കിയപ്പോൾ അത് ഒരാൾക്കും നിത്യവാസത്തിനുള്ളതല്ലെന്ന് തിരിച്ചറിഞ്ഞു.

അവരതിനെ ആഴക്കടലിനെപ്പോലെ കാണുകയും സൽകർമ്മങ്ങളെ അതിൽ നിന്നും രക്ഷപ്പെടുത്തുവാനുള്ള കപ്പലായി പരിഗണിക്കുകയും ചെയ്തു''.

അപ്പോൾ ഭൗതിക ജീവിതത്തിന്റെ അവസ്ഥ നാം പറഞ്ഞപോലെയായതിനാൽ മുൻഗാമികളായ ധിഷണാശാലികൾ ചെയ്തതു പോലെ ജീവിക്കൽ ഓരോ വിശ്വാസിയുടേയും കടമയാണ്. അതിനുള്ള ഏറ്റവും സൂക്ഷ്മമായ മാർഗം നബിﷺയിൽ നിന്നും സ്വഹീഹായ രൂപത്തിൽ വന്നിട്ടുള്ള നബിﷺയുടെ സ്വഭാവ ഗുണങ്ങൾ പകർത്തുവാൻ ശ്രമിക്കലാണ്.

**അല്ലാഹു ഖുർആനിൽ പറയുന്നത്,**

﴿ وَتَعَاوَنُوا۟ عَلَى ٱلْبِرِّ وَٱلتَّقْوَىٰ ۖ وَلَا تَعَاوَنُوا۟ عَلَى ٱلْإِثْمِ وَٱلْعُدْوَٰنِ ﴾ المائـــــدة: ٢

**“നിങ്ങൾ പുണ്യത്തിന്റെയും സൂക്ഷ്മതയുടേയും കാര്യത്തിൽ പരസ്പരം സഹകരിക്കുകയും, പാപത്തിന്റെയും അതിക്രമത്തിന്റെയും കാര്യത്തിൽ പരസ്പരം സഹകരിക്കാതിരിക്കുകയും ചെയ്യുക”** എന്നതാകുന്നു.

നബിﷺപറയുകയുണ്ടായി: ''ആരെങ്കിലും തന്റെ സഹോദരന്റെ സഹായത്തിലായിരിക്കുന്നിടത്തോളം അല്ലാഹു അവന്റെ സഹായത്തിലായിരിക്കും''. അവിടുന്ന് പറയുകയുണ്ടായി: ''ഒരു നന്മ പഠിപ്പിച്ച് കൊടുക്കുന്നയാൾക്ക് അതനുസരിച്ച് പ്രവർത്തിക്കുന്നവനെ പ്പോലെത്തന്നെ പ്രതിഫലമുണ്ട്''. അവിടുന്ന് പറഞ്ഞു: ആരെങ്കിലും ഒരു സന്മാർഗ്ഗത്തിലേക്ക് വല്ലവരെയും ക്ഷണിക്കുന്നുവെങ്കിൽ അത് പിമ്പറ്റു ന്നവരുടേതിന്ന് തുല്ല്യമായ പ്രതിഫലം അയാളിൽ കുറവുവരാത്ത രീതി യിൽ ക്ഷണിച്ച വ്യക്തിക്കും ലഭിക്കുന്നതാണ്. അവിടുന്ന് അലിؓയോട് പറയുകയുണ്ടായി: ''നീ മുഖേന ഒരാൾ സൻമാർഗത്തിലാകുന്നത് നൂറ് ചുവന്ന ഒട്ടകങ്ങൾ നിനക്ക് ലഭിക്കുന്നതിലേറെ ഉത്തമമാകുന്നു''.

ഈ കാര്യങ്ങളെല്ലാം മുന്നിൽവെച്ച് നോക്കിയപ്പോൾ നബിﷺയുടെ ഹദീസുകളിൽ തദ്വിഷയകമായി വന്നിട്ടുള്ള കാര്യങ്ങൾ ഒരു ലഘുകൃതിയായി ക്രോഢീകരിക്കുവാൻ ഞാൻ താൽപര്യപ്പെട്ടു. അത് ആളുകൾക്ക് പ്രയോജനപ്രദമായിത്തീരുമാറാകട്ടെ. ഹദീസുകളിൽ വന്നിട്ടുള്ള സ്വഭാവ ഗുണങ്ങൾ, മര്യാദകൾ, മനുഷ്യ ഹൃദയത്തെ ശുദ്ധീകരിക്കാനാവശ്യമായതും, ഭയഭക്തിയുടലെടുപ്പിക്കുന്നതുമായ കാര്യങ്ങൾ എന്നിവയെല്ലാമാകുന്നു ഇതിൽ ക്രോഢീകരിച്ചിരിക്കുന്നത്. വ്യക്തമായതും സ്വഹീഹുമായ ഹദീസുകൾ മാത്രമേ ഞാൻ ഇതിൽ പറുയുന്നുള്ളൂ. അവ ഉദ്ധരിച്ചവരിൽ പ്രധാനപ്പട്ടവരിലേക്ക് സൂചന നൽകുകയും ചെയ്യുന്നുണ്ട്. ഓരോ അദ്ധ്യായത്തിന്റെയും ആദ്യത്തിൽ തദ്വിഷയകമായി വന്നിട്ടുള്ള ആയത്തുകൾ ചേർത്തിരിക്കുന്നു. അത്യാവശ്യം വ്യക്തമാക്കേണ്ട പദങ്ങൾ അടിക്കുറിപ്പായി നൽകിയിരിക്കുന്നു. 'മുത്തഫഖുൻ അലൈഹി' എന്നത് കൊണ്ട് വിവക്ഷിക്കുന്നത് ബുഖാരിയും മുസ്ലിമും ഉദ്ധരിക്കുക എന്നതാകുന്നു.

ഈ ഗ്രന്ഥം, അത് വായിക്കുന്നവനെ തിന്മകളിൽ നിന്ന് തടയുകയും എല്ലാ നന്മകളിലേക്കും വഴിനടത്തുകയും ചെയ്യുക തന്നെ ചെയ്യും. ഇത് ഉപയോഗപ്പെടുത്തുന്ന സഹോദരന്മാരോട് എനിക്കും, ഗുരുനാഥന്മാർക്കും, എന്റെ മാതാപിതാക്കൾക്കും, സുഹൃത്തുക്കൾക്കും, മുഴുവൻ വിശ്വാസികൾക്കും വേണ്ടി പ്രാർത്ഥിക്കണമെന്നാണ് എനിക്ക് അപേക്ഷിക്കുവാനുള്ളത്. അല്ലാഹുവിനോട് ഞാൻ പ്രാർത്ഥിക്കുകയും അവനിൽ ഭരമേൽപ്പിക്കുകയും അവനെ അവലംബിക്കുകയും ചെയ്യുന്നു. അവൻ ഉന്നതനും പ്രതാപിയുമത്രെ.

## 1. ബാഹ്യവും ആന്തരികവുമായ മുഴുവൻ വാക്കുകളിലും പ്രവൃത്തികളിലും ഉദ്ദേശ ശുദ്ധിയും അല്ലാഹുവിന്റെ പ്രീതിയും കാംക്ഷിക്കേണ്ടതാണ്.

അല്ലാഹു പറയുന്നു:

وما أمروا إلا ليعبدوا الله مخلصين له الدين حنفاء ويقيموا الصلاة ويؤتوا الزكاة وذلك دين القيمة البينة/٥

"കീഴ്‌വണക്കം അല്ലാഹുവിന് മാത്രം ആക്കി കൊണ്ട് ഋജുമനസ്കരായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർത്തുവാനും സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം" (സൂറ: ബയ്യിന: ٥)

لن ينالَ الله لحومها ولا دماؤها ولكن يناله التقوى منكم ا ج/٣٧

"അവയുടെ മാംസമോ രക്തമോ അല്ലാഹുവിങ്കൽ എത്തുന്നതേയില്ല. എന്നാൽ നിങ്ങളുടെ ധർമ്മനിഷ്ഠയാണ് അവങ്കൽ എത്തുന്നത്". (സൂറ: ഹജ്ജ്: 37)

قُلْ إن تخفُوا ما في صدوركُم أو تبدوه يعلمه اللّهُ آل عمران /٢٩

"(നബിയേ,) പറയുക: നിങ്ങളുടെ ഹൃദയങ്ങളിലുള്ളത് നിങ്ങൾ മറച്ചു വെച്ചാലും വെളിപ്പെടുത്തിയാലും അല്ലാഹു അറിയുന്നതാണ്". (സൂറ: ആലു ഇംറാൻ: 29)

1. അമീറുൽ മുഅ്മിനീൻ ഉമറുബ്നുൽ ഖത്വാബ്ﷺ വിൽ നിന്ന്, അദ്ദഹം പറഞ്ഞു: നബിﷺ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിരിക്കുന്നു. പ്രവർത്തനങ്ങൾക്ക് പ്രതിഫലം നൽകുന്നത് ഉദ്ദേശമനുസരിച്ച് മാത്രമാകുന്നു. ഓരോ മനുഷ്യനും അവൻ ഉദ്ദേശിച്ചതെന്തോ അതാണ് ലഭിക്കുക. ആരെങ്കിലും അല്ലാഹുവിലേക്കും അവന്റെ ദൂതനിലേക്കുമാണ് പാലായനം നടത്തുന്നതെങ്കിൽ അയാളുടെ ഹിജ്റ അല്ലാഹുവിലേക്കും തിരുദൂതനിലേക്കും തന്നെയായിരിക്കും. ആരുടെയെങ്കിലും പാലായനം അയാൾ നേടാനുദ്ദേശിക്കുന്ന ഐഹിക ക്ഷേമത്തേയോ, വിവാഹം ചെയ്യാനുദ്ദേശിക്കുന്ന സ്ത്രീയേയോ ലക്ഷ്യമാക്കിയാണെങ്കിൽ അവനു ലഭിക്കുന്ന നേട്ടവും അതുതന്നെയായിരിക്കും. (മുത്തഫഖുൻ അലൈഹി)

മുഹദ്ദിസുകളുടെ തലവൻ ഇമാം അബ്ദുല്ലാഹ്മുഹമ്മദ് ബിന് ഇസ്മാഈൽ അൽ ബുഖാരിയും, അബുൽഹുസൈൻ മുസ്‌ലിം ഇബ്നു ഹജ്ജാജ് അന്നയ്സാബൂരിയും തങ്ങളുടെ ഗ്രന്ഥങ്ങളിൽ ഈ ഹദീസ് രേഖപ്പെടുത്തിയിരിക്കുന്നു. അവ രണ്ടുമാണ് വിശുദ്ധ ഖുർആനിനു ശേഷം വിരചിതമായ ഏറ്റവും സ്വീകാര്യമായ ഗ്രന്ഥങ്ങൾ.

2. വിശ്വാസികളുടെ മാതാവായ ആയിശ(റ) പറയുന്നു: നബി പറയുകയുണ്ടായി: ''കഅ്ബക്കെതിരെ യുദ്ധം ചെയ്യാൻ ഒരു സൈന്യം വരും. അവർ ബൈദാഇലെത്തിയാൽ[2] അവരുടെ ആദ്യം മുതൽ അവസാനം വരെയുള്ള മുഴുവനാളുകളെയും ഭൂമി വിഴുങ്ങിക്കളയും''. ആയിശ(റ) പറയുന്നു: അല്ലാഹുവിന്റെ ദൂതരെ, യുദ്ധം ചെയ്യാത്തവരായി ആ പ്രദേശങ്ങളിലുള്ള ആളുകളും അവിടങ്ങളിലുള്ള വ്യാപാര സ്ഥലങ്ങളുമൊക്കെ അക്കൂട്ടത്തിൽപ്പെടുമോ എന്ന് ഞാൻ ചോദിച്ചു.

[2] മക്കയുടേയും മദീനയുടേയും ഇടയിലുള്ള ഒരു പ്രദേശമാണ് ബൈദാ

അവിടുന്ന് പറയുകയുണ്ടായി: ''അവരുടെ ആദ്യം മുതൽ അവസാനം വരെ നശിപ്പിക്കപ്പെടുകയും പിന്നീട് അവരവരുടെ ഉദ്ദേശമനുസരിച്ച് അന്ത്യനാളിൽ പുനർജീവിപ്പിക്കപ്പെടുകയും ചെയ്യും''.

3. ജാബിർﷺ നിവേദനം: ഞങ്ങൾ നബി(സ)യുടെ കൂടെ ഒരു പട നീക്കത്തിലായിരുന്നപ്പോൾ അവിടുന്ന് പറയുകയുണ്ടായി: നിങ്ങളുടെ കൂടെ താഴ്‌വാരങ്ങളും സമതലങ്ങളും താണ്ടിക്കടന്ന് യാത്രചെയ്യുന്ന ഒരു വിഭാഗമാളുകൾ മദീനയിലുണ്ട്. (മനസ്സുകൊണ്ട്)അവർ നിങ്ങളുടെ കൂടെത്തന്നെയായിരുന്നു. നിങ്ങളുടെ കൂടെ പുറപ്പെടുന്നതിൽ നിന്നും അവർക്ക് തടസ്സമായത് രോഗമായിരുന്നു.

ചില റിപ്പോർട്ടുകളിൽ, ''എന്നാൽ പ്രതിഫലത്തിന്റെ കാര്യത്തിൽ അവർ നിങ്ങളോടൊപ്പം തന്നെയാണുള്ളതെന്നും''കൂടിയുണ്ട്. (മുസ്‌ലിം)

4. മഅ്നു ബിന്‌യസീദ്ﷺ വിൽ നിന്ന് നിവേദനം: എന്റെ പിതാവ് ദാനം ചെയ്യുന്നതിന്നായി അൽപം ദീനാറുകൾ പള്ളിയിൽ ഇരിക്കുകയായിരുന്ന ഒരാളുടെ സമീപം വെച്ചു. ഞാൻ പോയി അതെടുക്കുകയും വീട്ടിലേക്ക് കൊണ്ട് വരികയും ചെയ്തു. അത് കണ്ട എന്റെ പിതാവ് പറഞ്ഞു: ഞാൻ നിനക്ക് വേണ്ടിയായിരുന്നില്ല അത് ദാനം ചെയ്തത്. അപ്പോൾ ഞാൻ ആ വിഷയത്തിൽ നബിﷺയുടെ അടുത്ത് പരാതി പറഞ്ഞു. അപ്പോൾ തിരുമേനി പറഞ്ഞു: ''മഅ്ൻ, നിങ്ങൾ എടുത്തത് നിങ്ങൾക്കുള്ളത് തന്നെ. യസീദ്, നിങ്ങൾക്ക് നിങ്ങളുടെ ഉദ്ദേശമനുസരിച്ച് പ്രതിഫലമുണ്ടായിരിക്കും''. (ബുഖാരി)

5. അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ''അല്ലാഹു നിങ്ങളുടെ ശരീരങ്ങളിലേക്കും ബാഹ്യ

രൂപങ്ങളിലേക്കുമല്ല നോക്കുന്നത്, നിങ്ങളുടെ ഹൃദയങ്ങളിലേക്കത്രെ''. (മുസ്‌ലിം)

6. അബൂമൂസﷺവിൽ നിന്ന് നിവേദനം: ധീരത പ്രകടിപ്പിക്കുന്നതിനും, ലോകമാന്യത്തിനും, ഗോത്രമഹിമക്കുവേണ്ടിയും യുദ്ധം ചെയ്യുന്നവരിൽ ആരാണ് അല്ലാഹുവിന്റെ മാർഗത്തിൽ എന്ന് നബിﷺയോട് ചോദിക്കപ്പെട്ടു. അവിടുന്ന് പറഞ്ഞു: ''അല്ലാഹുവിന്റെ വചനത്തിന്റെ ഉന്നതിക്കു വേണ്ടി പോരാടുന്നവൻ മാത്രമാണ് അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്തവനായിത്തീരുക''. (മുത്തഫഖുൻ അലൈഹി)

7. അബൂബക്കർﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ''വാളുമായി ഏറ്റുമുട്ടുന്ന രണ്ട് വിശ്വാസികളിൽ കൊന്നവനും കൊല്ലപ്പെട്ടവനും നരകത്തിലാണ്''. ഞാൻ ചോദിച്ചു: പ്രവാചകരെ, അവരിൽ കൊലപാതകം നടത്തുന്നവൻ അങ്ങിനെത്തന്നെ, എന്നാൽ കൊല്ലപ്പെട്ടവന്റെ കാര്യമോ? നബിﷺ പറയുകയുണ്ടായി: ''അവൻ തന്റെ കൂട്ടുകാരനെ വധിക്കുവാൻ കൊതിച്ചവനായിരുന്നു''. (മുത്തഫഖുൻ അലൈഹി)

8. അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബി(സ) പറഞ്ഞു: വിശ്വാസിയുടെ പള്ളിയിൽ വെച്ചുള്ള ജമാഅത്ത് നമസ്കാരം തന്റെ വീട്ടിലും അങ്ങാടിയിലുമുള്ള നമസ്കാരത്തേക്കാൾ ഇരുപത്തിഏഴോളം മടങ്ങ് പ്രതിഫലാർഹമാണ്. അതെന്തുകൊണ്ടെന്നാൽ, ഒരാൾ പള്ളിയിലേക്ക് വുളു പിടിച്ച് പുറപ്പെടുമ്പോഴെല്ലാം നമസ്കാരമല്ലാതെ മറ്റൊന്നും അയാൾ ഉദ്ദേശിക്കുന്നില്ലങ്കിൽ പള്ളിയിലെത്തുന്നതുവരെ അവൻ വെക്കുന്ന ഓരോ കാലടികൾക്കുമനുസരിച്ച് അവന്റെ പദവി

ഉയർന്നുകൊണ്ടേയിരിക്കുകയും അവന്റെ തിന്മ മായ്ക്കപ്പെട്ടു കൊണ്ടുമിരിക്കും. അവൻ പള്ളിയിൽ പ്രവേശിച്ചു കഴിഞ്ഞാൽ പുറത്തുപോകുന്നത് വരെ നമസ്കരിക്കുന്നവനെപ്പോലെത്തന്നെ യായിരിക്കും. മലക്കുകൾ അവനു വേണ്ടി ഇങ്ങിനെ പ്രാർത്ഥിച്ചു കൊണ്ടിരിക്കും. അല്ലാഹുവേ, നീ അവനെ അനുഗ്രഹിക്കേണമേ; അവന് പൊറുത്തു കൊടുക്കേണമേ; അവന്റെ പശ്ചാതാപം സ്വീകരിക്കേണമേ. അവൻ തന്റെ ആ ഇരിപ്പിൽ ആരേയും ഉപദ്രവിക്കാതിരിക്കുകയും വുളു നഷ്ടപ്പെടാതിരുക്കുകയും ചെയ്യണമെന്ന് നിബന്ധനയുണ്ടതിന്. (മുത്തഫഖുൻ അലൈഹി)

9. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ തിരുമേനി അല്ലാഹുവിൽ നിന്ന് റിപ്പോർട്ട് ചെയ്ത് കൊണ്ട് പറയുന്നു: അല്ലാഹു നന്മയും തിന്മയും രേഖപ്പെടുത്തുകയും അത് വിശദീകരിക്കുകയും ചെയ്തു. ആരങ്കിലും ഒരു നന്മ ചെയ്യണമെന്ന് വിചാരിക്കുകയും പിന്നീട് അത് ചെയ്യാതിരിക്കുകയും ചെയ്താലും അനുഗ്രഹീതനായ രക്ഷിതാവ് അത് തന്റെയടുക്കൽ പരിപൂർണമായ ഒരു നന്മയായി രേഖപ്പെടുത്തും. അത് ചെയ്യുന്നുവെങ്കിൽ പത്ത് മുതൽ എഴുനൂറുവരെ ഇരട്ടിയായും അതിലധികമായും അത് രേഖപ്പെടുത്തും. ഒരു തിന്മചെയ്യണമെന്ന് വിചാരിക്കുകയും അത് ഒഴിവാക്കുകയും ചെയ്താൽ ഒരു പരിപൂർണ്ണ നന്മയായി അത് രേഖപ്പെടുത്തും. അത് പ്രാവർത്തികമാക്കിയാൽ ഒരു തിന്മ മാത്രം രേഖപ്പെടുത്തും. (മുത്തഫഖുൻ അലൈഹി)

## 2. പശ്ചാതാപം

പണ്ഡിതന്മാർ വിവരിക്കുന്നു: തെറ്റുകളിൽ നിന്നും തൗബ ചെയ്യൽ നിർബന്ധമാണ്. സൃഷ്ടികളുമായി ബന്ധമില്ലാത്ത പാപമാണങ്കിൽ അതിൽനിന്നുള്ള പശ്ചാതാപം സ്വീകാര്യമായിത്തീരണമെങ്കിൽ മൂന്ന് നിബന്ധനകൾ ആവശ്യമാണ്.

!. തെറ്റിൽ നിന്ന് പൂർണമായും ഒഴിവാകൽ.

!!. സംഭവിച്ച തെറ്റിനെസംബന്ധിച്ച് ഖേദമുണ്ടാവൽ.

!!!. ഒരിക്കലും അതിലേക്ക് മടങ്ങില്ലെന്ന് ദൃഢനിശ്ചയം ചെയ്യൽ.

ഏതെങ്കിലും ഒരു നിബന്ധന നഷ്ട്ടപ്പെട്ടാൽ പ്രസ്തുത പശ്ചാതാപം സ്വീകാര്യമായിരിക്കുകയില്ല. മനുഷ്യരുമായി ബന്ധമുള്ള കുറ്റങ്ങളാണെങ്കിൽ മുകളിൽ പറഞ്ഞ മൂന്ന് നിബന്ധനകൾക്ക് പുറമേ കുറ്റം ചെയ്ത വ്യക്തിയുടെ അവകാശത്തിൽ നിന്ന് ഒഴിവായിരിക്കേണ്ടതാണ്. പണമിടപാട് പോലുള്ളതാണങ്കിൽ അത് വീട്ടേണ്ടതാണ്. ആരോപണങ്ങളാണെങ്കിൽ അത് പിൻവലിച്ച് തന്നിൽ നിന്ന് പ്രതികാരമെടുക്കാൻ അവസരം കൊടുക്കേണ്ടതാണ്. അല്ലെങ്കിൽ വിട്ട്വീഴ്ച ചെയ്യാൻ ആവശ്യപ്പെടേണ്ടതാണ്. പരദൂഷണം പോലുള്ളതാണങ്കിൽ അതിൽ നിന്നും തന്നെ കുറ്റവിമുക്തനാക്കിത്തരുവാൻ അപേക്ഷിക്കേണ്ടതാണ്.

മുഴുവൻ പാപങ്ങളിൽ നിന്നും തൗബ ചെയ്യൽ നിർബന്ധമാണ്. മുഴുവൻ പാപങ്ങളിൽ നിന്നുമല്ലാതെ ചിലതിൽ നിന്നും മാത്രമാണെങ്കിൽ അത് സ്വീകരിക്കപ്പെടുമെന്നാണ് പണ്ഡിതൻമാരുടെ അഭിപ്രായം. ബാക്കി പാപങ്ങൾ അയാൾക്കുണ്ടായിരിക്കുകയും ചെയ്യും.

തൗബ ചെയ്യണമെന്നതിന് ഖുർആനിലും ഹദീസിലും നിരവധി രേഖകൾ കാണാവുന്നതാണ്. പണ്ഡിതൻമാരുടെ ഏകോപിച്ച അഭിപ്രായവും അതുതന്നെയാണ്.

**وتوبوا إلى اللهِ جميعا أيها المؤمنونَ لعلكُم تفْلِحونَ النور/٣١**

**"സത്യവിശ്വാസികളേ, നിങ്ങളെല്ലാവരും അല്ലാഹുവിങ്കലേക്ക് ഖേദിച്ചുമടങ്ങുക. നിങ്ങൾ വിജയം പ്രാപിച്ചേക്കാം". (സൂറ: ന്നൂർ: 31)**

**وأن استغفِروا ربكُم ثُم توبوا إليهِ هود/٣**

**"നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനോട് പാപമോചനം തേടുക യും എന്നിട്ട് അവനിലേക്ക് ഖേദിച്ചുമടങ്ങുകയും ചെയ്യുക". (ഹൂദ്: 3)**

**يا أيها الذِين آمنوا توبوا إلى اللهِ توبةً نصوحا التحر /٨**

**"സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവിങ്കലേക്ക് നിഷ്കളങ്ക മായ പശ്ചാത്താപം കൈക്കൊണ്ട് മടങ്ങുക". (തഹ്രീം: 8 )**

10. അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: അല്ലാഹുവാണ് സത്യം, ഒരു ദിവസം എഴുപതിലധികം പ്രാവശ്യം ഞാൻ അല്ലാഹുവിനോട് പൊറുക്കലി നെത്തേടുകയും തൗബ ചെയ്യുകയും ചെയ്യുന്നുണ്ട്. (ബുഖാരി)

11. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: തന്റെ ഭക്ഷണവും വെള്ളവുമുണ്ടായിരുന്ന ഭാണ്ഡവുമായി മരുഭൂമിയിൽ വെച്ച് തന്റെ പക്കൽ നിന്നും ഓടിപ്പോയ ഒട്ടകത്തെ അന്വേഷിച്ച് നിരാശനായി തളർന്ന് ഒരു മരച്ചുവട്ടിൽ അവശനായി ഇരിക്കുകയും ഉറങ്ങിപ്പോവുകയും ചെയ്ത വ്യക്തി പെട്ടെന്ന് തന്റെ മുന്നിൽ വന്ന് നിൽക്കുന്ന തന്റെ ഒട്ടകത്തിന്റെ കയർ പിടിച്ച്

അല്ലാഹുവിനോട് നന്ദി പറഞ്ഞുകൊണ്ട് 'അല്ലാഹുവേ നീയെന്റെ ദാസനും ഞാൻ നിന്റെ രക്ഷിതാവുമാണന്ന്' സന്തോഷാധിക്യത്താൽ തെറ്റിച്ചു പറഞ്ഞു പോയി. തദവസരത്തിൽ ആ മനുഷ്യന് ഉണ്ടാകുന്ന സന്തോഷത്തേക്കാളധികമാണ് തന്റെ ദാസൻ അല്ലാഹുവിലേക്ക് തൗബ ചെയ്തു മടങ്ങുമ്പോൾ അല്ലാഹുവിന്നുണ്ടാകുന്നത്. (മുസ്‌ലിം)

12. അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: സൂര്യൻ അസ്തമയസ്ഥാനത്തു നിന്ന് ഉദിക്കുന്നതിന് മുമ്പായി പശ്ചാതപിക്കുന്നവരുടെ തൗബ അല്ലാഹു സ്വീകരിക്കുന്നതാണ്. (മുസ്‌ലിം)

13. അബ്ദുള്ളാഹിബ്നു ഉമർ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ആത്മാവ് തൊണ്ടക്കുഴിയിൽ എത്തുന്നതിന് മുമ്പായി പശ്ചാതപിക്കുന്നവരുടെ തൗബ അല്ലാഹു സ്വീകരിക്കുന്നതാണ്. (തിർമിദി)

14. അബൂസഈദ് അൽഖുദ്‌രി ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: നിങ്ങളുടെ മുൻ സമുദായങ്ങളിൽപ്പെട്ടവരിലൊരാൾ തൊണ്ണൂറ്റിയൊൻപതു പേരെ വധിക്കുകയുണ്ടായി. അങ്ങിനെ ഭൂമിയിലെ ഏറ്റവും വലിയ പണ്ഡിതനെ കുറിച്ച് അന്വേഷിച്ചപ്പോൾ ഒരു സന്യാസിയുടെ അടുക്കൽ എത്തി. അയാളോട് തനിക്ക് തൗബയുണ്ടാകുമോ എന്ന് ചോദിക്കുകയും ചെയ്തു. അപ്പോൾ അയാൾ പറഞ്ഞു: ഇല്ല. അതോടെ ആ സന്യാസിയെ അയാൾ വധിച്ചു; നൂറു തികച്ചു. പിന്നീട് ഭൂമിയിലെ ഏറ്റവും വലിയ പണ്ഡിതനെ ചോദിച്ചറിയുകയും അയാളോട് തനിക്ക് തൗബയുണ്ടാകുമോ എന്ന് ചോദിക്കുകയും ചെയ്തു. അപ്പോൾ അതെ, നിനക്കും തൗബക്കും ഇടയിൽ ആരാണ് മറയിടാൻ എന്ന് അയാൾ ചോദിക്കുകയും അയാളുടെ പ്രദേശം വിട്ട് മറ്റൊരു സ്ഥലത്ത് അല്ലാഹുവിനെ ആരാധിച്ച്

കഴിഞ്ഞ് കൂടുന്ന ഒരു വിഭാഗത്തോടൊപ്പം ചേരുവാനും കൽപിച്ചു. അയാൾ അങ്ങോട്ട് പുറപ്പെട്ടു. വഴിയിൽ വെച്ച് അയാൾ മരണപ്പെടുകയും അനുഗ്രഹത്തിന്റെയും ശിക്ഷയുടേയും മലക്കുകൾ അദ്ദേഹത്തിന്റെ ആത്മാവ് സ്വീകരിക്കുവാൻ തർക്കിക്കുകയും ചെയ്തു. അപ്പോൾ ഒരു മനുഷ്യന്റെ രൂപത്തിൽ അവിടെ വന്ന മറ്റൊരു മലക്ക് അവരോട് പറഞ്ഞു: അയാളുടെ നാട്ടിലേക്കും അയാൾ പോയിക്കൊണ്ടിരിക്കുന്ന നാട്ടിലേക്കുമുള്ള ദൂരം നിങ്ങൾ അളക്കുക. എന്നിട്ട് എങ്ങോട്ടാണോ അയാൾ കൂടുതൽ അടുത്തിരിക്കുന്നത് അവിടേക്ക് നിങ്ങൾ അയാളെ ചേർക്കുക. അങ്ങിനെ അയാൾ കൂടുതൽ അടുത്തിരിക്കുന്നത് നന്മയുടെ നാട്ടിലേക്കാണെന്ന് കണ്ടപ്പോൾ അനുഗ്രഹത്തിന്റെ മലക്കുകൾ അയാളുടെ ആത്മാവിനെ ഏറ്റെടുത്തു. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിൽ: അല്ലാഹു നന്മയുടെ പ്രദേശത്തിലേക്കുള്ള ഭാഗത്തോട് ചുരുങ്ങുവാനും അയാളുടെ ആദ്യ സ്ഥലത്തേക്കുള്ള ഭാഗത്തേക്ക് നീളം കൂടുവാനും ബോധനം നൽകി. അങ്ങിനെ അവർ അളന്നപ്പോൾ ഒരു ചാൺ നന്മയുടെ പ്രദേശത്തേക്ക് അടുത്തതായിക്കാണുകയും അനുഗ്രഹത്തിന്റെ മലക്കുകൾ അയാളുടെ ആത്മാവിനെ ഏറ്റെടുക്കുകയും ചെയ്തു എന്നാണുള്ളത്.

15. അബ്ദുല്ലാഹിബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: മനുഷ്യന് സ്വർണത്തിന്റെ ഒരു താഴ്വാരം തന്നെ ലഭിച്ചാലും രണ്ടാമതൊന്ന് കൂടി ലഭിക്കട്ടേയെന്ന് അവൻ കൊതിക്കുകതന്നെ ചെയ്യും. മണ്ണല്ലാതെ അവന്റെ വായ നിറക്കുകയില്ല. പശ്ചാതപിക്കുന്നവന്റെ തൗബ അല്ലാഹു സ്വീകരിക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി)

## 3. ക്ഷമ

**يا أيها الذين آمنوا اصبروا وصابروا** آل عمران/٣

"സത്യവിശ്വാസികളേ, നിങ്ങൾ ക്ഷമിക്കുകയും ക്ഷമയിൽ മികവ് കാണിക്കുകയും ചെയ്യുക. (സൂറ: ആലു ഇംറാൻ: 3)

**ولنبلونكم بشيء من الخوف والجوع ونقص من الأموال والأنفس والثمرات وبشر الصابرين** البقرة/١٥٥

"കുറച്ചൊക്കെ ഭയം, പട്ടിണി, ധനനഷ്ടം, ജീവ നഷ്ടം, വിഭവ നഷ്ടം എന്നിവ മുഖേന നിങ്ങളെ നാം പരീക്ഷിക്കുക തന്നെ ചെയ്യും. (അത്തരം സന്ദർഭങ്ങളിൽ) ക്ഷമിക്കുന്നവർക്ക് സന്തോഷവാർത്ത അറിയിക്കുക". (സൂറ: അൽ ബഖറ: 155)

**إنما يوفى الصابرونَ أجرهم بغير حساب** الزمر/١٠

"ക്ഷമാശീലർക്കു തന്നെയാകുന്നു തങ്ങളുടെ പ്രതിഫലം കണക്കുനോക്കാതെ നിറവേറ്റികൊടുക്കപ്പെടുന്നത്". (സൂറ: സുമർ: 10)

**ولمن صبر وغفر إن ذلك لمن عزم الأمور** الشورى/٤٣

"വല്ലവനും ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്ന പക്ഷം തീർച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളിൽ പെട്ടതാകുന്നു". ( സൂറ: ശൂറാ: 43 )

**يا أيها الذين آمنوا استعينوا بالصبر والصلاة إن الله مع الصابرين** البقرة/١٥٣

**“സത്യവിശ്വാസികളെ, നിങ്ങൾ സഹനവും നമസ്കാരവും മുഖേന (അല്ലാഹുവിനോട്) സഹായം തേടുക. തീർച്ചയായും ക്ഷമിക്കുന്നവരോടൊപ്പമാകുന്നു അല്ലാഹു”. (സൂറ: അൽ ബഖറ: 153)**

**وَلَنَبْلُوَنَّكُمْ حَتَّى نَعْلَمَ الْمُجَاهِدِينَ مِنكُمْ وَالصَّابِرِينَ وَنَبْلُوَ أَخْبَارَكُمْ محمد/٣١**

**“നിങ്ങളുടെ കൂട്ടത്തിൽ സമരം ചെയ്യുന്നവരെയും ക്ഷമ കൈക്കൊള്ളുന്നവരെയും നാം തിരിച്ചറിയുകയും, നിങ്ങളുടെ വർത്തമാനങ്ങൾ നാം പരിശോധിച്ചു നോക്കുകയും ചെയ്യുന്നത് വരെ നിങ്ങളെ നാം പരീക്ഷിക്കുക തന്നെ ചെയ്യും”. (സൂറ: മുഹമ്മദ്: 31)**

**ഈ വിഷയത്തിൽ ധാരാളം നബിവചനം വേറെയും കാണാം.**

16. അബൂമാലിക് അൽഅശ്അരിﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ‘ശുദ്ധീകരണം’ വിശ്വാസത്തിന്റെ പകുതിയാണ്. ‘അൽഹംദുലില്ലാഹ്’ എന്ന് പറയുന്നത് തുലാസ് നിറക്കുന്നതാണ്. ‘സുബ്ഹാനല്ലാഹ് വൽഹംദുലില്ലാഹ്’ എന്നത് ആകാശ ഭുമികളും അതിന്നിടയിലുള്ളതും നിറക്കുന്നതാണ്. ‘നമസ്കാരം’ പ്രകാശവും, ‘ദാനധർമം’ തെളിവുമാണ്. ‘ക്ഷമ’ വെളിച്ചമാണ്. ‘ഖുർആൻ’ നിനക്കെതിരിലോ അനുകൂലമായോ ഉള്ള തെളിവാണ്. മുഴുവൻ മനുഷ്യരും രാവിലെ പുറപ്പെടുന്നു. അവർ ഓരോരുത്തരും സ്വന്തം ശരീരം വിൽക്കുന്നു. ചിലർ അതിനെ രക്ഷപ്പെടുത്തുന്നു. മറ്റുചിലർ അപകടപ്പെടുത്തുന്നു. (മുസ്ലിം)

17. അബൂ സഈദ്ﷺവിൽ നിന്ന് നിവേദനം: ഒരു കൂട്ടമാളുകൾ നബിﷺയുടെ അടുത്ത് ചില ആവശ്യങ്ങൾ ചോദിക്കുകയും നബിﷺ അത് നൽകുകയും ചെയ്തു. വീണ്ടു വീണ്ടും അവർ ചോദിച്ചപ്പോൾ തന്റെ

പക്കലുള്ളത് തീരുന്നത് വരെ നബിﷺഅവർക്ക് നൽകുകയും ചെയ്തു. തുടർന്ന് നബിﷺ ഇങ്ങിനെ പറയുകയുണ്ടായി: എന്റെ കയ്യിൽ വല്ലതും ഉണ്ടായിരുന്നുവെങ്കിൽ ഞാൻ അത് നിങ്ങളിൽ നിന്ന് ഒളിപ്പിച്ച് വെക്കുമായിരുന്നില്ല. ആരെങ്കിലും ചോദിക്കാതെ സ്വയം പര്യാപ്തത പുലർത്തുന്നുവെങ്കിൽ അല്ലാഹു അയാളെ സ്വയം പര്യാപ്തനാക്കുന്നതാണ്. അരെങ്കിലും (ചോദിക്കാതെ) ഐശ്യര്യത പുലർത്തുന്നുവെങ്കിൽ അല്ലാഹു അയാളെ ഐശ്വര്യവാനാക്കുന്നതാണ്. ആരെങ്കിലും ക്ഷമ കൈകൊള്ളാൻ തീരുമാനിച്ചാൽ അല്ലാഹു അയാൾക്ക് അതിന് തൗഫീഖ് നൽകുന്നതാണ്. ക്ഷമയെക്കാൾ വലിയൊരു ദാനം ഒരാൾക്കും ലഭിച്ചിട്ടില്ല. (മുത്തഫഖുൻ അലൈഹി)

18. സുഹൈബ് ബിന് സിനാൻﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ഒരു വിശ്വാസിയുടെ കാര്യം ആശ്ചര്യകരം തന്നെ. അവന്റെ മുഴുവൻ കാര്യങ്ങളും അവന്ന് നന്മ തന്നെയായിരിക്കും. ഒരു വിശ്വാസിക്കു മാത്രമേ അത് ലഭിക്കുകയുള്ളു. അവന്ന് ഒരു ഗുണം ലഭിച്ചാൽ അവൻ അല്ലാഹുവിന്ന് നന്ദി പറയും. അപ്പോഴതവന് ഗുണമാവും. അവനെ ഒരു ദുരിതം ബാധിച്ചാൽ അവൻ ക്ഷമ കൈകൊള്ളും. അങ്ങിനെ അതുമവന്ന് ഗുണമായി ഭവിക്കും. (മുസ്‌ലിം)

19. നബിﷺയുടെ പ്രിയപ്പെട്ടവനായിരുന്ന സൈദ്ﷺവിന്റെ മകൻ ഉസാമﷺവിൽ നിന്ന് നിവേദനം: നബിﷺയുടെ പുത്രി സൈനബ(റ) തന്റെ പുത്രന് മരണമാസന്നമായിരിക്കുകയാണെന്നും അത്കൊണ്ട് ഇവിടം വരെ വന്നാൽ കൊള്ളാമെന്നും അറിയിച്ച് കൊണ്ട് നബിﷺയുടെ അടുത്തേക്ക് ആളെയയച്ചു. നബിﷺയാകട്ടെ പുത്രിക്ക് സലാം പറഞ്ഞ് കൊണ്ട് ഇപ്രകാരം പറഞ്ഞയച്ചു: "അല്ലാഹു വിട്ട് തന്നതും അവൻ തിരിച്ചെടുത്തതും അവന്റേതു തന്നെയാണ്. എല്ലാകാര്യങ്ങൾക്കും

അവന്റെയടുക്കൽ ഒരു നിശ്ചിത അവധിയുണ്ട്. അതിനാൽ അല്ലാഹുവിങ്കൽ നിന്ന് പ്രതിഫലം ആഗ്രഹിച്ച് കൊണ്ട് അവൾ ക്ഷമ കൈകൊള്ളട്ടെ''. അപ്പോൾ നബിﷺവരികതന്നെ വേണമെന്ന് സത്യം ചെയ്ത് കൊണ്ട് അവർ വീണ്ടും ആളെയയച്ചു. സഅദ്, മുആദ്, ഉബയ്യ്, സൈദ്ؓ എന്നിവരും വേറെ ചില അനുചരന്മാരുമൊന്നിച്ച് നബിﷺ പുറപ്പെട്ടു. അവിടെ എത്തിയപ്പോൾ കുട്ടിയെ നബിﷺയുടെ അടുത്തേക്ക് ഉയർത്തിക്കാണിച്ചു. ആ കുട്ടി നബിﷺയുടെ മടിയിൽ കിടന്ന് പിടയുന്നുണ്ടായിരുന്നു. നബിﷺയുടെ ഇരു കണ്ണുകളിൽ നിന്നും കണ്ണുനീർ ഒഴുകാൻ തുടങ്ങി. ഇത് കണ്ടപ്പോൾ സഅദ് ؓ ചോദിച്ചു: അല്ലാഹുവിന്റെ ദൂതരെ ഇതെന്താണ്? (അങ്ങ് കരയുകയാണോ!) നബി(സ) പറഞ്ഞു: ''ഇത് അല്ലാഹു അവന്റെ ദാസൻമാരുടെ ഹൃദയത്തിൽ നിക്ഷേപിക്കുന്ന കാരുണ്യമാണ്''.

മറ്റൊരു റിപ്പോർട്ടിൽ: അല്ലാഹു ഉദ്ദേശിക്കുന്ന ദാസന്മാരുടെ ഹൃദയത്തിൽ അവൻ നിക്ഷേപിക്കുന്ന കാരുണ്യമെന്നും, കാരുണ്യമുള്ള തന്റെ ദാസന്മാരോടാണ് അല്ലാഹു കരുണ കാണിക്കുകയെന്നും കൂടുതലായുണ്ട്. (മുത്തഫഖുൻ അലൈഹി)

20. അനസ്ؓവിൽ നിന്ന് നിവേദനം: ഖബറിന്നടുത്തിരുന്ന്കൊണ്ട് കരയുന്ന ഒരു സ്ത്രീയുടെ സമീപത്തുകൂടി നബിﷺ ഒരിക്കൽ നടന്ന് പോയി. തദവസരത്തിൽ നബിﷺ പറഞ്ഞു: നീ അല്ലാഹുവിനെ സൂക്ഷിക്കുക, ക്ഷമിക്കുക. അവൾ പറഞ്ഞു: നിങ്ങൾ നിങ്ങളുടെ പാടു നോക്കി പോവുക. എനിക്ക് സംഭവിച്ച ആപത്ത് നിനക്ക് സംഭവിച്ചിട്ടില്ല. അവൾ നബിﷺയെ മനസ്സിലാക്കാത്തത് കൊണ്ടായിരുന്നു ഈ ശൈലിയിൽ പറഞ്ഞത്. പിന്നീട് അത് നബിﷺ ആയിരുന്നുവെന്ന് ചിലർ

അവളെ ഉണർത്തിയപ്പോൾ അവൾ നബിﷺയുടെ അടുത്ത് ചെന്നു. കാവൽകാരെയൊന്നും അവിടെ കണ്ടില്ല. എന്നിട്ട് അവൾ പറഞ്ഞു: എനിക്ക് അങ്ങയെ മനസ്സിലായിരുന്നില്ല. (അതിനാൽ പറഞ്ഞു പോയതാണ്) അപ്പോൾ നബിﷺ പറഞ്ഞു: ആപത്തിന്റെ ആദ്യ ആഘാതം ബാധിക്കുമ്പോഴുള്ള ക്ഷമയാണ് പ്രാധാന്യം. (മുത്തഫഖുൻ അലൈഹി)

21. അബൂഹുറൈറ‎ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ഉന്നതനായ അല്ലാഹു പറയുന്നു: ദുനിയാവിൽ തന്റെ കരളിന്റെ കഷ്ണത്തെ ഞാൻ തിരിച്ചെടുത്തിട്ട് (മരിപ്പിച്ചിട്ട്) ക്ഷമ പുലർത്തുന്ന ദാസൻമാർക്ക് പ്രതിഫലമായി നൽകുവാനുള്ളത് സ്വർഗം മാത്രമാണ്. (ബുഖാരി)

22. ആയിശ(റ)വിൽ നിന്ന് നിവേദനം: പ്ളേഗിനെ സംബന്ധിച്ച് നബിﷺയോട് ചോദിച്ചപ്പോൾ അവിടുന്ന് പറയുകയുണ്ടായി: ചില ജന വിഭാഗങ്ങളെ ശിക്ഷിക്കുവാൻ വേണ്ടി അല്ലാഹു ഇറക്കിയതായിരുന്നു അത്. വിശ്വാസികളെ സംബന്ധിച്ചിടത്തോളം അതിനെ അവർക്കൊരു കാരുണ്ണ്യമാക്കുകയും ചെയ്തു. പ്രസ്തുത രോഗം പടർന്നു പിടിക്കുന്ന സ്ഥലത്ത് ആരെങ്കിലും അകപ്പെടുകയും അല്ലാഹുവിൽ വിശ്വാസമർപ്പിച്ച് ക്ഷമ പുലർത്തുകയും അല്ലാഹു വിധിച്ചത് മാത്രമേ സംഭവിക്കുകയുള്ളൂ എന്ന് വിശ്വസിക്കുകയും ചെയ്താൽ അയാൾക്ക് രക്ത സാക്ഷിയുടെ പ്രതിഫലം ലഭിക്കാതിരിക്കുകയില്ല. (ബുഖാരി)

23. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടു: അല്ലാഹു പറയുന്നു: എന്റെ ദാസൻമാരിൽ നിന്ന് ആരുടെയെങ്കിലും രണ്ടുകണ്ണുകളെ ഞാൻ പരീക്ഷിച്ചാൽ

(തിരിച്ചെടുത്താൽ) അവൻ ക്ഷമ പുലർത്തുന്നുവെങ്കിൽ അയാൾക്ക് സ്വർഗം പ്രതിഫലം നൽകുക തന്നെ ചെയ്യും. (ബുഖാരി)

24. ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ യുടെ മുഖത്ത് ഞാൻ ഇപ്പോൾ നോക്കുന്നത് പോലെ എനിക്കോർമയുള്ളതാണ് അവിടുന്ന് ഒരു പ്രവാചകനെ സംബന്ധിച്ച് ഇപ്രകാരം പറയുകയുണ്ടായത്: അതായത്, ആ പ്രവാചകന്റെ അനുയായികൾ അദ്ദേഹത്തെ മർദ്ദിച്ച് മുഖത്ത് നിന്ന് രക്തം ഒഴുക്കിയപ്പോൾ അത് തുടച്ച് കൊണ്ട് അദ്ദേഹം പറയുകയുണ്ടായി: അല്ലാഹുവേ, എന്റെ സമുദായത്തിന് നീ പൊറുത്ത് കൊടുക്കേണമേ. അവർ അറിവില്ലാത്തവരാകുന്നു. (മുത്തഫഖുൻ അലൈഹി)

25. അബൂ സഈദ്, അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺപറയുകയുണ്ടായി: ഒരു വിശ്വാസിക്ക് ബാധിക്കുന്ന തളർച്ചയും, ക്ഷീണവും, പ്രയാസവും, ദുഖഃവും, വിഷമവും കാരണമായി അല്ലാഹു അവന്റെ പാപങ്ങൾ പൊറുത്ത് കൊടുക്കുന്നതാണ്. ഒരു മുള്ള് തറക്കുന്നത് പോലും അങ്ങിനെത്തന്നെയാണ്. (മുത്തഫഖുൻ അലൈഹി)

26. അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: ആർക്കെങ്കിലും നന്മ വരണമെന്ന് അല്ലാഹു ഉദ്ദേശിച്ചാൽ അയാളെ അല്ലാഹു പരീക്ഷിക്കുന്നതാണ്. (ബുഖാരി)

27. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടു: തനിക്ക് ബാധിച്ച ഒരു ദുരിതം മുഖേന മരണം ഒരാളും കൊതിച്ച് പോകരുത്. ഒരു പോംവഴിയും ഇല്ലെങ്കിൽ അല്ലാഹുവേ, എനിക്ക് ജീവിതം നല്ലതായിരിക്കുന്നിടത്തോളം എന്നെ നീ ജീവിപ്പിക്കുകയും മരണമാണ് ഗുണമെങ്കിൽ നീ എന്നെ മരിപ്പിക്കുകയും ചെയ്യേണമേ എന്ന് പ്രാർത്ഥിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

28. ഖബ്ബാബ്ﷺവിൽ നിന്ന് നിവേദനം: ഒരു കരിമ്പടം തലയുടെ താഴെവെച്ച് കഅ്ബയുടെ തണലിൽ നബിﷺ ഇരിക്കുമ്പോൾ ഞങ്ങൾ ശത്രുക്കളുടെ ഉപദ്രവത്തെക്കുറിച്ച് നബിﷺയോട് ആവലാതി പറയുകയുണ്ടായി. അപ്പോൾ നബിﷺപറഞ്ഞു: നിങ്ങളുടെ മുൻഗാമികളായ സമുദായങ്ങളിലെ ആളുകളെ കുഴിയിൽ താഴ്ത്തി നിർത്തി ഈർച്ചവാൾ തലയിൽ വെച്ച് അവരെ രണ്ടായി ഈർന്ന് പൊളിച്ചിരുന്നു. മറ്റുചിലരെ ഇരുമ്പിന്റെ ചീർപ്പുകളുപയോഗിച്ച് മാംസവും എല്ലുകളും വാർന്നെടുത്തിരുന്നു. എന്നാൽ അതൊന്നും അവരുടെ മതത്തിൽ നിന്ന് അവരെ തടയാൻ കാരണമായില്ല. അല്ലാഹു തന്നെയാണ് സത്യം, ഒരാൾക്ക് സ്വൻആയിൽ നിന്ന് ഹളറമൗത്തിലേക്ക് നിർഭയമായി യാത്രചെയ്യാൻ കഴിയുന്ന രൂപത്തിൽ അല്ലാഹു ഈ മതത്തെ പരിപൂർണമാക്കുകതന്നെ ചെയ്യും. അയാൾക്ക് അല്ലാഹുവിനെ പേടിക്കുന്നതിന് പുറമെ, തന്റെ ആടുകളെ ചെന്നായപിടിക്കുന്നതല്ലാതെ മറ്റൊന്നും ഭയപ്പെടേണ്ടി വരില്ല. എന്നാൽ നിങ്ങൾ ധൃതി കൂട്ടുന്നവരാകുന്നു. (ബുഖാരി)

29. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: അല്ലാഹു തന്റെ ഏതെങ്കിലും ദാസന് നന്മയുദ്ദേശിച്ചാൽ ദുൻയാവിൽവെച്ച് തന്നെ ശിക്ഷ നൽകുന്നതും അവന് തിന്മയാണ് ഉദ്ദേശിച്ചതെങ്കിൽ ദുനിയാവിൽ വെച്ച് ശിക്ഷിക്കാതിരിക്കുകയും പരലോകത്ത് വെച്ച് പൂർണമായി നൽകുകയും ചെയ്യും. മറ്റൊരു റിപ്പോർട്ടിൽ പരീക്ഷണത്തിന്റെ വലിപ്പമനുസരിച്ചാണ് പ്രതിഫലമുണ്ടാകുക. അല്ലാഹു ഒരു ജനവിഭാഗത്തെ ഇഷ്ടപ്പെട്ടാൽ അവരെ പരീക്ഷിക്കുമെന്നും അവന്റെ വിധിയിൽ തൃപ്തരാകുന്നവരിൽ അവനും തൃപ്തിപ്പെടുമെന്നും അവന്റെ വിധിയിൽ അ

തൃപ്തരാകുന്നവരിൽ അവനും കോപിക്കുമെന്നും വന്നിട്ടുണ്ട്. (തിർമിദി ഉദ്ദരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണ് വിധിക്കുകയും ചെയ്തത്)

30. അനസ്ﷺവിൽ നിന്ന് നിവേദനം: അബൂത്വൽഹത്തിന്റെﷺ ഒരുകുട്ടിക്ക് രോഗം ബാധിക്കുകയും അദ്ദേഹം വീട്ടിൽ നിന്ന് പുറത്ത് പോയിരുന്ന സന്ദർഭത്തിൽ ആ കുട്ടി മരിക്കുകയും ചെയ്തു. അബൂത്വൽഹﷺ വന്നപ്പോൾ കുട്ടിക്കെങ്ങിനെയുണ്ടെന്ന് അന്വേഷിച്ചു. കുട്ടിയുടെ അസ്വാസ്ഥ്യം തീർന്നു. അവനിപ്പോൾ സുഖമാണെന്ന് വിചാരിക്കുന്നു എന്ന് ഭാര്യ മറുപടി പറഞ്ഞു. അപ്പോൾ അവർ പറഞ്ഞത് യാഥാർത്ഥ്യമാണെന്ന് അദ്ദേഹം വിചാരിച്ചു. അവർ നൽകിയ അത്താഴം കഴിച്ച ശേഷം അവർ വേഴ്ച നടത്തുകയും ചെയ്തു. അത് കഴിഞ്ഞപ്പോൾ അവർ പറഞ്ഞു. കുട്ടിയെ മറവ് ചെയ്യൂ എന്ന്. നേരം പുലർന്നപ്പോൾ അബൂത്വൽഹﷺ ഈ വർത്തമാനം നബിﷺയോട് പറഞ്ഞു. നബിﷺ ചോദിച്ചു: നിങ്ങൾ ഇന്നലെ ഭാര്യയുമായി കിടപ്പറ പങ്കി ട്ടിരുന്നുവോ? അദ്ദേഹം പറഞ്ഞു: അതെ. നബിﷺ അരുളി: കഴിഞ്ഞ രാത്രിയിൽ അല്ലാഹു നിങ്ങൾക്ക് രണ്ട് പേർക്കും ബറകത്ത് നൽകട്ടെ. അങ്ങിനെയവർ പ്രസവിച്ചപ്പോൾ കുട്ടിയേയുമെടുത്ത് നബിﷺയുടെ അടുത്ത് ചെല്ലുവാൻ അബുത്വൽഹ എന്നോട് പറഞ്ഞു. അവന്റെ കൂടെ അല്പം ഈത്തപ്പഴം കൂടി തന്നിട്ടുണ്ടായിരുന്നു. നബിﷺ ചോദിച്ചു: അവന്റെ കൂടെ വല്ലതുമുണ്ടോ? അതെ, ഈത്തപ്പഴമുണ്ടെന്ന് പറഞ്ഞു. നബിﷺ അതെടുത്ത് വായിലിട്ട് ചവച്ചരച്ച ശേഷം കുട്ടിയുടെ വായിൽ വെച്ച് കൊടുക്കുകയും അവന് അബ്ദുല്ല എന്ന് പേരിടുകയും ചെയ്തു. (മുത്തഫഖുൻ അലൈഹി)

ബുഖാരിയുടെ റിപ്പോർട്ടിൽ ഇങ്ങിനെ കൂടിയുണ്ട്; ഇബ്നു ഉയയ്നﷺ പറയുന്നു: ഒരു അൻസാരി പറയുന്നു: ഖുർആൻ പഠിച്ച ഒൻപതു കുട്ടികൾ – അബ്ദുല്ലാക്ക് – ജനിച്ചു വളർന്നത് ഞാൻ കാണുകയുണ്ടായി.

മുസ്‌ലിമിന്റെ ഒരു റിപ്പോർട്ടിലുളളത്: അബൂത്വൽഹക്ക് ഉമ്മു സുലൈം എന്ന ഭാര്യയിലുളള ഒരു കുട്ടി മരിക്കുകയുണ്ടായി. അപ്പോൾ ആ മഹതി വീട്ടുകാരോട് പറഞ്ഞു: മകൻ മരിച്ച വിവരം ഞാൻ അബൂ ത്വൽഹയോട് പറയുന്നത് വരെ നിങ്ങളാരും പറയരുത്. അദ്ദേഹം വന്ന പ്പോൾ അവൾ അത്താഴഭക്ഷണം കഴിക്കാൻ നൽകി. അദ്ദേഹം അത് കഴി ക്കുകയും പാനം ചെയ്യുകയും ചെയ്തു. അനന്തരം ആ മഹതി ഏറ്റവും ഭംഗിയായി അണിഞ്ഞൊരുങ്ങി. അങ്ങനെ അദ്ദേഹം അവളെ പ്രാപിക്കു കയും ചെയ്തു. തന്റെ ഭർത്താവിനെ വേണ്ടത്ര സന്തോഷിപ്പിച്ചശേഷം മഹതി ഇങ്ങനെ പറഞ്ഞു: അബൂത്വൽഹാ ഞാൻ ഒരു കാര്യം ചോദിക്ക ട്ടെ, ആളുകൾ അവരുടെ സൂക്ഷിപ്പുസ്വത്ത് വല്ല വീട്ടുകാരെയും ഏൽപ്പി ക്കുകയും പിന്നീടത് അവർ തിരിച്ചു ചോദിക്കുകയും ചെയ്താൽ ആ വീ ട്ടുകാർക്ക് അവരുടെ സൂക്ഷിപ്പുസ്വത്ത് തടഞ്ഞുവെക്കാൻ അവകാശ മുണ്ടോ? അദ്ദേഹം പറഞ്ഞു: ഇല്ല. അന്നേരം അവൾ പറഞ്ഞു: എങ്കിൽ താങ്കളുടെ പുത്രന്റെ കാര്യത്തിൽ അല്ലാഹുവിന്റെ പ്രതിഫലമോർത്ത് ക്ഷമിക്കൂ. തദവസരത്തിൽ അദ്ദേഹത്തിന് ദേഷ്യം വന്നു. ഇങ്ങനെ പറഞ്ഞു: ഞാൻ വേഴ്ച്ചനടത്തി എല്ലാം കഴിഞ്ഞതിന് ശേഷമല്ലേ നീ ഈ വിവരം പറഞ്ഞത്? അദ്ദേഹം പ്രവാചകന്റെയടുത്ത് ചെന്ന് ഈ സംഭവ ങ്ങളെല്ലാം വിവരിച്ചു. അവിടുന്ന് പറഞ്ഞു: നിങ്ങളുടെ കഴിഞ്ഞ രാത്രി യിൽ അല്ലാഹു അനുഗ്രഹം ചൊരിയട്ടെ. നിവേദകൻ പറയുന്നു: അങ്ങനെ അവർ ഗർഭിണിയായിരുന്നു. നബിﷺയുടെ ഒരു യാത്രയിൽ അവരും കൂടെയുണ്ടായിരുന്നു. അവർ മദീനയോടടുക്കാറായപ്പോൾ

അൽപ്പം വിശ്രമിച്ചു. യാത്ര കഴിഞ്ഞ് തിരിച്ചെത്തുമ്പോൾ യാതൊരു മുന്ന റീയിപ്പുമില്ലാതെ നബിﷺ മദീനയിൽ പ്രവേശിച്ചിരുന്നില്ല. അപ്പോഴാണ് മഹതിക്ക് പ്രസവവേദനയുണ്ടായത്. അങ്ങനെ അബൂത്വൽഹയും അവ രോടൊപ്പം അവിടെ തന്നെ തങ്ങി. പ്രവാചകൻﷺ പുറപ്പെടുകയും ചെയ്തു. അബൂത്വൽഹ പ്രാർത്ഥിച്ചു. എന്റെ റബ്ബേ പ്രവാചകന്റെ കൂടെ യാത്ര പുറപ്പെടുന്നതും അവിടുത്തോടൊപ്പം തന്നെ തിരിച്ചെത്തുന്നതു മാണ് എനിക്കിഷ്ടം എന്നാൽ ഞാനിപ്പോൾ തങ്ങേണ്ടി വന്നത് നീ കാണുന്നുവല്ലോ.

ഉമ്മുസുലൈം പറഞ്ഞു: അബൂത്വൽഹാ, എനിക്ക് നേരെത്തെ യുണ്ടായിരുന്ന വേദന ഇപ്പോൾ അനുഭവപ്പെടുന്നില്ല. അതിനാൽ പുറപ്പെ ട്ടോളൂ. അങ്ങനെ അവർ യാത്ര പുറപ്പെട്ടു. മദീനയിൽ എത്തിയ പ്പോൾതന്നെ അവർ ഒരു ആൺകുഞ്ഞിനെ പ്രസവിക്കുകയും ചെയ്തു.

അപ്പോൾ ഉമ്മ എന്നോട് പറഞ്ഞു: അനസേ പ്രവാചകന്റെയ ടുത്ത് കൊണ്ടുപോകുന്നതുവരെ കുഞ്ഞിന് മുലകൊടുക്കാൻ പറ്റില്ല. നേരം പുലർന്നപ്പോൾ ഞാൻ കുഞ്ഞിനെയുമായി നബിﷺയുടെ അടു ത്തെത്തി. ബാക്കി ഭാഗം മുകളിലെ ഹദീസിലെ പോലെ തുടരുന്നു.

31. അബൂ ഹുറൈറ﷜വിൽ നിന്ന് നിവേദനം: നബിﷺ അരുളി: ഗുസ്തി പിടിച്ച് എതിരാളിയെ മറിച്ചിടുന്നവനല്ല. കോപമുണ്ടാകുമ്പോൾ ആത്മനിയന്ത്രണം പാലിക്കുന്നവനാണ് ശക്തൻ. (മുത്തഫഖുൻ അലൈഹി)

32. സുലൈമാൻ ബിന് സൂറദ്﷜ നിവേദനം: ഞാൻ നബിﷺയുടെ അടുത്തിരിക്കുമ്പോൾ രണ്ട് വ്യക്തികൾ വഴക്കു കൂടുന്നത് കേൾക്കുവാനിടയായി. അവരിലൊരാളുടെ മുഖം ചുവക്കുകയും

കഴുത്ത് വണ്ണം വെക്കുകയും ചെയ്തിരുന്നു. അപ്പോൾ നബിﷺ പറയുകയുണ്ടായി: എനിക്കൊരു വചനമറിയാം, ആ മനുഷ്യൻ അത് പറഞ്ഞാൽ കോപം ശമിക്കുന്നതാണ്. **أعوذ بالله من الشيطان الرجيم** എന്നാകുന്നു അത്. ഉടനെ അവർ അയാളോട് നബി(സ) നിങ്ങളോട് അങ്ങിനെ ചൊല്ലുവാൻ പറയുന്നുവെന്ന് അറിയിക്കുകയുണ്ടായി. (മുത്തഫഖുൻ അലൈഹി)

33. അബൂ ഹുറൈറഃ പറയുന്നു: ഒരാൾ നബി(സ)യുടെ അടുത്ത് വന്ന് എന്നെ ഉപദേശിച്ചാലും എന്ന് പറഞ്ഞു. നബിﷺ അരുളി: നീ കോപിക്കരുത്. അദ്ദേഹം വീണ്ടും ഉപദേശിക്കുവാൻ ആവശ്യപ്പെട്ടു. അപ്പോഴെല്ലാം നീ കോപിക്കരുത് എന്ന് മാത്രമാണ് നബിﷺ പ്രത്യുത്തരം നൽകിയത്. (ബുഖാരി)

34. ഇബ്നു മസ്ഊദ്ഃ വിൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: എനിക്കു ശേഷം വിവേചനങ്ങളും, വെറുക്കുന്ന മറ്റു ചില കാര്യങ്ങളും നിങ്ങൾ കണ്ടേക്കാം. അവർ ചോദിക്കുകയുണ്ടായി. പ്രവാചകരെ അപ്പോൾ ഞങ്ങൾ എങ്ങിനെ വർത്തിക്കണമെന്നാണ് താങ്കൾ കൽപ്പിക്കുന്നത്. നിങ്ങളുടെ ബാധ്യത നിങ്ങൾ നിറവേറ്റുകയും നിങ്ങൾക്ക് ലഭിക്കേണ്ടതിന് അല്ലാഹുവിനോട് പ്രാർത്ഥിക്കുകയും ചെയ്യുക. (മുത്തഫഖുൻ അലൈഹി)

35. അബ്ദുല്ലാഹിബ്നു അബീഔഫ്ഃ വിൽ നിന്ന് നിവേദനം: ശത്രുക്കളുമായി നബിﷺ ഏറ്റുമുട്ടിയ ഒരു ദിവസം സൂര്യൻ അസ്തമിക്കാറായപ്പോൾ അവർക്കിടയിൽ എഴുന്നേറ്റ് നിന്ന് ഇങ്ങിനെ പറയുകയുണ്ടായി. ജനങ്ങളെ, നിങ്ങൾ ശത്രുക്കളുമായുള്ള ഏറ്റുമുട്ടൽ കൊതിക്കരുത്. അല്ലാഹുവിനോട് ആശ്വാസം ചോദിക്കുകയും ചെയ്യുക.

ഏറ്റുമുട്ടേണ്ട ഘട്ടം എത്തിയാൽ നിങ്ങൾ ക്ഷമിക്കുകയും വാളുകൾക്ക് താഴെയാണ് സ്വർഗമെന്ന് നിങ്ങൾ അറിയുകയും ചെയ്യുക. പിന്നീട് നബിﷺ ഇപ്രകാരം പ്രാർത്ഥിക്കുകയുണ്ടായി: സഖ്യസേനകളെ പരാജയപ്പെടുത്തിയ വിശുദ്ധ ഗ്രന്ഥം അവതരിപ്പിച്ച കാർമേഘങ്ങളെ ചലിപ്പിക്കുന്ന നാഥാ, നീ അവരെ പരാജയപ്പെടുത്തുകയും അവർക്കെതിരിൽ ഞങ്ങളെ സഹായിക്കുകയും ചെയ്യേണമേ. (മുത്തഫഖുൻ അലൈഹി)

## 4. സത്യസന്ധത

**يا أيها الذين آمنوا اتقوا الله وكونوا مع الصادقين** التوبة/١١٩

**സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, സത്യവാൻമാരുടെ കൂട്ടത്തിൽ ആയിരിക്കുകയും ചെയ്യുക. (തൗബ:119 )**

**والصادقين والصادقات** الأحزاب /٣٥

**സത്യസന്ധരായ പുരുഷൻമാരും, സ്ത്രീകളും (അഹ്സാബ്:35)**

**فلو صدقوا الله لكان خيرا لهم** محمد/٢١

**അവർ അല്ലാഹുവോട് സത്യസന്ധത കാണിച്ചിരുന്നെങ്കിൽ അതായിരുന്നു അവർക്ക് കൂടുതൽ ഉത്തമം (മുഹമ്മദ്: 21)**

36. അബ്ദുല്ലഹിബ്നുമസ്ഊദ്ﷺ നിവേദനം: സത്യം പറയൽ നന്മയിലേക്കും സ്വർഗത്തിലേക്കും നയിക്കും. ഒരു മനുഷ്യൻ സത്യം പറയുന്ന ശീലം വളർത്തുന്ന പക്ഷം അല്ലാഹുവിങ്കൽ അവൻ തികഞ്ഞ സത്യസന്ധനായി രേഖപ്പെടുത്തും. കള്ളം പറയുന്ന ശീലം ദുർവൃത്തിയിലേക്കും, ദുർവ്യർത്തി നരകത്തിലേക്കുമാണ് നയിക്കുക. ഒരു മനുഷ്യൻ കള്ളം പറയാൻ തുടങ്ങിയാൽ അവസാനം ഏറ്റവും അധികം കള്ളം പറയുന്നവനായി അവന്റെ പേര് അല്ലാഹുവിങ്കൽ രേഖപ്പെടുത്തും. (ബുഖാരി)

37. ഹസൻ ബിൻ അലിﷺ നിവേദനം: ഞാൻ നബിﷺയിൽ നിന്നും താഴെ പറയുന്ന കാര്യം മനഃപാഠമാക്കുകയുണ്ടായി. സംശയമുള്ള സംഗതികൾ വിട്ട് സംശയ രഹിതമായ കാര്യങ്ങൾ നീ സ്വീകരിക്കുക. കാരണം സത്യം മനസ്സിന് സമാധാനം നൽകുന്നതും കളവ് സംശയവുമാണ്. (തിർമിദി ഉദ്ധരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണ് വിധിക്കുകയും ചെയ്തത്)

38. അനസ്ﷺ നിവേദനം: റസൂൽﷺ പറഞ്ഞു: വല്ലവനും സത്യസന്ധമായി രക്തസാക്ഷിത്വത്തിന്നായി അല്ലാഹുവോട് ചോദിച്ചാൽ തന്റെ വിരിപ്പിൽ കിടന്ന് മരിച്ചാലും രക്തസാക്ഷികളുടെ പദവിയിൽ എത്തിക്കും. (മുസ്ലിം)

39. ഹകീം ഇബ്നു ഹിസാംﷺ നിവേദനം: റസൂൽﷺ പറയുകയുണ്ടായി: ക്രയവിക്രയങ്ങൾ നടത്തുന്ന രണ്ട് പേർ പരസ്പരം പിരിഞ്ഞ് പോകുന്നത് വരെ അതിൽ നിന്ന് പിൻമാറുവാനോ, നടപ്പിലാക്കുവാനോ സ്വാതന്ത്ര്യമുള്ളവരാണ്. എന്നാൽ അവരിരുപേരും സത്യം പാലിക്കുകയും യദാർത്ഥ്യങ്ങൾ വ്യക്തമാക്കുകയുമാണെങ്കിൽ അവരുടെ കച്ചവടത്തിൽ അനുഗ്രഹം ചൊരിയുന്നതാണ്. മറച്ചു വെക്കുകയോ കളവുപറയുകയോ ചെയ്താൽ അവരുടെ കച്ചവടത്തിലെ അനുഗ്രഹം നീക്കപ്പെടുന്നതാണ്. (മുത്തഫഖുൻ അലൈഹി)

## 5. മുറാഖബഃ

## (അല്ലാഹുവിന്റെ നിരീക്ഷണം)

**الذِي يراك حِ تقُوم وتقَلبك ِفي الساجِدِين** الشعراء/٢١٨، ٢١٩

നീ നിന്നു പ്രാർത്ഥിക്കുന്ന സമയത്ത് നിന്നെ കാണുന്നവനത്രെ അവൻ. സാഷ്ടാംഗം ചെയ്യുന്നവരുടെ കൂട്ടത്തിലുള്ള നിന്റെ ചലനവും (കാണുന്നവൻ) ( അശ്ശുഅറാഅ് : 218, 219)

**وهو معكُم أين ما كُنتم** ا ديد/٤

നിങ്ങൾ എവിടെയായിരുന്നാലും അവൻ നിങ്ങളുടെ കൂടെയുണ്ട് താനും (ഹദീദ് : 4)

**ِإن اللّه لا يخفَى علَيهِ شيءٌ ِفي الأَرض ولاَ ِفي السماء آل عمران/٥**

ഭൂമിയിലോ ആകാശത്തോ ഉള്ള യാതൊരു കാര്യവും അല്ലാഹുവിന്ന് അവ്യക്തമായിപ്പോകുകയില്ല; തീർച്ച. (ആലുഇംറാൻ: 5)

**ِإن ربك لَبِالْمِرصادِ الفجر/١٤**

തീർച്ചയായും നിന്റെ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട് (ഫജ്ർ: 14)

**يعلَم خاِئنةَ الْأَعين وما تخفِي الصدور ا ؤمن/١٩**

കണ്ണുകളുടെ കള്ളനോട്ടവും, ഹൃദയങ്ങൾ മറച്ച് വെക്കുന്നതും അവൻ (അല്ലാഹു) അറിയുന്നു. (മുഅ്മിൻ: 19)

40. ഉമർ ﷺ നിവേദനം: ഒരു ദിവസം ഞങ്ങൾ നബിﷺക്ക് ചുറ്റുമിരിക്കുമ്പോൾ കറുകറുത്ത മുടിയുള്ള ശുഭ്രവസ്ത്രധാരിയായ ഒരാൾ കടന്ന് വന്നു. ഞങ്ങളിൽ ഒരാൾക്കും അയാളെ പരിചയമുണ്ടായിരുന്നില്ല. അയാളിൽ യാത്രയുടെ ലക്ഷണമൊന്നുമുണ്ടായിരുന്നില്ല. അങ്ങനെ അയാളുടെ കാൽമുട്ടുകൾ നബിﷺയുടെ കാൽമുട്ടുകളോട് ചേർത്ത് വെച്ച് അയാളുടെ തുടകളിൽ കൈകളും വെച്ചു. എന്നിട്ട് അയാൾ ചോദിക്കുകയുണ്ടായി: മുഹമ്മദ്,

ഇസ്‌ലാമിനെക്കുറിച്ച് നിങ്ങൾ എനിക്ക് പറഞ്ഞ് തരിക. നബിﷺ പറയുകയുണ്ടായി: ഇസ്‌ലാമെന്നാൽ അല്ലാഹു അല്ലാതെ ആരാധ്യനില്ലെന്നും, മുഹമ്മദ് നബിﷺ അല്ലാഹുവിന്റെ ദാസനും ദൂതനുമാണെന്നും നീ സാക്ഷ്യം വഹിക്കുക, നമസ്കാരം കൃത്യതയോടെ നിർവ്വഹിക്കുക, സകാത്ത് നൽകുക, റമളാനിലെ വ്യതമനുഷ്ഠിക്കുക, സാധിക്കുന്നവർ ഹജ്ജ് നിർവ്വഹിക്കുക എന്നിവയാണ്. അപ്പോൾ അയാൾ പറയുകയുണ്ടായി: നിങ്ങൾ പറയുന്നത് ശരിതന്നെയാണ്. അത് കേട്ട് ഞങ്ങൾ അത്ഭുതപ്പെട്ടു. അയാൾ ചോദ്യം ചോദിക്കുകയും ഉത്തരം കേൾക്കുമ്പോൾ ശരിയാണന്ന് പറയുകയും ചെയ്യുന്നതെന്ത് കൊണ്ടാണ്.

അയാൾ വീണ്ടും ചോദിക്കുകയുണ്ടായി: ഈമാനിനെക്കുറിച്ച് നിങ്ങൾ എനിക്ക് പറഞ്ഞ് തരിക. നബിﷺ പറയുകയുണ്ടായി അല്ലാഹുവിലും, അവന്റെ മലക്കുകളിലും, അവൻ അവതരിപ്പിച്ച ഗ്രന്ഥങ്ങളിലും, അവന്റെ ദൂതരിലും, അന്ത്യദിനത്തിലും, നന്മയും തിന്മയും അല്ലാഹുവിന്റെ വിധിയനുസരിച്ചാണെന്നും വിശ്വസിക്കലാകുന്നു. അപ്പോൾ അയാൾ പറയുകയുണ്ടായി: നിങ്ങൾ പറയുന്നത് ശരിതന്നെയാണ്.

അയാൾ വീണ്ടും ചോദിക്കുകയുണ്ടായി: ഇഹ്സാനിനെക്കുറിച്ച് നിങ്ങൾ എനിക്ക് പറഞ്ഞ് തരിക. നബിﷺ പറയുകയുണ്ടായി: നീ അല്ലാഹുവിനെ കാണുന്ന രൂപത്തിൽ ആരാധന നിർവ്വഹിക്കലാണ് ഇഹ്സാൻ. അല്ലാഹുവിനെ നീ കാണുന്നില്ലെങ്കിലും അവൻ നിന്നെക്കാണുന്നുണ്ട്. അയാൾ വീണ്ടും ചോദിക്കുകയുണ്ടായി: അന്ത്യനാളിനെക്കുറിച്ച് നിങ്ങൾ എനിക്ക് പറഞ്ഞ് തരിക. അപ്പോൾ

നബിﷺ പറയുകയുണ്ടായി: ചോദിക്കുന്നവനെക്കാൾ മറുപടി പറയുന്നവന് തദ്‌വിഷയത്തെക്കുറിച്ച് അറിയില്ല. അയാൾ ചോദിച്ചു: എന്നാൽ അതിന്റെ അടയാളങ്ങളെക്കുറിച്ച് പറഞ്ഞ് തരിക. അപ്പോൾ നബിﷺ പറയുകയുണ്ടായി: അടിമ സ്ത്രീ യജമാനത്തിയെ പ്രസവിക്കുന്നതും, നഗ്ന പാദരും വിവസ്ത്രരും ദരിദ്രരുമായ ആട്ടിടയ ന്മാർ കെട്ടിടങ്ങൾ ഉണ്ടാക്കുന്നതിൽ മത്സരിക്കുന്നത് നീ കാണുന്നതു മാണ് .

അങ്ങിനെ അയാൾ പോവുകയും ഞാൻ അല്പ സമയം അവിടെ തങ്ങുകയും ചെയ്തു. അപ്പോൾ നബിﷺ ചോദിക്കുകയുണ്ടായി: ഉമർ, ആരാണ് ആ ചോദ്യകർത്താവെന്ന് നിങ്ങൾക്കറിയുമോ? ഞാൻ പറഞ്ഞു: അല്ലാഹുവിനും തിരു ദൂതനുമറിയാം. നബിﷺ പറയുകയുണ്ടായി: അയാൾ ജിബ്‌രീൽ(അ) ആയിരുന്നു. നിങ്ങളുടെ മതത്തെക്കുറിച്ച് നിങ്ങൾക്ക് പഠിപ്പിച്ച് തരാൻ വന്നതാണ്. (മുസ്‌ലിം)

41. അബൂദർرضي الله عنه, മുആദ്رضي الله عنه നിവേദനം: റസൂൽﷺ പറയുകയുണ്ടായി: നീയെവിടെയായിരുന്നാലും അല്ലാഹുവിനെ സൂക്ഷിക്കുക. തെറ്റുകൾ സംഭവിച്ചാൽ ഉടനെ പകരമായി നന്മ പ്രവർത്തിക്കുകയും ചെയ്യുക. അത് തിന്മയെ മായ്ക്കുന്നതാണ്. ജനങ്ങ ളോട് സൽസ്വഭാവത്തോടെ പെരുമാറുകയും ചെയ്യുക. (തിർമിദി ഉദ്ധരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണെന്ന് വിധിക്കുകയും ചെയ്തത്)

42. ഇബ്നു അബ്ബാസ്رضي الله عنه നിവേദനം: നബിﷺയുടെ പിറകിൽ ഞാൻ വാഹനപ്പുറത്തിരുന്ന് സഞ്ചരിക്കുമ്പോൾ അവിടുന്ന് പറയുകയുണ്ടായി: കുട്ടീ, ഞാൻ നിനക്ക് ചില വാചകങ്ങൾ പഠിപ്പിച്ച് തരാം. നീ അല്ലാഹുവിനെ സൂക്ഷിക്കുക, എന്നാൽ അല്ലാഹു നിന്നെയും

സൂക്ഷിക്കും. നീ അല്ലാഹുവിനെ സൂക്ഷിക്കുക, എന്നാൽ നിനക്കവനെ നിന്റെ മുമ്പിൽ കണ്ടെത്താം. നീ വല്ലതും ചോദിക്കുന്നുവെങ്കിൽ അല്ലാഹുവിനോട് ചോദിക്കുക. നീ സഹായം തേടുന്നുവെങ്കിൽ അല്ലാഹുവോട് സഹായം തേടുക. നിനക്കൊരു സഹായം ചെയ്യണമെന്ന് വിചാരിച്ച് ആളുകൾ മുഴുവൻ ഒരുമിച്ച് കൂടിയാലും അല്ലാഹു രേഖപ്പെടുത്തിയതല്ലാതെ നിനക്ക് അവർ സഹായിക്കില്ല. നിനക്കൊരു ദ്രോഹം ചെയ്യണമെന്ന് വിചാരിച്ച് അവർ മുഴുവൻ ഒരുമിച്ച് കൂടിയാലും അല്ലാഹു രേഖപ്പെടുത്തിയതല്ലാതെ നിന്നെ അവർ ഉപദ്രവിക്കുകയില്ല. പേനകൾ ഉയർത്തപ്പെടുകയും ഏടുകളിലെ മഷി ഉണങ്ങുകയും ചെയ്തിരിക്കുന്നു. (തിർമിദി ഉദ്ധരിക്കുകയും സ്വഹീഹും ഹസനുമായ പരമ്പരയാണ് വിധിക്കുകയും ചെയ്തത്)

തിർമുദിയുടെ തന്നെ മറ്റൊരു റിപ്പോർട്ടിൽ നീ അല്ലാഹുവിനെ സൂക്ഷിക്കുക, എന്നാൽ നിനക്കവനെ നിന്റെ മുമ്പിൽ കണ്ടെത്താം. ഐശ്വര്യമുണ്ടാകുമ്പോൾ നീ അല്ലാഹുവിനെ അറിയുക, എന്നാൽ പ്രയാസം വരുമ്പോൾ നിന്നെ അവൻ അറിയുന്നതാണ്. നീ മനസ്സിലാക്കുക, നിനക്ക് ലഭിക്കാതെ പോയതൊന്നും നിനക്ക് ലഭിക്കേണ്ടതായിരുന്നില്ല. നിന്നെ ബാധിച്ചതൊന്നും നിന്നിൽ നിന്ന് വിട്ടൊഴിയുമായിരുന്നില്ല. ക്ഷമയോടൊപ്പമാണ് വിജയമെന്ന് നീ അറിയുക. ദുരിതത്തിന് ശേഷമാണ് ആശ്വാസമെന്നതും ഞെരുക്കത്തിനൊപ്പം എളുപ്പമുണ്ടെന്നും നീ അറിയുക.

43. ശദ്ദാദ്ബിൻ ഔസ്ﷺ നിവേദനം: റസൂൽﷺ പറയുകയുണ്ടായി: തന്റെ ശരീരത്തെ കീഴൊതുക്കി ജീവിക്കുകയും പരലോക വിജയത്തിന് വേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്നവനത്രേ ബുദ്ധിയുള്ളവൻ. ദേഹേഛകൾക്കൊത്ത് ജീവിക്കുകയും അല്ലാഹുവിൽ നിന്ന്

അനർഹമായത് കൊതിക്കുകയും പ്രദീക്ഷിക്കുകയും ചെയ്യുന്നവനാകുന്നു ദുർബലൻ. (തിർമിദി )

44. അബൂ ഹുറൈറ ﷺ നിവേദനം: റസൂൽ ﷺ പറയുകയുണ്ടായി: താനുമായി ബന്ധമില്ലാത്ത വിഷയങ്ങളിൽ നിന്നും വിട്ട് നിൽക്കുക എന്നത് ഒരാളുടെ ഇസ്ലാമിക മേന്മയിൽ പെട്ടതാണ്. (തിർമിദി )

## 6. തഖ്‌വഃ

അല്ലാഹു പറയുന്നു:

**يا أيها الذين آمنوا اتقوا الله حق تقاته آل عمران/١٠٢**

**സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കേണ്ട മുറപ്രകാരം സൂക്ഷിക്കുക. (സൂറ: ആലു ഇംറാൻ: 102)**

**فاتقوا الله ما استطعتم التغابن/١٦**

**അതിനാൽ നിങ്ങൾക്ക് സാധ്യമായ വിധം അല്ലാഹുവെ നിങ്ങൾ സൂക്ഷിക്കുക. (സൂറ: തഗാബുൻ: 16)**

**يا أيها الذين آمنوا اتقوا الله وقولوا قولا سديدا الأحزاب/٧٠**

**സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, ശരിയായ വാക്ക് പറയുകയും ചെയ്യുക. (സൂറ: അൽ അഹ്സാബ്: 70)**

**ومن يتق الله يجعل له مخرجا ويرزقه من حيث لا يحتسب الطلاق/ ٢، ٣**

**അല്ലാഹുവെ വല്ലവനും സൂക്ഷിക്കുന്ന പക്ഷം അല്ലാഹു അവന്നൊരു പോംവഴി ഉണ്ടാക്കികൊടുക്കുകയും, അവൻ കണക്കാക്കാത്ത വിധ ത്തിൽ അവന്ന് ഉപജീവനം നൽകുകയും ചെയ്യുന്നതാണ്.(ത്വലാഖ് :2,3)**

**ﭧ ﭨ ﭩ ﭪ ﭫ يا أيها الذين آمنوا إن تتقوا الله يجعل لكم فرقاناً ويكفر عنكم سيئاتكم ويغفر لكم والله ذو الفضل العظيم الأنفال/٢٩**

**സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിച്ച് ജീവിക്കുകയാണെങ്കിൽ നിങ്ങൾക്ക് സത്യവും അസത്യവും വിവേചിക്കുവാനുള്ള കഴിവ് അവനുണ്ടാക്കിത്തരികയും, അവൻ നിങ്ങളുടെ തിൻമകൾ മായ്ച്ചുകളയുകയും, നിങ്ങൾക്ക് പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു മഹത്തായ അനുഗ്രഹമുള്ളവനാകുന്നു. (സൂറ: അൻഫാൽ: 29)**

45. അബൂ ഹുറൈറ ﷺ നിവേദനം: ജനങ്ങളിലേറ്റവും മാന്യൻ ആരാണെന്ന് നബിﷺയോട് ചോദിക്കപ്പെട്ടു. അവിടുന്ന് പറയുകയുണ്ടായി: അവരിൽ ഏറ്റവും സൂക്ഷ്മത പുലർത്തുന്നവനാകുന്നു. അവർ പറഞ്ഞു: പ്രവാചകരെ, അതിനെ സംബന്ധിച്ചല്ല ഞങ്ങൾ ചോദിക്കുന്നത്. അപ്പോൾ തിരുമേനി പറയുകയുണ്ടായി: അല്ലാഹുവിന്റെ ചങ്ങാതിയുടെ (ഇബ്രാഹീം നബി(അ)) മകനായിരുന്ന യഅ്ഖൂബ് നബിയുടെ(അ) പുത്രനും പ്രവാചകനുമായ യൂസുഫ് നബിയാകുന്നു(അ) അത്. അപ്പോൾ അവർ പറഞ്ഞു: പ്രവാചകരെ, അതിനെ സംബന്ധിച്ചല്ല ഞങ്ങൾ ചോദിക്കുന്നത്. അപ്പോൾ തിരുമേനിﷺ ചോദിക്കുകയുണ്ടായി: എന്നാൽ പിന്നെ നിങ്ങൾ അറബികളുടെ തറവാടുകളെ ക്കുറിച്ചാണോ ചോദിക്കുന്നത്? അവർ പറഞ്ഞു: അതെ, അപ്പോൾ നബിﷺ പറയുകയുണ്ടായി: ജാഹിലിയ്യത്തിൽ

ഉത്തമരായവർ വിജ്ഞാനം നേടുന്നുവെങ്കിൽ ഇസ്‌ലാമിലും ഉന്നതർ തന്നെയായിരിക്കും. (മുത്തഫഖുൻ അലൈഹി)

46. ഇബ്നു മസ്ഊദ്(റ) നിവേദനം: നബി(സ) ഇപ്രകാരം പ്രാർത്ഥിക്കുമായിരുന്നു: അല്ലാഹുവേ, സന്മാർഗവും ഐശ്വര്യവും തഖ്‌വയും വിശുദ്ധിയും നിന്നോട് ഞാൻ ചോദിക്കുന്നു. (മുസ്‌ലിം)

47. അദിയ്യ് ബിൻ ഹാതിം(റ) നിവേദനം: നബി(സ) ഇപ്രകാരം പറയുകയുണ്ടായി: ആരെങ്കിലും ഒരു വിഷയത്തിൽ സത്യം ചെയ്യുകയും പിന്നീട് അതിലേറെ അല്ലാഹുവിങ്കൽ നല്ലതായിത്തീരുന്നത് കണ്ടാൽ പ്രസ്തുത കാര്യം ചെയ്യട്ടെ. (മുസ്‌ലിം)

## 7. ദൃഢവിശ്വാസവും ഭരമേൽപിക്കലും

**അല്ലാഹു പറയുന്നു:**

**ولما رأى المؤمنونَ الأحزاب قالوا هذا ما وعدنا الله ورسوله وصدق الله ورسوله وما زادهم إلا إيمانا وتسليما** الأحزاب /٢٢

**സത്യവിശ്വാസികൾ സംഘടിതകക്ഷികളെ കണ്ടപ്പോൾ ഇപ്രകാരം പറഞ്ഞു: ഇത് അല്ലാഹുവും അവന്റെ ദൂതനും ഞങ്ങളോട് വാഗ്ദാനം ചെയ്തിട്ടുള്ളതാകുന്നു. അല്ലാഹുവും അവന്റെ ദൂതനും സത്യമാണ് പറഞ്ഞിട്ടുള്ളത്. അതവർക്ക് വിശ്വാസവും അർപ്പണവും വർദ്ധിപ്പിക്കുക മാത്രമേ ചെയ്തുള്ളൂ.** (സൂറ: അൽ അഹ്സാബ്: 22)

الذِين قَالَ لَهم الناس إِن الناس قَد جمعوا لَكُم فَاخشوهم فَزادهم إِ اناً وقَـالُوا حسبنا اللّه ونعم الْوكِيلُ فَانقَلَبوا بِنعمةٍ من اللّهِ وفَضلٍ لم يمسسهم سوءٌ واتبعوا رِضوانَ اللّهِ واللّه ذُو فَضلٍ عظِيمٍ آلعمران / ١٧٣، ١٧٤

ആ ജനങ്ങൾ നിങ്ങളെ നേരിടാൻ (സൈന്യത്തെ) ശേഖരിച്ചിരിക്കുന്നു; അവരെ ഭയപ്പെടണം എന്നു ആളുകൾ അവരോട് പറഞ്ഞപ്പോൾ അതവരുടെ വിശ്വാസം വർദ്ധിപ്പിക്കുകയാണ് ചെയ്തത്. അവർ പറഞ്ഞു: ഞങ്ങൾക്ക് അല്ലാഹു മതി. ഭരമേൽപിക്കുവാൻ ഏറ്റവും നല്ലത് അവനത്രെ. അങ്ങനെ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹവും ഔദാര്യവും കൊണ്ട് യാതൊരു ദോഷവും ബാധിക്കാതെ അവർ മടങ്ങി. അല്ലാഹുവിന്റെ പ്രീതിയെ അവർ പിന്തുടരുകയും ചെയ്തു. മഹത്തായ ഔദാര്യമുള്ളവനത്രെ അല്ലാഹു. (സൂറ: ആലു ഇംറാൻ: 173, 174)

وتوكلْ علَى الْحي الَّذِي لَا يموت الفرقان/٥٨

ഒരിക്കലും മരിക്കാതെ ജീവിച്ചിരിക്കുന്നവനെ നീ ഭരമേൽപിക്കുക. (സൂറ:ഫുർഖാൻ: 58)

وعلَى اللّهِ فَلْيتوكل الْمؤمِنونَ إبراهيم/١٤

അല്ലാഹുവിന്റെ മേലാണ് വിശ്വാസികൾ ഭരമേൽപിക്കേണ്ടത്. (സൂറ: ഇബ്രാഹീം: 14)

فَإِذَا عزمت فَتوكلْ علَى اللّهِ آل عمران /١٥٩

അങ്ങനെ നീ ഒരു തീരുമാനമെടുത്ത് കഴിഞ്ഞാൽ അല്ലാഹുവിൽ ഭരമേൽപിക്കുക. (സൂറ: ആലു ഇംറാൻ : 159)

**ومن يتوكلْ على اللهِ فَهو حسبه الطلاق/٣**

വല്ലവനും അല്ലാഹുവിൽ ഭരമേൽപിക്കുന്ന പക്ഷം അവന്ന് അല്ലാഹു തന്നെ മതിയാകുന്നതാണ്. (സൂറ: ത്വലാഖ്: 3)

**إنما المؤمنونَ الذِين إذَا ذُكِر اللّه وجِلَت قُلُوبهم وإذَا تُلِيت عليهم آياته زادتهم إيمانا وعلى ربهم يتوكلُونَ الأنفال /٢**

അല്ലാഹുവെപ്പറ്റി പറയപ്പെട്ടാൽ ഹൃദയങ്ങൾ പേടിച്ച് നടുങ്ങുകയും, അവന്റെ ദൃഷ്ടാന്തങ്ങൾ വായിച്ചുകേൾപിക്കപ്പെട്ടാൽ വിശ്വാസം വർദ്ധിക്കുകയും, തങ്ങളുടെ രക്ഷിതാവിന്റെ മേൽ ഭരമേൽപിക്കുകയും ചെയ്യുന്നവർ മാത്രമാണ് സത്യവിശ്വാസികൾ. (സൂറ: അൻഫാൽ: 2)

48. ഇബ്നു അബ്ബാസ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: മുഴുവൻ സമുദായങ്ങളെയും എനിക്ക് കാണിക്കപ്പെടുകയുണ്ടായി. ഒരു പ്രവാചകന്റെ കൂടെ ഒരു സംഘം ആളുകളുള്ളവരും, ഒന്നോ രണ്ടോ പേർ മാത്രമുള്ള നബിമാരെയും, ഒരാളുമില്ലാതെ തനിച്ചുവന്ന നബിമാരെയും ഞാൻ കാണുകയുണ്ടായി. അതിനിടയിൽ ഒരു വൻജനക്കൂട്ടത്തെ കണ്ടപ്പോൾ എന്റെ സമുദായമാണെന്ന് ഞാൻ കരുതി. എന്നാൽ അവർ മൂസാ നബിയും അദ്ദേഹത്തിന്റെ സമുദായവുമാണന്ന് എന്നോട് പറയപ്പെട്ടു. എന്നിട്ട് എന്നോട് ഒരു ദിക്കിലേക്ക് നോക്കുവാൻ പറഞ്ഞു. അവിടെ ഞാൻ ഒരു പാട് ആളുകളെ കണ്ടു. എന്നോട് മറ്റൊരു ചക്രവാളത്തിലേക്ക് നോക്കുവാൻ പറഞ്ഞു. അവിടേയും ഞാൻ ഒരു പാട് ആളുകളെ കണ്ടു.

എന്നിട്ട് എന്നോട് പറഞ്ഞു. ഇവരെല്ലാം താങ്കളുടെ സമുദായമാകുന്നു. അവരുടെ കൂട്ടത്തിൽ എഴുപതിനായിരം പേർ വിചാരണയും ശിക്ഷയുമില്ലാതെ സ്വർഗത്തിൽ പ്രവേശിക്കുന്നവരുണ്ട്. ശേഷം അവിടുന്ന് എഴുന്നേറ്റ് വീട്ടിലേക്ക് പോയി. ശിക്ഷയോ വിചാരണയോ കൂടാതെ സ്വർഗത്തിലേക്ക് പ്രവേശിക്കുന്ന ആ വിഭാഗത്തെ കുറിച്ച് പിന്നീട് അവിടെയുണ്ടായിരുന്ന ആളുകൾ ചർച്ചയാരംഭിച്ചു. നബി(സ)യുടെ കൂടെ ജീവിച്ച അനുയായികളായിരിക്കും ആ വിഭാഗമെന്ന് അവരിൽ ചിലർ അഭിപ്രായപ്പെട്ടു. മുസ്‌ലിമായി ജനിക്കുകയും ശിർക്ക് ചെയ്യാതെ ജീവിക്കുകയും ചെയ്തവരായിരിക്കും എന്ന് വേറെ ചിലർ അഭിപ്രായപ്പെട്ടു. വേറെ പല അഭിപ്രയങ്ങളും പറയുന്നതിനിടയിൽ അവരുടെ ഇടയിലേക്ക് നബി(സ) ഇറങ്ങി വന്നു ചോദിച്ചു. നിങ്ങൾ എന്തിനെക്കുറിച്ചാണ് സംസാരിക്കുന്നത് അവർ കാര്യം പറഞ്ഞപ്പോൾ അവിടുന്ന് പറയുകയുണ്ടായി: അവർ മന്ത്രിക്കുകയും, മന്ത്രിപ്പിക്കുകയും, ശകുനം നോക്കുകയും ചെയ്യാത്തവരും തങ്ങളുടെ രക്ഷിതാവിൽ ഭരമേൽപ്പിക്കുന്നവരുമാകുന്നു. അപ്പോൾ ഉക്കാശ(റ) എഴുന്നേറ്റ് നിന്ന് ചോദിക്കുകയുണ്ടായി: അവരുടെ കൂട്ടത്തിൽ ഞാനും ഉൾപ്പെടാൻ അവിടുന്ന് അല്ലാഹുവിനോട് പ്രാർത്ഥിച്ചാലും. അപ്പോൾ നബി(സ) പറയുകയുണ്ടായി: നീ അവരുടെ കൂട്ടത്തിൽപ്പെട്ടവൻ തന്നെയാകുന്നു. അപ്പോൾ മറ്റൊരാൾ എഴുന്നേറ്റ് നിന്ന് ചോദിക്കുകയുണ്ടായി: ഞാനും അവരുടെ കൂട്ടത്തിൽ ഉൾപ്പെടാൻ അവിടുന്ന് പ്രാർത്ഥിച്ചാലും. അപ്പോൾ നബി(സ) പറയുകയുണ്ടായി: നിങ്ങൾക്ക് മുമ്പ് ഉക്കാശ അത് കൈവശപ്പെടുത്തിക്കഴിഞ്ഞു. (മുത്തഫഖുൻ അലൈഹി)

49. ഇബ്നു അബ്ബാസ്(റ) നിവേദനം: നബി(സ) ഇപ്രകാരം പ്രാർത്ഥിക്കുമായിരുന്നു: അല്ലാഹുവേ, ഞാൻ നിനക്ക് കീഴ്പ്പെടുകയും,

നിന്നിൽ വിശ്വസിക്കുകയും, നിന്നിൽ ഭരമേൽപ്പിക്കുകയും, നിന്നിലേക്ക് ഖേദിച്ച് മടങ്ങുകയും, നിന്റെ സഹായത്താൽ ന്യായവാദം നടത്തുകയും ചെയ്യുന്നു. അല്ലാഹുവേ, ഞാൻ വഴിതെറ്റിപ്പോകുന്നതിൽ നിന്നും നിന്റെ പ്രതാപം കൊണ്ട് ഞാൻ കാവലിനെത്തേടുന്നു. നീയല്ലാതെ മറ്റൊരാരാധ്യനില്ല. നീയാകുന്നു മരണമില്ലാതെ എന്നെന്നും ജീവിക്കുന്നവൻ. മനുഷ്യരും ജിന്നുകളും മരിക്കുന്നവരാകുന്നു. (മുത്തഫഖുൻ അലൈഹി)

50. അബൂ ഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: സ്വർഗത്തിൽ പ്രവേശിക്കുന്ന ഒരു വിഭാഗം ആളുകളുണ്ട്. അവരുടെ മനസ്സുകൾ പക്ഷികളുടെ മനസ്സ് പോലെയായിരിക്കും. (മുസ്‌ലിം)

51. അബൂ ഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങൾ ശരിയാംവണ്ണം അല്ലാഹുവിൽ ഭരമേൽപ്പിക്കുന്നുവെങ്കിൽ പക്ഷികൾക്ക് ഭക്ഷണം നൽകുന്നത് പോലെ അവൻ നിങ്ങൾക്കും ഭക്ഷണം നൽകുമായിരുന്നു. ഒട്ടിയ വയറുകളുമായി അവ രാവിലെ പുറപ്പെടുകയും നിറവയറുകളുമായി തിരിച്ചുവരികയും ചെയ്യുന്നു. (തിർമിദി)

52. ബറാഅ്(റ) നിവേദനം: കിടക്കാൻ വിരിയിലേക്ക് ചെന്നാൽ താഴെ കാണുന്നത് പോലെ പ്രാർത്ഥിക്കണമെന്ന് നബി(സ) ഒരാളോട് കൽപിക്കുകയുണ്ടായി: ''അല്ലാഹുവേ, എന്റെ ആത്മാവിനെ ഞാൻ നിന്നിലേക്ക് ഏൽപിക്കുന്നു; എന്റെ മുഖം നിന്നിലേക്ക് തിരിക്കുന്നു; എന്റെ മുതുക് നിന്നിലേക്ക് ചായ്ക്കുന്നു; എന്റെ കാര്യങ്ങളെല്ലാം നിന്നെ ഏൽപിക്കുന്നു; നിന്നിലുള്ള പ്രദീക്ഷയോടെയും നിന്നെക്കുറിച്ചുള്ള ഭയത്തോടെയുമാണിതെല്ലാം; നിന്നിൽ നിന്ന് നിന്നിലേക്കുതന്നെയല്ലാതെ അഭയ സ്ഥാനമോ, രക്ഷാകേന്ദ്രമോ ഇല്ല; നീ അവതരിപ്പിച്ച ഗ്രന്ഥത്തിലും

നീ അയച്ച ദൂതനിലും ഞാൻ വിശ്വസിക്കുന്നു''. അങ്ങിനെ പ്രാർത്ഥിച്ച് ഉറങ്ങിയ ശേഷം മരണമടഞ്ഞാൽ അയാൾ ശുദ്ധപ്രകൃതിയിൽ മരിക്കുന്നവനായിരിക്കും ഉണരുകയാണെങ്കിൽ ശുഭകരമായ ഉണർച്ചയുമായിരിക്കും. (മുത്തഫഖുൻ അലൈഹി)

ബുഖാരിയിലും മുസ്‌ലിമിലുമുള്ള മറ്റൊരു റിപ്പോർട്ടിലുള്ളത്. ബർറാഅ്(റ) നിവേദനം: നബി(സ) എന്നോട് പറഞ്ഞു: നീ ഉറങ്ങാനുദ്ദേശിച്ചാൽ നമസ്കാരത്തിനെന്നപോലെ വുളു ചെയ്യുക. പിന്നെ വലതു വശത്തേക്ക് തിരിഞ്ഞ്കിടന്ന് ഇങ്ങനെ പറയുക, എന്നിട്ട് ഉപരിസൂചിത പ്രാർത്ഥന ഉദ്ധരിച്ചു. പിന്നീട് അവിടുന്ന് പറഞ്ഞു: ഈ പ്രാർത്ഥനയാണ് അവസാനം പറയേണ്ടത്.

53. അബുബക്കർ(റ) നിവേദനം: സൗർ ഗുഹയിൽ ഞങ്ങൾ ഇരിക്കുമ്പോൾ അവിശ്വാസികളുടെ കാൽപാദങ്ങൾ ഗുഹാമുഖത്ത് ഞങ്ങളുടെ മുകളിൽ ഞങ്ങൾ കാണുകയുണ്ടായി. അപ്പോൾ ഞാൻ നബി(സ)യോട് പറയുകയുണ്ടായി: അവരിലാരെങ്കിലും തങ്ങളുടെ കാലിനു താഴെക്ക് നോക്കുന്നുവെങ്കിൽ നമ്മെ അവർ കാണുക തന്നെ ചെയ്യുമല്ലൊ?! അപ്പോൾ നബി(സ) പറയുകയുണ്ടായി: അല്ലാഹു മൂന്നാമതായി കൂടെയുള്ള രണ്ടുപേരെ കുറിച്ച് നിങ്ങളെന്താണ് വിചാരിക്കുന്നത്?!!. (മുത്തഫഖുൻ അലൈഹി)

54. മുഅ്മിനീങ്ങളുടെ മാതാവ് ഉമ്മുസൽമ(റ) ഉദ്ധരിക്കുന്നു: നബി(സ) തന്റെ വീട്ടിൽ നിന്ന് പുറത്ത് പോകാൻ ഉദ്ദേശിക്കുമ്പോൾ പറയാറുണ്ട്: ''അല്ലാഹുവിന്റെ നാമത്തിൽ ഞാൻ യാത്രയാരംഭിക്കുന്നു; എല്ലാം ഞാൻ അല്ലാഹുവിനെ ഭരമേൽപിച്ചിരിക്കുന്നു; ഞാൻ അലഞ്ഞുതിരിയുകയോ, വഴിതെറ്റിക്കപ്പെടുകയോ അബദ്ധത്തിൽ

ചാടുകയോ, തെറ്റു ചെയ്യിക്കപ്പെടുകയോ, അക്രമിക്കുകയോ, അക്രമിക്കപ്പെടുകയോ, വിഢിത്തം ചെയ്ത് പോവുകയോ, അവിവേകം പ്രവർത്തിക്കപ്പെടുകയോ ചെയ്യുന്നതിൽ നിന്നെല്ലാം അല്ലാഹുവേ, നിന്നോട് ഞാൻ കാവലിനെ തേടുന്നു.'' (അബൂദാവൂദ്, തിർമിദി)

55. അനസ്(റ) നിവേദനം: നബി(സ)യുടെ കാലത്ത് രണ്ട് സഹോദരൻമാരുണ്ടായിരുന്നു. അവരിലൊരാൾ നബി(സ)യുടെ അടുത്ത് വന്ന് പഠിക്കുകയും മറ്റേയാൾ തൊഴിലെടുക്കുകയുമായിരുന്നു ചെയ്യാറുണ്ടായിരുന്നത്. ഒരു ദിവസം ജോലിക്ക് പോകുന്ന സഹോദരൻ ജോലിയെടുക്കാത്ത തന്റെ സഹോദരനെ ക്കുറിച്ച് നബി(സ)യോട് പരാതി പറഞ്ഞു. അപ്പോൾ അവിടുന്ന് പറയുകയുണ്ടായി: ഒരു പക്ഷെ നിനക്ക് അല്ലാഹു അന്നം നൽകികൊണ്ടിരിക്കുന്നത് അവൻ കാരണമായിട്ടായിരിക്കാം. (തിർമിദി ഉദ്ദരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണ് വിധിക്കുകയും ചെയ്തത്)

# 8. ഇസ്തിഖാമ

## (സൻമാർഗത്തിൽ ഉറച്ച് നിൽക്കുക)

**അല്ലാഹു പറയുന്നു:**

﴿ فَٱسْتَقِمْ كَمَآ أُمِرْتَ ﴾ [١١/١١٢].

'' ആകയാൽ നീ കൽപിക്കപ്പെട്ടതു പോലെ നേരായ മാർഗത്തിൽ നിലകൊള്ളുക.'' ( 11/112 )

﴿ إِنَّ ٱلَّذِينَ قَالُوا۟ رَبُّنَا ٱللَّهُ ثُمَّ ٱسْتَقَٰمُوا۟ تَتَنَزَّلُ عَلَيْهِمُ ٱلْمَلَٰٓئِكَةُ أَلَّا تَخَافُوا۟ وَلَا تَحْزَنُوا۟ وَأَبْشِرُوا۟ بِٱلْجَنَّةِ ٱلَّتِى كُنتُمْ تُوعَدُونَ ﴿٣٠﴾ نَحْنُ أَوْلِيَآؤُكُمْ فِى ٱلْحَيَوٰةِ ٱلدُّنْيَا وَفِى ٱلْءَاخِرَةِ ۖ وَلَكُمْ فِيهَا مَا تَشْتَهِىٓ أَنفُسُكُمْ وَلَكُمْ فِيهَا مَا تَدَّعُونَ ﴿٣١﴾ نُزُلًا مِّنْ غَفُورٍ رَّحِيمٍ ﴿٣٢﴾ ﴾ [٤١/٣٠-٣٢].

'' ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണെന്ന് പറയുകയും, പിന്നീട് നേരാംവണ്ണം നിലകൊള്ളുകയും ചെയ്തിട്ടുള്ളവരാരോ അവരുടെ അടുക്കൽ മലക്കുകൾ ഇറങ്ങിവന്നുകൊണ്ട് ഇപ്രകാരം പറയുന്നതാണ്: നിങ്ങൾ ഭയപ്പെടുകയോ ദുഃഖിക്കുകയോ വേണ്ട നിങ്ങൾക്ക് വാഗ്ദാനം നൽകപ്പെട്ടിരുന്ന സ്വർഗത്തെപ്പറ്റി നിങ്ങൾ സന്തോഷമടഞ്ഞ് കൊള്ളുക.

ഐഹികജീവിതത്തിലും പരലോകത്തിലും ഞങ്ങൾ നിങ്ങളുടെ മിത്രങ്ങളാകുന്നു. നിങ്ങൾക്കവിടെ (പരലോകത്ത്) നിങ്ങളുടെ മനസ്സുകൾ കൊതിക്കുന്നതെല്ലാമുണ്ടായിരിക്കും. നിങ്ങൾക്കവിടെ നിങ്ങൾ ആവശ്യപ്പെടുന്നതെല്ലാമുണ്ടായിരിക്കും. ഏറെ പൊറുക്കുന്നവനും കരുണാനിധിയുമായ അല്ലാഹുവിങ്കൽ നിന്നുള്ള സൽക്കാരമത്രെ അത്. '' (41/30-32 )

﴿ إِنَّ ٱلَّذِينَ قَالُواْ رَبُّنَا ٱللَّهُ ثُمَّ ٱسْتَقَٰمُواْ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿١٣﴾ أُوْلَٰٓئِكَ أَصْحَٰبُ ٱلْجَنَّةِ خَٰلِدِينَ فِيهَا جَزَآءًۢ بِمَا كَانُواْ يَعْمَلُونَ ﴿١٤﴾ ﴾ . [٤٦/١٣-١٤]

" ഞങ്ങളുടെ രക്ഷിതാവ് അല്ലാഹുവാണ് എന്ന് പറയുകയും പിന്നീട് ചൊവ്വെ നിലകൊള്ളുകയും ചെയ്തവരാരോ അവർക്ക് യാതൊന്നും ഭയപ്പെടാനില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല. അവരാകുന്നു സ്വർഗാവകാശികൾ. അവരതിൽ നിത്യവാസികളായി രിക്കും. അവർ പ്രവർത്തിച്ചിരുന്നതിനുള്ള പ്രതിഫലമത്രെ അത്. " (46/13-14)

56. സുഫ്യാൻ ബിൻ അബ്ദില്ല(റ) നിവേദനം: അദ്ദേഹം നബി(സ)യോട് ചോദിക്കുകയുണ്ടായി: പ്രവാചകരെ, മറ്റൊരാളോടും ചോദിക്കേണ്ടാത്ത വിധം ഇസ്‌ലാമിനെ ക്കുറിച്ചുള്ള ഒരു കാര്യം താങ്കൾ പറഞ്ഞ് തന്നാലും. അവിടുന്ന് പറയുകയുണ്ടായി: നീ അല്ലാഹുവിൽ വിശ്വസിച്ചിരിക്കുന്നു എന്ന് പറയുകയും അതനുസരിച്ച് നേരെ നിലകൊള്ളുകയും ചെയ്യുക. (മുസ്‌ലിം)

57. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: സൽകർമ്മങ്ങൾ ചെയ്തത് കൊണ്ട് മാത്രം ഒരാളും രക്ഷപ്പെടുന്നില്ല. അതിനാൽ നിങ്ങൾ ഏറ്റവും ശരിയായ രൂപത്തിലും, ഏറ്റക്കുറച്ചിലുകളില്ലാത്ത നിലയിലും കർമ്മങ്ങൾ ചെയ്യാൻ ശ്രമിക്കുക. അപ്പോൾ സ്വഹാബികൾ ചോദിച്ചു: താങ്കളുടെ കാര്യവും അങ്ങിനേയോ? നബി(സ) പറയുകയുണ്ടായി: അല്ലാഹുവിന്റെ ഔദാര്യവും കാരുണ്യവും എന്നെ പൊതിയുന്നില്ലെങ്കിൽ ഞാനും അങ്ങിനെ തന്നെ. (മുസ്‌ലിം)

സദാസമയവും അല്ലാഹുവിന് കീഴ്പെട്ട് ജീവിക്കുക എന്നതാണ് ഇസ്തിഖാമയുടെ ഉദ്ദേശമെന്ന് പണ്ഡിതന്മാർ വ്യക്തമാക്കിയിട്ടുണ്ട്.

# 9. അല്ലാഹുവിന്റെ സൃഷ്ടികളുടെ മഹത്വത്തെക്കുറിച്ച് ആലോചിക്കുക, ഇഹലോകത്തിന്റെ നശ്വരതയും പരലോകത്തിന്റെ ഭയാനകതയും

അല്ലാഹു പറയുന്നു:

قُلْ إنما أَعِظُكُم بِواحِدةٍ أن تقُوموا لِلهِ مثْنى وفُرادى ثُم تتفَكَّروا سبأ/٤٦

നീ പറയുക: ഞാൻ നിങ്ങളോട് ഒരു കാര്യം മാത്രമേ ഉപദേശിക്കുന്നുള്ളൂ. അല്ലാഹുവിന് വേണ്ടി നിങ്ങൾ ഈരണ്ടു പേരായോ ഒറ്റയായോ നിൽക്കുകയും എന്നിട്ട് നിങ്ങൾ ചിന്തിക്കുകയും ചെയ്യണമെന്ന്. (സൂറ: സബഅ്: 46)

إن في خلْق السماواتِ والأرض واختِلافِ الليل والنهار لآياتٍ لأولي الألبابِ الذِين يذْكُرونَ اللّه قِياما وقُعودا وعلَى جنوبِهم ويتفَكّرونَ في خلْق السماواتِ والأرض ربنا ما خلقْت هذا باطِلاً سبحانك آل عمران/١٩٠،١٩١

തീർച്ചയായും ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും, രാപകലുകൾ മാറി മാറി വരുന്നതിലും സൽബുദ്ധിയുള്ളവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്. നിന്നുകൊണ്ടും ഇരുന്നു കൊണ്ടും കിടന്നു കൊണ്ടും അല്ലാഹുവെ ഓർമിക്കുകയും, ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയെപറ്റി ചിന്തിച്ച് കൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും) ഞങ്ങളുടെ രക്ഷിതാവേ! നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ എത്രയോ പരിശുദ്ധൻ! (സൂറ: ആലു ഇംറാൻ: 190, 191)

أفلا ينظرونَ إلى الإبل كيف خلقت وإلى السماء كيف رفعت وإلى الجبال كيف نصبت وإلى الأرض كيف سطحت فذكر إنما أنت مذكر

الغاشية/١٧- ٢١

ഒട്ടകത്തിന്റെ നേർക്ക് അവർ നോക്കുന്നില്ലേ? അത് എങ്ങനെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്ന്. ആകാശത്തേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ ഉയർത്തപ്പെട്ടിരിക്കുന്നു എന്ന്. പർവ്വതങ്ങളിലേക്ക് (അവർ നോക്കുന്നില്ലേ?) അവ എങ്ങനെ നാട്ടിനിർത്തപ്പെട്ടിരിക്കുന്നു വെന്ന്. ഭൂമിയിലേക്ക് (അവർ നോക്കുന്നില്ലേ?) അത് എങ്ങനെ പരത്തപ്പെട്ടിരിക്കുന്നുവെന്ന് അതിനാൽ (നബിയേ,) നീ ഉൽബോധിപ്പിക്കുക. നീ ഒരു ഉൽബോധകൻ മാത്രമാകുന്നു. (സൂറ: ഗാശിയ : 17 21)

أفلم يسيروا في الأرض فينظروا محمد/١٠

അവർ ഭൂമിയിൽ കൂടി സഞ്ചരിച്ചിട്ടില്ലേ? എങ്കിൽ തങ്ങളുടെ മുൻഗാമികളുടെ പര്യവസാനം എങ്ങനെയായിരുന്നു എന്നവർക്ക് നോക്കിക്കാണാമായിരുന്നു. (സൂറ: മുഹമ്മദ്: 10)

ധാരാളം വചനങ്ങൾ ഈ വിഷയം പരാമർശിക്കുന്നുണ്ട്.

(43 ാം നമ്പർ ഹദീസും കാണുക)

## 10. നന്മയിലേക്ക് ധൃതിയിൽ വരിക അതിന് പ്രോത്സാഹിപ്പിക്കുക

അല്ലാഹു പറയുന്നു:

فاستبقوا الخيراتِ البقرة /١٤٨

**എന്നാൽ നിങ്ങൾ ചെയ്യേണ്ടത് സൽപ്രവർത്തനങ്ങൾക്കായി മുന്നോട്ട് വരികയാണ്. (സൂറ: അൽ ബഖറ: 148 )**

**وسارعوا إلى مغفرة من ربكم وجنة عرضها السماوات والأرض أعدت للمتقين**

**آل عمران/١٣٣**

**നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ള പാപമോചനവും, ആകാശഭൂമികളോളം വിശാലമായ സ്വർഗവും നേടിയെടുക്കാൻ നിങ്ങൾ ധൃതിപ്പെട്ട് മുന്നേറുക. ധർമ്മനിഷ്ഠപാലിക്കുന്നവർക്കുവേണ്ടി ഒരുക്കിവെക്കപ്പെട്ടതത്രെ അത്. (സൂറ: ആലു ഇംറാൻ: 133)**

58. ഉഖ്ബ ബിന് ഹാരിസ്(റ) നിവേദനം: നബി(സ)യുടെ കൂടെ ഞാൻ മദീനയിൽ വെച്ച് അസർ നമസ്കരിക്കുകയുണ്ടായി. നമസ്കാരം കഴിഞ്ഞയുടനെ അവിടുന്ന് ധൃതിയിൽ എഴുന്നേറ്റ് ജനങ്ങളുടെ പിരടികൾ ചാടിക്കടന്ന്, തന്റെ ചില ഭാര്യമാരിലൊരാളുടെ റൂമിൽ കടന്ന് ചെന്ന് ഉടനെ തിരിച്ച് വന്നു. തന്റെ ധൃതി ജനങ്ങളെ ആശ്ചര്യപ്പെടുത്തിയതായി മനസ്സിലാക്കിയതിനാൽ അവിടുന്ന് ഇങ്ങിനെ പറയുകയുണ്ടായി: എന്റെ കയ്യിലുണ്ടായിരുന്ന ശുദ്ധീകരിക്കാത്ത അൽപം സ്വർണത്തെ ക്കുറിച്ച് ഓർമ വന്നതിനാലാണ് ഞാൻ എഴുന്നേറ്റ് പോയത്. അത് എന്നെ കെട്ടിയിടുമെന്നത് ഇഷ്ട്ടപ്പെടാത്തതിനാൽ ഞാൻ അത് വിതരണം ചെയ്യാൻ നിർദ്ദേശിച്ചു. (ബുഖാരി)

59. ജാബിർ(റ) നിവേദനം: ഉഹ്ദ് യുദ്ധവേളയിൽ ഒരാൾ നബി(സ)യോട് ചോദിക്കുകയുണ്ടായി: ഞാൻ ഇവിടെ കൊല്ലപ്പെട്ടാൽ എന്റെ സ്ഥാനം എവിടെയായിരിക്കും? അവിടുന്ന് പറയുകയുണ്ടായി: ‘സ്വർഗത്തിൽ.’ അപ്പോൾ തന്റെ കയ്യിലുണ്ടായിരുന്ന ഏതാനും കാരക്കകൾ ദൂരെയെറിഞ്ഞ് കൊല്ലപ്പെടുന്നത് വരെ അദ്ദേഹം പോരാടി. (മുത്തഫഖുൻ അലൈഹി)

60. അബൂഹുറൈറ(റ) നിവേദനം: ഒരാൾ നബി(സ)യോട് ചോദിച്ചു: പ്രവാചകരെ, ഏത് ദാനധർമമാണ് ഏറ്റവും ശ്രേഷ്ഠമായത്: നബി(സ) അരുളി: നീ ആരോഗ്യവാനായിരിക്കുക; ധനത്തോട് നിനക്ക് ആഗ്രഹമുണ്ടായിരിക്കുക; ഐശ്വര്യത്തെ നീ പ്രദീക്ഷിക്കുക; ദാരിദ്യത്തെക്കുറിച്ച് നീ ഭയപ്പെടുക; എന്നീ പരിതസ്ഥിതിയിൽ നീ നൽകുന്ന ദാനമാണ് ഏറ്റവും ശ്രേഷ്ഠമായത്. നീ ദാനത്തെ പിന്തിപ്പിക്കരുത്; ജീവൻ കണ്ഠനാളത്തിലെത്തിക്കഴിഞ്ഞാൽ ഇന്നവനിത്ര കൊടുക്കണം ഇന്നവനിത്ര കൊടുക്കണം എന്നെല്ലാം നീ പറയാൻ തുടങ്ങും; എന്നാൽ അത് മറ്റൊരുവന്റെ സ്വത്തായി മാറിക്കഴിഞ്ഞിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

61. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: ഏഴുകാര്യങ്ങൾക്ക് മുമ്പായി നിങ്ങൾ സൽകർമങ്ങൾ ചെയ്യാൻ ധൃതി കാണിക്കുക. (ആരാധനകളെ) മറപ്പിച്ചു കളയുന്ന ദാരിദ്ര്യമോ അതല്ലെങ്കിൽ അതിരു വിട്ടു പ്രവർത്തിക്കുന്ന തരത്തിലുള്ള സമ്പന്നതയോ, ക്ഷയിപ്പിച്ചു കളയുന്ന രോഗമോ, അവശനാക്കി തീർക്കുന്ന വാർദ്ധക്യമോ, പെട്ടന്നുള്ള മരണമോ അതല്ലെങ്കിൽ ദജ്ജാലിനേയോ ആണോ നിങ്ങൾ കാത്തിരിക്കുന്നത്?. എങ്കിൽ അത് വളരെ മോശമായ കാത്തിരിപ്പുതന്നെയാണ്. അന്ത്യദിനത്തെ കാത്തിരിക്കുന്നുവെങ്കിൽ അത് ഭയാനകവും കഠിനവുമാണ്. (തിർമിദി ഉദ്ധരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണ് വിധിക്കുകയും ചെയ്തു)

## 11. കഠിനാദ്ധ്വാനം

അല്ലാഹു പറയുന്നു:

وَالذِين جاهدوا فِينا لنهدِينهم سبلنا وإن الله لمع المحسِنِين العنكبوت/٦٩

നമ്മുടെ മാർഗത്തിൽ സമരത്തിൽ ഏർപെട്ടവരാരോ, അവരെ നമ്മുടെ വഴികളിലേക്ക് നാം നയിക്കുക തന്നെ ചെയ്യുന്നതാണ്. തീർച്ചയായും അല്ലാഹു സദ്‌വൃത്തരോടൊപ്പമാകുന്നു. (അൻകബൂത്ത്: 69)

واعبد ربك حتى يأتيك اليقين الحجر/٩٩

ഉറപ്പായ കാര്യം (മരണം) നിനക്ക് വന്നെത്തുന്നത് വരെ നീ നിന്റെ രക്ഷിതാവിനെ ആരാധിക്കുകയും ചെയ്യുക. (സൂറ: ഹിജ്ർ: 99)

واذْكُرِ اسم ربك وتبتلْ إليه تبتيلا المزمل/٨

നിന്റെ രക്ഷിതാവിന്റെ നാമം സ്മരിക്കുകയും, (മറ്റു ചിന്തകൾ വെടിഞ്ഞ്)അവങ്കലേക്കു മാത്രമായി മടങ്ങുകയുംചെയ്യുക.(മുസ്സമ്മിൽ:8)

فَمن يعمَلْ مِثْقَالَ ذَرةٍ خيرا يره الزلزلة/٧

അപ്പോൾ ആർ ഒരു അണുവിന്റെ തൂക്കം നൻമചെയ്തിരുന്നുവോ അവനത് കാണും. (സൽസല: 7)

وما تقَدموا لِأنفُسِكُم من خيرٍ تجِدوه عِند اللهِ هو خيرا وأعظَم أجرا المزمل/٢٠

സ്വദേഹങ്ങൾക്ക് വേണ്ടി നിങ്ങൾ എന്തൊരു നൻമ മുൻകൂട്ടി ചെയ്ത് വെക്കുകയാണെങ്കിലും അല്ലാഹുവിങ്കൽ അത് ഗുണകരവും ഏറ്റവും മഹത്തായ പ്രതിഫലമുള്ളതുമായി നിങ്ങൾ കണ്ടെത്തുന്നതാണ്. (മുസ്സമ്മിൽ : 20)

وما تنفِقُوا مِن خيرٍ فَإن اللّه بِهِ عَلِيم البقرة/٢٧٣

നല്ലതായ എന്തൊന്ന് നിങ്ങൾ ചെലവഴിക്കുകയാണെങ്കിലും അല്ലാഹു അത് നല്ലത് പോലെ അറിയുന്നവനാണ്. (അൽ ബഖറ: 273)

**ഇനിയും ധാരാളം വചനങ്ങളിൽ ഈ വിഷയം പരാമർശിച്ചിട്ടുണ്ട്.**

62. അബൂ ഹുറൈറ(റ) പറയുന്നു: നബി(സ) അല്ലാഹുവിൽ നിന്ന് നിവേദനം ചെയ്ത് കൊണ്ട് പറയുകയുണ്ടായി: എന്റെ ഏതെങ്കിലുമൊരു വലിയ്യിനോട് (ഇഷ്ട ദാസൻ) ആരെങ്കിലും ശത്രുത കാണിച്ചാൽ അവനോട് ഞാൻ യുദ്ധം പ്രഖ്യാപിച്ചിരിക്കുന്നു. ഞാൻ ഫർളാക്കിയ കർമത്തിലൂടെയല്ലാതെ എനിക്കേറ്റവും പ്രിയപ്പെട്ട മറ്റൊരു കാര്യത്തിലൂടെയും എന്റെ ദാസന് എന്നിലേക്ക് അടുക്കാനാവില്ല. സുന്നത്തായ കാര്യങ്ങൾ ചെയ്ത് കൊണ്ട് ഞാൻ ഇഷ്ടപ്പെടുന്നത് വരെ എന്റെ ദാസൻ എന്നിലേക്ക് അടുത്ത് കൊണ്ടേയിരിക്കും. ഞാൻ ഇഷ്ടപ്പെട്ടു കഴിഞ്ഞാൽ അവൻ കേൾക്കുന്ന ചെവി ഞാനായി മാറും; അവൻ പിടിക്കുന്ന കയ്യായി ഞാൻ മാറും; അവൻ നടക്കുന്ന കാലായി ഞാൻ മാറും; അവൻ എന്നോട് ചോദിച്ചാൽ ഞാൻ നൽകുക തന്നെചെയ്യും; അവൻ എന്നോട് കാവലിനെ ചോദിച്ചാൽ ഞാൻ രക്ഷ നൽകുക തന്നെ ചെയ്യും. (ബുഖാരി)

63. അനസ്(റ) പറയുന്നു: നബി(സ) അല്ലാഹുവിൽ നിന്ന് നിവേദനം ചെയ്ത് കൊണ്ട് പറയുകയുണ്ടായി: എന്റെ ദാസൻ എന്നിലേക്ക് ഒരു ചാൺ അടുത്ത് വന്നാൽ ഞാൻ അവനിലേക്ക് ഒരു മുഴം അടുക്കുന്നതാണ്. ഒരു മുഴം അവൻ അടുത്ത് വന്നാൽ ഞാൻ അവനിലേക്ക് ഒരു മാറ് അടുക്കുന്നതാണ്. അവൻ എന്നിലേക്ക് നടന്നുവന്നാൽ ഞാൻ അവന്റെയടുക്കലേക്ക് ഓടിയടുക്കുന്നതാണ്. (ബുഖാരി)

64. ഇബ്നു അബ്ബാസ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: അധിക മനുഷ്യരും നഷ്ടത്തിലായ രണ്ട് അനുഗ്രഹങ്ങളാകുന്നു ആരോഗ്യവും ഒഴിവു സമയവും. (ബുഖാരി)

65. ആയിശ(റ) നിവേദനം: നബി(സ) തന്റെ കാലുകൾ വിങ്ങി പൊട്ടുന്നത് വരെ രാത്രി നമസ്കരിക്കുമായിരുന്നു. അല്ലാഹു മുൻകൂട്ടി തന്നെ നിങ്ങളുടെ കഴിഞ്ഞുപോയതും വരാനിരിക്കുന്നതുമായ പാപങ്ങൾ പൊറുത്തു തന്നിരിക്കെ താങ്കളെന്തിനാണ് ഇങ്ങിനെ പ്രയാസപ്പെടുന്നതെന്ന് ഞാൻ നബി(സ)യോട് ചോദിക്കുകയുണ്ടായി. അപ്പോൾ അവിടുന്ന് പറയുകയുണ്ടായി: നന്ദിയുള്ള ഒരു ദാസനായി മാറുവാൻ ഞാനിഷ്ടപ്പെടാതിരിക്കുമോ? (മുത്തഫഖുൻ അലൈഹി)

66. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: ദേഹേഛകൾക്കിണങ്ങിയ കാര്യങ്ങൾ കൊണ്ട് നരകവും, മനസ്സിന് പ്രയാസം തോന്നുന്ന കാര്യങ്ങൾ കൊണ്ട് സ്വർഗവും മറച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

അതായത് സ്വർഗത്തിനും നരകത്തിനും അയാൾക്കുമിടയിൽ അവ കൊണ്ട് മറ പണിതിരിക്കുന്നുവെന്നർത്ഥം. പ്രസ്തുത സംഗതികൾ ചെയ്യുന്നതോടെ അവ രണ്ടിലുമവൻ പ്രവേശിച്ചതു പോലെയാകുന്നു.

67. അനസ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: മയ്യിത്തിനെ മൂന്ന് കാര്യങ്ങൾ അനുഗമിക്കും. കുടുംബവും, സമ്പത്തും, കർമ്മങ്ങളും. അവയിൽ ഒന്ന് അവന്റെ കൂടെ അവശേഷിക്കുകയും, രണ്ടെണ്ണം തിരിച്ച് പോരുകയും ചെയ്യും; അവന്റെ കുടുംബവും സമ്പത്തും തിരിച്ച് പോരുകയും, കർമ്മങ്ങൾ മാത്രം ബാക്കിയാവുകയും ചെയ്യും. (മുത്തഫഖുൻ അലൈഹി)

68. അബ്ദുല്ലാഹിബ്നു ബുസ്ർ അൽഅസ്‌ലമി(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: ജനങ്ങളിൽ ഏറ്റവും ഉത്തമർ ദീർഘായുസ്സ് ലഭിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരാണ്. (തിർമിദി ഉദ്ധരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണ് വിധിക്കുകയും ചെയ്തത്)

69. അബൂ മസ്ഊദ് ഉഖ്ബ ബിൻആമിർ(റ) നിവേദനം: സ്വദഖ ചെയ്യണമെന്ന് പറയുന്ന ആയത്ത് അവതരിച്ചപ്പോൾ ഞങ്ങൾ സ്വദഖ ചെയ്യുന്നതിനുള്ള വസ്തുക്കൾ ചുമന്ന് കൊണ്ടു വരാൻ ആരംഭിച്ചു. അങ്ങിനെ ഒരാൾ വന്ന് ധാരാളമായി ദാനം ചെയ്തു. അപ്പോൾ അവർ (മുനാഫിഖുകൾ) പറഞ്ഞു: പൊങ്ങച്ചത്തിനു വേണ്ടി ദാനം ചെയ്തതാണവൻ. മറ്റൊരാൾ വന്ന് ഒരു സാഅ് ദാനം ചെയ്തു. അപ്പോൾ അവർ (മുനാഫിഖുകൾ) പറഞ്ഞു: അല്ലാഹുവിന് ഇയാളുടെ സാഅ് ലഭച്ചിട്ടൊന്നും വേണ്ട. അപ്പോഴാണ്:

الذِين يلْمِزونَ الْمطوعِ ـمِن الْمؤمِن ـفِي الصدقَاتِ والذِين لاَ يجِدونَ إِلا جهدهم (التوبة/٧٩)

''സത്യവിശ്വാസികളിൽ നിന്ന് ദാനധർമ്മങ്ങൾ ചെയ്യാൻ സ്വയം സന്നദ്ധരായി വരുന്നവരെയും, സ്വന്തം അദ്ധ്വാനമല്ലാതെ മറ്റൊന്നും (ദാനം ചെയ്യാൻ) കണ്ടെത്താത്തവരെയും അധിക്ഷേപിക്കുന്നവരത്രെ അവർ.'' എന്ന സൂക്തം അവതരിക്കുകയുണ്ടായത്. (മുത്തഫഖുൻ അലൈഹി)

70. അബൂദറ്(റ) പറയുന്നു: നബി(സ) അല്ലാഹുവിൽ നിന്ന് നിവേദനം ചെയ്ത് കൊണ്ട് പറയുകയുണ്ടായി: എന്റെ ദാസൻമാരേ, അക്രമം ഞാൻ എന്റെ പേരിൽ നിഷിദ്ധമാക്കിയിരിക്കുന്നു. അതിനാൽ നിങ്ങൾ പരസ്പരം അക്രമം കാണിക്കരുത്. എന്റെ ദാസൻമാരേ, ഞാൻ വഴികാണിക്കാത്ത നിങ്ങളിലെ മുഴുവനാളുകളും വഴി കേടിലാകുന്നു. അതിനാൽ നിങ്ങളെന്നോട് ഹിദായത്ത് ചോദിക്കുക. ഞാൻ നിങ്ങളെ വഴികാട്ടാം. എന്റെ ദാസൻമാരേ, ഞാൻ അന്നം നൽകാത്തവരെല്ലാം പട്ടിണിയിലായിരിക്കും. അതിനാൽ നിങ്ങളെന്നോട് അന്നം തേടുക. ഞാൻ നിങ്ങൾക്ക് അന്നം നൽകാം. എന്റെ ദാസൻമാരെ, ഞാൻ വസ്ത്രം നൽകാത്തവരെല്ലാം നഗ്നരായിരിക്കും. അതിനാൽ നിങ്ങളെന്നോട്

വസ്ത്രം ചോദിക്കുക. ഞാൻ നിങ്ങൾക്ക് വസ്ത്രം നൽകാം. എന്റെ ദാസൻമാരേ, നിങ്ങൾ രാവും പകലും തെറ്റുകൾ ചെയ്യുന്നു. ഞാൻ മുഴുവൻ തെറ്റുകളും പൊറുക്കുന്നവനാകുന്നു. അതിനാൽ നിങ്ങളെന്നോട് പൊറുക്കലിനെത്തേടൂ. ഞാൻ നിങ്ങൾക്ക് പൊറുത്ത് തരാം. എന്റെ ദാസൻമാരേ, എന്നെ ഉപദ്രവിക്കുവാനോ എനിക്ക് ഉപകാരം ചെയ്യുവാനോ നിങ്ങൾക്ക് സാധ്യമല്ല. എന്റെ ദാസൻമാരേ, നിങ്ങളിലെ ആദ്യം മുതൽ അന്ത്യം വരെയുള്ള മുഴുവൻ ആളുകളും ജിന്നുകളും മനുഷ്യരും നിങ്ങളിലെ ഏറ്റവും വലിയ ഭക്തന്റെ ഹൃദയമുള്ളവരായി മാറിയാലും അതൊന്നും എന്റെ സാമ്രാജ്യത്തിൽ യാതൊരു വർദ്ധനവും വരുത്തുകയില്ല. എന്റെ ദാസൻമാരേ, നിങ്ങളിലെ ആദ്യം മുതൽ അന്ത്യം വരെയുള്ള മുഴുവൻ ആളുകളും ജിന്നുകളും മനുഷ്യരും നിങ്ങളിലെ ഏറ്റവും വലിയ പാപിയെ പോലെയായി മാറിയാലും അതൊന്നും എന്റെ സാമ്രാജ്യത്തിൽ യാതൊരു കുറവും വരുത്തുകയില്ല. എന്റെ ദാസൻമാരേ, നിങ്ങളിലെ ആദ്യം മുതൽ അന്ത്യം വരെയുള്ള മുഴുവൻ ആളുകളും ജിന്നുകളും മനുഷ്യരും ഒരു മൈതാനത്ത് ഒത്ത്കൂടി എല്ലാവരും എന്നോട് വിവിധ ആവശ്യങ്ങളുന്നയിക്കുകയും ഞാനത് നൽകുകയും ചെയ്താലും സമുദ്രത്തിൽ സൂചി കടത്തി എടുത്താലുള്ളത്ര പോലും അത് കുറവ് വരുത്തുകയില്ല. എന്റെ ദാസൻമാരേ, നിങ്ങളുടെ പ്രവർത്തനങ്ങൾ ഞാൻ ക്രോഡീകരിച്ച് വെക്കുകയും അവസാനം നിങ്ങൾക്ക് പരിപൂർണമായി പ്രതിഫലം നൽകുന്നതുമാണ്. ആരെങ്കിലും സന്തോഷകരമായത് കണ്ടാൽ അല്ലാഹുവിനെ സ്തുതിക്കുകയും നന്ദി പ്രകടിപ്പിക്കുകയും ചെയ്യട്ടെ. മറിച്ചാണെങ്കിൽ സ്വയം ആക്ഷേപിക്കുകയല്ലാതെ മറ്റൊന്നും ചെയ്യേണ്ടതില്ല. (മുസ്‌ലിം)

# 12. ജീവിതത്തിന്റെ അവസാന കാലത്ത് സൽകർമ്മങ്ങളിൽ മുഴുകേണ്ടതിന്റെ പ്രാധാന്യം

**അല്ലാഹു പറയുന്നു:**

**أولم نعمركم ما يتذكر فيه من تذكر وجاءكم النذير** فاطر/٣٧

**(അപ്പോൾ നാം പറയും:) ആലോചിക്കുന്നവന് ആലോചിക്കാൻ മാത്രം നിങ്ങൾക്ക് നാം ആയുസ്സ് തന്നില്ലേ? താക്കീതുകാരൻ നിങ്ങളുടെ അടുത്ത് വരികയും ചെയ്തു. (സൂറ: ഫാത്വിർ: 37)**

71. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: അറുപത് വയസ്സ് വരെ ആയുസ്സ് നൽകിയ ഒരു വ്യക്തിയോട് അല്ലാഹു ഒഴിവ്കഴിവ് പറഞ്ഞിരിക്കുന്നു. (ബുഖാരി)

പണ്ഡിതന്മാർ പറയുന്നു: അതായത്, അത്രയും ആയുസ്സ് നൽകപ്പെട്ടാൽ അവന് ഇളവിനുള്ള ഒരു കാരണവും ബോധിപ്പിക്കാൻ അവശേഷിക്കുകയില്ല.

72. ആയിശ(റ) പറയുന്നു: **إذا جاء نصر الله والفتح** എന്ന സൂറത്ത് അവതരിച്ച ശേഷം നമസ്കരിക്കുമ്പോഴെല്ലാം നബി(സ) ഇങ്ങിനെ പറയുമായിരുന്നു: ''ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവേ, നിന്നെ സ്തുതിക്കുന്നതോടൊപ്പം ഞാൻ നിന്നെ വാഴ്ത്തുന്നു. നീ എനിക്ക് പൊറുത്ത് തരേണമേ''. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ മറ്റൊരു റിപ്പോർട്ടിൽ: നബി(സ) തന്റെ മരണത്തിന് മുമ്പ് "ഞങ്ങളുടെ രക്ഷിതാവായ അല്ലാഹുവേ, നിന്നെ സ്തുതിക്കുന്നതോടൊപ്പം ഞാൻ വാഴ്ത്തുന്നു. നിന്നോട് പൊറുക്കലിനെ തേടുകയും നിന്നിലേക്ക് പശ്ചാതപിച്ച് മടങ്ങുകയും ചെയ്യുന്നു" എന്ന് ധാരാളമായി പറയാറുണ്ടായിരുന്നു എന്നാണുള്ളത്.

ആയിശ(റ) പറയുന്നു: ഞാൻ നബി(സ)യോട് ഇങ്ങിനെ ചോദിക്കുമായിരുന്നു. പ്രവാചകരെ, പുതുതായി താങ്കൾ പറയാൻ തുടങ്ങിയിരിക്കുന്ന ഈ വചനങ്ങളെന്താണ്? അപ്പോൾ നബി(സ) പറയുകയുണ്ടായി: എന്റെ സമുദായത്തിൽ ഒരു അടയാളമെന്ന നിലയിൽ അതു കാണുമ്പോൾ ഞാൻ അങ്ങിനെ പ്രാർത്ഥിക്കണമെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. അതാകുന്നു **إذا جاء نصر الله والفتح** എന്ന് തുടങ്ങിയ വചനങ്ങൾ.

73. ജാബിർ(റ) നിവേദനം: ഓരോ അടിമയും ഏത് രൂപത്തിലാണോ മരണപ്പെട്ടത് ആ രൂപത്തിൽ തന്നെ ഉയർത്തെഴുന്നേൽപിക്കപ്പെടും. (മുസ്‌ലിം)

# 13. നന്മയുടെ വിവിധ മാർഗങ്ങൾ

**അല്ലാഹു പറയുന്നു:**

**وما تفعلوا من خير فإن الله به عليم البقرة/٢١٥**

**നല്ലതെന്ത് നിങ്ങൾ ചെയ്യുകയാണെങ്കിലും തീർച്ചയായും അല്ലാഹു അതറിയുന്നവനാകുന്നു. (സൂറ: അൽ ബഖറ: 215)**

**وما تفعلوا من خير يعلمه الله البقرة/١٩٧**

**നിങ്ങൾ ഏതൊരു സൽപ്രവൃത്തി ചെയ്തിരുന്നാലും അല്ലാഹു അതറിയുന്നതാണ്. (സൂറ: അൽ ബഖറ :197)**

**فمن يعمل مثقال ذرة خيرا يره الزلزلة/٧**

**അപ്പോൾ ആർ ഒരു അണുവിന്റെ തൂക്കം നൻമചെയ്തിരുന്നുവോ അവനത് കാണും. (സൂറ: സൽസല: 7)**

**من عمل صالحا فلنفسه ا اثية/١٥**

**വല്ലവനും നല്ലത് പ്രവർത്തിച്ചാൽ അത് അവന്റെ ഗുണത്തിന് തന്നെയാകുന്നു. (സൂറ: ജാഥിയ: 15)**

**ഇതുപോലെ ഈ വിഷയത്തിൽ ധാരാളം വചനങ്ങൾ കാണാം**

74. അബൂദറ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങളുടെ ഓരോരുത്തരുടേയും ശരീരത്തിലെ ഓരോ സന്ധികൾക്കും നേരം പുലരുന്നതോടെ ഓരോ ധർമം ബാധ്യതയാകുന്നു. നിങ്ങൾ ചൊല്ലുന്ന ഓരോ തസ്ബീഹും ഓരോ തഹ്മീദും തക്ബീറും സ്വദഖയാണ്; നന്മ കൽപിക്കലും തിന്മ വിരോധിക്കലും സ്വദഖയാണ്;

'ളുഹാ' സമയത്തെ രണ്ട് റക്അത്ത് നമസ്കാരം അവക്കെല്ലാം പകരമാകുന്നതാണ്. (മുസ്‌ലിം)

75. അദ്ദേഹത്തിൽനിന്ന് തന്നെ നിവേദനം: നബി(സ) പറയുകയുണ്ടായി: എന്റെ പ്രജകളുടെ നല്ലതും ചീത്തയുമായ കർമ്മങ്ങൾ എനിക്ക് വ്യക്തമാക്കപ്പെടുകയുണ്ടായി. വഴികളിൽ നിന്നുള്ള ഉപദ്രവം നീക്കം ചെയ്യുന്നത് സൽകർമ്മവും, പള്ളിയിൽ കാണുന്ന കാർകിച്ച കഫം നീക്കംചെയ്യാതിരിക്കുന്നത് ദുഷ്കർമവുമായാണ് എനിക്കപ്പോൾ കാണാൻ കഴിഞ്ഞത്. (മുസ്‌ലിം)

76. അബൂദറ്(റ) നിവേദനം: നബി(സ)യുടെ അടുത്ത് കുറച്ചു പേർ വന്ന് പറയുകയുണ്ടായി. പണക്കാർ മുഴുവൻ പ്രതിഫലവും വാങ്ങുന്നു. ഞങ്ങൾ നമസ്കരിക്കുന്നത് പോലെ അവരും നമസ്കരിക്കുകയും, നോമ്പുപിടിക്കുന്നത് പോലെ അവരും നോമ്പ് പിടിക്കുകയും ചെയ്യുന്നതോടൊപ്പം അവരുടെ സമ്പത്ത് കൊണ്ട് ധർമ്മം ചെയ്യുന്നു. അപ്പോൾ നബി(സ) ചോദിക്കുകയുണ്ടായി നിങ്ങൾക്കും ധർമ്മം ചെയ്യുവാൻ അല്ലാഹു നിശ്ചയിച്ചിട്ടുണ്ട്. എല്ലാ തക്ബീറുകളും, തസ്ബീഹുകളും, തഹ്മീദുകളും, തഹ്ലീലുകളും സ്വദഖയാകുന്നു. നന്മ കൽപിക്കലും, തിന്മ വിരോധിക്കലും സ്വദഖയാണ്. നിങ്ങളുടെ ഇണചേരലിൽ പോലും അല്ലാഹു പ്രതിഫലം നിശ്ചയിച്ചിരിക്കുന്നു. അപ്പോൾ ചോദിക്കുകയുണ്ടായി: പ്രവാചകരെ, ഞങ്ങളുടെ വികാര പൂരണത്തിൽ പോലും പ്രതിഫലമോ?. നബി(സ) പറയുകയുണ്ടായി: അതെ, അയാൾ അത് തിന്മയിലൂടെയാണ് നിവർത്തിക്കുന്നതെങ്കിൽ പാപമുണ്ടാകില്ലേ?. അതുപോലെയാണ് അനുവദനീയ നിലയിൽ അത് ചെയ്യുമ്പോൾ പ്രതിഫലം ലഭിക്കുന്നത്. (മുസ്‌ലിം)

77. അദ്ദേഹത്തിൽനിന്ന് തന്നെ നിവേദനം: നബി(സ) ഒരവസരത്തിൽ പറഞ്ഞു: പുണ്യകർമ്മങ്ങളിലൊന്നിനേയും നീ

നിസ്സാരമാക്കി തള്ളരുത്. നിന്റെ സഹോദരനുമായി മുഖപ്രസന്നതയോടെ കണ്ട്മുട്ടുക എന്നതാണെങ്കിലും. (മുസ്ലിം)

78. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: രാവിലേയോ വൈകുന്നേരമോ ഒരാൾ പള്ളിയിലേക്ക് പുറപ്പെട്ടാൽ ആ സമയത്തെല്ലാം അയാൾക്ക് വേണ്ടി അല്ലാഹു സ്വർഗത്തിൽ സൽക്കാര ങ്ങൾ ഒരുക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി)

79. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: വിശ്വാസികളേ, ഒരു അയൽവാസി തന്റെ അയൽവാസിക്ക് ഒരു കുളമ്പിൻ കഷ്ണം നൽകുന്നത്പോലും നിസ്സാരമായി കാണരുത്. (മുത്തഫഖുൻ അലൈഹി)

80. അദ്ദേഹത്തിൽനിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഈമാനിന് അറുപതിലധികമോ, എഴുപതിലധികമോ ശാഖകളുണ്ട്. അതിൽ ഏറ്റവും ശ്രേഷ്ഠമായത് لا إله إلا الله എന്ന വചനവും താഴെ കിടയിലുള്ളത് വഴിയിൽ നിന്ന് ഉപദ്രവങ്ങൾ നീക്കം ചെയ്യലുമാണ്. ലജ്ജ അതിന്റെ ശാഖകളിൽപ്പെട്ടതാകുന്നു. (മുത്തഫഖുൻ അലൈഹി)

81. അദ്ദേഹത്തിൽനിന്ന് നിവേദനം: നബി(സ) അരുളി: ഒരു മനുഷ്യൻ ഒരു വഴിയിലൂടെ നടന്ന് പോകുമ്പോൾ അയാൾ ദാഹിച്ചു വലയുകയുണ്ടായി. വഴിയരികിൽ കണ്ട ഒരു കിണറ്റിലിറങ്ങി അയാൾ വെള്ളംകുടിച്ച് ദാഹശമനം വരുത്തി പുറത്ത് വന്നു. തൽസമയം ഒരു നായ ദാഹം കാരണം നനഞ്ഞ മണ്ണ് തിന്നുന്നത് അയാൾ കണ്ടു. അയാൾ പറഞ്ഞു എനിക്ക് അൽപം മുമ്പ് അനുഭവപ്പെട്ടിരുന്ന ദാഹം ഈ നായക്കും ഇപ്പോൾ അനുഭവപ്പെടുന്നുണ്ടാകും. ഉടനെ അയാൾ കിണറ്റിലിറങ്ങി തന്റെ ഷൂകളിൽ വെള്ളം നിറച്ച് വായകൊണ്ട് കടിച്ചു പിടിച്ച് കരയിലേക്ക് കയറി. നായക്ക് ദാഹം മാറുന്നത് വരെ കുടിക്കാൻ

കൊടുത്തു. അക്കാരണത്താൽ അല്ലാഹു അയാളോട് നന്ദി കാണിക്കുകയും അയാളുടെ പാപങ്ങൾ പൊറുക്കുകയും ചെയ്തു. അപ്പോൾ അനുയായികൾ നബി(സ)യോട് ചോദിക്കുകയുണ്ടായി: മൃഗങ്ങളുടെ വിഷയങ്ങളിൽ പോലും നമുക്ക് പ്രതിഫലമുണ്ടോ?. അപ്പോൾ നബി(സ) പറയുകയുണ്ടായി: പച്ചക്കരളുള്ള മുഴുവൻ ജീവികളിലും നിങ്ങൾക്ക് പ്രതിഫലമുണ്ട്. (മുത്തഫഖുൻ അലൈഹി)

82. അദ്ദേഹത്തിൽനിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: മുസ്ലിങ്ങളെ ശല്യപ്പെടുത്തിയിരുന്ന വഴിവക്കിലെ ഒരു വൃക്ഷം മുറിച്ച് നീക്കിയതിന്റെ പേരിൽ സ്വർഗത്തിൽ വിഹരിക്കാൻ കഴിഞ്ഞ ഒരാളെ ഞാൻ കാണാനിടയായി. (മുസ്ലിം)

83. അദ്ദേഹത്തിൽനിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: ആരെങ്കിലും വെള്ളിയാഴ്ച കുളിച്ച് പള്ളിയിലെത്തുകയും മൗനം പാലിക്കുകയും ശ്രദ്ധിച്ച് കേൾക്കുകയും ചെയ്താൽ ആ വെള്ളിയാഴ്ച മുതൽ അടുത്ത ആഴ്ച വരെയുള്ള അയാളുടെ പാപങ്ങളും അധികമായി മൂന്ന് ദിവസങ്ങളിലെ പാപങ്ങളും പൊറുക്കപ്പെടും. എന്നാൽ ചരലുകൾ തടവികൊണ്ടിരിക്കുന്നവൻ പ്രതി ഫലം പാഴാക്കിക്കളഞ്ഞു. (മുസ്ലിം)

84. അദ്ദേഹത്തിൽനിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: ഒരു വിശ്വാസി വുളു ചെയ്യുമ്പോൾ മുഖം കഴുകിയാൽ അയാൾ മുഖം കൊണ്ട് ചെയ്ത പാപങ്ങളെല്ലാം പ്രസ്തുത വെള്ളം ഒലിച്ച് പോകുന്നതോടെ പുറത്ത് പോകുന്നതാണ്. കൈകൾ കഴുകുമ്പോൾ കൈകൊണ്ട് ചെയ്ത പാപങ്ങളും പുറത്ത് പോകുന്നു. കാലുകൾ കഴുകുമ്പോൾ കാലുകൊണ്ട് സ്പർശിച്ച മുഴുവൻ പാപങ്ങളും അയാളുടെ കാലിൽ നിന്ന് പുറത്ത് പോകുന്ന അവസാനത്തെ ജലത്തുള്ളിയോടൊപ്പം പുറത്ത് പോകുന്നതാണ്. അങ്ങിനെ അയാൾ

പരിപൂർണ്ണ പാപവിമുക്തമായിട്ടായിരിക്കും വുളു കഴിഞ്ഞ് വരുന്നത്. (മുസ്‌ലിം)

85. അദ്ദേഹത്തിൽനിന്നും നിവേദനം: അഞ്ചുനേരത്തെ നമസ്കാരങ്ങളും, ഒരു ജുമുഅഃ മുതൽ അടുത്ത ജുമുഅഃ വരെയും ഒരു റമളാൻ മുതൽ അടുത്ത റമളാൻ വരെയും വൻപാപങ്ങൾ ഉപേക്ഷിക്കുന്നുവെങ്കിൽ അവകൾക്കിടയിലെ (ചെറു)ദോഷങ്ങൾക്കുള്ള പരിഹാരമാകുന്നു. (മുസ്‌ലിം)

86. അബൂമൂസൽ അശ്അരി(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: ആരെങ്കിലും രണ്ട് തണുപ്പ് നമസ്കാരങ്ങൾ (ഫജ്റും, അസറും) നിർവ്വഹിക്കുന്നുവെങ്കിൽ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി)

87. അദ്ദേഹത്തിൽനിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: ഒരാൾ യാത്ര പോകുകയോ രോഗിയാവുകയോ ചെയ്താൽ അയാൾ സ്ഥിരതാമസക്കാരനാകുമ്പോഴും രോഗമില്ലാത്ത സമയത്തും ചെയ്തിരുന്നത് പോലുള്ള കർമ്മങ്ങൾ അയാൾക്ക് വേണ്ടി രേഖപ്പെടുത്തപ്പെടും. (ബുഖാരി)

88. അദ്ദേഹത്തിൽനിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: എല്ലാ നന്മകളും ധർമ്മമാകുന്നു. (ബുഖാരി)

89. ജാബിർ(റ) നിവേദനം: റസൂൽ(സ) പ്രഖ്യാപിച്ചു: ഒരു മുസ്‌ലിമിന്റെ കൃഷിയിൽ നിന്ന് കട്ട് പോകുന്നതും തിന്നുനശിപ്പിക്കപ്പെടുന്നതും മറ്റേതെങ്കിലും തരത്തിൽ കുറഞ്ഞ് പോകുന്നതും അവന് സ്വദഖയായിത്തീരുന്നു. (മുസ്‌ലിം)

മറ്റൊരു റിപ്പോർട്ടിൽ ഇങ്ങിനയാണുള്ളത്. ഏതെങ്കിലുമൊരു മുസ്‌ലിം ചെടിവെച്ച് പിടിപ്പിക്കുകയോ, വിത്ത് വിതക്കുകയോ ചെയ്തു.

അങ്ങിനെ അതിന്റെ ഫലം ഒരു പക്ഷിയോ മൃഗമോ മനുഷ്യനോ ഭക്ഷിച്ചു. എങ്കിൽ അത് അവന്റെ ഒരു ദാനമായി ഗണിക്കപ്പെടാതിരിക്കുകയില്ല. (ബുഖാരി)

90. അബ്ദുല്ലാഹിബ്നു അംറ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: നാൽപതു സൽകർമ്മങ്ങളിലേതെങ്കിലും ആരെങ്കിലും അല്ലാഹുവിന്റെ പ്രീതിയും പ്രതിഫലവും ആഗ്രഹിച്ച് പ്രവർത്തിക്കുന്നുവെങ്കിൽ, അതിൽ ഏറ്റവും മുകളിലുള്ളത് ആടിന്റെ പാൽ ധർമ്മമായി കറക്കുവാൻ കൊടുക്കുന്നതാകുന്നു. അല്ലാഹു അയാളെ സ്വർഗത്തിൽ പ്രവേശിപ്പിക്കുന്നതാകുന്നു. (ബുഖാരി)

91. അദിയ്യ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങളിൽ ഓരോരുത്തരും അല്ലാഹുവിനോട് സംസാരിക്കുക തന്നെ ചെയ്യും. മനുഷ്യനും അല്ലാഹുവിന്നുമിടയിൽ ഒരു മറയോ പരിഭാഷകനോ ഉണ്ടായിരിക്കുകയില്ല. തന്റെ വലത് ഭാഗത്തേക്ക് അവൻ നോക്കും. തന്റെ കർമ്മമല്ലാതെ മനുഷ്യൻ കാണുകയില്ല. തന്റെ ഇടത് ഭാഗത്തേക്കും നോക്കും. അപ്പോഴും തന്റെ കർമ്മം മാത്രമേ അവൻ കാണുകയുള്ളൂ. തന്റെ മുന്നിലേക്കും അവൻ നോക്കും. നരകമല്ലാതെ മറ്റൊന്നുമില്ലന്ന് അപ്പോൾ അവൻ അറിയും. അത് കൊണ്ട് ഒരു കാരക്കയുടെ കഷ്ണം ദാനം ചെയ്തിട്ടെങ്കിലും നിങ്ങളിലോരോരുത്തരും നരകത്തെ കാത്ത് സൂക്ഷിക്കുവീൻ. അതും കൈവശമില്ലാത്തവൻ നല്ല ഒരു വാക്ക് പറഞ്ഞിട്ട് നരകത്തെ സൂക്ഷിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

92. അനസ്(റ) നിവേദനം: അല്ലാഹുവിന്റെ തിരുദൂതൻ(സ) പ്രവചിച്ചു: നിശ്ചയം ഒരു ദാസൻ ഒരു ഭക്ഷണം കഴിച്ചിട്ട് അതിന്റെ പേരിൽ അല്ലാഹുവിനെ സ്തുതിക്കുകയോ ഒരു പാനീയം കുടിച്ച്

അതിന്റെ പേരിൽ അല്ലാഹുവിനെ സ്തുതിക്കുകയോ ചെയ്യുന്നത് അല്ലാഹുവിന്ന് ഏറെ തൃപ്തിയുള്ള കാര്യമാണ്. (മുസ്ലിം)

93. അബൂമൂസൽ അശ്അരി(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: സ്വദഖ ചെയ്യൽ മുസ്ലിങ്ങളുടെയെല്ലാം കടമയാണ്. അപ്പോൾ ഒരാൾ ചോദിക്കുകയുണ്ടായി : അതിനൊന്നും ലഭിച്ചില്ലെങ്കിലോ? ജോലി ചെയ്ത് പണമുണ്ടാക്കുകയും സ്വന്തം കാര്യങ്ങൾക്ക് വേണ്ടി ഉപയോഗിക്കുകയും മറ്റുള്ളവർക്ക് ധർമം കൊടുക്കുകയും ചെയ്യുക. അപ്പോൾ അവർ ചോദിക്കുകയുണ്ടായി: അതിനും കഴിവില്ലെങ്കിലോ? സഹായം ആവശ്യമുള്ളവരെ സഹായിക്കുക. അതിനും കഴിവില്ലെങ്കിലോ? അവൻ നന്മ കൽപ്പിക്കട്ടെ, അല്ലെങ്കിൽ പുണ്യകർമ്മങ്ങൾ നിർദ്ദേശിക്കട്ടെ. മറ്റുള്ളവരെ ഉപദ്രവ മേൽപിക്കാതിരിക്കുക. അതും ഒരു ധർമ്മമാണ്. (മുത്തഫഖുൻ അലൈഹി)

## 14. ആരാധനകളിൽ മിതത്വം പാലിക്കൽ

**ما أنزلنا عليك القُرآنَ لِتشقَى** طه/١ ، ٢

**നിനക്ക് നാം ഖുർആൻ അവതരിപ്പിച്ച് തന്നത് നീ കഷ്ടപ്പെടാൻ വേണ്ടിയല്ല. (സൂറ: ത്വാഹാ: 1,2 )**

**يريد اللّه بِكُم اليسر ولا يريد بِكُم العسر** البقرة/١٨٥

**നിങ്ങൾക്ക് ആശ്വാസം വരുത്താനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങൾക്ക് ഞെരുക്ക ഉണ്ടാക്കാൻ അവൻ ഉദ്ദേശിക്കുന്നില്ല. (അൽബഖറ:185)**

94. അനസ്(റ) നിവേദനം: മൂന്ന് പേർ നബി(സ)യുടെ ആരാധനാ സമ്പ്രദായങ്ങളന്വേഷിച്ച് കൊണ്ട് നബി(സ)യുടെ ഭാര്യമാരുടെ വീട്ടിൽ വന്നു. നബി(സ)യുടെ ആരാധനയെക്കുറിച്ച് കേട്ടപ്പോൾ അവർക്കത് വളരെ കുറഞ്ഞ് പോയെന്ന് തോന്നി. അവർ പറഞ്ഞു: നാമും നബിയും എവിടെ? നബി(സ)ക്ക് ആദ്യം ചെയ്ത് പോയതും പിന്നീട് ചെയ്ത് പോയതുമായ എല്ലാ പാപങ്ങളും അല്ലാഹു പൊറുത്ത് കൊടുത്തിട്ടുണ്ടല്ലൊ. അങ്ങിനെ അവരിൽ ഒരാൾ പറഞ്ഞു: ഞാൻ എന്നും രാത്രിമുഴുവൻ നമസ്കരിക്കും. മറ്റൊരാൾ പറഞ്ഞു: എല്ലാ ദിവസവും ഞാൻ നോമ്പ് പിടിക്കും. ഒരു ദിവസവും നോമ്പ് ഉപേക്ഷിക്കുകയില്ല. മൂന്നാമൻ പറഞ്ഞു: ഞാൻ സ്ത്രീകളിൽ നിന്നകന്ന് നിൽക്കും. ഒരിക്കലും വിവാഹം കഴിക്കുകയില്ല. നബി(സ) അവിടെ വന്നു. വിവരം അറിഞ്ഞപ്പോൾ അരുളി: നിങ്ങൾ ഇന്നതെല്ലാം പറഞ്ഞുവല്ലൊ. അല്ലാഹു സത്യം. നിങ്ങളെക്കാളെല്ലാം അല്ലാഹുവിനെ ഭയപ്പെടുന്നവനും, അവനെ സൂക്ഷിക്കുന്നവനുമാണ് ഞാൻ. ഞാൻ ചിലപ്പോൾ നോമ്പനുഷ്ടിക്കുകയും മറ്റുചിലപ്പോൾ നോമ്പ് ഉപേക്ഷിക്കുകയും ചെയ്യും. രാത്രി നമസ്കരിക്കുകയും ഉറങ്ങുകയും ചെയ്യും. സ്ത്രീകളെ വിവാഹം കഴിക്കുകയും ചെയ്യും. വല്ലവനും എന്റെ നടപടി ക്രമങ്ങളെ വെറുക്കുന്ന പക്ഷം അവൻ എന്റെ സമൂഹത്തിൽപ്പെട്ടവനല്ല തന്നെ. (ബുഖാരി)

95. ഇബ്നു മസ്ഊദ്(റ) നിവേദനം: നബി തിരുമേനി മൂന്ന് പ്രാവശ്യം പ്രഖ്യാപിക്കുകയുണ്ടായി. (ഇബാദത്തിൽ) അമിതമായ നിലപാട് കൈകൊള്ളുന്നവർ പരാജയത്തിലാണ്. (മുസ്ലിം)

ആവശ്യമില്ലാത്ത വിഷയങ്ങളിൽ കാർക്കശ്യം കാണിക്കുന്നവരെയാണ് ഇത് കൊണ്ട് വിവക്ഷിക്കുന്നത്.

96. അബൂഹുറൈറ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: മതം ലളിതമാകുന്നു; അതിനെകടുത്തതാക്കിയ ആളുകളെയെല്ലാം അത് പരാജയപ്പെടുത്തിയിട്ടുണ്ട്. അതിനാൽ നിങ്ങൾ പരമാവധി അടുക്കുവാനും ചിട്ടപ്പെടുത്തുവാനും ശ്രമിക്കുക. രാവിലേയും വൈകുന്നേരവും രാത്രിയും ചെയ്യുന്ന കർമ്മങ്ങൾ മുഖേന അല്ലാഹുവിനോട് സഹായം തേടുകയും ചെയ്യുക. (ബുഖാരി)

അതായത്, ഒഴിവും കഴിവുമനുസരിച്ച് മനസ്സും ശരീരവും ഉന്മേഷാവസ്ഥയിലായിരിക്കുമ്പോൾ നിങ്ങൾ ആരാധനാ കർമ്മങ്ങൾ ആവേശത്തോടെ നിർവ്വഹിക്കുവാൻ ശ്രദ്ധിക്കുകയും ലക്ഷ്യം നേടുകയും ചെയ്യുക. മരുഭൂമിയിലൂടെയുള്ള യാത്രയിൽ ചെയ്യുന്നത് പോലെ സമയവും ഉന്മേഷവുമുള്ളപ്പോൾ വേഗം യാത്രചെയ്ത് ക്ഷീണമില്ലാതെ ലക്ഷ്യത്തിലെത്താൻ ശ്രമിക്കുക.

97. അനസ്(റ) വിൽ നിന്ന് നിവേദനം: നബി(സ) ഒരിക്കൽ പള്ളിയിൽ പ്രവേശിച്ചപ്പോൾ അവിടെ രണ്ട് തൂണുകൾക്കിടയിൽ ഒരു കയർ ബന്ധിപ്പിച്ചിരിക്കുന്നത് കണ്ടു. നബി(സ) ചോദിച്ചു: എന്താണീ കയർ? സഹാബീവര്യന്മാർ പറഞ്ഞു: ഇത് സൈനബയുടെ കയറാണ്; അവർക്ക് രാത്രി നമസ്കാരത്തിൽ ക്ഷീണം ബാധിക്കുമ്പോൾ ഈ കയറിൽ പിടിക്കും. നബി(സ) അരുളി: വേണ്ടതില്ല; അത് അഴിച്ചു കളയുവീൻ നിങ്ങളിലോരോരുത്തരും അവരുടെ ഉന്മേഷാവസരത്തിൽ നമസ്കരിക്കട്ടെ. ക്ഷീണം ബാധിച്ചാൽ കിടന്ന് വിശ്രമിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

98. ജാബിർ(റ) വിൽ നിന്ന് നിവേദനം: ഞാൻ നബി(സ)യൊന്നിച്ച് നമസ്കരിക്കാറുണ്ട്. അപ്പോഴെല്ലാം അവിടുത്തെ നമസ്കാരവും ഖുതുബയും മധ്യമനിലയിലായിരുന്നു. (മുസ്‌ലിം)

99. അബൂ ജുഹൈഫ(റ) പറയുന്നു: നബി(സ) സൽമാൻ, അബുദർദാഅ്(റ) എന്നിവർക്കിടയിൽ സാഹോദര്യബന്ധം സ്ഥാപിച്ചു. അങ്ങിനെ ഒരു ദിവസം സൽമാൻ(റ) അബുദർദാഅ്(റ)നെ സന്ദർശിച്ചു. അപ്പോൾ അദ്ദേഹത്തിന്റെ ഭാര്യ ഉമ്മുദർദാഇനെ(റ) വസ്ത്രത്തിന്റെ മോടിയിലും മറ്റും യാതൊരു ശ്രദ്ധയുമില്ലാതെ കണ്ടു. അദ്ദേഹം ചോദിച്ചു: നിങ്ങളുടെ പ്രശ്നമെന്താണ്? അവർ പറഞ്ഞു: താങ്കളുടെ സഹോദരൻ അബുദർദാഅ്(റ)ന് ഐഹീക കാര്യത്തിൽ യാതൊരു താൽപര്യവുമില്ല. കുറച്ച് കഴിഞ്ഞപ്പോൾ അബുദർദാഅ്(റ) കയറിവന്നു. സൽമാൻ(റ)വിന്നു വേണ്ടി ഭക്ഷണം തയ്യാറാക്കി കൊണ്ട് വന്ന് പറഞ്ഞു: നിങ്ങൾ കഴിച്ച് കൊള്ളുവീൻ; ഞാൻ നോമ്പുകാരനാണ്. സൽമാൻ(റ) പറഞ്ഞു: താങ്കൾ ഭക്ഷിക്കാതെ ഞാൻ ഭക്ഷിക്കുകയില്ല. പിന്നീട് രാത്രി യായപ്പോൾ അബൂദർദാഅ് സുന്നത്ത് നമസ്കരിക്കാൻ എഴുനേറ്റു സൽമാൻ പറഞ്ഞു: താങ്കൾ ഉറങ്ങൂ, അന്നേരം അയാൾ ഉറങ്ങി. വീണ്ടും എഴുന്നേറ്റു. അയാൾ വീണ്ടും ഉറങ്ങാൻ പറഞ്ഞു. രാത്രിയുടെ അവസാ നയാമമായപ്പോൾ സൽമാൻ പറഞ്ഞു: ഇനി എഴുനേൽക്കൂ, രണ്ടു പേരും ഒരുമിച്ച് നമസ്കരിച്ചു അനന്തരം സൽമാൻ പറഞ്ഞു. താങ്കളുടെ രക്ഷി താവിനോട് താങ്കൾക്ക് കടമയുണ്ട്. താങ്കളുടെ സ്വന്തത്തോടും കടമയു ണ്ട്, സഹധർമ്മിണിയോടും കടമയുണ്ട്. എല്ലാവരോടുമുള്ള കടമകൾ നിർവ്വഹിക്കേണ്ടതുണ്ട്. അദ്ദേഹം നബി(സ)യെ സമീപിച്ച് ഈ വിവര ങ്ങൾ അറിയിച്ചു അപ്പോൾ നബി(സ) പറഞ്ഞത് സൽമാൻ പറഞ്ഞത് ശരിയാണ്. (ബുഖാരി)

100. ഇബ്നു അബ്ബാസ്(റ) പറയുന്നു: നബി(സ) പ്രസംഗിച്ചു കൊണ്ടിരിക്കുമ്പോൾ സദസ്സിന്റെ ഒരു ഭാഗത്ത് ഒരു മനുഷ്യൻ നിൽക്കുന്നത് കണ്ടു. നബി(സ) അദ്ദേഹത്തെക്കുറിച്ച് അന്വേഷിച്ചു: അത് അബൂ ഇസ്റാഈൽ(റ) ആണെന്നും അദ്ദേഹം ഇരിക്കുകയോ, സംസാരിക്കുകയോ, തണലിൽ ഇരിക്കുകയോ, ചെയ്യാതെ നോമ്പ്

അനുഷ്ഠിക്കാൻ നേർച്ചയാക്കിയിരിക്കുകയാണെന്ന് സദസ്സ്യർ പറഞ്ഞു. നബി(സ) അരുളി: അയാളോട് സംസാരിക്കുവാനും ഇരിക്കുവാനും തണൽ ഉപയോഗിക്കുവാനും പറയുക. നോമ്പ് പൂർത്തിയാക്കുകയും ചെയ്തു കൊള്ളട്ടെ. (ബുഖാരി)

## 15. സൽകർമ്മങ്ങൾ പതിവാക്കാൻ ശ്രമിക്കൽ

أَلَم يأنِ لِلذِين آمنوا أن تخشع قُلُوبهم لِذِكْر اللهِ وما نزلَ مِن الحــق ولا يكُونوا كالذِين أوتوا الكِتاب مِن قبلُ فطَالَ عليهم الأمد فقَست قُلُوبهم ا حديد/١٦

വിശ്വാസികൾക്ക് അവരുടെ ഹൃദയങ്ങൾ അല്ലാഹുവിനെ പറ്റിയുള്ള സ്മരണയിലേക്കും, അവതരിച്ചു കിട്ടിയ സത്യത്തിലേക്കും കീഴൊതുങ്ങുവാനും തങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ ആകാതിരിക്കുവാനും സമയമായില്ലേ? അങ്ങനെ ആ വേദക്കാർക്ക് കാലം ദീർഘിച്ച് പോകുകയും തൻമൂലം അവരുടെ ഹൃദയങ്ങൾ കടുത്തുപോകുകയും ചെയ്തു. (ഹദീദ്: 16 )

ثُم قَفينا على آثَارِهِم بِرسلِنا وقَفينا بِعِيسى ابن مريم وآتينــاه الإِنجيــلَ وجعلْنا فِي قُلُوبِ الذِين اتبعوه رأْفَةً ورحمةً ورهبانِيةً ابتدعوها ما كَتبناها عليهِم إِلا ابتِغاء رِضوان اللهِ فَما رعوها حق رِعايتِها ا حديد/٢٧

പിന്നീട് അവരുടെ പിന്നിലായി നാം നമ്മുടെ ദൂതൻമാരെ തുടർന്നയച്ചു. മർയമിന്റെ മകൻ ഈസായെയും നാം തുടർന്നയച്ചു. അദ്ദേഹത്തിന് നാം ഇൻജീൽ നൽകുകയും ചെയ്തു. അദ്ദേഹത്തെ പിൻപറ്റിയവരുടെ ഹൃദയങ്ങളിൽ നാം കൃപയും കരുണയും ഉണ്ടാക്കി. സന്യാസജീവിതത്തെ അവർ സ്വയം പുതുതായി നിർമിച്ചു. അല്ലാഹുവിന്റെ പ്രീതി തേടേണ്ടതിന് (വേണ്ടി അവരതു ചെയ്തു)

**എന്നല്ലാതെ, നാം അവർക്കത് നിയമമാക്കിയിട്ടുണ്ടായിരുന്നില്ല. എന്നിട്ട് അവരത് പാലിക്കേണ്ട മുറപ്രകാരം പാലിച്ചതുമില്ല. (സൂറ: ഹദീദ്: 27)**

**ولا تكُونوا كالِتي نقَضت غَزلَها مِن بعدِ قُوةٍ أنكاثًا النحل/٩٢**

**ഉറപ്പോടെ നൂൽ നൂറ്റ ശേഷം തന്റെ നൂൽ പലയിഴകളാക്കി പിരിയുടച്ച് കളഞ്ഞ ഒരു സ്ത്രീയെ പേലെ നിങ്ങൾ ആകരുത്. (നഹ്ല്:92 )**

**واعبد ربك حتى يأتيك اليقين الحجر/٩٩**

**ഉറപ്പായ കാര്യം (മരണം) നിനക്ക് വന്നെത്തുന്നത് വരെ നീ നിന്റെ രക്ഷിതാവിനെ ആരാധിക്കുകയും ചെയ്യുക. (ഹിജ്ർ: 99)**

101. ആയിശ(റ) വിൽ നിന്ന് നിവേദനം: നബി(സ)ക്ക് കുടുതൽ ഇഷ്ടമായിരുന്നത് പതിവായി അനുഷ്ഠിക്കുന്ന സൽകർമ്മങ്ങളായിരുന്നു. (മുത്തഫഖുൻ അലൈഹി)

102. ഉമർ(റ) വിൽ നിന്ന് നിവേദനം: പതിവായി ചെയ്യാറുള്ള കർമ്മങ്ങളേതെങ്കിലും നമസ്കാരമോ ഖുർആൻ പാരായണമോ ചെയ്യാൻ കഴിയാതെ ഉറങ്ങിപ്പോയാൽ ഫജർ നമസ്കാരത്തിനും ളുഹ്റിനുമിടയിൽ അത് നിർവ്വഹിക്കുന്നുവെങ്കിൽ അയാൾ അത് രാത്രിയിൽ തന്നെ നിർവ്വഹിച്ചതായി രേഖപ്പെടുത്തും. (മുസ്ലിം)

103. അബ്ദുല്ലാഹിബ്നു അംറ്(റ) വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അല്ലയോ അബ്ദുല്ലാ, രാത്രി നമസ്കാരം നിർവ്വഹിക്കാറുണ്ടായതിന് ശേഷം അത് ഉപേക്ഷിച്ച ഒരാളെ പോലെ നീ മാറരുത്. (മുത്തഫഖുൻ അലൈഹി)

104. ആയിശ(റ) വിൽ നിന്ന് നിവേദനം: രോഗത്താലോ മറ്റൊ നബി(സ)ക്ക് രാത്രിയിലെ (സുന്നത്ത്) നമസ്കാരം പാഴായിപ്പോയാൽ പകൽ 12 റക്അത്ത് നമസ്കരിക്കുമായിരുന്നു. (മുസ്ലിം)

## 16. നബിചര്യ മുറുകെ പിടിക്കുക

**ما أفَاء الله على رسولِه مِن أهل القُرى فَلِلهِ وللرسول ولِذِي القُربـى واليتـامى والمساكِـينِ وابنِ السبِيل كَي لا يكُونَ دولةً بين الأغنِياء مِنكُم وما آتاكُم الرسـولُ فَخذُوه وما نهاكُم عنه فَانتهوا** الحشر/٧

അല്ലാഹു അവന്റെ റസൂലിന് വിവിധ രാജ്യക്കാരിൽ നിന്ന് കൈവരുത്തി കൊടുത്തതെന്തോ അത് അല്ലാഹുവിനും റസൂലിനും അടുത്ത കുടുംബങ്ങൾക്കും അനാഥകൾക്കും അഗതികൾക്കും വഴിപോക്കർക്കുമുള്ളതാകുന്നു. അത് (ധനം) നിങ്ങളിൽ നിന്നുള്ള ധനികൻമാർക്കിടയിൽ മാത്രം കൈമാറ്റം ചെയ്യപ്പെടുന്ന ഒന്നാവാതിരിക്കാൻ വേണ്ടിയാണത്. നിങ്ങൾക്കു റസൂൽ നൽകിയതെന്തോ അത് നിങ്ങൾ സ്വീകരിക്കുക. എന്തൊന്നിൽ നിന്ന് അദ്ദേഹം നിങ്ങളെ വിലക്കിയോ അതിൽ നിന്ന് നിങ്ങൾ ഒഴിഞ്ഞ് നിൽക്കുകയും ചെയ്യുക. (സൂറ: ഹശ്ർ: 7)

**وما ينطِق عن الهوى إنْ هو إلا وحي يوحى** النجم/٣، ٤

അദ്ദേഹം തന്നിഷ്ടപ്രകാരം സംസാരിക്കുന്നുമില്ല. അത് അദ്ദേഹത്തിന് ദിവ്യസന്ദേശമായി നൽകപ്പെടുന്ന ഒരു ഉൽബോധനം മാത്രമാകുന്നു. (സൂറ: നജ്മ്: 3,4)

**قُلْ إن كُنتم تحِبونَ اللّه فَاتبِعوني يحبِبكُم اللّه ويغفِر لَكُم ذُنوبكُم واللّه غَفُـور رحِيم** آل عمران/٣١

(നബിയേ,) പറയുക: നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ. (സൂറ: ആലു ഇംറാൻ: 31)

**لَقَد كَانَ لَكُم فِي رسول اللهِ أسوةٌ حسنةٌ لمن كَانَ يرجو الله واليوم الآخِر الأحزاب / ٢١**

തീർച്ചയായും നിങ്ങൾക്ക് അല്ലാഹുവിന്റെ ദൂതനിൽ ഉത്തമമായ മാതൃകയുണ്ട്. അതായത് അല്ലാഹുവെയും അന്ത്യദിനത്തെയും പ്രതീക്ഷിച്ചു കൊണ്ടിരിക്കുകയും ചെയ്തു വരുന്നവർക്ക്. (സൂറ: അൽ അഹ്സാബ് :21)

**فَلا وربك لا يؤمِنونَ حتى يحكموكَ فِيما شجر بينهم ثُم لا يجِدوا فِي أنفُسِهم حرجا مما قَضيت ويسلموا تسلِيما النساء/٦٥**

ഇല്ല, നിന്റെ രക്ഷിതാവിനെത്തന്നെയാണ സത്യം; അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധികർത്താവാക്കുകയും, നീ വിധികൽപിച്ചതിനെപ്പറ്റി പിന്നീടവരുടെ മനസ്സുകളിൽ ഒരു വിഷമവും തോന്നാതിരിക്കുകയും, അത് പൂർണ്ണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നതു വരെ അവർ വിശ്വാസികളാവുകയില്ല. (സൂറ: നിസാഅ്: 65 )

**فَإِن تنازعتم فِي شيءٍ فَردوه إِلَى اللّهِ والرسول إِن كُنتم تؤمِنونَ بِاللّهِ واليوم الآخِر النساء/٥٩**

ഇനി വല്ല കാര്യത്തിലും നിങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടാകുകയാണെങ്കിൽ നിങ്ങളത് അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുക. നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുവെങ്കിൽ (അതാണ് വേണ്ടത്.) (സൂറ: നിസാഅ്: 59)

من يطع الرسولَ فقد أطاع الله النساء/٨٠

(അല്ലാഹുവിന്റെ) ദൂതനെ ആർ അനുസരിക്കുന്നുവോ തീർച്ചയായും അവൻ അല്ലാഹുവെ അനുസരിച്ചു. (സൂറ: നിസാഅ്: 80)

وإنك لتهدي إلى صراطٍ مستقيمٍ صراطِ الله الشورى/٥٢ ، ٥٣

തീർച്ചയായും നീ നേരായ പാതയിലേക്കാകുന്നു മാർഗദർശനം നൽകുന്നത്. അല്ലാഹുവിന്റെ പാതയിലേക്ക്. (സൂറ: ശൂറാ: 52,53)

فليحذَر الذين يخالفونَ عن أمرِهِ أن تصيبهم فتنةٌ أو يصيبهم عذاب أليم النور/٦٣

ആകയാൽ അദ്ദേഹത്തിന്റെ കൽപനയ്ക്ക് എതിർ പ്രവർത്തിക്കുന്നവർ തങ്ങൾക്ക് വല്ല ആപത്തും വന്നുഭവിക്കുകയോ, വേദനയേറിയ ശിക്ഷ ബാധിക്കുകയോ ചെയ്യുന്നത് സൂക്ഷിച്ചു കൊള്ളട്ടെ. (സൂറ: അൽ നൂർ: 63 )

واذكُرنَ ما يتلى في بيوتكُن من آياتِ اللهِ والحِكْمةِ الأحزاب/٣٤

നിങ്ങളുടെ വീടുകളിൽ വെച്ച് ഓതികേൾപിക്കപ്പെടുന്ന അല്ലാഹുവിന്റെ വചനങ്ങളും തത്വജ്ഞാനവും നിങ്ങൾ ഓർമിക്കുകയും ചെയ്യുക. (സൂറ: അൽ അഹ്സാബ്: 34 )

ഈ വിഷയത്തിൽ ധാരാളം ആയത്തുകൾ കാണാം.

105. അബൂ ഹുറൈറ(റ) നിവേദനം: നബി(സ) അരുളി: ഞാൻ ഉപേക്ഷിച്ച വിഷയങ്ങളിൽ നിങ്ങൾ എന്നെ വിട്ടേക്കുവീൻ. പൂർവ്വിക സമുദായങ്ങൾ നശിച്ചത് അവർ അവരുടെ നബിമാർക്ക് എതിര് പ്രവർത്തിച്ചത് കൊണ്ടും, കൂടുതൽ ചോദ്യങ്ങൾ ഉന്നയിച്ചത് കൊണ്ടുമാണ്. ഞാൻ നിങ്ങളോട് എന്തെങ്കിലും വിരോധിച്ചാൽ അതിനെ നിങ്ങൾ പൂർണമായും വർജ്ജിക്കുവിൻ. എന്തെങ്കിലും കൽപിച്ചാൽ

നിങ്ങൾ സാധിക്കും പ്രകാരം അത് അനുഷ്ഠിക്കുവിൻ. (മുത്തഫഖുൻ അലൈഹി)

106. ഇർബാളുബ്ൻ സാരിയ(റ) നിവേദനം: ഒരു ദിവസം നബി(സ) ഞങ്ങളെ ഉപദേശിക്കുവാൻ തുടങ്ങി. അവിടുത്തെ സംസാരം ഉൾകൊണ്ട് ഞങ്ങളുടെ കണ്ണുകൾ നിറയുകയും മനസുരുകുകയും ചെയ്തു. ഞങ്ങൾ ഇപ്രകാരം ചോദിക്കുകയുണ്ടായി: പ്രവാചകരെ, അങ്ങയുടെ ഉപദേശം ഒരു വിടവാങ്ങൽ സംസാരം പോലെ തോന്നിക്കുന്നുവല്ലൊ? അതിനാൽ താങ്കൾ ഞങ്ങളോട് പ്രത്യേകമായി വല്ലതും നിർദ്ദേശിച്ചാലും. നബി(സ) പറയുകയുണ്ടായി: നിങ്ങൾ അല്ലാഹുവിനെ സൂക്ഷിക്കുക. എത്യോപ്യൻ അടിമയാണ് നിങ്ങളുടെ ഭരണാധികാരിയായി വരുന്നതെങ്കിലും (ഉത്തരവാദിത്വപ്പെട്ടവരുടെ) കൽപനകൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യുക. നിങ്ങളുടെ കൂട്ടത്തിൽ എനിക്കുശേഷം ജീവിക്കുന്നവർ ഒരുപാട് ഭിന്നതകൾ കാണാനിരിക്കുന്നു. അപ്പോൾ നിങ്ങൾ എന്റെയും എനിക്ക് ശേഷമുള്ള സച്ചരിതരും സൻമാർഗികളുമായ അനുയായികളുടേയും ചര്യ മുറുകെ പിടിക്കുക. നിങ്ങൾ അത് അണപ്പല്ലുപയോഗിച്ച് കടിച്ച് പിടിക്കുക. പുതുതായി വരുന്ന ആചാരങ്ങളെ നിങ്ങൾ കരുതിയിരിക്കുക. കാരണം മുഴുവൻ ബിദ്അത്തുകളും വഴികേടിലാകുന്നു. (അബൂ ദാവൂദും തിർമിദിയും ഉദ്ധരിക്കുകയും മെച്ചപ്പെട്ട പരമ്പരയാണന്ന് വിധിക്കുകയും ചെയ്തത്)

107. സലമത്ത്(റ) നിന്ന് നിവേദനം: പ്രവാചക സന്നിധയിൽ വെച്ച് ഒരാൾ ഇടത് കൈകൊണ്ട് ഭക്ഷിച്ചു. അവിടുന്ന് കൽപിച്ചു: വലത് കൈകൊണ്ട് ഭക്ഷിക്കുക. അയാൾ പറഞ്ഞു: എനിക്കതിന് കഴിയില്ല. നബി(സ) പ്രാർത്ഥിച്ചു. എന്നാൽ നിനക്കതിന് കഴിയാതിരിക്കട്ടെ!.

അഹന്ത മാത്രമായിരുന്നു അവനെ തടഞ്ഞത്. പിന്നീടയാൾക്ക് തന്റെ കൈ വായിലേക്കുയർത്താൻ സാധിച്ചിട്ടില്ല. (മുസ്‌ലിം)

108. നുഅ്മാനു ബ്നു ബഷീർ(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങൾ നമസ്കാരത്തിലെ സ്വഫ്ഫുകൾ നേരെയാക്കുക. അല്ലെകിൽ നിങ്ങളുടെ മുഖങ്ങൾക്കിടയിൽ അല്ലാഹു ഭിന്നതയിടുന്നതാണ്. (മുത്തഫഖുൻ അലൈഹി)

109. അബൂ മൂസാ(റ) നിവേദനം: നബി(സ) അരുളി: അല്ലാഹു ഏതൊരു സൻമാർഗ ദർശനവും വിജ്ഞാനവുമായിട്ടാണോ എന്നെ നിയോഗിച്ചിട്ടുള്ളത്, അതിന്റെ ഉപമ ഘോരമായ ഒരു മഴപോലെയാണ്. അത് ഭൂമിയിൽ വർഷിച്ചു. അതിൽ (ഭൂമിയിൽ) നല്ല ചില പ്രദേശങ്ങളുണ്ട്. അതു വെള്ളം സ്വീകരിക്കുകയും അത് മുഖേന ചെടികളും സസ്യലതാദികളും മുളച്ച് വരുകയും ചെയ്തു. അതിൽ (ഭുമിയിൽ) മറ്റു ചില പ്രദേശങ്ങളുണ്ട്. അവ വെള്ളത്തെ തടഞ്ഞ് നിർത്തി. എന്നിട്ട് അത് മുഖേന അല്ലാഹു മനുഷ്യർക്ക് പ്രയോജനം നൽകി. അവർ ആ വെള്ളം കുടിക്കുകയും കൃഷിയിറക്കുകയും നനക്കുകയും ചെയ്തു.

മഴയുടെ ഒരുഭാഗം പെയ്തത് വരണ്ട ഭൂമിയിലാണ്. അതിന് വെള്ളത്തെ തടഞ്ഞ് നിർത്താൻ സാധിക്കുകയില്ല. പുല്ലിനെ അത് മുളപ്പിക്കുകയുമില്ല. അല്ലാഹുവിന്റെ ദീനിനെ ഗ്രഹിക്കുകയും, എന്നെ അല്ലാഹു നിയോഗിച്ച മാർഗ്ഗദർശനം മുഖേന പ്രയോജനം ലഭിക്കുകയും പഠിക്കുകയും പഠിപ്പിക്കുകയും ചെയ്തവന്റെയും ഞാൻ കൊണ്ട്വന്ന സൻമാർഗ്ഗം സ്വീകരിക്കുകയോ അതിനെക്കുറിച്ച് ശ്രദ്ധിക്കുകയോ ചെയ്യാത്തവന്റെയും ഉദാഹരണങ്ങൾ ഇവയാണ്. (മുത്തഫഖുൻ അലൈഹി)

110. ജാബിർ(റ) നിവേദനം: ഒരവസരത്തിൽ റസൂൽ(സ) ഇങ്ങിനെ പറയുകയുണ്ടായി: എന്റെയും നിങ്ങളുടേയും സ്ഥിതി തീ കത്തിച്ച് അതിൽ വണ്ടുകളും പാറ്റകളും വീഴാൻ തുടങ്ങിയപ്പോൾ അതിനെ ആട്ടിയോടിച്ച് കൊണ്ടിരിക്കുന്ന ഒരാളെപ്പോലെയാണ്. നരകത്തിൽ നിന്നും നിങ്ങളെ ഞാൻ അരക്കെട്ടിൽ പിടിച്ച് തടഞ്ഞ് നിർത്തുന്നു. നിങ്ങളാണെങ്കിൽ എന്റെ കയ്യിൽ നിന്ന് വഴുതിപ്പോവുകയും ചെയ്യുന്നു. (മുസ്‌ലിം)

111. അദ്ദേഹത്തിൽനിന്നും നിവേദനം: (ആഹാരം കഴിക്കുമ്പോൾ) ഭക്ഷണത്തളികയും വിരലുകളും (വൃത്തിയാകും വരെ) തുടച്ച് നക്കുവാൻ അല്ലാഹുവിന്റെ പ്രവാചകൻ(സ) അരുളിയിരിക്കുന്നു. ഏതിലാണ് ബർക്കത്തെന്ന് നിങ്ങൾക്കറിയുകയില്ല എന്നും നബി(സ) പ്രസ്താവിച്ചിട്ടുണ്ട്. (മുസ്‌ലിം)

മുസ്‌ലിമിന്റെ മറ്റൊരു റിപ്പോർട്ടിൽ മനുഷ്യൻ ഇടപെടുന്ന എല്ലാ വിഷയങ്ങളിലും ആഹാരം കഴിക്കുമ്പോഴുമൊക്കെ പിശാച് കടന്ന് വരുമെന്നും, ഭക്ഷണം കഴിക്കുമ്പോൾ താഴെ വീഴുന്നവ അതിലെ പൊടി വൃത്തിയാക്കി ഭക്ഷിക്കണമെന്നും അത് പിശാചിന് വിട്ട് കൊടുക്കരുതെന്നും നബി(സ) നിർദ്ദേശിക്കുയുണ്ടായി എന്ന് കുടിയുണ്ട്.

112. ഇബ്നു അബ്ബാസ്(റ) നിവേദനം: ഒരു ദിവസം നബി(സ) ഞങ്ങൾക്കിടയിൽ എഴുന്നേറ്റ് നിന്ന് ഉപദേശിക്കുവാൻ തുടങ്ങി. അവിടുന്ന് പറഞ്ഞു: ജനങ്ങളേ, നഗ്നരും പാദരക്ഷ ധരിക്കാത്തവരും ചേലാകർമ്മം ചെയ്തിട്ടില്ലാത്തവരുമായ നിലയിൻ നിങ്ങൾ നിങ്ങളുടെ **നാഥനിലേക്ക് ഒരുമിച്ച് കൂട്ടപ്പെടും. അവിടെ ആദ്യമായി വസ്ത്രമണിയിക്കപ്പെടുക ഇബ്രാഹീം** നബി(അ) ആയിരിക്കും. അറിയുക, എന്റെ സമുദായത്തിലെ ഒരു വിഭാഗത്തെ കൊണ്ട്വരപ്പെടുകയും അവരെ ഇടത്തോട്ട് തള്ളിമാറ്റപ്പെടുമ്പോൾ ഞാൻ

പറയും. അല്ലാഹുവേ, അവർ എന്റെ അനുയായികളാകുന്നു. അപ്പോൾ ഇങ്ങിനെ പറയപ്പെടും. നിന്റെ മരണത്തിന് ശേഷം അവർ പുതുതായി ചെയ്ത കാര്യങ്ങൾ എന്തൊക്കെയാണെന്ന് നിനക്കറിയില്ല. അപ്പോൾ സുകൃതവാനായിരിക്കുന്ന അല്ലാഹുവിന്റെ ദാസൻ ഈസ(അ) പറഞ്ഞത് **പോലെ ഞാനും പറയും. അപ്പോൾ എന്നോട് പറയപ്പെടും.** നീ അവരെ വിട്ട് പോയത് മുതൽ അവർ നിങ്ങളുടെ മതത്തിൽ നിന്നും തങ്ങളുടെ മടമ്പുകളിൽ പിന്തിരിഞ്ഞു പോയികൊണ്ടേയിരിക്കുകയായിരുന്നു. (മുത്തഫഖുൻ അലൈഹി)

113. ആബിസ് ബിനു റബീഅ(റ) പറയുകയുണ്ടായി: ഉമർ(റ) ഹജ്ജ് വേളയിൽ ഹജറുൽ അസ്‌വദിന്നടുത്ത് വന്ന് അതിനെ ചുംബിച്ച് കൊണ്ട് പറഞ്ഞു: നീ വെറും ഒരു കല്ല് മാത്രമാണ്. ആർക്കും യാതൊരു ഉപകാരമോ ഉപദ്രവമോ ചെയ്യാൻ നിനക്ക് സാധ്യമല്ല. ആ യാഥാർത്ഥ്യം ഞാൻ ശരിക്കും അറിയുന്നു. പ്രവാചകൻ(സ) നിന്നെ ചുംബിക്കുന്നത് കണ്ടിരുന്നില്ലെങ്കിൽ നിന്നെ ഞാൻ ചുംബിക്കുമായിരുന്നില്ല. (മുത്തഫഖുൻ അലൈഹി)

# 17. അല്ലാഹുവിന്റെ വിധിക്ക് കീഴ്പ്പെടുക, നന്മ കൽപിക്കുന്നതിനും തിന്മ വിരോധിക്കുന്നതിനും ക്ഷണിക്കപ്പെട്ടാൽ മറുപടി പറയേണ്ട രൂപം.

**فَلا وربك لا يؤمنونَ حتى يحكموكَ فِيما شجر بينهم ثُم لا يجِدوا فِي أنفُسِهم حرجا مما قَضيت ويسلموا تسلِيما** النساء/٦٥

ഇല്ല, നിന്റെ രക്ഷിതാവിനെത്തന്നെയാണ് സത്യം; അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധികർത്താവാക്കുകയും, നീ വിധികൽപിച്ചതിനെപ്പറ്റി പിന്നീടവരുടെ മനസ്സുകളിൽ ഒരു വിഷമവും തോന്നാതിരിക്കുകയും, അത് പൂർണ്ണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നതു വരെ അവർ വിശ്വാസികളാവുകയില്ല. (സൂറ: നിസാഅ്: 65)

**إنما كانَ قَولَ الْمؤمِنِ إِذَا دعوا إِلَى اللهِ ورسولِهِ لِيحكُم بينهم أن يقُولُوا سمِعنا وأَطَعنا وأولَئِكَ هم الْمفْلِحونَ** النور/٥١

തങ്ങൾക്കിടയിൽ (റസൂൽ) തീർപ്പുകൽപിക്കുന്നതിനായി അല്ലാഹുവിലേക്കും റസൂലിലേക്കും വിളിക്കപ്പെട്ടാൽ സത്യവിശ്വാസികളുടെ വാക്ക്, ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു എന്ന് പറയുക മാത്രമായിരിക്കും. അവർ തന്നെയാണ് വിജയികൾ. (അൽ നൂർ: 51 )

114. അബൂ ഹുറൈറ(റ) നിവേദനം : **لِلهِ ما فِي السماواتِ وما فِي الأَرضِ وإِن تبدوا ما فِي أَنفُسِكُم أَو تخفُوه يحاسِبكُم بِهِ اللّه** "ആകാശ ഭൂമികളിലുള്ളത് അല്ലാഹുവിനുള്ളതാണ്, നിങ്ങൾ നിങ്ങളുടെ മനസ്സിലുള്ളത് പരസ്യമാക്കിയാലും ഗോപ്യമാക്കി വെച്ചാലും അല്ലാഹു അറിയുക തന്നെ ചെയ്യും'' (അൽബഖറ: 284) എന്ന ആയത്ത് അവതരിച്ചപ്പോൾ അത് സ്വഹാബികൾക്ക് വളരെ പ്രയാസകരമായി തോന്നി. അവർ നബി(സ)യുടെ അടുക്കൽ വന്ന് മുട്ടുകുത്തിയിരുന്ന് കേണപേക്ഷിച്ചു: ചെയ്യാൻ കഴിയുന്ന നമസ്കാരം, ഹജ്ജ്, ജിഹാദ്, ധർമം ചെയ്യൽ എന്നിവ ഞങ്ങളോട് കൽപിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഇപ്പോൾ ഞങ്ങൾക്ക് കഴിയാത്ത നിയമങ്ങൾ താങ്കൾക്ക് അവതീർണ്ണമായ

ആയത്തിൽ വന്നിരിക്കുന്നു. അപ്പോൾ നബി(സ) ചോദിക്കുകയുണ്ടായി: നിങ്ങൾക്ക് മുമ്പുണ്ടായിരുന്ന രണ്ട് വേദ ഗ്രന്ഥങ്ങളുടേയും അനുയായികൾ പറഞ്ഞത് പോലെ ഞങ്ങൾ കേൾക്കുകയും ധിക്കരിക്കുകയും ചെയ്തുവെന്ന് നിങ്ങളും പറയുകയാണോ?. നിങ്ങൾ പറയേണ്ടത് ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ രക്ഷിതാവേ, നിന്നോട് ഞങ്ങൾ പൊറുക്കലിനെ തേടുന്നു. നിന്നിലേക്കാകുന്നു ഞങ്ങളുടെ മടക്കം എന്നാണ്. അങ്ങിനെ **അവരത്** ഏറ്റു പറഞ്ഞ് ആവർത്തിച്ചുകൊണ്ടിരുന്ന പ്പോൾ അല്ലാഹു ഇപ്രകാരം അവതരിപ്പിക്കുകയുണ്ടായി :

ءَامَنَ ٱلرَّسُولُ بِمَآ أُنزِلَ إِلَيْهِ مِن رَّبِّهِۦ وَٱلْمُؤْمِنُونَ ۚ كُلٌّ ءَامَنَ بِٱللَّهِ وَمَلَٰٓئِكَتِهِۦ وَكُتُبِهِۦ وَرُسُلِهِۦ لَا نُفَرِّقُ بَيْنَ أَحَدٍ مِّن رُّسُلِهِۦ ۚ وَقَالُوا۟ سَمِعْنَا وَأَطَعْنَا ۖ غُفْرَانَكَ رَبَّنَا وَإِلَيْكَ ٱلْمَصِيرُ ﴿٢٨٥﴾ البقرة/٢٨٥

'' തന്റെ രക്ഷിതാവിങ്കൽ നിന്ന് തനിക്ക് അവതരിപ്പിക്കപ്പെട്ടതിൽ റസൂൽ വിശ്വസിച്ചിരിക്കുന്നു. (അതിനെ തുടർന്ന്) സത്യവിശ്വാസികളും. അവരെല്ലാം അല്ലാഹുവിലും, അവന്റെ മലക്കുകളിലും അവന്റെ വേദഗ്രന്ഥങ്ങളിലും, അവന്റെ ദൂതൻമാരിലും വിശ്വസിച്ചിരിക്കുന്നു. അവന്റെ ദൂതൻമാരിൽ ആർക്കുമിടയിൽ ഒരു വിവേചനവും ഞങ്ങൾ കൽപിക്കുന്നില്ല. (എന്നതാണ് അവരുടെ നിലപാട്) അവർ പറയുകയും ചെയ്തു: ഞങ്ങളിതാ കേൾക്കുകയും അനുസരിക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ നാഥാ! ഞങ്ങളോട് പൊറുക്കേണമേ. നിന്നിലേക്കാകുന്നു (ഞങ്ങളുടെ) മടക്കം.'' (2/285)

**അങ്ങിനെ അവർ ചെയ്തപ്പോൾ** അല്ലാഹു ആദ്യമുണ്ടായിരുന്ന വിധി ഇപ്രകാരം ഇളവ് നൽകികൊണ്ട് ആയത്ത് അവതരിപ്പിച്ചു:

لَا يُكَلِّفُ ٱللَّهُ نَفْسًا إِلَّا وُسْعَهَا ۚ لَهَا مَا كَسَبَتْ وَعَلَيْهَا مَا ٱكْتَسَبَتْ ۗ رَبَّنَا لَا تُؤَاخِذْنَآ إِن نَّسِينَآ أَوْ أَخْطَأْنَا ۚ رَبَّنَا وَلَا تَحْمِلْ عَلَيْنَآ إِصْرًا كَمَا حَمَلْتَهُۥ عَلَى ٱلَّذِينَ مِن قَبْلِنَا ۚ رَبَّنَا وَلَا تُحَمِّلْنَا مَا لَا طَاقَةَ لَنَا بِهِۦ ۖ وَٱعْفُ عَنَّا وَٱغْفِرْ لَنَا وَٱرْحَمْنَآ ۚ أَنتَ مَوْلَىٰنَا فَٱنصُرْنَا عَلَى ٱلْقَوْمِ ٱلْكَٰفِرِينَ البقرة/٢٨٦

‘‘ അല്ലാഹു ഒരാളോടും അയാളുടെ കഴിവിൽ പെട്ടതല്ലാതെ ചെയ്യാൻ നിർബന്ധിക്കുകയില്ല. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ സൽഫലം അവരവർക്കുതന്നെ. ഓരോരുത്തർ പ്രവർത്തിച്ചതിന്റെ ദുഷ്ഫലവും അവരവരുടെ മേൽ തന്നെ. ഞങ്ങളുടെ നാഥാ, ഞങ്ങൾ മറന്നുപോകുകയോ, ഞങ്ങൾക്ക് തെറ്റുപറ്റുകയോ ചെയ്തുവെങ്കിൽ ഞങ്ങളെ നീ ശിക്ഷിക്കരുതേ. (എന്നു അവർ പറഞ്ഞപ്പോൾ അല്ലാഹു അതെ എന്ന് പറഞ്ഞു.) ഞങ്ങളുടെ നാഥാ, ഞങ്ങളുടെ മുൻഗാമികളുടെ മേൽ നീ ചുമത്തിയതു പോലുള്ള ഭാരം ഞങ്ങളുടെ മേൽ നീ ചുമത്തരുതേ. (എന്നു അവർ പറഞ്ഞപ്പോൾ അല്ലാഹു അതെ എന്ന് പറഞ്ഞു.) ഞങ്ങളുടെ നാഥാ, ഞങ്ങൾക്ക് കഴിവില്ലാത്തത് ഞങ്ങളെ നീ വഹിപ്പിക്കരുതേ(എന്നു അവർ പറഞ്ഞപ്പോൾ അല്ലാഹു അതെ എന്ന് പറഞ്ഞു). ഞങ്ങൾക്ക് നീ മാപ്പുനൽകുകയും ഞങ്ങളോട് പൊറുക്കുകയും, കരുണ കാണിക്കുകയും ചെയ്യേണമേ. നീയാണ് ഞങ്ങളുടെ രക്ഷാധികാരി. അതുകൊണ്ട് സത്യനിഷേധികളായ ജനതയ്ക്കെതിരായി നീ ഞങ്ങളെ സഹായിക്കേണമേ.’’(എന്നു അവർ പറഞ്ഞപ്പോൾ അല്ലാഹു അതെ എന്ന് പറഞ്ഞു.) (2/286) (മുസ്‌ലിം)

# 18. ബിദ്അത്തുകൾക്കും പുത്തനാചാരങ്ങൾക്കും വിരോധം.

فَماذَا بعد الْحق إلا الضلالُ يونس/٣٢

എന്നിരിക്കെ യഥാർത്ഥമായുള്ളതിന് പുറമെ വഴികേടല്ലാതെ എന്താണുള്ളത്? (യൂനുസ്: 32)

ما فَرطْنا فِي الكِتابِ مِن شيءٍ الأنعام/٣٨

ഗ്രന്ഥത്തിൽ നാം യാതൊന്നും വീഴ്ച വരുത്തിയിട്ടില്ല. (: അൻആം: 38)

فَإن تنازعتم فِي شيءٍ فَردوه إلى اللَّهِ والرسول النساء/٥٩

ഇനി വല്ല കാര്യത്തിലും നിങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടാകുകയാണെങ്കിൽ നിങ്ങളത് അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുക. (നിസാഅ്: 59 )

وأن هـذَا صِراطِي مستقِيما فَاتبِعوه ولاَ تتبِعواْ السبلَ فَتفَرق بِكُم عـن سـبِيلِهِ الأنعام/١٥٣

ഇതത്രെ എന്റെ നേരായ പാത. നിങ്ങൾ അത് പിന്തുടരുക. മറ്റുമാർഗ്ഗങ്ങൾ പിൻപറ്റരുത്. അവയൊക്കെ അവന്റെ (അല്ലാഹുവിന്റെ) മാർഗ്ഗത്തിൽ നിന്ന് നിങ്ങളെ ചിതറിച്ച് കളയും. (സൂറ: അൻആം: 153)

قُلْ إن كُنتم تحِبونَ اللّه فَاتبِعونِي يحبِبكُم اللّه ويغفِر لَكُم ذُنوبكُم آل عمران/٣١

(നബിയേ,) പറയുക: നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും ചെയ്യുന്നതാണ്. (സൂറ: ആലു ഇംറാൻ: 31)

115. ആയിശ(റ) നിവേദനം: നമ്മുടെ ഈ (മത)കാര്യത്തിൽ ആരെങ്കിലും പുതുതായി വല്ലതും ചേർത്താൽ അത് തള്ളപ്പെടേണ്ടതാകുന്നു. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ റിപ്പോർട്ടിലുളളത്: നമ്മുടെ നിർദ്ദേശമില്ലാത്ത കർമ്മം ആരെങ്കിലും ആചരിച്ചാൽ അത് തളളപ്പെടേണ്ടതാണ് എന്നാണ്.

116. ജാബിർ(റ) നിവേദനം: **നബി(സ) ഖുതുബ നിർവഹിക്കുമ്പോൾ വല്ല സൈനീക നേതാവും കാലത്തോ വൈകുന്നേരമോ എന്നറിയില്ല ശത്രുക്കൾ** നിങ്ങളെ പിടികൂടിയേക്കാം എന്ന് പറഞ്ഞ് കൊണ്ട് തന്റെ സൈന്യത്തിന് ആജ്ഞകൾ നൽകുമ്പോലെയായിരുന്നു പ്രസംഗിക്കാറുണ്ടായിരുന്നത്. തന്റെ കണ്ണുകൾ ചുവക്കുകയും ശബ്ദം ഉയരുകയും ദേഷ്യപ്പെടുകയും ചെയ്യാറുണ്ടായിരുന്നു.

അവിടുന്ന് ഇങ്ങനെ പറയുമായിരുന്നു: ഏറ്റവും നല്ല വാക്കുകൾ അല്ലാഹുവിന്റെ ഗ്രന്ഥമാണ് ഏറ്റവും നല്ല ചര്യ മുഹമ്മദ്നബി(സ)യുടെ ചര്യയാണ്. ഏറ്റവും വലിയ തിന്മ പുതുതായി ഉണ്ടാക്കുന്ന കാര്യങ്ങളാണ്. എല്ലാ ബിദ്അത്തുകളും വഴികേടാണ്. (മുസ്‌ലിം)

(106 ാം നമ്പറും നോക്കുക.)

## 19. നല്ലതോ ചീത്തയോ മാതൃകയാവുന്ന നിലയിൽ ഒരാൾ പ്രവർത്തിച്ചാൽ

والذِين يقُولُونَ ربنا هب لنا مِن أزواجِنا وذُرياتِنا قُرةَ أعينٍ واجعلْنا لِلْمتقِينَ إماما الفرقان/٧٤

**ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ ഭാര്യമാരിൽ നിന്നും സന്തതികളിൽ നിന്നും ഞങ്ങൾക്ക് നീ കൺകുളിർമ നൽകുകയും ധർമ്മനിഷ്ഠ പാലിക്കുന്നവർക്ക് ഞങ്ങളെ നീ മാതൃകയാക്കുകയും ചെയ്യേണമേ എന്ന് പറയുന്നവരുമാകുന്നു അവർ. (അൽ ഫുർഖാൻ: 74)**

**وجعلناهم أئمةً يهدونَ بأمرنا الأنبياء/٧٣**

**അവരെ നാം നമ്മുടെ കൽപനപ്രകാരം മാർഗദർശനം നൽകുന്ന നേതാക്കളാക്കുകയും ചെയ്തു. (സൂറ: അൽ അമ്പിയാഅ്: 73)**

117. ജരീരുബ്നു അബ്ദുല്ല(റ)വിൽ നിന്ന് നിവേദനം: ഞങ്ങൾ ഒരു പ്രഭാതവേളയിൽ നബി(സ)യുടെ അടുത്തുണ്ടായിരുന്നപ്പോൾ കുറച്ചാളുകൾ അദ്ദേഹത്തിന്റെ അടുത്തേക്കു വന്നു. അവർക്ക് ധരിക്കാൻ ചെരുപ്പോ, ഉടുക്കാൻ വസ്ത്രങ്ങളോ ഉണ്ടായിരുന്നില്ല. കരിമ്പടങ്ങളുടെ നടുവിൽ ദ്വാരങ്ങളുണ്ടാക്കി അത് ധരിച്ചായിരുന്നു അവരെത്തിയിരുന്നത്. വാളുകൾ അരയിൽ തൂക്കിയിടുകയും ചെയ്തിരുന്നു. 'മുളർ' ഗോത്രക്കാരായിരുന്നു അവരിൽ അധികപേരും, അല്ലെങ്കിൽ മുഴുവനും. അവരുടെ ദയനീയാവസ്ഥ കണ്ടപ്പോൾ നബി(സ)യുടെ മുഖം ചുവന്നു. നബി(സ) ബിലാൽ(റ)യോട് ബാങ്ക് വിളിക്കാൻ കൽപ്പിക്കുകയും വീട്ടിൽ നിന്ന് പുറത്ത് വന്ന് നമസ്കരിക്കുകയും, അതിന് ശേഷം മിമ്പറിൽ കയറി പ്രഭാഷണം നടത്തുകയും ചെയ്തു. അവിടുന്ന് ഇങ്ങിനെ പാരായണം ചെയ്യുകയുണ്ടായി.

**يا أيها الناس اتقُوا ربكُم الذِي خلقَكُم من نفْسٍ واحِدةٍ وخلَق مِنها زوجهـا وبث مِنهما رِجالاً كثِيرًا ونساء واتقُوا اللّه الذِي تساءلُونَ بِهِ والأَرحام إِن اللّه كَانَ علَيكُم رقِيبا (النساء/١)**

''മനുഷ്യരേ, നിങ്ങളെ ഒരേ ആത്മാവിൽ നിന്ന് സൃഷ്ടിക്കുകയും, അതിൽ നിന്നുതന്നെ അതിന്റെ ഇണയെയും സൃഷ്ടിക്കുകയും, അവർ ഇരുവരിൽ നിന്നുമായി ധാരാളം പുരുഷൻമാരെയും സ്ത്രീകളെയും വ്യാപിപ്പിക്കുകയും ചെയ്തവനായ നിങ്ങളുടെ രക്ഷിതാവിനെ നിങ്ങൾ സൂക്ഷിക്കുവിൻ. ഏതൊരു അല്ലാഹുവിന്റെ പേരിൽ നിങ്ങൾ അന്യോന്യം ചോദിച്ചു കൊണ്ടിരിക്കുന്നുവോ അവനെ നിങ്ങൾ സൂക്ഷിക്കുക. കുടുംബബന്ധങ്ങളെയും (നിങ്ങൾ സൂക്ഷിക്കുക.) തീർച്ചയായും അല്ലാഹു നിങ്ങളെ നിരീക്ഷിച്ചു കൊണ്ടിരിക്കുന്നവനാകുന്നു.'' /( 4/1)

**يا أيها الذِين آمنوا اتقُوا الله ولْتنظُر نفْس ما قَدمت لِغدٍ واتقُوا الله إِن الله خبِ ِبما تعملُونَ (ا شر/١٨)**

''സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുക. ഓരോ വ്യക്തിയും താൻ നാളെക്ക് വേണ്ടി എന്തൊരു മുന്നൊരുക്കമാണ് ചെയ്തു വെച്ചിട്ടുള്ളതെന്ന് നോക്കിക്കൊള്ളട്ടെ.'' (59/18)

എന്നിട്ട് അവിടുന്ന് പറയുകയുണ്ടായി: തന്റെ പക്കലുള്ള ദീനാറിന്റെയും ദിർഹമിന്റെയും കാരക്കയുടേയും കൂട്ടത്തിൽ നിന്ന് ഓരോരുത്തരും സ്വദഖ ചെയ്യട്ടെ. അതൊന്നുമില്ലെങ്കിൽ ഒരു കാരക്ക ചുളയെങ്കിലും നൽകട്ടെ. അപ്പോൾ അൻസാരികളിൽപെട്ട ഒരാൾ ഒരു കൈകൊണ്ട് പിടിക്കാൻ കഴിയാത്ത ഒരു സഞ്ചിയിൽ കാരക്ക കൊണ്ട് വന്ന് മുമ്പിൽ വെച്ചു. അത് കണ്ട് ആളുകളെല്ലാം ഓരോ സാധനങ്ങൾ കൊണ്ട് വരാൻ തുടങ്ങി. ഏറെ കഴിയുന്നതിന് മുമ്പ് വസ്ത്രത്തിന്റെയും ഭക്ഷണത്തിന്റെയും രണ്ട് കൂമ്പാരം അവിടെ രൂപപ്പെട്ടു. അത് കണ്ട് നബി(സ)യുടെ മുഖം സ്വർണ നിറം പകരുകയും അവിടുന്ന് പുഞ്ചിരിക്കുകയും ചെയ്തു. എന്നിട്ട് നബി(സ) പറയുകയുണ്ടായി:

ആരെങ്കിലും ഒരു നല്ല മാതൃകാപരമായ കാര്യം ചെയ്യുകയും അയാൾക്കുശേഷം അത് മറ്റുള്ളവർ പ്രവർത്തിക്കുകയും ചെയ്താൽ തന്റെ പ്രവർത്തനത്തിനുള്ള പ്രതിഫലവും മറ്റുള്ളവരുടെ പ്രവർത്തനത്തിന് തുല്യമായ പ്രതിഫലവും അയാൾക്കുണ്ടായിരിക്കും. അവരുടെയൊന്നും പ്രതിഫലത്തിന് അത് യാതൊരു കുറവും വരുത്തുകയുമില്ല. ആരെങ്കിലും ഒരു ചീത്ത നടപടി കൊണ്ട് വരികയും അത്കണ്ട് അയാൾക്ക് ശേഷം മറ്റുള്ളവർ പ്രവർത്തിക്കുകയും ചെയ്താൽ തന്റെ പ്രവർത്തനത്തിനുള്ള ശിക്ഷയും മറ്റുള്ളവരുടെ പ്രവർത്തനത്തിന് തുല്യമായ ഒരു പാപവും അവനുണ്ടായിരിക്കും. അവരുടെയൊന്നും പാപത്തിൽ യാതൊരു കുറവും വരുത്തുകയുമില്ല. (മുസ്‌ലിം)

118. അബ്ദുല്ല(റ) നിവേദനം: നബി(സ) അരുളി: ഏതൊരു ആത്മാവും അക്രമമായി വധിക്കപ്പെടുകയാണെങ്കിൽ ആദമിന്റെ ആദ്യ സന്താനത്തിന് ആ കുറ്റത്തിൽ ഒരു പങ്ക് ലഭിക്കാതിരിക്കില്ല. നിശ്ചയം, അവനാണ് ഒന്നാമതായി കൊല നടപ്പിൽ വരുത്തിയത്. (മുത്തഫഖുൻ അലൈഹി)

## 20. നന്മപ്രചരിപ്പിക്കുക; നല്ലതോ ചീത്തയോ ആളുകളെ പഠിപ്പിക്കുമ്പോഴുണ്ടാകുന്ന ഫലം

**وادع إلى ربك** القصص/٨٧

**നിന്റെ രക്ഷിതാവിങ്കലേക്ക് നീ ക്ഷണിക്കുക. (ഖസസ്: 87)**

**ادع إلى سبيل ربك بالحكمة والموعظة الحسنة** النحل/١٢٥

**യുക്തിദീക്ഷയോടു കൂടിയും, സദുപദേശം മുഖേനയും നിന്റെ രക്ഷിതാവിന്റെ മാർഗത്തിലേക്ക് നീ ക്ഷണിച്ച് കൊള്ളുക. (നഹ്ൽ: 125)**

**وتعاونوا على الْ والتقْوى ا ائدة/٢**

**പുണ്യത്തിലും ധർമ്മനിഷ്ഠയിലും നിങ്ങൾ അന്യോന്യം സഹായിക്കുക. (മാഇദ: 2)**

**ولْتكُن منكُم أمةٌ يدعونَ إِلى الْخير آل عمران/١٠٤**

**നൻമയിലേക്ക് ക്ഷണിക്കുന്ന ഒരു സമുദായം നിങ്ങളിൽ നിന്ന് ഉണ്ടായിരിക്കട്ടെ. (ആലു ഇംറാൻ: 104)**

119. ഉഖ്ബത്തുബ്നു അംറ്(റ) നിവേദനം ചെയ്യുന്നു: റസൂൽ (സ) പറഞ്ഞു: നല്ലത് കാണിച്ച് കൊടുക്കുന്നവന് അത് പ്രവർത്തിച്ചവന്റെ തുല്യ പ്രതിഫലം ലഭിക്കുന്നതാണ്. (മുസ്ലിം)

120. അബൂഹുറൈറ (റ)വിൽ നിന്ന്: റസൂൽ (സ) പ്രസ്താവിച്ചു: നല്ലമാർഗ്ഗത്തിലേക്ക് ക്ഷണിക്കുന്നവന് അതിനെ അനുഗമിച്ച് പ്രവർത്തിച്ചവനുള്ള തുല്യ പ്രതിഫലം ലഭിക്കുന്നതാണ്. അത് നടപ്പാക്കിയവന് ഒരു കുറവും വരികയില്ല. അനാചാരത്തിലേക്ക് ക്ഷണിച്ചവന് അതിനെ അനുകരിച്ചവന്റെ തുല്യ ശിക്ഷ ഉണ്ടായിരിക്കുന്നതാണ്. അത് കൊണ്ട് അവരുടെ പാപങ്ങൾ ഒരു കുറവും വരുന്നില്ല. (മുസ്ലിം)

121. സഹ്ൽ ബിന് സഅദ്(റ) നിവേദനം: ഖൈബർ യുദ്ധവേളയിൽ നബി(സ) അലി(റ)വിനോട് പറയുകയുണ്ടായി: അവരുടെ മുന്നിലെത്തുന്നതു വരെ നീ അവധാനതയോടെ മുന്നോട്ട് നീങ്ങുക. അവരുടെ മുറ്റത്തെത്തിയാൽ നീ അവരെ ഇസ്ലാമിലേക്ക് ക്ഷണിക്കുക. അങ്ങിനെ അവർ മുസ്ലിമായാൽ അവർക്കുണ്ടാകുന്ന ബാധ്യതകളെ കുറിച്ചും നീ അവരോട് പറയുക. അല്ലാഹു തന്നെ സത്യം,

നീ മുഖേന ഒരാൾ സൻമാർഗ്ഗം സിദ്ധിക്കുകയെന്നത് ഏറ്റവും മുന്തിയ ചുവന്ന കുതിരയെക്കാൾ ഉത്തമമാണ്.(മുത്തഫഖുൻ അലൈഹി)

## 21. നന്മക്കും പുണ്യത്തിനും പരസ്പരം സഹായിക്കുക.

**وتعاونوا على الْ والتقْوى ا ائدة/٢**

**പുണ്യത്തിലും ധർമ്മനിഷ്ഠയിലും നിങ്ങൾ അന്യോന്യം സഹായിക്കുക. (സൂറ: മാഇദ: 2)**

**والعصر ۝ إن الْإنسانَ لَفي خسرٍ ۝ إلا الذِين آمنوا وعمِلُوا الصالِحاتِ وتواصـوا بِالْحق وتواصوا بِالصبر العصر ١ - ٣**

**കാലം തന്നെയാണ് സത്യം, തീർച്ചയായും മനുഷ്യൻ നഷ്ടത്തിൽ തന്നെയാകുന്നു; വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, സത്യം കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ക്ഷമ കൈക്കൊള്ളാൻ അന്യോന്യം ഉപദേശിക്കുകയും ചെയ്തവരൊഴികെ. (സൂറ: അസ്വർ: 1, 2, 3 )**

ഇമാം ശാഫിഈ(റ) പറയുകയുണ്ടായി: ഈ അദ്ധ്യായത്തെ സംബന്ധിച്ച് ആലോചിക്കാതെ ജനങ്ങളിൽ അധികമാളുകളും ഒരു തരം അശ്രദ്ധയിലായിരിക്കുകയാണ്.

122. സൈദ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ പോരാടുന്ന ഒരു യോദ്ധാവിനെ തയ്യാറാക്കിയവൻ യുദ്ധത്തിൽ പങ്കെടുത്തവനെ പോലെയാണ്. യോദ്ധാവിന്റെ വീട്ടിൽ പിൻഗാമി എന്നവണ്ണം നല്ല രീതിയിൽ

പ്രവർത്തിച്ചവനും യുദ്ധത്തിൽ പങ്കെടുത്തവനെ പോലെയാണ്. (മുത്തഫഖുൻ അലൈഹി)

123. ഇബ്നു അബ്ബാസ്(റ) നിവേദനം: റൗഹായിൽ വെച്ച് ഒരു കൂട്ടം ആളുകളെ നബി(സ) കണ്ട് മുട്ടി. അപ്പോൾ അവിടുന്ന് ചോദിക്കുകയുണ്ടായി: നിങ്ങൾ ഏത് വിഭാഗക്കാരാണ്? അവർ പറഞ്ഞു: മുസ്‌ലിങ്ങൾ തന്നെ. അപ്പോൾ അവർ ചോദിച്ചു: നിങ്ങൾ ആരാണ്? നബി(സ) പറയുകയുണ്ടായി: അല്ലാഹുവിന്റെ ദൂതൻ. അപ്പോൾ ഒരു സ്ത്രീ അതിന്റെ ഒരു കുഞ്ഞിനെ എടുത്തുയർത്തി കൊണ്ട് നബി(സ)യോട് ചോദിക്കുകയുണ്ടായി: പ്രവാചകരെ, ഇവന് ഹജ്ജുണ്ടോ? നബി(സ) പറയുകയുണ്ടായി: അതെ, നിനക്കും അതിന്റെ പ്രതിഫലമുണ്ടാകും. (മുസ്‌ലിം)

124. അബൂമുസൽ അശ്അരി(റ) നിവേദനം: നബി(സ) അരുളി: തന്നോട് കൽപിച്ചത് നിർവ്വഹിക്കുകയും അവകാശികൾക്ക് പരിപൂർണ്ണമായി നൽകുകയും ചെയ്യുന്ന വിശ്വസ്തനായ ഖജനാവ് സൂക്ഷിപ്പുകാരൻ ധർമ്മം ചെയ്യുന്നവരിൽ ഒരുവനാണ്. (മുത്തഫഖുൻ അലൈഹി)

## 22. ഗുണകാംക്ഷ

**إنما المؤمنونَ إخوةٌ । حجرات/١٠**

**സത്യവിശ്വാസികൾ (പരസ്പരം) സഹോദരങ്ങൾ തന്നെയാകുന്നു. (ഹുജുറാത്ത്: 10)**

**وأنصح لكُم الأعراف/٦٢**

**ഞാൻ നിങ്ങളോട് ആത്മാർത്ഥമായി ഉപദേശിക്കുകയുമാകുന്നു. (അഅ്റാഫ്: 62 )**

**وأنا لكم ناصح أمين الأعراف/٦٨**

**ഞാൻ നിങ്ങളുടെ വിശ്വസ്തനായ ഗുണകാംക്ഷിയുമാകുന്നു. (അഅ്റാഫ്: 68)**

125. തമീമുബ്നു ഔസ് അദ്ദാരി(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: മതം എന്നാൽ ഗുണകാംക്ഷയാകുന്നു. ഞങ്ങൾ ചോദിച്ചു ആരോടെല്ലാം? അവിടുന്ന് പറഞ്ഞു: അല്ലാഹുവിനോടും, അവന്റെ ഗ്രന്ഥത്തോടും, പ്രവാചകനോടും, മുസ്ലിം നേതാക്കളോടും, പൊതുജനങ്ങളോടുമെല്ലാം. (മുസ്ലിം)

126. ജരീർ(റ) നിവേദനം: ഞാൻ നബി(സ)യുടെ അടുക്കൽ പോയി മുസ്ലിമായപ്പോൾ നമസ്കാരം നിലനിർത്താമെന്നും സകാത്ത് നൽകാമെന്നും മുഴുവൻ വിശ്വാസികളോടും ഗുണകാംക്ഷയോടെ വർത്തിക്കാമെന്നും നബി(സ)യോട് പ്രതിജ്ഞ ചെയ്യുകയുണ്ടായി. (മുത്തഫകുൻ അലൈഹി)

127. അനസ്(റ) നിവേദനം: തിരുമേനി(സ) അരുളി: തനിക്കിഷ്ടപ്പെടുന്നത് തന്റെ സഹോദരന് വേണ്ടിയും ഇഷ്ടപ്പെടുന്നത് വരെ നിങ്ങളിലൊരാളും സത്യ വിശ്വാസിയാവുകയില്ല. (ബുഖാരി)

## 23. നന്മ കൽപിക്കലും തിന്മ വിരോധിക്കലും

**ولتكن منكم أمةٌ يدعونَ إلى الخير ويأمرونَ بالمعروفِ وينهـونَ عـن المنكر وأولـئك هم المفلحونَ آل عمران/١٠٤**

**നൻമയിലേക്ക് ക്ഷണിക്കുകയും, സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്ന ഒരു സമുദായം**

നിങ്ങളിൽ നിന്ന് ഉണ്ടായിരിക്കട്ടെ. അവരത്രെ വിജയികൾ. (സൂറ: ആലു ഇംറാൻ: 104)

كُنتم خير أمةٍ أخرجت للناس تأمرونَ بالمعروفِ وتنهـونَ عـن المنكـر آل عمران/١١٠

മനുഷ്യവംശത്തിനു വേണ്ടി രംഗത്ത് കൊണ്ടുവരപ്പെട്ട ഉത്തമസമുദായമാകുന്നു നിങ്ങൾ. നിങ്ങൾ സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്നു. (സൂറ: ആലു ഇംറാൻ: 110)

خذِ العفْو وأمر بالعرفِ وأعرض عن الجاهلِ الأعراف/١٩٩

നീ വിട്ടുവീഴ്ച സ്വീകരിക്കുകയും സദാചാരം കൽപിക്കുകയും, അവിവേകികളെ വിട്ട് തിരിഞ്ഞുകളയുകയും ചെയ്യുക. (സൂറ: അഅ്റാഫ്: 199)

والمؤمنونَ والمؤمنات بعضهم أولياء بعضٍ يأمرونَ بـ المعروفِ وينهـونَ عـن المنكر التوبة/٧١

സത്യവിശ്വാസികളും സത്യവിശ്വാസിനികളും അന്യോന്യം മിത്രങ്ങളാകുന്നു. അവർ സദാചാരം കൽപിക്കുകയും, ദുരാചാരത്തിൽ നിന്ന് വിലക്കുകയും ചെയ്യുന്നു. (സൂറ: തൗബ: 71)

لُعِن الذِين كفَروا مِن بني إسرائيلَ على لِسان داوود وعِيسى ابن مـريم ذَلك بما عصوا وكانوا يعتدونَ كانوا لاَ يتناهونَ عن منكرٍ فَعلُوه لَبئْس مـا كانوا يفْعلُونَ المائدة/٧٨ ، ٧٩

ഇസ്രായീൽ സന്തതികളിലെ സത്യനിഷേധികൾ ദാവൂദിന്റെയും, മർയമിന്റെ മകൻ ഈസായുടെയും നാവിലൂടെ ശപിക്കപ്പെട്ടിരിക്കുന്നു. അവർ അനുസരണക്കേട് കാണിക്കുകയും, അതിക്രമം കൈക്കൊള്ളുകയും ചെയ്തതിന്റെ ഫലമത്രെ അത്. അവർ ചെയ്തിരുന്ന ദുരാചാരത്തെ അവർ അന്യോന്യം തടയുമായിരുന്നില്ല. അവർ ചെയ്ത് കൊണ്ടിരുന്നത് വളരെ ചീത്ത തന്നെ. (മാഇദ : 78,79)

وقُل الحق مِن ربكُم فَمن شاء فَليؤمن ومن شاء فَليكفُر الكهف/٢٩

പറയുക: സത്യം നിങ്ങളുടെ രക്ഷിതാവിങ്കൽ നിന്നുള്ളതാകുന്നു. അതിനാൽ ഇഷ്ടമുള്ളവർ വിശ്വസിക്കട്ടെ. ഇഷ്ടമുള്ളവർ അവിശ്വസിക്കട്ടെ.(സൂറ:അൽകഹ്ഫ്: 29)

فَاصدع بِما تؤمر ا جر٩٤

അതിനാൽ നീ കൽപിക്കപ്പെടുന്നതെന്തോ അത് ഉറക്കെ പ്രഖ്യാപിച്ച് കൊള്ളുക. (സൂറ: ഹിജ്റ്: 94)

أ َينا الذِين ينهونَ عن السوءِ وأَخذْنا الذِين ظلموا بِعذَابٍ بِئيسٍ بِما كَانوا يفْسقُونَ الأعراف/١٦٥

ദുഷ്പ്രവൃത്തിയിൽ നിന്ന് വിലക്കിയിരുന്നവരെ നാം രക്ഷപ്പെടുത്തുകയും, അക്രമികളായ ആളുകളെ അവർ ധിക്കാരം കാണിച്ചിരുന്നതിന്റെ ഫലമായി നാം കഠിനമായ ശിക്ഷ മുഖേന പിടികൂടുകയും ചെയ്തു. (സൂറ: അഅ്റാഫ്: 165)

ഈ വിഷയകമായി ധാരാളം വചനങ്ങൾ കാണാവുന്നതാണ്.

128. അബൂമസ്ഊദ്(റ) നിവേദനം: നബി(സ) പറയുന്നത് ഞാൻ കേട്ടു: നിങ്ങളിൽ ആരെങ്കിലും ഒരു തിന്മ കണ്ടാൽ തന്റെ കൈകൊണ്ട് അവനത് തടഞ്ഞ് കൊള്ളട്ടെ. അതിന് കഴിഞ്ഞില്ലങ്കിൽ തന്റെ നാവു

കൊണ്ട് തടയട്ടെ. അതിന് സാധിച്ചില്ലെങ്കിൽ തന്റെ ഹൃദയം കൊണ്ട് വെറുത്ത് കൊള്ളട്ടെ. അതാകട്ടെ, ഈമാനിന്റെ എറ്റവും താഴ്ന്ന പടിയാണ്. (മുസ്‌ലിം)

129. ഇബ്നു മസ്ഊദ് (റ) വിൽ നിന്ന്: നബി(സ) ഊന്നിപ്പറഞ്ഞു: എനിക്ക് മുമ്പ് അല്ലാഹു നിയോഗിച്ചയച്ച ഏത് നബിക്കും തന്റെ ജനതയിൽ ആത്മ മിത്രങ്ങളും സ്വന്തം ചര്യ പിൻപറ്റുന്നവരും ഉണ്ടാകാതിരുന്നിട്ടില്ല. അവർക്ക് ശേഷം പ്രവർത്തിക്കാത്തത് പറയുകയും, കൽപിക്കാത്തത് പ്രവർത്തിക്കുകയും ചെയ്യുന്ന പിൻഗാമികൾ ക്രമേണ അവരെ പ്രതിനിധീകരിച്ചു. അവരോട് കൈകൊണ്ട് ജിഹാദ് ചെയ്തവനാരോ, അവനത്രെ സത്യവിശ്വാസി. വാക്കുകളിലൂടെ എതിർത്തവനും സത്യവിശ്വാസിയാണ്. ഹൃദയം കൊണ്ട് വെറുത്തവനും സത്യവിശ്വാസി തന്നെ. പക്ഷ, അതിനപ്പുറം ഒരു കടുകിട ഈമാൻ അവശേഷിക്കുന്നില്ല. (മുസ്‌ലിം)

130. ഉബാദത്ത് ബിൻസാമിത്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: എളുപ്പമാണെങ്കിലും, ഞെരുക്കമാണെങ്കിലും, സന്തോഷമാണെങ്കിലും, പ്രയാസമാണെങ്കിലും അർഹമായവ തടയുകയും അനർഹർക്ക് അത് നൽകുകയും ചെയ്താലും ഞങ്ങൾ കേൾക്കുകയും അനുസരിക്കുകയും ചെയ്യാമെന്ന അച്ചടക്കത്തിനുള്ള അനുസരണ പ്രതിജ്ഞ ഞങ്ങൾ നബി(സ)യോട് ചെയ്തിരുന്നു. അല്ലാഹുവിൽ നിന്നുള്ള വ്യക്തമായ തെളിവുള്ള സത്യനിഷേധം പ്രകടമായാലല്ലാതെ ഉത്തരവാദിത്വപ്പെട്ടവരോട് എതിര് പ്രവർത്തിക്കാൻ പാടില്ലെന്നും, ഏത് ഘട്ടങ്ങളിലും സത്യം മാത്രം പറയണമെന്നും, അല്ലാഹുവിന്റെ കാര്യത്തിൽ ഒരു ആക്ഷേപകനേയും ഭയപ്പെടരുതെന്നും ഞങ്ങൾ ചെയ്ത കരാറിലുണ്ടായിരുന്നു. (മുത്തഫഖുൻ അലൈഹി)

131. ഉമ്മു സലമ(റ) വിൽ നിന്ന് നിവേദനം: നബി(സ) തറപ്പിച്ചു പറഞ്ഞു: നിങ്ങൾക്ക് അംഗീകരിക്കാവുന്ന ചിലകാര്യങ്ങളും അംഗീകരിക്കാനാവാത്ത മറ്റുചിലതും കൽപിക്കുന്ന കൈകാര്യ കർത്താക്കൾ നിങ്ങളിൽ നിയോഗിക്കപ്പെടുന്നതാണ്. (എന്നാൽ ദുഷ്പ്രവർത്തികളിൽ) വെറുപ്പ് പ്രകടിപ്പിച്ചവൻ രക്ഷപ്രാപിച്ചവനായി. അതിനെ നിരാകരിച്ചവൻ പാപരഹിതനുമായി. മറിച്ച് അതിൽ സംതൃപ്തി പൂണ്ട് അനുധാവനം ചെയ്തവൻ രക്ഷപ്പെട്ടില്ല അവർ ചോദിച്ചു: പ്രവാചകരെ, ഞങ്ങൾക്ക് അവരോട് യുദ്ധം ചെയ്ത് കൂടെയോ? പ്രവാചകൻ (സ) അരുളി: അവർ നമസ്കാരം നിലനിർത്തുന്നേടത്തോളം അത് പാടുള്ളതല്ല. (മുസ്ലിം)

ശക്തികൊണ്ടും സംസാരം കൊണ്ടും എതിർക്കാൻ കഴിഞ്ഞില്ലെങ്കിലും മനസ്സ് കൊണ്ട് എതിർത്താൽ പ്രസ്തുത കുറ്റത്തിൽ നിന്ന് അയാൾ മോചിതനാവുന്നതും സ്വന്തം ചുമതല നിറവേറ്റിയവനുമായി മാറും. കഴിവിനനുസരിച്ച് എതിർത്തവനും ആ പാപത്തിൽ നിന്ന് മോചിതനായിരിക്കും. എന്നാൽ അതൊന്നുമില്ലാതിരിക്കുകയോ, ഇഷ്ടത്തോടെ അവരെ തുടരുകയോ ചെയ്തവർ പാപികളായിരിക്കുകയും ചെയ്യും.

132. അബൂസഈദ്(റ) നിവേദനം: നബി(സ) അരുളി: വഴിയരികിൽ ഇരിക്കുന്നത് നിങ്ങൾ സൂക്ഷിക്കുവീൻ. അപ്പോൾ അനുചരൻമാർ പറഞ്ഞു: ഞങ്ങൾക്ക് അതല്ലാതെ മറ്റു സ്ഥലമില്ല; ഞങ്ങളിരുന്ന് സംസാരിക്കുന്ന സ്ഥലങ്ങളാണവ; അതിനാൽ അത് ഞങ്ങൾക്ക് അനിവാര്യമാണ്. നബി(സ) അരുളി: അവിടെയല്ലാതെ നിങ്ങൾക്കിരിക്കാൻ സാധ്യമല്ലങ്കിൽ വഴിക്ക് അതിന്റെ അവകാശം നിങ്ങൾ വിട്ട് കൊടുത്തു കൊള്ളുക. വഴിയുടെ അവകാശം എന്താണെന്ന് അവർ ചോദിച്ചു: നബി(സ) പ്രത്യുത്തരം നൽകി: കണ്ണിനെ

നിയന്ത്രിക്കുക; ഉപദ്രവത്തെ നീക്കുക; വല്ലവനും സലാം പറഞ്ഞാൽ സലാം മടക്കുക; നന്മ ഉപദേശിക്കുക; തിന്മ വിരോധിക്കുക. (മുത്തഫഖുൻ അലൈഹി)

133. ഹസനുൽ ബസരിപറയുന്നു: ആയിദ് ബിൻഅംറ്(റ) ഉബൈദുല്ലാഹിബ്നു സിയാദ്(റ)വിന്റെ അടുക്കൽ ചെന്നപ്പോൾ അദ്ദേഹം ഉബൈദിനെ ഇങ്ങിനെ ഉപദേശിച്ചു. കാലികളെ ആട്ടിത്തെളിച്ച് ദ്രോഹിക്കുന്നവരാണ് ഏറ്റവും മോശപ്പെട്ട ഇടയന്മാർ; നീ അവരിൽപ്പെടാതെ സൂക്ഷിച്ച് കൊള്ളണം. അപ്പോൾ ഉബൈദ്(റ) പറയുകയുണ്ടായി: ഇരിയവിടെ, നീ സ്വഹാബികളിലെ ഉമി പോലെയാണ്. അപ്പോൾ ആയിദ്(റ) പറയുകയുണ്ടായി: സ്വഹാബികൾക്കിടയിൽ ഉമി ഉണ്ടായിരുന്നില്ല; മറിച്ച് അവർക്ക് ശേഷം വന്നവരിലും സ്വഹാബികളല്ലാത്തവരിലുമായിരുന്നു അതുണ്ടായിരുന്നത്. (മുസ്‌ലിം)

134. അബീസഊദ്(റ) പറഞ്ഞു: അല്ലാഹുവിന്റെ ദൂതൻ(സ) പറഞ്ഞു: അക്രമിയായ ഒരു ഭരണാധികാരിയുടെ മുമ്പിൽ സത്യം പറയുന്നതാണ് അത്യുത്തമമായ ജിഹാദ്. (തിർമിദി)

135. അബൂബക്കർ(റ) പറയുകയുണ്ടായി: ജനങ്ങളെ നിങ്ങൾ വിശുദ്ധ ഖുർആനിലെ ഈ ആയത്ത് പാരായണം ചെയ്യുന്നവരാണല്ലോ.

**يا أيها الذين آمنوا عليكم أنفسكم لا يضركم من ضل إذا اهتديتم (المائدة /١٠٥)**

''സത്യവിശ്വാസികളെ നിങ്ങൾ നിങ്ങളുടെ കാര്യം ശ്രദ്ധിക്കുക. നിങ്ങൾ സൻമാർഗത്തിലായിരുന്നാൽ വഴിപിഴിച്ചവർ നിങ്ങൾക്ക് യാതൊരു ഉപദ്രവവും വരുത്തുകയില്ല.'' മാഇദ:105

എന്നാൽ നബി(സ) പറയുന്നതായി ഞാൻ കേട്ടിരുന്നു: അക്രമിയെ കണ്ടിട്ട് ആളുകൾ അവന്റെ കൈപിടിക്കുന്നില്ലെങ്കിൽ അവരെ

മുഴുവനും അല്ലാഹുവിന്റെ ശിക്ഷപിടികൂടിയേക്കാം. (അബൂദാവൂദ്, തിർമിദി, നസാഈ തുടങ്ങിയവരെല്ലാം തരക്കേടില്ലാത്ത സനദോടുകൂടി ഉദ്ധരിച്ചത്.

# 24. നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ജീവിതത്തിൽ അതിനു വിരുദ്ധമായി പ്രവർത്തിക്കുകയും ചെയ്താൽ

أتأمرونَ الناس بالبر وتنسونَ أنفُسكُم وأنتم تتلونَ الكِتـاب أفَـلا تعقِلُـونَ

البقرة/٤٤

നിങ്ങൾ ജനങ്ങളോട് നൻമ കൽപിക്കുകയും നിങ്ങളുടെ സ്വന്തം കാര്യത്തിൽ (അത്) മറന്നുകളയുകയുമാണോ? നിങ്ങൾ വേദഗ്രന്ഥം പാരായണം ചെയ്തുകൊണ്ടിരിക്കുന്നുവല്ലോ. നിങ്ങളെന്താണ് ചിന്തിക്കാത്തത്? (ബഖറ: 44)

يا أيها الذين آمنوا لِم تقُولُونَ ما لا تفْعلُونَ ، كَبر مقْتا عِند اللهِ أن تقُولُوا ما لا تفْعلُونَ   الصف/٢،٣

സത്യവിശ്വാസികളേ, നിങ്ങൾ ചെയ്യാത്തതെന്തിന് നിങ്ങൾ പറയുന്നു? നിങ്ങൾ ചെയ്യാത്തത് നിങ്ങൾ പറയുകഎന്നുള്ളത് അല്ലാഹുവിങ്കൽ വലിയ ക്രോധത്തിന് കാരണമായിരിക്കുന്നു. (സ്വഫ്ഫ്: 2, 3)

وما أُريد أنْ أخالِفَكُم إلى ما أنهاكُم عنه   هود/٨٨

ഞാൻ ഏതൊന്ന് നിങ്ങളോട് വിരോധിക്കുകയും എന്നിട്ട് നിങ്ങളിൽ നിന്ന് വ്യത്യസ്തനായിക്കൊണ്ട് ഞാൻ തന്നെ അത് പ്രവർത്തിക്കുകയും ചെയ്യണമെന്ന് ഉദ്ദേശിക്കുന്നുമില്ല. (സൂറ: ഹൂദ്: 88)

136. ഉസാമ ബിൻ സൈദ്(റ) നിവേദനം: നബി(സ) പറയുകയുണ്ടായി: ഖിയാമത്ത് നാളിൽ ഒരു വ്യക്തിയെ നരകത്തിലെറിയും. അവന്റെ കുടൽമാലകൾ പൊട്ടി നിലത്ത് ചാടുന്നതിനാൽ അവൻ കഴുത ആട്ടുകല്ലിന് ചററും തിരിയുന്നത് പോലെ അതുമായി ചുറ്റിത്തിരിയും. അപ്പോൾ നരകത്തിലുള്ളവർ അയാളുടെ ചുറ്റും കൂടി ഇങ്ങിനെ ചോദിക്കും; നിനക്കെന്തു പറ്റി? നീ നന്മ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യാറുണ്ടായിരുന്നല്ലൊ? അപ്പോൾ അയാൾ പറയും: ശരിതന്നെയാണത്; ഞാൻ നന്മ കൽപിച്ചിരുന്നുവെങ്കിലും പ്രവർത്തിക്കാറുണ്ടായിരുന്നില്ല. തിന്മ വിരോധിച്ചിരുന്നുവെങ്കിലും അത് ചെയ്യാറുണ്ടായിരുന്നു. (മുത്തഫഖുൻ അലൈഹി)

## 25. അമാനത്തുകൾ നിറവേറ്റുന്നതിന്റെ പ്രാധാന്യം

**إن الله يأمركم أن تؤدوا الأمانات إلى أهلها** النساء/٥٨

**വിശ്വസിച്ചേൽപിക്കപ്പെട്ട വസ്തുക്കൾ (അമാനത്തുകൾ) അവയുടെ അവകാശികൾക്ക് നിങ്ങൾ കൊടുത്തു വീട്ടണമെന്നും, അല്ലാഹു നിങ്ങളോട് കൽപിക്കുന്നു. (സൂറ: നിസാഅ്: 58)**

**إنا عرضنا الأمانة على السماوات والأرض والجبال فأبين أن يحملنها وأشفقن منها وحملها الإنسان إنه كان ظلوما جهولا** الأحزاب /٧٢

**തീർച്ചയായും നാം ആ വിശ്വസ്ത ദൗത്യം (ഉത്തരവാദിത്തം) ആകാശങ്ങളുടെയും ഭൂമിയുടെയും പർവ്വതങ്ങളുടെയും മുമ്പാകെ**

എടുത്തുകാട്ടുകയുണ്ടായി. എന്നാൽ അത് ഏറ്റെടുക്കുന്നതിന് അവ വിസമ്മതിക്കുകയും അതിനെപ്പറ്റി അവയ്ക്ക് പേടി തോന്നുകയും ചെയ്തു. മനുഷ്യൻ അത് ഏറ്റെടുത്തു. തീർച്ചയായും അവൻ കടുത്ത അക്രമിയും അവിവേകിയുമായിരിക്കുന്നു. (സൂറ: അൽ അഹ്സാബ്: 72)

137. അബൂ ഹുറൈറ(റ) നിവേദനം: തിരുമേനി(സ) അരുളി: കപട വിശ്വാസികളുടെ അടയാളം മൂന്നെണ്ണമാണ്. 1. സംസാരിച്ചാൽ കള്ളം പറയുക. 2. വാഗ്ദാനം ചെയ്താൽ ലംഘിക്കുക. 3.വിശ്വസിച്ചാൽ ചതിക്കുക.

മറ്റൊരു റിപ്പോർട്ടിൽ: അവൻ നോമ്പ് പിടിക്കുകയും നമസ്കരിക്കുകയും മുസ്ലിമാണെന്ന് വാദിച്ചാലും ശരി; എന്നു കൂടുതലുണ്ട്.

## 26. അക്രമം നിഷിദ്ധം

അനർഹമായി കൈവശം വെക്കുന്നത് തിരിച്ചേൽപിക്കേണ്ടതാണ്

ما لِلظالمين من حميم ولا شفيع يطاع الغافر/١٨

അക്രമകാരികൾക്ക് ഉറ്റബന്ധുവായോ സ്വീകാര്യനായ ശുപാർശകനായോ ആരും തന്നെയില്ല. (സൂറ: ഗാഫിർ: 18)

وما لِلظالمين من نصير ا ج/٧١

അക്രമകാരികൾക്ക് യാതൊരു സഹായിയും ഇല്ല. (ഹജ്ജ്: 71)

138. ജാബിർ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങൾ അക്രമത്തെ സൂക്ഷിക്കുക. കാരണം അക്രമം ഖിയാമത്ത് നാളിൽ അന്ധകാരങ്ങളായിരിക്കും. നിങ്ങൾ പിശുക്ക് സൂക്ഷിക്കുക. നിങ്ങൾക്ക് മുമ്പുണ്ടായിരുന്നവരെ നശിപ്പിച്ചത്

പിശുക്കായിരുന്നു. അവരുടെ രക്തം ചിന്തുന്നതിലേക്കും പരസ്പരമുള്ള പവിത്രതകളെ അതിലംഘിക്കുന്നതിലേക്കും അത് അവരെ കൊണ്ട് ചെന്നെത്തിച്ചു. (മുസ്ലിം)

139. ആയിശ(റ)യിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ആരെങ്കിലും ഒരു ചാൺ മണ്ണ് അനർഹമായി കവർന്നെടുത്താൽ ഖിയാമത്ത് നാളിൽ അയാളുടെ കഴുത്തിൽ ഏഴ് ഭൂമികൾ ചാർത്തപ്പെടുന്നതാണ്. (മുത്തഫഖുൻ അലൈഹി)

140. അബൂമൂസ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അല്ലാഹു അക്രമിയെ പിന്തിപ്പിക്കും; അവനെ പിടിച്ചാൽ പിന്നീടവൻ കുതറുകയില്ല. എന്നിട്ട് അവിടുന്ന് താഴെ പറയുന്ന സൂക്തം പാരായണം ചെയ്തു.

**وكَذَلِكَ أَخذُ ربكَ إِذَا أَخذَ القُرى وهِي ظَالِمةٌ إِن أَخذَه أَلِيم شدِيد (هود/١٠٢)**

"അപ്രകാരമാകുന്നു അക്രമികളായ നാടുകളെ അല്ലാഹു പിടികൂടുന്നത്. തീർച്ചയായും അവന്റെ പിടികൂടൽ വേദനാജനകവും കഠോരവുമാകുന്നു(11/102)". (മുത്തഫഖുൻ അലൈഹി)

141. മുആദ്(റ)വിൽ നിന്ന് നിവേദനം: നബി(സ) എന്നെ യമനിലേക്ക് നിയോഗിച്ച് കൊണ്ട് പറയുകയുണ്ടായി: നീ ചെല്ലുന്നത് മുമ്പ് വേദം നൽകപ്പെട്ട സമൂഹത്തിലേക്കാണ്. നീ അവിടെയെത്തിയാൽ അല്ലാഹു അല്ലാതെ ആരാധ്യനില്ല, മുഹമ്മദ് നബി(സ) അല്ലാഹുവിന്റെ ദൂതനാണ് എന്ന സത്യ സാക്ഷ്യത്തിലേക്ക് അവരെ ക്ഷണിക്കുക. അവർ സത്യ സാക്ഷ്യം അംഗീകരിച്ചു കഴിഞ്ഞാൽ അല്ലാഹു അവരുടെ മേൽ ഒരു രാത്രിയിലും പകലിലുമായി അഞ്ച് സമയത്തെ നമസ്കാരം നിർബന്ധമാക്കിയിട്ടുണ്ടെന്ന് അവരെ അറിയിക്കുക. അവർ അത് അംഗീകരിച്ചാൽ അല്ലാഹു അവരുടെ സമ്പത്തിൽ സകാത്ത്

നിർബന്ധമാക്കിയത് നീ അവരെ അറിയിക്കുക. അവരിലെ പണക്കാരനിൽ നിന്ന് പിരിച്ചെടുത്ത് ദരിദ്രർക്ക് വിതരണം ചെയ്യേണ്ടതാണത്. ആളുകളുടെയടുക്കൽ നിന്ന് സകാത്ത് വാങ്ങുമ്പോൾ അവരുടെ അടുക്കലുള്ളതിൽ വെച്ച് ഏറ്റവും വിലപിടിപ്പുള്ളതും നല്ലതും തെരഞ്ഞെടുക്കുന്നത് നീ കരുതിയിരിക്കുക. ദ്രോഹിക്കപ്പെട്ടവൻ നിനക്കെതിരെ പ്രാർത്ഥിക്കുന്നതും നീ കരുതിയിരിക്കുക. കാരണം അല്ലാഹുവിനും അവനുമിടയിൽ യാതൊരു മറയുമില്ല. (മുത്തഫഖുൻ അലൈഹി)

142. അബ്ദുറഹ്മാൻ ബിനു സ്സാഇദി(റ) നിവേദനം, ഇബ്ന് ലുത്ബിയ്യ എന്നുപേരായ ഒരാളെ നബി(സ) സകാത്ത് ശേഖരണത്തിന് നിയോഗിച്ചു. തിരിച്ചുവന്നപ്പോൾ അയാൾ സകാത്ത് സ്വത്ത് രണ്ടായി തിരിച്ചു പറഞ്ഞു: ഇത് സകാത്തായും ഇത് എനിക്ക് സംഭാവനയായും ലഭിച്ചതാണ്. തിരുമേനി(സ) മിമ്പറിൽ കയറി അല്ലാഹുവിനെ സ്തുതി ക്കുകയും വാഴ്ത്തുകയും ചെയ്തുകൊണ്ട് ഇങ്ങിനെ പറഞ്ഞു: എന്നെ അല്ലാഹു ഏൽപിച്ച ചില സംഗതികൾ ഞാൻ ചിലയാളുകളെ ഏൽപ്പിക്കുമ്പോൾ അവർ വന്ന് പറയുന്നത് ഇത് എനിക്ക് സംഭാവനയും അത് നിങ്ങളുടെ സകാത്തും. അവർ സത്യവാൻമാർ ആയിരുന്നുവെങ്കിൽ അവരുടെ ഉപ്പയുടെയോ ഉമ്മയുടെയോ കൂടെ ഇരുന്നാൽ പോരായിരുന്നില്ലേ?; നിങ്ങളിൽ വല്ലവരും അങ്ങിനെ അനർഹമായി വല്ലതും കൈവശം വെക്കുന്നുണ്ടെങ്കിൽ അതുമായി അവൻ പരലോകത്ത് വരാതിരിക്കില്ല. നിങ്ങളിൽ നിന്നും അലറുന്ന ഒട്ടകത്തേയും പശുവിനേയും ആടിനേയുമൊക്കെ ചുമന്ന് വരുന്ന ആളുകളെ ഞാൻ കാണാനിടയാകരുത്. ശേഷം തന്റെ കൈകൾ ആകാശത്തേക്കുയർത്തി അവിടുന്ന് പറഞ്ഞു: അല്ലാഹുവേ, ഞാൻ എത്തിച്ചു കൊടുത്തിട്ടില്ലേ? (മുത്തഫഖുൻ അലൈഹി).

143. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അഭിമാനമുൾപ്പെടേ നിങ്ങളുടെ കയ്യിൽ തന്റെ സഹോദരന്റേതായി വല്ലതും ഉണ്ടെങ്കിൽ ദീനാറുകളോ ദിർഹമുകളോ പ്രയോജനപ്പെടാത്ത ദിവസം വരുന്നതിന് മുമ്പായി ഇന്നുതന്നെയവർ വീട്ടട്ടെ. അന്ന് അവന്റെയടുക്കലുള്ള അവകാശത്തിന് പകരമായി അവന്റെ സൽകർമങ്ങളായിരിക്കും നൽകേണ്ടി വരിക. സൽകർമങ്ങളില്ലെങ്കിൽ അവന്റെ തിന്മകൾ ഇയാളിൽ കെട്ടിവെക്കും. (ബുഖാരി)

144. അബ്ദുല്ലാഹിബ്നു അംറ്(റ) നിവേദനം: തിരുമേനി(സ) അരുളി: ആരുടെ കരങ്ങളിൽനിന്നും നാവിൽ നിന്നും മുസ്ലിങ്ങൾ സുരക്ഷിതരായിരിക്കുന്നുണ്ടോ, അവനാണ് യഥാർത്ഥ മുസ്ലിം. അല്ലാഹു വിരോധിച്ചത് ആര് വെടിയുന്നുണ്ടോ, അവനാണ് യഥാർത്ഥ മുഹാജിർ (സ്വദേശ ത്യാഗം ചെയ്തവൻ) (മുത്തഫഖുൻ അലൈഹി)

145. അബ്ദുല്ലാഹിബ്നു അംറ്(റ) നിവേദനം: നബി(സ)യുടെ ചുമടുകൾ വഹിച്ചിരുന്ന കിർകിറ എന്ന് പേരായ ഒരു വ്യക്തിയുണ്ടായിരുന്നു. അദ്ദേഹം മരണപ്പെട്ടപ്പോൾ നബി(സ) പറയുകയുണ്ടായി: അവൻ നരകത്തിലാണ്. അപ്പോൾ സ്വഹാബികൾ അദ്ദേഹത്തെ പരിശോധിച്ച് നോക്കി. അയാൾ ഒരു ഓവർകോട്ട് അപഹരിച്ചതായി അവർ കണ്ടെത്തി. (ബുഖാരി)

146. അബൂബകറത്ത്(റ) നിവേദനം: ബലിയുടെ ദിനത്തിൽ (ദുൽഹജ്ജ് 10ന്) നബി(സ) ജനങ്ങളോട് ഇപ്രകാരം പ്രസംഗിച്ചു. നിശ്ചയം, നിങ്ങളുടെ രക്തവും ധനവും അഭിമാനവും ഈ ദിവസം പോലെ ഈ രാജ്യം പോലെ ഈ മാസം പോലെ പവിത്രമായതാണ്. നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ കണ്ട് മുട്ടുക തന്നെ ചെയ്യും. നിങ്ങളുടെ പ്രവർത്തനങ്ങളെ കുറിച്ചവൻ നിങ്ങളോട് ചോദിക്കും.

ജനങ്ങളെ, എനിക്ക് ശേഷം നിങ്ങൾ പരസ്പരം കഴുത്ത് വെട്ടി അവിശ്വാസികളാവരുത്.

ഇവിടെ ഇപ്പോൾ സന്നിഹിതരായവർ സന്നിഹിതരാവാത്തവർക്ക് ഈ വാർത്ത എത്തിച്ചു കൊടുക്കട്ടെ. സന്നിഹിതരായി ഇത് കേൾക്കുന്ന പലരേക്കാളും പിന്നീട് ഇത് കേട്ടു ഗ്രഹിക്കുന്നവരുമുണ്ടായേക്കാം. പിന്നീട് അവിടുന്ന് ഇങ്ങനെ ആവർത്തിച്ചു പറഞ്ഞു: ഞാൻ നിങ്ങൾക്ക് എത്തിച്ചുതന്നില്ലയോ? ഞാൻ നിങ്ങൾക്ക് എത്തിച്ചുതന്നില്ലയോ? ഞങ്ങൾ പറഞ്ഞു അതെ തീർച്ചയായും. അവിടുന്ന് പറഞ്ഞു: അല്ലാ ഹുവേ നീ സാക്ഷിയാണ്. (മുത്തഫഖുൻ അലൈഹി)

147. അദ്‌യ്യ് ബിന് ഉമൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങളെയാരെങ്കിലും വല്ല കാര്യവും നാം ഏൽപിച്ചാൽ അവർ ഒരു സൂചിയാണങ്കിൽ പോലും അതിൽ നിന്ന് മറച്ച് വെച്ചാൽ അതുമായി അവൻ അന്ത്യനാളിൽ വരുന്നതാണ്. അപ്പോൾ അൻസാരികളിൽപെട്ട ഒരാൾ വന്നു ചോദിച്ചു: പ്രവാചകരെ, എന്നെ ജോലിയിൽ നിന്നും ഒഴിവാക്കിത്തരണം. അപ്പോൾ നബി(സ) ചോദിച്ചു: എന്താണ് കാരണം? അയാൾ പറഞ്ഞു: താങ്കൾ ഇന്നയിന്ന രൂപത്തിൽ സംസാരിക്കുന്നതായി ഞാൻ കേട്ടു. അപ്പോൾ നബി(സ) പറയുകയുണ്ടായി: ഞാനിപ്പോഴുമത് ആവർത്തിക്കുന്നു. നാം നിങ്ങളെ ആരെയെങ്കിലും വല്ല കാര്യങ്ങളും ഏൽപിച്ചാൽ അവർ ലഭിക്കുന്നത് മുഴുവൻ കൊണ്ട് വരട്ടെ. അവന് പ്രതിഫലമായി നൽകുന്നത് സ്വീകരിക്കുകയും വിലക്കിയതിൽ നിന്ന് വിട്ട് നിൽക്കുകയും ചെയ്യട്ടെ. (മുസ്‌ലിം)

148. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) ചോദിക്കുകയുണ്ടായി: ആരാണ് പാപ്പരെന്ന് നിങ്ങൾക്കറിയാമോ? അവർ പറയുകയുണ്ടായി: ദീനാറും സമ്പത്തുമൊന്നുമില്ലാത്തവരാണ്

ഞങ്ങളുടെ കൂട്ടത്തിലെ പാപ്പർ. നബി(സ) പറയുകയുണ്ടായി: എന്റെ സമുദായത്തിലെ പാപ്പർ അന്ത്യനാളിൽ നമസ്കാരവും നോമ്പും സകാത്തും നിർവഹിക്കും പക്ഷെ, ആളുകളെ അടിക്കുകയും ചീത്ത പറയുകയും അപവാദം പറയുകയും അന്യായമായി അവരുടെ ധനം അപഹരിക്കുകയും രക്തം ചിന്തുകയും ചെയ്തവരായി അന്ത്യനാളിൽ കാണുന്നവനാണ്. അപ്പോൾ അയാളുടെ സൽകർമ്മങ്ങൾ എടുക്കുകയും അയാളുടെ എതിർ ഭാഗത്തുള്ളവർക്ക് നഷ്ടപരിഹാരമായി നൽകുകയും ചെയ്യും. അയാളുടെ സൽകർമ്മങ്ങൾ തീർന്നുപോയാൽ അവരുടെ തെറ്റുകൾ എടുത്ത് അയാളുടെ മേൽ കെട്ടിവെക്കുകയും അങ്ങിനെ അയാൾ നരകത്തിൽ എറിയപ്പെടുകയും ചെയ്യും. (മുസ്ലിം)

149. ഖൗല(റ)യിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അല്ലാഹുവിന്റെ സ്വത്തിൽ നിന്ന് അനർഹമയി വെട്ടിയെടുത്ത് തിന്നുന്ന ആളുകളുടെ അന്ത്യനാളിലെ അവസ്ഥയെന്താണ്;? അവർക്ക് നരകമായിരിക്കും ലഭിക്കുക. (ബുഖാരി)

## 27. വിശ്വാസികളുടെ അഭിമാനം സൂക്ഷിക്കണം, അവകാശങ്ങൾ വകവെച്ച് കൊടുക്കണം

**ومن يعظم حرماتِ اللهِ فَهو خير له عِند ربِه ا ج/٣٠**

**അല്ലാഹു പവിത്രത നൽകിയ വസ്തുക്കളെ വല്ലവനും ബഹുമാനിക്കുന്ന പക്ഷം അത് തന്റെ രക്ഷിതാവിന്റെ അടുക്കൽ അവന്ന് ഗുണകരമായിരിക്കും. (സൂറ: അൽ ഹജ്ജ്: 30)**

**ذَٰلِكَ وَمَن يُعَظِّمْ شَعَائِرَ اللَّهِ فَإِنَّهَا مِن تَقْوَى الْقُلُوبِ ۝ الحج/٣٢**

**അത് (നിങ്ങൾ ഗ്രഹിക്കുക.) വല്ലവനും അല്ലാഹുവിന്റെ മതചിഹ്നങ്ങളെ ആദരിക്കുന്ന പക്ഷം തീർച്ചയായും അത് ഹൃദയങ്ങളിലെ ധർമ്മനിഷ്ഠയിൽ നിന്നുണ്ടാകുന്നതത്രെ. (അൽഹജ്ജ്: 32)**

150. അബൂമൂസ(റ)വിൽ നിവേദനം: തിരുമേനി അരുളി: ഒരു സത്യവിശ്വാസിക്ക് മറ്റൊരു സത്യവുശ്വാസിയുമായുള്ള ബന്ധം ഒരു കെട്ടിടം പോലെയാണ്. അതിന്റെ ഒരു വശത്തിന് മറ്റേ വശം പിൻബലം നൽകുന്നു. ശേഷം തിരുമേനി(സ) തന്റെ വിരലുകളെ തമ്മിൽ കോർത്തു കാണിച്ചു. (മുത്തഫഖുൻ അലൈഹി)

151. അദ്ദേഹത്തിൽ നിന്ന് നിവേദനം: തിരുമേനി അരുളി: അമ്പുമായി നമ്മുടെ ഏതെങ്കിലും പള്ളികളിലൂടേയോ അങ്ങാടികളിലൂടേയോ നടന്ന് പോകേണ്ടിവരുന്നവർ വിശ്വാസികൾക്ക് അതിന്റെ ഉപദ്രവം ഏൽകാതിരിക്കാൻ അതിന്റെ വായ്തലയിൽ കൈ വെക്കട്ടെ. (മുത്തഫഖുൻ അലൈഹി)

152. നുഅ്മാനുബ്നു ബശീർ(റ) നിവേദനം: തിരുമേനി അരുളി: പരസ്പരം സ്നേഹവും കരുണയും വിട്ടുവീഴ്ചയും കാണിക്കുന്ന വിഷയത്തിൽ ഒരു സത്യവിശ്വാസിക്ക് മറ്റേ സത്യവിശ്വാസിയുമായുള്ള ബന്ധം ഒരു ശരീരം പോലെയാണ്. അതിലൊരവയവത്തിന് രോഗം ബാധിച്ചാൽ മറ്റുള്ളവ പനിയും ചൂടുമായി രാത്രിമുഴുവൻ ഉറക്കമൊഴിക്കുന്നു. (മുത്തഫഖുൻ അലൈഹി)

153. ജാബിർ(റ)വിൽ നിവേദനം: നബി(സ) പറയുകയുണ്ടായി: ആളുകളോട് കരുണകാണിക്കാത്തവനോട് അല്ലാഹുവും തിരിച്ച് കരുണ കാണിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

154. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഹേ മനുഷ്യരെ, നിങ്ങൾ ജനങ്ങൾക്ക് ഇമാമായി നമസ്കരിക്കുകയാണങ്കിൽ നമസ്കാരം ലഘൂകരിക്കേണ്ടതാണ്. (കാരണം) അവരിൽ രോഗികളും ബലഹീനരും ആവശ്യക്കാരുമെല്ലാം ഉണ്ടായിരിക്കും. എന്നാൽ ഒറ്റക്ക് നമസ്കരിക്കുമ്പോൾ വേണ്ടപോലെ ദീർഘിപ്പ് നമസ്കരിക്കാവുന്നതാണ്. (മുത്തഫഖുൻ അലൈഹി)

155. അബൂഖതാദ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ദീർഘിപ്പിച്ച് നമസ്കരിക്കണമെന്ന ഉദ്ദേശത്തോടെ ഞാൻ നമസ്കാരത്തിൽ പ്രവേശിക്കും. എന്നാൽ കുട്ടികളുടെ കരച്ചിൽ കേൾക്കുമ്പോൾ അവരുടെ മാതാക്കൾക്ക് പ്രയാസമാകുമോ എന്ന് ഭയന്ന് ഞാൻ നമസ്കാരം ചുരുക്കും. (ബുഖാരി)

156. ഇബ്നു ഉമർ(റ)വിൽ നിന്ന് നിവേദനം: നബി(സ) അരുളി: ഒരു മുസ്ലിം മറ്റൊരു മുസ്ലിമിന്റെ സഹോദരനാണ്. അവനെ അക്രമിക്കുകയോ, ഒരക്രമിക്ക് ദ്രോഹിക്കാൻ വിട്ട് കൊടുക്കുകയോ ചെയ്യുകയില്ല. വല്ലവനും തന്റെ സഹോദരന്റെ ഒരാവശ്യം സാധിച്ചു കൊടുക്കുവാൻ പരിശ്രമിച്ചാൽ അവന്റെ ആവശ്യം അല്ലാഹു നിർവഹിച്ച് കൊടുക്കും. വല്ലവനും ഒരു മുസ്ലിമിനെ ബാധിച്ച പ്രയാസത്തിൽ നിന്ന് അവനെ മോചിപ്പിക്കുന്ന പക്ഷം പരലോക ദിവസത്തെ ദുഖഃത്തിൽനിന്ന് അല്ലാഹു അവനെ മോചിപ്പിക്കും. ഒരു മുസ്ലിമിന്റെ പോരായ്മകൾ വല്ലവനും മറച്ചുവെക്കുന്ന പക്ഷം പുനരുത്ഥാന ദിവസം അവന്റെ പോരായ്മകൾ അല്ലാഹുവും മറച്ച് വെക്കും. (മുത്തഫഖുൻ അലൈഹി)

157. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) അരുളി: നിങ്ങൾ പരസ്പരം പകയും അസൂയയും വെച്ച് പുലർത്തരുത്. ബന്ധം മുറിച്ച് അന്യോന്യം തിരിഞ്ഞു കളയരുത്. ഒരാളുടെ കച്ചവടത്തിനു മുകളിൽ മറ്റൊരാൾ കച്ചവടം ഉറപ്പിക്കരുത്. അല്ലാഹുവിന്റെ ദാസന്മാരും

സഹോദരന്മാരുമായി ജീവിച്ച് കൊള്ളുക. ഒരു മുസ്‌ലിം മറ്റൊരു മുസ്‌ലിമിന്റെ സഹോദരനാണ്. അവനെ അക്രമിക്കുകയോ അക്രമികൾക്ക് വിട്ട് കൊടുക്കുകയോ കയ്യൊഴിയുകയോ ഇല്ല. തഖ്‌വ എന്നാൽ ഹൃദയത്തിലാകുന്നു. തന്റെ സഹോദരനായ വിശ്വാസിയെ നിന്ദിക്കുക എന്നത് മാത്രം മതി ഒരാൾ പാപിയാകുവാൻ. ഒരു വിശ്വാസിയുടെ ധനവും സ്വത്തും അഭിമാനവുമെല്ലാം പവിത്രമാണ്. (മുസ്‌ലിം)

158. അനസ്(റ)വിൽ നിന്ന് നിവേദനം: നബി(സ) അരുളി: നിന്റെ സഹോദരൻ അക്രമിയാണെങ്കിലും അക്രമിക്കപ്പെടുന്നവനാണങ്കിലും നീ അവനെ സഹായിച്ചു കൊള്ളുക. ഒരു അനുചരൻ ചോദിച്ചു: അല്ലാഹുവിന്റെ ദൂതരെ, അക്രമിക്കപ്പെടുന്നവനെ (മർദിതനെ) സഹായിക്കുന്നത് മനസ്സിലാക്കുവാൻ സാധിക്കും, എന്നാൽ അക്രമിയെ ഞാൻ എങ്ങിനെ സഹായിക്കും?. നബി(സ) അരുളി: അക്രമത്തിൽനിന്ന് അവനെ പിന്തിരിപ്പിക്കുകയും തടയുകയും ചെയ്യുക. അത് അവന്ന് സഹായമാണ്. (ബുഖാരി)

159. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഒരു സത്യവിശ്വാസിക്ക് മറ്റൊരു സത്യവുശ്വാസിയുടെ മേലുള്ള ബാധ്യത അഞ്ചാകുന്നു. സലാം മടക്കുക; രോഗിയായാൽ സന്ദർശിക്കുക; ജനാസയെ അനുഗമിക്കുക; ക്ഷണം സ്വീകരിക്കുക; തുമ്മിയ ശേഷം അൽഹംദുലില്ലാഹ് എന്ന് പറഞ്ഞാൽ അല്ലാഹു നിന്നെ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുക. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ റിപ്പോർട്ടിൽ: ഒരു സത്യവിശ്വാസിക്ക് മറ്റൊരു സത്യവിശ്വാസിയുടെ മേലുള്ള ബാധ്യത ആറാകുന്നു. കണ്ടുമുട്ടിയാൽ സലാം പറയുക; ക്ഷണിച്ചാൽ ക്ഷണം സ്വീകരിക്കുക; ഉപദേശം ചോദിച്ചാൽ ഉപദേശം നൽകുക; തുമ്മിയ ശേഷം അൽഹംദുലില്ലാഹ്

എന്ന് പറഞ്ഞാൽ അല്ലാഹു നിന്നെ അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുക രോഗിയായാൽ സന്ദർശിക്കുക; ജനാസയെ അനുഗമിക്കുക; എന്നാണുള്ളത്.

## 28. വിശ്വാസികളുടെ ന്യൂനത മറച്ചുവെക്കൽ, അനിവാര്യ ഘട്ടങ്ങളിലൊഴികെ അത് വെളിപ്പെടുത്തുവാൻ പാടില്ല.

**إن الذين يحبونَ أن تشيع الفَاحِشةُ في الذين آمنوا لهم عذاب أليم في الـدنيا والآخرة** النور/ ١٩

**തീർച്ചയായും സത്യവിശ്വാസികൾക്കിടയിൽ ദുർവൃത്തി പ്രചരിക്കുന്നത് ഇഷ്ടപ്പെടുന്നവരാരോ അവർക്കാണ് ഇഹത്തിലും പരത്തിലും വേദനയേറിയ ശിക്ഷയുള്ളത്. (സൂറ: അൽ നൂർ: 19)**

160. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഏതൊരു വിശ്വാസിയും മറ്റൊരു വിശ്വാസിയുടെയും ന്യൂനത മറച്ച് വെക്കുന്നുവെങ്കിൽ അന്ത്യനാളിൽ അയാളുടെ ന്യൂനത അല്ലാഹു മറച്ച് വെക്കാതിരിക്കില്ല. (മുസ്ലിം)

161. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: എന്റെ സമുദായത്തിലെ എല്ലാവരുടേയും തെറ്റുകൾ അല്ലാഹു മാപ്പ് ചെയ്യും. പക്ഷെ, പരസ്യമായി തെറ്റുചെയ്യുന്നവൻ അതിൽപ്പെടുകയില്ല. ഒരു മനുഷ്യൻ രാത്രി ഒരു ദുഷ്കൃത്യം ചെയ്യുന്നു.

പ്രഭാതമാകുമ്പോൾ, എടോ ഞാൻ ഇന്നലെ രാത്രി ഇന്നിന്നതെല്ലാം ചെയ്തു എന്ന് മറ്റുള്ളവനോട് പറയുന്നു. ഈ നടപടി പരസ്യമായി തെറ്റുചെയ്യുന്നതിൽ ഉൾപ്പെട്ടതാണ്. വാസ്തവത്തിൽ തന്റെ തക്ഷിതാവ് ഇവന്റെ തെറ്റുകൾ മൂടിവെച്ചിരിക്കുകയായിരുന്നു. പ്രഭാതമായപ്പോൾ ഇവൻ തന്നെ അത് പരസ്യമാക്കുകയും അല്ലാഹുവിന്റെ മറ നീക്കിക്കളയുകയും ചെയ്തു. (മുത്തഫഖുൻ അലൈഹി)

162. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അടിമ സ്ത്രീ വ്യഭിചരിച്ചതായി തെളിഞ്ഞാൽ നിങ്ങൾ അവളെ അടിക്കുക, അതിനു ശേഷം ആക്ഷേപിക്കരുത്. പിന്നേയും വ്യഭിചരിച്ചാൽ അവളെ അടിക്കുക, ആക്ഷേപിക്കരുത്. പിന്നേയും വ്യഭിചരിച്ചാൽ ഒരു രോമത്തിന്റെ കയറാണ് കിട്ടുന്നതെങ്കിൽ പോലും അവളെ നിങ്ങൾ വിൽക്കുക. (മുത്തഫഖുൻ അലൈഹി)

156ാം നമ്പറും നോക്കുക

# 29. മുസ്ലിംകളുടെ ആവശ്യങ്ങൾ നിർവ്വഹിച്ച് കൊടുക്കുക

**وافْعلُوا الْخير لَعلكُم تفْلِحونَ ۞ ﺣ/٧٧**

**നൻമപ്രവർത്തിക്കുക; നിങ്ങൾ വിജയംപ്രാപിച്ചേക്കാം.(അൽ ഹജ്ജ്:77)**

163. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഒരു വിശ്വാസിയുടെ ദുനിയാവിലുള്ള ദുരിതം ആരെങ്കിലും നീക്കിക്കൊടുത്താൽ അല്ലാഹു പരലോകത്ത് അയാളുടെ ദുരിതവും നീക്കിക്കൊടുക്കുന്നതാണ്. കഷ്ടപ്പെടുന്ന ഒരാൾക്ക് ആശ്വാസം നൽകിയാൽ അല്ലാഹു ദുനിയാവിലും പരലോകത്തും

അയാൾക്കും ആശ്വാസം നൽകുന്നതാണ്. ഒരു വിശ്വാസിയുടെ പോരായ്മ ആരെങ്കിലും മറച്ച് വെച്ചാൽ അല്ലാഹു ദുനിയാവിലും പരലോകത്തുമുള്ള അയാളുടെ ന്യൂനതകൾ മറച്ച് വെക്കുന്നതാണ്. ഒരാൾ മറ്റൊരു വിശ്വാസിയുടെ സഹായത്തിലായിരിക്കുന്നിടത്തോളം അല്ലാഹു അയാളുടെ സഹായത്തിലായിരിക്കും. വല്ലവരും അല്ലാഹുവിന്റെ ഭവനങ്ങളിലേതെങ്കിലുമൊന്നിൽ ഒരുമിച്ച് കൂടുകയും അല്ലാഹുവിന്റെ ഗ്രന്ഥം പാരായണം ചെയ്യുകയും പഠിക്കുകയും ചെയ്യുന്നുവെങ്കിൽ അവരുടെ മേൽ അല്ലാഹുവിന്റെ അനുഗ്രഹം അവതരിക്കുകയും അവന്റെ ശാന്തി മൂടുകയും ചെയ്യും. മലക്കുകൾ അവരെ വലയം ചെയ്തിരിക്കും. തദ്സമയം അല്ലാഹു തന്റെ അടുക്കലു ളളവരുടെ സദസ്സിൽ വെച്ച് അവരെക്കുറിച്ച് പറയും. ആരുടെയെങ്കിലും സൽകർമ്മങ്ങൾ പിന്നിലായാൽ ഗോത്രമഹിമകൊണ്ടയാൾക്ക് മുൻകടക്കുവാൻ സാധ്യമല്ല. (മുസ്ലിം)

## 30. ശുപാർശകൾ ചെയ്യുക

**من يشفَع شفَاعةً حسنةً يكُن له نصِيب منها    النساء/٨٥**

**വല്ലവനും ഒരു നല്ല ശുപാർശ ചെയ്താൽ ആ നൻമയിൽ ഒരു പങ്ക് അവന്നുണ്ടായിരിക്കും. (സൂറ: നിസാഅ്: 85)**

164. അബൂമൂസ(റ)വിൽ നിവേദനം: നബി(സ)യുടെ അടുക്കൽ എന്തെങ്കിലും കാര്യനിർവഹണത്തിന് സഹായാഭ്യാർത്ഥനയുമായി ആരെങ്കിലും വന്നാൽ അവിടുന്ന് ഇങ്ങിനെ പറയുമായിരുന്നു: നിങ്ങൾ ശുപാർശ ചെയ്യുക; നിങ്ങൾക്ക് അതിന്റെ പ്രതിഫലം ലഭിക്കും. അല്ലാഹു

അവന്റെ ദൂതന്റെ നാവിലൂടെ അവനിഷ്ടപ്പെട്ടത് മാത്രമേ വിധിക്കുകയുള്ളൂ. (മുത്തഫഖുൻ അലൈഹി)

165. ബരീറ(റ)യുടെയും അവരുടെ ഭർത്താവിന്റെയും സംഭവം പറയുന്ന ദീർഘമായ ഹദീസിൽ ഇബ്നു അബ്ബാസ് (റ) ഇങ്ങിനെ നിവേദനം ചെയ്യുന്നത് കാണാം: നബി(സ) ബരീറയോട് പറയുകയുണ്ടായി: നീ അവന്റെയടുക്കലേക്ക് മടങ്ങിപ്പോവുക. അപ്പോൾ അവർ ചോദിക്കുകയുണ്ടായി: പ്രവാചകരെ, ഇത് താങ്കളുടെ കൽപനയാണോ?. നബി(സ) പറയുകയുണ്ടായി: അല്ല, എന്റെ ഒരു ശുപാർശ മാത്രം. അപ്പോൾ അവർ പറയുകയുണ്ടായി: അങ്ങിനെയെങ്കിൽ എനിക്ക് അയാളെ ആവശ്യമില്ല. (ബുഖാരി)

## 31. ആളുകൾക്കിടയിൽ രഞ്ജിപ്പുണ്ടാക്കുക

**والصلح خير** النساء/١٢٨

**ഒത്തുതീർപ്പിൽ എത്തുന്നതാണ് കൂടുതൽ നല്ലത്. (നിസാഅ്: 128)**

**لا خير في كثير من نجواهم إلا من أمر بصدقة أو معروف أو إصلاح بين الناس** النساء /١١٤

**അവരുടെ രഹസ്യാലോചനകളിൽ മിക്കതിലും യാതൊരു നൻമയുമില്ല. വല്ല ദാനധർമ്മവും ചെയ്യാനോ, സദാചാരം കൈക്കൊള്ളാനോ, ജനങ്ങൾക്കിടയിൽ രഞ്ജിപ്പുണ്ടാക്കാനോ കൽപിക്കുന്ന ആളുകളുടെ വാക്കുകളിലൊഴികെ. (സൂറ: നിസാഅ് : 114)**

**فاتقوا الله وأصلحوا ذات بينكم** الأنفال /١

**അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും നിങ്ങൾ തമ്മിലുള്ള ബന്ധങ്ങൾ നന്നാക്കിത്തീർക്കുകയും ചെയ്യുക.** (അൻഫാൽ:1)

**إنما المؤمنونَ إخوةٌ فأصلِحوا بين أخويكُم ا جرات/١٠**

**സത്യവിശ്വാസികൾ (പരസ്പരം) സഹോദരങ്ങൾ തന്നെയാകുന്നു. അതിനാൽ നിങ്ങളുടെ രണ്ടു സഹോദരങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുക. (സൂറ: അൽ ഹുജുറാത്ത്: 10)**

166. ഉമ്മുകുൽസൂം(റ)യിൽ നിവേദനം: നബി(സ) അരുളി: ജനങ്ങൾക്കിടയിൽ സന്ധിയുണ്ടാക്കുവാൻ വേണ്ടി അവാസ്തവമായ സംഗതികൾ പറയുന്നവൻ കള്ളം പറയുന്നവനല്ല. അവൻ വാർത്ത വർദ്ധിപ്പിക്കുകയും നല്ലത് പറയുകയും ചെയ്യുന്നുവെങ്കിലും (മുത്തഫഖുൻ അലൈഹി) ഇമാം മുസ്ലിമിന്റെ മറ്റൊരു റിപ്പോർട്ടിൽ ഇങ്ങിനെയാണുള്ളത്. ജനങ്ങളുടെ സംസാരത്തിൽ നബി(സ) വിരോധിക്കാത്തതായിട്ടുള്ളത്; യുദ്ധവേളയിലുള്ള സംസാരവും, ഭാര്യയോടുള്ള പുരുഷന്റെ സംസാരവും, രഞ്ജിപ്പുണ്ടാക്കുന്നവരുടെ സംസാരവും, ഭാര്യ ഭർത്താവിനോട് പറയുന്നതും മാത്രമാണ്. (മുത്തഫഖുൻ അലൈഹി)

167. അബൂ ഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഓരോ പ്രഭാതത്തലും നിങ്ങളോരോരുത്തർക്കും തന്റെ അവയവസന്ധികളുടെ കണക്കനുസരിച്ചുള്ള ധർമ്മം അനിവാര്യമാണ്. രണ്ടുപേർക്കിടയിൽ നീതിനടപ്പാക്കൽ ധർമ്മമാണ്. വാഹനപ്പുറത്ത് കയറാൻ സഹായിക്കലും സാധനങ്ങൾ എടുത്ത് വാഹനപ്പുറത്ത് കയറ്റിക്കൊടുക്കലും സ്വദഖയാണ്. നല്ല വാക്ക് പറയുന്നതും സ്വദഖയാണ്. നമസ്കാരത്തിലേക്കുള്ള ഓരോ കാലടികളും

സ്വദഖയാണ്. വഴിയിൽ നിന്ന് ഉപദ്രവങ്ങൾ നീക്കൽ സ്വദഖയാണ്. (മുത്തഫഖുൻ അലൈഹി)

രണ്ടുപേർക്കിടയിൽ നീതിനടപ്പാക്കൽ എന്നാൽ അവർക്കിടയിൽ രജ്ഞിപ്പുണ്ടാക്കുക എന്ന് വിവക്ഷ.

168. ആയിശ(റ)യിൽ നിന്ന് നിവേദനം: തന്റെ വീടിനു മുന്നിൽ ശബ്ദം ഉയർത്തികൊണ്ട് പരസ്പരം തർക്കിക്കുന്ന ശബ്ദം നബി(സ) കേൾക്കുകയുണ്ടായി. അതിലൊരാൾ രണ്ടാമനോട് വിട്ട് വീഴ്ച ചെയ്യുവാനും ക്ഷമ കാണിക്കുവാനും അപേക്ഷിക്കുന്നുണ്ടായിരുന്നു. എന്നാൽ രണ്ടാമൻ പറയുകയുണ്ടായി: അല്ലാഹുവാണ് ഞാൻ വിട്ട് തരില്ല. അവരുടെ ഇടയിലേക്ക് നബി(സ) ഇറങ്ങിവന്ന് ചോദിക്കുകയുണ്ടായി: നന്മ ചെയ്യുകയില്ലെന്ന് അല്ലാഹുവിന്റെ പേരിൽ സത്യം ചെയ്തു പറയുന്നവൻ ആരാണ്? .അപ്പോൾ അവരിലൊരാൾ പറഞ്ഞു: ഞാനായിരുന്നു പ്രവാചകരെ, അങ്ങിനെ സത്യം ചെയ്തത്. ഇനി, അയാൾ ഇഷ്ടപ്പെടുന്നത് പോലെ കാര്യം തീരുമാനിക്കാവുന്നതാണ്. (മുത്തഫഖുൻ അലൈഹി)

## 32. അബലരും അശരണരും അപ്രശസ്തരുമായ വിശ്വാസികളുടെ മഹത്വം

واصبر نفْسك مع الذِين يدعونَ ربهم بِالْغداةِ والْعشِي يريدونَ وجهه ولَا تعد عيناك عنهم الكهف/٢٨

**തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട് കാല ത്തും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ച് കൊണ്ടിരിക്കുന്ന വരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക. (കഹ്ഫ്: 28)**

169. സഹ്ല്(റ) പറയുന്നു: ഒരു സമ്പന്നൻ നബി(സ)യുടെ അടുത്ത് കൂടി നടന്ന് പോയി. നബി(സ) ചോദിച്ചു: ഈ മനുഷ്യനെ കുറിച്ചെന്താണ് അഭിപ്രായം? അവർ പറഞ്ഞു: അദ്ദേഹം ഒരു തറവാട്ടിൽ വിവാഹാലോചന നടത്തിയാൽ അദ്ദേഹത്തിന് വിവാഹം ചെയ്ത് കൊടുക്കും; വല്ല ശുപാർശയും ചെയ്താൽ അത് സ്വീകരിക്കും; വല്ലതും സംസാരിച്ചാൽ മറ്റുള്ളവരെല്ലാം അത് അനുസരിക്കും. അല്പസമയം നബി(സ) മൗനം പാലിച്ചു. അപ്പോൾ ഒരു മുസ്‌ലിം ദരിദ്രൻ അതിലെ കടന്ന് പോയി. നബി(സ) ചോദിച്ചു ഇദ്ദേഹത്തെപ്പറ്റി നിങ്ങളുടെ അഭിപ്രായമെന്താണ്? അവർ പറഞ്ഞു: അദ്ദേഹം വിവാഹാലോചന നടത്തിയാൽ ആരും വിവാഹം ചെയ്ത് കൊടുക്കില്ല; ശുപാർശ ചെയ്താൽ തന്നെ ആരും സ്വീകരിക്കില്ല; എന്തങ്കിലും പറഞ്ഞാൽ ആരും ശ്രദ്ധിക്കുകയില്ല. നബി(സ) അരുളി: ആദ്യം പോയവനെപോലെ ഭൂമി നിറയെ ഉണ്ടെങ്കിലും അവരെക്കാളെല്ലാം ഉത്തമൻ ഇവനാണ്. (ബുഖാരി)

170. അബൂസഈദ് അൽ ഖുദ്രി(റ) നിവേദനം: നരകവും സ്വർഗവും തർക്കിച്ചു. നരകം പറയുകയുണ്ടായി: എല്ലാ അഹങ്കാരികളും പ്രതാപികളും എന്റെയടുക്കലാണ്. അപ്പോൾ സ്വർഗം പറയുകയുണ്ടായി: ദുർബലരും ദരിദ്രരുമെല്ലാം എന്റെയടുക്കലാണ്. അപ്പോൾ അല്ലാഹു അവരണ്ടിനുമിടയിൽ തീർപ്പ് കൽപിച്ചു കൊണ്ട് പറഞ്ഞു: എന്റെ കാരുണ്യമാണ് സ്വർഗം. നീ മുഖേന ഞാൻ ഉദ്ധേശിക്കുന്നവരോട് കാരുണ്യം കാണിക്കുന്നു. നരകത്തിനോട് പറഞ്ഞു: നീ എന്റെ ശിക്ഷയാണ് നീ മുഖേന ഞാൻ ഉദ്ധേശിക്കുന്നവരെ ശിക്ഷിക്കുന്നു. നിങ്ങൾക്ക് രണ്ട് പേർക്കും നിറയാവുന്നത് ഞാൻ നൽകാം. (മുസ്‌ലിം)

171. അബൂ ഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: വീട്ടുവാതിലുകളിൽ നിന്ന് ആട്ടിയകറ്റപ്പെടുന്ന തലമുടി ജഡപിടിച്ച ശരീരത്തിൽ ചെളിയും പൊടിയും പുരണ്ട എത്രയെത്ര ആളുകളുണ്ട്; അവർ ഒരു കാര്യം സത്യം ചെയ്തു പറഞ്ഞാൽ അല്ലാഹു അത് നിറവേറ്റി കൊടുക്കുകതന്നെ ചെയ്യും. (മുസ്ലിം)

## 33. അനാഥകളോടും പെൺകുട്ടികളോടും കരുണകാണിക്കൽ

**واخِفض جناحك ِللْمؤمِنِ ا جر/٨٨**

സത്യവിശ്വാസികൾക്ക് നീ നിന്റെ ചിറക് താഴ്ത്തികൊടുക്കുക. (ഹിജ്ർ : 88)

**واصِبر نفْسك مع الذِين يدعونَ ربهم ِبالْغداِة والْعشِي يرِيدونَ وجهه ولَا تعـد عيناك عنهم ترِيد ِزينةَ الْحياِة الدنيا الكهف/٢٨**

തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട് കാലത്തും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ച് കൊണ്ടിരിക്കുന്നവരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക. ഇഹലോകജീവിതത്തിന്റെ അലങ്കാരം ലക്ഷ്യമാക്കിക്കൊണ്ട് നിന്റെ കണ്ണുകൾ അവരെ വിട്ടുമാറിപ്പോകാതിരിക്കട്ടെ.(അൽ കഹ്ഫ്:28)

**فَأَما الْيَتيم فَلَا تقْهر وأما السائِلَ فَلَا تنهر** الضحى/٩، ١٠

**എന്നിരിക്കെ അനാഥയെ നീ അടിച്ചമർത്തരുത്. ചോദിച്ച് വരുന്നവനെ നീ വിരട്ടി വിടുകയും ചെയ്യരുത്. (സൂറ: ളുഹാ: 9, 10)**

**أرأيت الذِي يكَذب بِالدين، فَذَلك الذِي يدع الْيَتيم ، ولَا يحض علَى طَعام الْمسكِين** الماعون/١-٣

**മതത്തെ വ്യാജമാക്കുന്നവൻ ആരെന്ന് നീ കണ്ടുവോ?. അനാഥക്കുട്ടിയെ തള്ളിക്കളയുന്നവനത്രെ അത്. പാവപ്പെട്ടവന്റെ ഭക്ഷണത്തിന്റെ കാര്യത്തിൽ പ്രോത്സാഹനം നടത്താതിരിക്കുകയും ചെയ്യുന്നവൻ. (സൂറ: മാഊൻ: 1, 2, 3)**

172. സഹ്ലുബ്നു സഅദ്(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഞാനും അനാഥകളെ സംരക്ഷിക്കുന്നവനും സ്വർഗത്തിൽ ഇതുപോലെയാണ്. അവിടുന്ന് തന്റെ ചൂണ്ട് വിരലും നടുവിരലും വിടർത്തുകയും അടുപ്പിക്കുകയും ചെയ്തു. (ബുഖാരി)

173. അബൂ ഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ജനങ്ങൾക്കിടയിലൂടെ യാചിച്ച് നടന്ന് ഒരു പിടി ഭക്ഷണമോ ഒന്ന് രണ്ട് കാരക്ക ചുളകളോ ലഭിച്ചാൽ മടങ്ങുന്നവനല്ല യഥാർത്ഥത്തിൽ ദരിദ്രൻ. എന്നാൽ തന്റെ അത്യാവശ്യങ്ങൾക്ക് ചെലവിടാനില്ലാതിരിക്കുകയും ആളുകൾ അറിഞ്ഞ് നൽകാതിരിക്കുകയും അവരോട് യാചിക്കാതിരിക്കുകയും ചെയ്യുന്നവനാണ് ദരിദ്രൻ (മുത്തഫഖുൻ അലൈഹി)

174. അദ്ദേഹത്തിൽ നിന്നും നിവേദനം : നബി(സ) അരുളി : വിധവകളുടേയും അഗതികളുടേയും സ്തിഥി സുഖകരമാക്കുവാൻ

വേണ്ടി പരിശ്രമിക്കുന്നവൻ അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നവനെപോലെയാണ്. അല്ലെങ്കിൽ രാത്രി നമസ്കരിക്കുകയും പകലിൽ നോമ്പനുഷ്ഠിക്കുകയും ചെയ്യുന്നവനെപ്പോലെയാകുന്നു. (മുത്തഫഖുൻ അലൈഹി)

175. അദ്ദേഹത്തിൽ നിന്നും നിവേദനം: ദരിദ്രൻമമാരെ ഉപേക്ഷിക്കുകയും മുതലാളിമാരെ മാത്രം ക്ഷണിക്കുകയും ചെയ്യുന്ന വിവാഹ സദ്യയാണ് ഏറ്റവും ചീത്തയായത്. ക്ഷണത്തെ വല്ലവനും നിരസിച്ചാൽ അവൻ അല്ലാഹുവിനും ദൂതനും എതിർ പ്രവർത്തിച്ചു.(മുസ്ലിം)

176. അനസ്(റ)വിൽ നിന്ന് നിവേദനം: നബി(സ) തന്റെ വിരലുകൾ ചേർത്ത് പിടിച്ച് അവിടുന്ന് പറയുകയുണ്ടായി: രണ്ട് പെൺകുട്ടികളെ സംരക്ഷിക്കുകയും പ്രായമാകുന്നത് വരെ വളർത്തു കയും ചെയ്യുന്നവർ എന്റെ കൂടെ പരലേകത്ത് ഉണ്ടായിരിക്കും. (മുസ്ലിം)

177. ആയിശ(റ)യിൽ നിന്ന് നിവേദനം: പെൺകുട്ടികൾ മുഖേന പരീക്ഷിക്കപ്പെടുന്നവർ അവരോട് നല്ല നിലയിൽ പെരുമാറുന്നുവെങ്കിൽ അന്ത്യനാളിൽ അവർ അയാൾക്ക് മറയായിരിക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി)

178. മഹതിയിൽ നിന്നും നിവേദനം: രണ്ട് പെൺകുട്ടികളെ ചുമന്ന് കൊണ്ട് ഒരു ദരിദ്ര സ്ത്രീ എന്റെ അടുക്കൽ വന്നു. മൂന്ന് കാരക്ക ഞാനവർക്ക് ഭക്ഷിക്കാൻ കൊടുത്തു. ഓരോരുത്തർക്കും ഓരോന്ന് വീതം അവൾ പങ്കിട്ടു കൊടുത്തു. ഒന്ന് അവൾ തിന്നാൻ വേണ്ടി വായിലേക്കുയർത്തി. അപ്പോഴേക്കും ആ കുട്ടികൾ വീണ്ടും ഭക്ഷണം ആവശ്യപ്പെട്ടു. ഭക്ഷിക്കാൻ ഉദ്ദേശിച്ചിരുന്ന കാരക്ക അവൾ രണ്ടായി ചീന്തി അവർക്കു രണ്ടു പേർക്കുമായി വീതിച്ചു കൊടുത്തു. അവളുടെ കാര്യം എന്നെ വല്ലാതെ ആശ്ചര്യപ്പെടുത്തി; വിവരം നബി(സ)യോട്

പറഞ്ഞു. ആ കുട്ടികൾ വഴി അല്ലാഹു അവർക്ക് സ്വർഗം അനിവാര്യമാക്കുമെന്നോ; അതല്ല, അതു കൊണ്ട് തന്നെ അവളെ നരകത്തിൽ നിന്ന് മോചിപ്പിക്കുമെന്നോ നബി(സ) തറപ്പിച്ചു പറഞ്ഞു. (മുസ്ലിം)

179. അബുദർദാഅ്(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങൾ എന്നെ ദരിദ്രർക്കിടയിൽ അന്വേഷിക്കുക. തീർച്ചയായും ദരിദ്രർ കാരണമായാണ് നിങ്ങൾക്ക് ഭക്ഷണം നൽകപ്പെടുന്നതും സഹായം ലഭിക്കുന്നതും. (അബൂദാവൂദ് മെച്ചപ്പെട്ട സനദോട് കൂടെ ഉദ്ധരിച്ചത്)

## 34. ഭാര്യമാരോട് നന്മ ചെയ്യാനുള്ള ഉപദേശം

**وعاشِروهن بالمعروف** النساء/١٩

**അവരോട് നിങ്ങൾ മര്യാദയോടെ സഹവർത്തിക്കേണ്ടതുമുണ്ട്. (നിസാഅ്: 19)**

**ولن تستطيعوا أن تعدلوا بين النساء ولو حرصتم فلا تميلوا كل الميل فتذروها كالمعلقة وإن تصلحوا وتتقوا فإن الله كان غفورا رحيما** النساء/ ١٢٩

**നിങ്ങൾ എത്രതന്നെ ആഗ്രഹിച്ചാലും ഭാര്യമാർക്കിടയിൽ തുല്യനീതി പാലിക്കാൻ നിങ്ങൾക്കൊരിക്കലും സാധിക്കുകയില്ല. അതിനാൽ നിങ്ങൾ (ഒരാളിലേക്ക്) പൂർണ്ണമായി തിരിഞ്ഞുകൊണ്ട് മറ്റവളെ കെട്ടിയിട്ടവളെപ്പോലെ വിട്ടേക്കരുത്. നിങ്ങൾ (പെരുമാറ്റം) നന്നാക്കിത്തീർക്കുകയും, സൂക്ഷ്മത പാലിക്കുകയും ചെയ്യുന്ന പക്ഷം അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമാകുന്നു. (നിസാഅ്: 129)**

180. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) ഭാര്യമാരോട് നല്ല രീതിയിൽ വർത്തിക്കണമെന്ന് ഉപദേശിച്ചു കൊണ്ട് അരുളി: സ്ത്രീ, തീർച്ചയായും വാരിയെല്ലിൽ നിന്നും സൃഷ്ടിക്കപ്പെട്ടവളാണ്. ഏറ്റവും മുകളിലുള്ള വാരിയെല്ല് കൂടുതൽ വളഞ്ഞിരിക്കും. നീ ശക്തി ഉപയോഗിച്ച് അതിനെ നേരെയാക്കാൻ ഉദ്ദേശിച്ചാൽ അതിനെ പൊട്ടിക്കും. എന്നാൽ വിട്ടേക്കുകയാണെങ്കിൽ വളഞ്ഞ് തന്നെ നിലനിൽക്കും. അതിനാൽ ഭാര്യമാർക്കു നിങ്ങൾ സദുപദേശം നൽകി കൊണ്ടിരിക്കുക. (മുത്തഫഖുൻ അലൈഹി)

181. അബ്ദുല്ലാ ഇബ്നു സംഅ(റ) പറയുന്നു: നബി(സ) ഒരിക്കൽ പ്രസംഗത്തിനിടയിൽ സ്ത്രീകളെ കുറിച്ച് അരുളുന്നത് അദ്ദേഹം കേട്ടു. നിങ്ങളിലൊരാൾ അടിമയെ അടിക്കുംപോലെ സ്വപത്നിയെ അടിക്കും. അതേ ദിവസം അവളോടൊപ്പം ശയിക്കുകയും ചെയ്യും. തുടർന്ന് കൊണ്ട് മറ്റുള്ളവർക്ക് കീഴ്വായു പോകുന്ന ശബ്ദം കേൾക്കുമ്പോൾ ചിരിക്കുന്നവരേയും നബി(സ) ഉപദേശിച്ചു: തങ്ങളിൽ നിന്ന് സംഭവിക്കാറുള്ള കാര്യത്തെ കുറിച്ച് എന്തിനാണ് ചിരിക്കുന്നതെന്ന് നബി(സ) ചോദിച്ചു. (മുത്തഫഖുൻ അലൈഹി)

182. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പ്രസ്താവിച്ചു: ഒരു സത്യവിശ്വാസി സത്യവിശ്വാസിനിയെ വെറുക്കരുത്. അവളിൽ നിന്ന് ഒരു സ്വഭാവം അവൻ വെറുത്താൽ തന്നെയും മറ്റു പലതും അവൻ തൃപ്തിപ്പെട്ടേക്കാനിടയുണ്ട്. (മുസ്ലിം)

183. അംറ് ബിന് അഹ്വസ്(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഹജ്ജത്തുൽ വദാഇന്റെ ദിവസം നബി(സ) അല്ലാഹുവിനെ സ്തുതിക്കുകയും പ്രസംഗിക്കുകയും ചെയ്ത ശേഷം അനുയായികളെ ഉപദേശിച്ച് കൊണ്ട് പറയുകയുണ്ടായി : നിങ്ങൾ ഭാര്യമാരോട് നന്മയിൽ വർത്തിക്കുക; അവർ നിങ്ങളുടെ വീട്ടിൽ

തടവിലാക്കപ്പെട്ടത് പോലെയാണ്. വ്യക്തമായ വല്ല ദുർനടപ്പും അവർ ചെയ്യുന്നുവെങ്കിലല്ലാതെ അവരെ എന്തെങ്കിലും ചെയ്യാൻ നിങ്ങൾക്കനുവാദമില്ല. അവർ വല്ല വേണ്ടാവൃത്തിയിലും ഏർപ്പെട്ടാൽ അവരെ കിടപ്പറയിൽ നിങ്ങൾക്ക് ബഹിഷ്കരിക്കാവുന്നതും ചെറിയ രൂപത്തിൽ പ്രഹരിക്കാവുന്നതുമാണ്. അതുമുഖേനയവർ നിങ്ങളോട് വിധേയത്വം കാണിച്ചാൽ പിന്നീട് മറ്റൊരു നടപടിയും നിങ്ങൾ കൈകൊള്ളാൻ പാടില്ല.

ജനങ്ങളേ, നിങ്ങളുടെ സ്ത്രീകളുടെ മേൽ നിങ്ങൾക്ക് ചില അവകാശങ്ങളുണ്ട്. നിങ്ങളുടെ വിരിപ്പിൽ നിങ്ങൾ വെറുക്കുന്ന ഒരാളും ചവിട്ടാതെ സൂക്ഷിക്കേണ്ടതും, നിങ്ങൾക്ക് വെറുപ്പുള്ള ഒരാളും നിങ്ങളുടെ വീട്ടിൽ കയറാതെ നോക്കേണ്ടതും അവരുടെ കടമയാണ്. നിങ്ങളുടെ സ്ത്രീകൾക്ക് നിങ്ങളുടെ മേൽ ചില അവകാശങ്ങളുണ്ട് അതായത് അവർക്ക് മാന്യമായ വസ്ത്രവും ഭക്ഷണവും നൽകൽ നിങ്ങളുടെ മേലുള്ള ബാധ്യതയാണ്. (തിർമിദി ഉദ്ധരിക്കുകയും ഹസനും സ്വഹീഹുമാണെന്ന് പറയുകയും ചെയ്തു)

184. മുആവിയ ബിനു ഹൈദ(റ)വിൽ നിന്ന് നിവേദനം: ഞാൻ ചോദിച്ചു: പ്രവാചകരെ, ഞങ്ങൾക്ക് ഭാര്യയോടുള്ള കടമയെന്താണ്? അവിടുന്ന് പറയുകയുണ്ടായി. നീ ഭക്ഷിക്കുമ്പോൾ അവളെ ഭക്ഷിപ്പിക്കുകയും നീ വസ്ത്രം ധരിക്കുമ്പോൾ അവളെ ധരിപ്പിക്കുകയുമാണ്. എന്നാൽ നീ അവളുടെ മുഖത്തടിക്കുകയോ ഇവളെന്തുമാത്രം ദുസ്വഭാവി എന്ന് പറഞ്ഞ് മാനംകെടുത്തുകയോ വീട്ടിൽ വെച്ചല്ലാതെ പിണങ്ങുകയോ ചെയ്യാൻ പാടില്ല. (അബൂദാവൂദ്)

185. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പ്രസ്താവിച്ചു: മുഅ്മിനുകളിൽ പരിപൂർണ്ണൻ നല്ല സ്വഭാവമുള്ളവനാകുന്നു. നിങ്ങളിൽ വെച്ചേറ്റവും ഉത്തമൻ ഭാര്യമാരോട്

നല്ലനിലയിൽ വർത്തിക്കുന്നവനാണ്. (തിർമിദി ഹസനും സ്വഹീഹുമാണെന്ന് പറയുകയും ചെയ്തു)

186. ഇയാസുബിൻ അബ്ദില്ല(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങൾ അല്ലാഹുവിന്റെ അടിമകളായ സ്ത്രീകളെ തല്ലരുത്. അപ്പോൾ ഉമർ(റ) സ്ത്രീകൾ അനുസരണക്കേട് കാണിക്കുന്നതായി നബി(സ)യോട് പറഞ്ഞു അപ്പോൾ നബി(സ) സ്ത്രീകളെ തല്ലാൻ അനുമതി നൽകി. അതോടെ ഭർത്താക്കന്മാർക്കെതിരെ പരാതിയുമായി സ്ത്രീകൾ നബി(സ)യുടെ കുടുംബത്തെ സമീപിച്ചു. അതുകണ്ടപ്പോൾ നബി(സ) പറയുകയുണ്ടായി: ഭർത്താക്കൻമാർ തല്ലുന്നുവെന്ന പരാതിയുമായി സ്ത്രീകൾ മുഹമ്മദിന്റെ വീടിനു ചുറ്റും നടക്കാൻ തുടങ്ങിയിരിക്കുന്നു. സ്ത്രീകളെ തല്ലുന്ന ആ വിഭാഗം നിങ്ങളിലെ മാന്യന്മാരല്ല തന്നെ. (അബൂദാവൂദ് തരക്കേടില്ലാത്ത പരമ്പരയോടെ ഉദ്ധരിച്ചത്)

187. അബ്ദുല്ലാഹിബ്ൻ അംറിബ്ൻ ആസ് (റ)വിൽ നിന്ന്: നബി(സ) പ്രസ്താവിച്ചു: ഇഹലോകം ചില വിഭവങ്ങളാണ്. ഐഹീക വിഭവങ്ങളിൽ ഉത്തമമായത് സത്യസന്ധയായ സ്ത്രീയാകുന്നു. (മുസ്ലിം)

## 35. ഭർത്താവിനോടുള്ള ഭാര്യയുടെ കടമകൾ

الرجالُ قَوامونَ على النساءِ بِما فَضلَ اللّه بعضهم على بعض وبما أنفَقُوا مِن أموالِهم فَالصالِحات قَانِتات حافِظات للغيبِ بِما حفِظ اللّه النساء/٣٤

**പുരുഷൻമാർ സ്ത്രീകളുടെ മേൽ നിയന്ത്രണാധികാരമുള്ള വരാകുന്നു. മനുഷ്യരിൽ ഒരു വിഭാഗത്തിന് മറു വിഭാഗത്തേക്കാൾ അല്ലാഹു കൂടുതൽ ശ്രേഷ്ടത നൽകിയത് കൊണ്ടും, (പുരുഷൻമാർ) അവരുടെ ധനം ചെലവഴിച്ചതുകൊണ്ടുമാണത്. അതിനാൽ നല്ലവരായ സ്ത്രീകൾ അനുസരണശീലമുള്ളവരും, അല്ലാഹു സംരക്ഷിച്ച പ്രകാരം (പുരുഷൻമാരുടെ) അഭാവത്തിൽ (സംരക്ഷിക്കേണ്ടതെല്ലാം) സംരക്ഷിക്കുന്നവരുമാണ്. (സൂറ: നിസാഅ്: 34)**

188. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: ഒരു മനുഷ്യൻ തന്റെ ഇണയെ വിരിപ്പിലേക്ക് ക്ഷണിച്ചു. അപ്പോൾ അവൾ വിസമ്മതം കാണിച്ചു. അങ്ങിനെ അവളോട് കോപിഷ്ടനായി കൊണ്ട് ആ രാത്രി അവൻ കഴിച്ച്കൂട്ടി. എങ്കിൽ പ്രഭാതം വരേക്കും മലക്കുകൾ അവളെ ശപിച്ച് കൊണ്ടേയിരിക്കും. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിൽ, ഭർത്താവിന്റെ വിരിപ്പ് വെടിഞ്ഞ് ഉറങ്ങുന്ന ഭാര്യയെ പുലരും വരെ മലക്കുകൾ ശപിക്കും എന്നാണുള്ളത്.

189. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഭർത്താവ് ഹാജറുണ്ടായിരിക്കെ സമ്മതം കൂടാതെ നോമ്പ് പിടിക്കുന്നതും ഭർത്താവിന്റെ അനുമതി കൂടാതെ വീട്ടിൽ ആളുകളെ പ്രവേശിപ്പിക്കുന്നതും നബി(സ) വിരോധിക്കുകയുണ്ടായി. (മുത്തഫഖുൻ അലൈഹി)

190. അബ്ദില്ലാഹിബ്നു ഉമർ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: നിങ്ങളോരോരുത്തരും ഭരണകർത്താക്കളാണ്. നിങ്ങളുടെ പ്രജകളെ സംബന്ധിച്ച് നിങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതുമാണ്. മുസ്ലിങ്ങളുടെ നേതാവ് പ്രജകളെ സംബന്ധിച്ചും, കുടുംബ നാഥൻ വീട്ടുകാരെ കുറിച്ചും ചോദ്യം ചെയ്യപ്പെടുന്നതാണ്. ഭാര്യ ഭർത്താവിന്റെ വീട്ടിലെ ഭരണാധികാരിയും

വീട്ടിലെ കാര്യങ്ങളെ കുറിച്ച് ചോദ്യം ചെയ്യപ്പെടുന്നവളുമാണ്. ഭൃത്യൻ യജമാനന്റെ സമ്പത്തിനെ സംബന്ധിച്ചും ചോദ്യം ചെയ്യപ്പെടുന്നതാണ്. നിങ്ങളോരോരുത്തരും ഉത്തരവാദിത്വമേൽപിക്കപ്പെട്ടവരും അതിനെ സംബന്ധിച്ച് ചോദ്യം ചെയ്യപ്പെടുന്നതുമാണ്. (മുത്തഫഖുൻ അലൈഹി)

191. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ആരോടെങ്കിലും മറ്റൊരാൾക്ക് സുജൂദ് ചെയ്യുവാൻ ഞാൻ കൽപിക്കുമായിരുന്നുവെങ്കിൽ ഭർത്താവിന് സുജൂദ് ചെയ്യുവാൻ ഭാര്യയോട് കൽപിക്കുമായിരുന്നു. (തിർമിദി ഉദ്ധരിക്കുകയും തരക്കേടില്ലാത്ത സനദെന്ന് പറയുകയും ചെയ്തത്)

## 36. കുടുംബത്തിന് വേണ്ടി ചെലവഴിക്കൽ

وعلى المولود له رزقهن وكسوتهن بالمعروف البقرة/٢٣٣

അവർക്ക് (മുലകൊടുക്കുന്ന മാതാക്കൾക്ക്) മര്യാദയനുസരിച്ച് ഭക്ഷണവും വസ്ത്രവും നൽകേണ്ടത് കുട്ടിയുടെ പിതാവിന്റെ ബാധ്യതയാകുന്നു. (സൂറ: അൽ ബഖറ: 233)

لينفق ذو سعة من سعته ومن قدر عليه رزقه فلينفق مما آتاه الله لا

يكلف الله نفسا إلا ما آتاها الطلاق/٧

കഴിവുള്ളവൻ തന്റെ കഴിവിൽ നിന്ന് ചെലവിനു കൊടുക്കട്ടെ. വല്ലവന്നും തന്റെ ഉപജീവനം ഇടുങ്ങിയതായാൽ അല്ലാഹു അവന്നു കൊടുത്തതിൽ നിന്ന് അവൻ ചെലവിന് കൊടുക്കട്ടെ. ഒരാളോടും

**അല്ലാഹു അയാൾക്ക് കൊടുത്തതല്ലാതെ (നൽകാൻ) നിർബന്ധിക്കുകയില്ല. (സൂറ: ത്വലാഖ്: 7)**

**وما أَنفَقْتم من شيءٍ فَهو يخلِفُه سبأ/٣٩**

**നിങ്ങൾ എന്തൊന്ന് ചെലവഴിച്ചാലും അവൻ അതിന് പകരം നൽകുന്നതാണ്. (സൂറ: സബഅ്: 39)**

192. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: അല്ലാഹുവിന്റെ മാർഗത്തിലും അടിമ വിമോചനത്തിന് വേണ്ടിയും ദരിദ്രർക്ക് വേണ്ടിയും ചെലവിടുന്ന ദീനാറുകളെക്കാൾ പ്രതിഫലമുള്ളത് തന്റെ കുടുംബത്തിന് വേണ്ടി ചെലവഴിച്ച ദീനാറാകുന്നു. (മുസ്‌ലിം)

193. ഉമ്മുസലമ(റ) പറയുകയുണ്ടായി: അബൂസലമയുടെ കുട്ടികളെ പരിപാലിക്കുന്നതിന് എനിക്ക് പ്രതിഫലമുണ്ടാകുമോ എന്ന് ചോദിക്കുകയും ഞാൻ അവരെ മക്കളെപ്പോലെ ഉപേക്ഷിക്കുകയില്ലെന്നും അവർ നബി(സ)യോട് പറയുകയുണ്ടായി: അപ്പോൾ അവിടുന്ന് പറഞ്ഞു: നീ അവർക്ക് ചെലവിടുന്നതിന്റെ പ്രതിഫലം നിനക്കുണ്ടായിരിക്കും. (മുത്തഫഖുൻ അലൈഹി)

194. അബൂമസ്ഊദ്(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: പ്രതിഫലേഛയോട് കൂടി താൻ ചെലവ് വഹിക്കേണ്ടവരുടെ മേൽ ചെലവ് ചെയ്യുമ്പോൾ അത് ധർമ്മം ചെയ്യുന്നത് പോലെത്തന്നെയായിരിക്കും. (മുത്തഫഖുൻ അലൈഹി)

195. അബ്ദുല്ലാഹിബ്നു അംറ്(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: താൻ ചെലവ് വഹിക്കേണ്ടവരെ പട്ടിണിക്കിടുക എന്നതുമതി ഒരാൾ പാപിയായി മാറാൻ. (അബൂദാവൂദ്)

196. അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറയുകയുണ്ടായി: ഓരോ ദിവസവും രാവിലെ രണ്ട് മലക്കുകൾ ഇറങ്ങി വരും അവരിലൊരാൾ അല്ലാഹുവിനോട് ഇപ്രകാരം പ്രാർത്ഥിച്ച് കൊണ്ടിരിക്കും. അല്ലാഹുവേ, ചെലവ് ചെയ്യുന്നവർക്ക് നീ പകരം നൽകേണമേ, രണ്ടാമത്തെ മലക്ക് പറയും അല്ലാഹുവേ, പിടിച്ച് വെക്കുന്നവരുടെ സ്വത്തിന് നീ നാശം വരുത്തുകയും ചെയ്യേണമേ. (മുത്തഫഖുൻ അലൈഹി)

197. അദ്ദേഹത്തിൽ നിന്നും നിവേദനം: നബി(സ) പറയുകയുണ്ടായി: മുകളിലുള്ള കയ്യാകുന്നു താഴെയുള്ള കയ്യിനെക്കാളും ഉത്തമം; നീ നിർബന്ധമായും ചെലവ് ചെയ്യേണ്ടവരിൽ നിന്ന് ആദ്യം തുടങ്ങുക. ഏറ്റവും ഉത്തമമായ ധർമ്മം ധന്യാവസ്ഥയിലുള്ളത് തന്നെയാണ്. ചാരിത്ര്യം കാത്തുസൂക്ഷിക്കുന്ന വനെ അല്ലാഹു വിശുദ്ധനാക്കും സംതൃപ്തി പ്രകടിപ്പിക്കുന്നവനെ അല്ലാഹു സംതൃപ്തനാക്കും (ബുഖാരി)

## 37. താൻ ഏറ്റവും ഇഷ്ടപ്പെടുന്നതും വിശിഷ്ടമായതും ചെലവഴിക്കൽ

**لن تنالُوا الِبر حتى تنِفقُوا مِما تحِبونَ   آل عمران/٩٢**

**നിങ്ങൾ ഇഷ്ടപ്പെടുന്നതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുന്നത് വരെ നിങ്ങൾക്ക് പുണ്യം നേടാനാവില്ല. (സൂറ: ആലു ഇംറാൻ: 92)**

**يا أيها الذِين آمنوا أنِفقُوا مِن طيباتِ ما كسبتم ومِما أخرجنا لكُم من الأرض**

**ولا تيمموا الخبِيثَ مِنه تنِفقُونَ   البقرة/٢٦٧**

**സത്യവിശ്വാസികളേ, നിങ്ങൾ സമ്പാദിച്ചുണ്ടാക്കിയ നല്ല വസ്തുക്കളിൽ നിന്നും, ഭൂമിയിൽ നിന്ന് നിങ്ങൾക്ക് നാം ഉൽപാദിപ്പിച്ച് തന്നതിൽ നിന്നും നിങ്ങൾ ചെലവഴിക്കുവിൻ. കണ്ണടച്ചുകൊണ്ടല്ലാതെ നിങ്ങൾ സ്വീകരിക്കാത്ത മോശമായ സാധനങ്ങൾ (ദാനധർമ്മങ്ങളിൽ) ചെലവഴിക്കുവാനായി കരുതി വെക്കരുത്. അല്ലാഹു ആരുടെയും ആശ്രയമില്ലാത്തവനും സ്തുത്യർഹനുമാണെന്ന് നിങ്ങൾ അറിഞ്ഞു കൊള്ളുക. (സൂറ: അൽ ബഖറ: 267)**

198. അനസ്(റ)വിൽ നിന്ന് നിവേദനം: മദീനയിൽ തന്നെ ഈന്തപ്പനത്തോട്ടം വലിയ സ്വത്തായിട്ടുള്ള വ്യക്തിയായിരുന്നു അബൂത്വൽഹ(റ). അദ്ദേഹത്തിന് ഏറ്റവും ഇഷ്ടപ്പെട്ട തോട്ടം മസ്ജിദുന്നബവിക്ക് മുന്നിലുണ്ടായിരുന്ന 'ബൈർഹാഅ്' എന്ന തോട്ടമായിരുന്നു. നബി(സ) അതിൽ കടന്നിരിക്കുകയും അതിലെ വെള്ളം കുടിക്കുകയും ചെയ്യുമായിരുന്നു. അനസ്(റ) പറയുകയുണ്ടായി: ''നിങ്ങൾ ഇഷ്ടപ്പെടുന്നതിൽ നിന്ന് ചെലവഴിക്കുന്നത് വരെ നിങ്ങൾക്ക് പുണ്യം നേടാനാവില്ല'' എന്ന സൂക്തം അവതരിച്ചപ്പോൾ അബൂത്വൽഹ(റ) നബി(സ)യുടെ അടുക്കൽ വന്ന് പറയുകയുണ്ടായി: അല്ലാഹു താങ്കളുടെ മേൽ നിങ്ങൾ ഉഷ്ടപ്പെടുന്നതിൽ നിന്ന് ചെലവഴിക്കുന്നത് വരെ നിങ്ങൾക്ക് പുണ്യം നേടാനാവില്ല എന്ന് അവതരിപ്പിച്ചിരിക്കുന്നുവല്ലോ. എനിക്ക് ഏറ്റവും കൂടുതൽ ഇഷ്ടപ്പെട്ട സ്വത്ത് 'ബൈർഹാഅ്' തോട്ടമാകുന്നു. ഞാൻ അത് അല്ലാഹുവിന്റെ മാർഗത്തിൽ ദാനം ചെയ്തിരിക്കുന്നു. അത് വഴി ലഭിക്കുന്ന പുണ്യം എനിക്ക് ലഭിക്കണമെന്നാണ് ഞാൻ ആഗ്രഹിക്കുന്നത്. അതിനാൽ താങ്കൾക്കിഷ്ടപ്പെട്ട ഏത് മാർഗത്തിലും അത് ചെലവഴിക്കാവുന്നതാണ്. അപ്പോൾ പ്രവാചകൻ പറഞ്ഞു അതെ, വളരെ നല്ലത്, അത് നിങ്ങൾക്ക് ലാഭമുണ്ടാക്കിത്തരുന്ന സ്വത്തായി ഇപ്പോൾ മാറി കഴിഞ്ഞിരിക്കുന്നു.

അതിനാൽ നിങ്ങളിലെ അടുത്ത ബന്ധുക്കളിലെ (അർഹർക്ക് തന്നെ) നിങ്ങൾ അത് നൽകുക. അബൂത്വൽഹ(റ) പറയുകയുണ്ടായി: ശരി പ്രവാചകരെ, അങ്ങിനെ അദ്ദേഹം അത് തന്റെ പിതൃവ്യൻമാരുടെ മക്കൾക്കും ബന്ധുക്കൾക്കുമായി വീതിച്ചു നൽകി. (മുത്തഫഖുൻ അലൈഹി)

## 38. തന്റെ കുട്ടികളോടും കുടുംബത്തോടും കീഴിലുളള എല്ലാവരോടും മതനിയമങ്ങൾ കൽപ്പിക്കുകയും ലംഘനമുണ്ടായാൽ നടപടി സ്വീകരിക്കുകയും ചെയ്യുക

**وأمر أهلك بالصلاة واصطبر عليها طه/١٣٢**

**നിന്റെ കുടുംബത്തോട് നീ നമസ്കരിക്കാൻ കൽപിക്കുകയും, അതിൽ (നമസ്കാരത്തിൽ) നീ ക്ഷമാപൂർവ്വം ഉറച്ചുനിൽക്കുകയും ചെയ്യുക. (സൂറ: ത്വാഹാ: 132)**

**يا أيها الذين آمنوا قوا أنفسكم وأهليكم نارا التحر /٦**

**സത്യവിശ്വാസികളേ, സ്വദേഹങ്ങളെയും നിങ്ങളുടെ ബന്ധുക്കളെയും നരകാഗ്നിയിൽ നിന്ന് നിങ്ങൾ കാത്തുരക്ഷിക്കുക. (തഹ്‌രീം : 6)**

199. അബൂ ഹുറൈറ(റ)വിൽ നിന്ന് നിവേദനം: അലി(റ)വിന്റെ മകൻ ഹസൻ(റ) സകാത്തിന്റെ കൂട്ടത്തിൽപ്പെട്ട ഒരു കാരക്ക എടുത്ത്

വായിലിട്ടു. ഉടനെ നബി(സ) അത് തുപ്പിക്കളയാൻ ആവശ്യപ്പെട്ടു. എന്നിട്ട് പറഞ്ഞു: നാം സകാത്ത് തിന്നുന്നവരുടെ കൂട്ടത്തിൽപ്പെട്ടവരല്ലെന്ന് നിനക്കറിഞ്ഞുകൂടേ (മുത്തഫഖുൻ അലൈഹി).

മറ്റൊരു റിപ്പോർട്ടിൽ നമുക്ക് സകാത്ത് അനുവദനീയമല്ല എന്നാണുള്ളത്.

200. നബി(സ)യുടെ പിറക്കാത്ത മകൻ ഉമറുബ്നു അബീസലമ(റ) പറയുന്നു: നബി(സ)യുടെ സംരക്ഷണത്തിൽ ഒരു കുട്ടിയായിരുന്നു ഞാൻ. ഭക്ഷണം കഴിക്കുമ്പോൾ എന്റെ കൈ പാത്രത്തിൽ അങ്ങുമിങ്ങും നീങ്ങികൊണ്ടിരിക്കും. അപ്പോൾ നബി(സ) പറഞ്ഞു: കുട്ടീ, നീ ഭക്ഷിക്കുമ്പോൾ ബിസ്മി ചൊല്ലുക. നിന്റെ വലം കൈ കൊണ്ട് പാത്രത്തിന്റെ അടുത്ത ഭാഗത്തുള്ളത് നീ തിന്നുക. ഇതിനു ശേഷം എന്റെ ഭക്ഷണ രീതി ഇപ്പറഞ്ഞതു പോലെ മാത്രമായിരുന്നു. (മുത്തഫഖുൻ അലൈഹി)

201. അംറുബിൻ ശുഐബ്(റ) തന്റെ പിതാമഹനിൽ നിന്നും (അംറുബിൻ ആസ്(റ)) നിവേദനം: നിങ്ങളുടെ കുട്ടികൾക്ക് ഏഴു വയസ്സാകുമ്പോൾ അവരോട് നമസ്കരിക്കാൻ കൽപ്പിക്കുക. പത്തുവയസ്സായിട്ടും നമസ്കരിക്കാത്തവരെ ശിക്ഷിക്കുകയും, അവരെ പ്രത്യേകം പ്രത്യേകം വിരിപ്പിൽ മാറ്റിക്കിടത്തുകയും ചെയ്യുക എന്നു നബി(സ) കൽപ്പിക്കുകയുണ്ടായി. (അബൂദാവൂദ് തരക്കേടില്ലാത്ത സനദോടു കൂടി ഉദ്ധരിച്ചത്)

190 ാം നമ്പറും കാണുക

# 39. അയൽവാസിയോടുള്ള കടമയും നന്മ ചെയ്യാനുള്ള ഉപദേശവും

﴿ وَٱعۡبُدُواْ ٱللَّهَ وَلَا تُشۡرِكُواْ بِهِۦ شَيۡـٔٗاۖ وَبِٱلۡوَٰلِدَيۡنِ إِحۡسَٰنٗا وَبِذِي ٱلۡقُرۡبَىٰ وَٱلۡيَتَٰمَىٰ وَٱلۡمَسَٰكِينِ وَٱلۡجَارِ ذِي ٱلۡقُرۡبَىٰ وَٱلۡجَارِ ٱلۡجُنُبِ وَٱلصَّاحِبِ بِٱلۡجَنۢبِ وَٱبۡنِ ٱلسَّبِيلِ وَمَا مَلَكَتۡ أَيۡمَٰنُكُمۡۗ ﴾ [٤/٣٦].

''നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കുകയും ചെയ്യുക. ബന്ധുക്കളോടും അനാഥകളോടും പാവങ്ങളോടും കുടുംബബന്ധമുള്ള അയൽക്കാരോടും അന്യരായ അയൽക്കാരോടും സഹവാസിയോടും വഴിപോക്കനോടും നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയ അടിമകളോടും നല്ലനിലയിൽ വർത്തിക്കുക'' ( 4/36)

202. ഇബ്നു ഉമറും ﵁ ആയിശയും ﵂ നിവേദനം നബി ﷺ പറഞ്ഞു: ജിബ്‌രീൽ എന്നോട് അയൽവാസിയോട് നൻമചെയ്യണമെന്ന് ഉപദേശിച്ച് കൊണ്ടേയിരുന്നു. അവരെ അനനന്തവരാകാശികളിൽ ഉൾപ്പെടുത്തുമെന്ന് വരെ ഞാൻ കരുതിപ്പോയി. (മുത്തഫഖുൻ അലൈഹി)

203. അബൂഹുറൈറ നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹുവാണെ സത്യം അയാൾ വിശ്വാസിയാവുകയില്ല. അല്ലാഹുവാണെ സത്യം അയാൾ വിശ്വാസിയാവുകയില്ല. അല്ലാഹുവാണെ സത്യം അയാൾ വിശ്വാസിയാവുകയില്ല. അപ്പോൾ ചോദിക്കപ്പെട്ടു. അല്ലാഹുവിന്റെ തിരുദൂതരേ ആരാണത്. അവിടുന്ന് പ്രത്യുത്തരം നല്കി:

ആരുടെ ഉപദ്രവത്തിൽ നിന്ന് തന്റെ അയൽവാസി സുരക്ഷിതന ല്ലയോ അവൻ തന്നെ. (മുത്തഫഖുൻ അലൈഹി)

204. അബൂശുറൈഹ് ഖുസാഇ ﷺ നിവേദനം: നബിﷺ പറയുകയു ണ്ടായി അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ തന്റെ അയൽവാസിക്ക് നന്മ ചെയ്തുകൊടുക്കട്ടെ. അല്ലാഹുവിലും അന്ത്യദിന ത്തിലും വിശ്വസിക്കുന്നവൻ തന്റെ അതിഥിയ ആദരിക്കട്ടെ. അല്ലാഹു വിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ നല്ലത് സംസാരിക്കട്ടെ. അല്ലങ്കിൽ മൗനം പാലിക്കട്ടെ. (മുസ്ലിം)

205. ആയിശാﷺയിൽ നിന്ന് നിവേദനം: ഞാൻ ചോദിച്ചു. അല്ലാ ഹുവിന്റെ റസൂലെ എനിക്ക് രണ്ട് അയൽവാസികളുണ്ടെങ്കിൽ ആർക്കാണ് ഞാൻ ഉപഹാരം നൽകേണ്ടത്? അവിടുന്ന് പറഞ്ഞു. അവ രിൽ നിന്നോട് ഏറ്റവും അടുത്ത വീട്ടുകാർക്ക് തന്നെ (ബുഖാരി)

79 ാം നമ്പർ ഹദീസ് കാണുക

# 40. മാതാപിതാക്കളോട് നന്മ ചെയ്യലും കുടുംബ ബന്ധം ചേർക്കലും

﴿ وَٱعْبُدُوا۟ ٱللَّهَ وَلَا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ وَبِٱلْوَٰلِدَيْنِ إِحْسَـٰنًا وَبِذِى ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينِ وَٱلْجَارِ ذِى ٱلْقُرْبَىٰ وَٱلْجَارِ ٱلْجُنُبِ وَٱلصَّاحِبِ بِٱلْجَنۢبِ وَٱبْنِ ٱلسَّبِيلِ وَمَا مَلَكَتْ أَيْمَـٰنُكُمْ ۗ ﴾ [٣٦/٤].

''നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കുകയും ചെയ്യുക. ബന്ധുക്കളോടും അനാഥകളോടും പാവങ്ങളോടും കുടുംബബന്ധമുള്ള അയൽക്കാരോടും അന്യരായ അയൽക്കാരോടും സഹവാസിയോടും വഴിപോക്കനോടും നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയ അടിമകളോടും നല്ലനിലയിൽ വർത്തിക്കുക'' ( 4/36)

﴿ وَٱتَّقُوا۟ ٱللَّهَ ٱلَّذِى تَسَآءَلُونَ بِهِۦ وَٱلْأَرْحَامَ ۚ ﴾ [١/٤].

''ഏതൊരു അല്ലാഹുവിന്റെ പേരിൽ നിങ്ങൾ അന്യോന്യം ചോദിച്ചു കൊണ്ടിരിക്കുന്നുവോ അവനെ നിങ്ങൾ സൂക്ഷിക്കുക. കുടുംബബന്ധങ്ങളെയും ( നിങ്ങൾ സൂക്ഷിക്കുക. )'' (4/1)

وَٱلَّذِينَ يَصِلُونَ مَآ أَمَرَ ٱللَّهُ بِهِۦٓ أَن يُوصَلَ ﴾ [٢١/١٣]

''കൂട്ടിയിണക്കപ്പെടാൻ അല്ലാഹു കൽപിച്ചത് (ബന്ധങ്ങൾ) കൂട്ടിയിണക്കുന്നവർ.'' (13/21)

﴿ وَوَصَّيْنَا ٱلْإِنسَـٰنَ بِوَٰلِدَيْهِ حُسْنًا ﴾ [٨/٢٩]

"തന്റെ മാതാപിതാക്കളോട് നല്ല നിലയിൽ വർത്തിക്കാൻ മനുഷ്യനോട് നാം അനുശാസിച്ചിരിക്കുന്നു.'' (29/8)

﴿ وَقَضَىٰ رَبُّكَ أَلَّا تَعْبُدُوٓاْ إِلَّآ إِيَّاهُ وَبِٱلْوَٰلِدَيْنِ إِحْسَـٰنًا ۚ إِمَّا يَبْلُغَنَّ عِندَكَ ٱلْكِبَرَ أَحَدُهُمَآ أَوْ كِلَاهُمَا فَلَا تَقُل لَّهُمَآ أُفٍّ وَلَا تَنْهَرْهُمَا وَقُل لَّهُمَا قَوْلًا كَرِيمًا ﴿٢٣﴾ وَٱخْفِضْ لَهُمَا جَنَاحَ ٱلذُّلِّ مِنَ ٱلرَّحْمَةِ وَقُل رَّبِّ ٱرْحَمْهُمَا كَمَا رَبَّيَانِى صَغِيرًا ﴿٢٤﴾ ﴾ [١٧/ ٢٣ ـ ٢٤].

''തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്നും, മാതാപിതാക്കൾക്ക് നൻമചെയ്യണമെന്നും നിന്റെ രക്ഷിതാവ് വിധിച്ചിരിക്കുന്നു. അവരിൽ (മാതാപിതാക്കളിൽ) ഒരാളോ അവർ രണ്ട് പേരും തന്നെയോ നിന്റെ അടുക്കൽ വെച്ച് വാർദ്ധക്യം പ്രാപിക്കുകയാണെങ്കിൽ അവരോട് നീ ഛെ എന്ന് പറയുകയോ, അവരോട് കയർക്കുകയോ ചെയ്യരുത്. അവരോട് നീ മാന്യമായ വാക്ക് പറയുക. കാരുണ്യത്തോട് കൂടി എളിമയുടെ ചിറക് നീ അവർ ഇരുവർക്കും താഴ്ത്തികൊടുക്കുകയും ചെയ്യുക. എന്റെ രക്ഷിതാവേ, ചെറുപ്പത്തിൽ ഇവർ ഇരുവരും എന്നെ പോറ്റിവളർത്തിയത് പോലെ ഇവരോട് നീ കരുണ കാണിക്കണമേ എന്ന് നീ പറയുകയും ചെയ്യുക.'' (17/23-24)

﴿ وَوَصَّيْنَا ٱلْإِنسَـٰنَ بِوَٰلِدَيْهِ حَمَلَتْهُ أُمُّهُۥ وَهْنًا عَلَىٰ وَهْنٍ وَفِصَـٰلُهُۥ فِى عَامَيْنِ أَنِ ٱشْكُرْ لِى وَلِوَٰلِدَيْكَ ﴾ [٣١/ ١٤]

''മനുഷ്യന് തന്റെ മാതാപിതാക്കളുടെ കാര്യത്തിൽ നാം അനുശാസനം നൽകിയിരിക്കുന്നു– ക്ഷീണത്തിനുമേൽ ക്ഷീണവുമായിട്ടാണ് മാതാവ് അവനെ ഗർഭം ചുമന്ന് നടന്നത്. അവന്റെ

മുലകുടി നിർത്തുന്നതാകട്ടെ രണ്ടുവർഷം കൊണ്ടുമാണ്– എന്നോടും നിന്റെ മാതാപിതാക്കളോടും നീ നന്ദികാണിക്കൂ.'' (31/14)

206.അബ്ദുല്ലാഹിബ്നു മസ്ഊദ് ﷺനിവേദനം ഞാൻ നബി ﷺയോട് ചോദിച്ചു. അല്ലാഹുവിന് ഏറ്റവും പ്രിയപ്പെട്ട കർമ്മമെന്താണ്. നബിﷺഅരുളി നമസ്കാരം അതിന്റെ സമയത്ത് തന്നെ നിർവഹിക്കലാണ്. ഞാൻ ചോദിച്ചു. പിന്നെ ഏതാണ് അവിടുന്ന് പറഞ്ഞു. മാതാപിതാക്കൾക്ക് നന്മ ചെയ്യലാണ്. ഞാൻ വീണ്ടും ചോദിച്ചു. പിന്നെ ഏതാണ് അവിടുന്ന് പറഞ്ഞു. അല്ലാഹുവിന്റെ മാർഗത്തിലുള്ള ധർമ്മ സമരമാണ്. (മുത്തഫഖുൻ അലൈഹി)

207. അബൂഹുറൈറ(ﷺ)നി ന്ന് നിവേദനം: നബി(ﷺ) പറയുകയുണ്ടായി. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ തന്റെ അതിഥിയെ ആദരിക്കട്ടെ. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ തന്റെ കുടുംബബന്ധം ചാർത്തട്ടെ. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നവൻ നല്ലത് സംസാരിക്കട്ടെ. അല്ലെങ്കിൽ മൗനം പാലിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

208. അബൂഹുറൈറ (ﷺ)നിന്ന് നിവേദനം: ഒരു മനുഷ്യൻ പ്രവാചകന്റെ അടുത്ത് വന്ന് ചോദിച്ചു. പ്രവാചകരേ ഞാൻ നന്നായി സഹവസിക്കാൻ ഏറ്റവും കടമയുള്ളത് ആരോടാണ്. അവിടുന്ന് അരുളി: നിന്റെ ഉമ്മയോട് അയാൾ വീണ്ടും ചോദിച്ചു പിന്നെ ആരോടാണ്. നിന്റെ ഉമ്മയോട്. അയാൾ വീണ്ടും ചോദിച്ചു പിന്നെ ആരോടാണ് അവിടുന്ന് അരുളി: നിന്റെ ഉമ്മയോട്. അയാൾ വീണ്ടും ചോദിച്ചു പിന്നെ ആരോടാണ് നിന്റെ ഉപ്പയോട് (മുത്തഫഖുൻ അലൈഹി)

209. അബൂ ഹുറൈറ(ﷺ)നി ന്ന് നിവേദനം: നബി(ﷺ) പറയുകയുണ്ടായി: തന്റെ മാതാപിതാക്കൾ രണ്ടുപേരുമോ അവരിൽ ഒരാളോ വാർദ്ധക്യം പ്രാപിച്ച് തന്റെ പക്കലുണ്ടായിട്ടും അവർ മുഖേന സ്വർഗത്തിൽ പ്രവേശിക്കാത്ത മനുഷ്യന് നാശം. (മുസ്ലിം)

210. അനസ്(ﷺ) നിവേദനം: നബി(ﷺ) പറഞ്ഞു. ഉപജീവനത്തിൽ വിശാലതയും ദീർഘായുസും ലഭിക്കാനാഗ്രഹിക്കുന്നവർ തന്റെ കുടുംബബന്ധം ചാർത്തികൊള്ളട്ടെ. (മുത്തഫഖുൻ അലൈഹി)

211. അബ്ദുല്ലാഹിബ്നു അംറ്(ﷺ) നിവേദനം: ഒരു മനുഷ്യൻ പ്രവാചകന്റെ അടുത്ത് വന്ന്കൊണ്ട് പറയുകയുണ്ടായി: അല്ലാഹുവിന്റ പ്രതിഫലം ആഗ്രഹിച്ച്കെണ്ട് പാലായനം ചെയ്യാമെന്നും ജിഹാദിന് പുറപ്പെടാമെന്നും അങ്ങയോട് ഞാൻ പ്രതിഞ്ജ ചെയ്യുന്നു. അപ്പോൾ പ്രവാചകൻ ചോദിച്ചു. നിന്റെ മാതാപിതാക്കളാരെങ്കിലും ജീവിച്ചിരിപ്പുണ്ടോ? അദ്ദേഹം പറഞ്ഞു. അതെ രണ്ടുപേരും ജിവിച്ചിരിപ്പുണ്ട്. അവിടുന്ന് പറഞ്ഞു. നീ അല്ലാഹുവിന്റെ പ്രതിഫലം ആഗ്രഹിച്ച്കൊണ്ടാണോ? അയാൾ പറഞ്ഞു: അതെ അവിടുന്ന് പറഞ്ഞു. എങ്കിൽ നീ തിരിച്ചുചെന്ന് നിന്റെ മാതാപിതാക്കളോട് ഏറ്റവും നന്നായി സഹവസിച്ചുകൊള്ളുക (മുത്തഫഖുൻ അലൈഹി). മറ്റൊരു റിപ്പോർട്ടിൽ 'അവരുടെ രണ്ടുപേരുടെയും കാര്യത്തിൽ നീ ജിഹാദ് ചെയ്യുക' എന്നാണ്.

212. അബ്ദുല്ലാഹിബ്നു അംറ്(ﷺ) നിവേദനം: നബി(ﷺ) അരുളി പ്രത്യുപകാരം ചെയ്യുന്നവനല്ല. കുടുംബ ബന്ധം ചാർത്തുന്നവൻ. നേരെമിറച്ച് രക്തബന്ധം മുറിയുമ്പോൾ അത് ചേർക്കുന്നവനാണ് കുടുംബബന്ധം ചാർത്തുന്നവൻ. (ബുഖാരി)

213. ആയിശാ(ﷺ)നിവേദനം: നബി(ﷺ)അരുളി. രക്തബന്ധം അർശിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. എന്നോട് ബന്ധം ചേർക്കുന്നവനെ

അല്ലാഹു ബന്ധം ചേർക്കട്ടെ. എന്നോട് ബന്ധം മുറിച്ചവനോട് അല്ലാഹു ബന്ധം മുറിക്കട്ടെ. എന്നിങ്ങനെ അത് പ്രാർത്ഥിച്ച് കൊണ്ടിരിക്കും. (മുത്തഫഖുൻ അലൈഹി)

214. അംറ്ബിൻ ആസ്വിൻ ﷺ നിവേദനം: നബി(ﷺ) പരസ്യമായി പ്രഖ്യാപിക്കുന്നത് ഞാൻ കേട്ടു. ഇന്ന ആളുടെ ഗോത്രം എന്റെ രക്ഷാധി കാരികളല്ല. പക്ഷേ അവരോടുള്ള കുടുംബബന്ധം പച്ചയായി ഞാൻ നിലനിർത്തുന്നതാണ്. അല്ലാഹുവും സത്‌വൃത്തരായ മുഅ്മിനീങ്ങളു മാണ് എന്റെ രക്ഷാധികാരികൾ. (മുത്തഫഖുൻ അലൈഹി)

215. അബൂഅയ്യൂബ് അൻസാരി(ﷺ)നിവേദനം: ഒരു മനുഷ്യൻ പ്രവാചകനോട് പറയുകയുണ്ടായി: അല്ലാഹുവിന്റെ റസൂലെ എന്നെ നര കത്തിൽനിന്നകറ്റുന്നതും സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുന്നതുമായ ഒരു കാര്യം അറിയിച്ച് തന്നാലും അവിടുന്ന് പറഞ്ഞു: നീ അല്ലാഹുവിനെ ആരാധിക്കുക അവനിൽ യാതൊന്നിനെയും പങ്കു ചേർക്കാതിരിക്കുക. നമസ്കാരം മുറപോല നിർവ്വഹിക്കുക. സക്കാത്ത് കൊടുക്കുക. രക്ത ബന്ധം ചാർത്തുക. (മുത്തഫഖുൻ അലൈഹി)

216. സൽമാനുബ്നു ആമിർ (ﷺ) നിവേദനം: നബി(ﷺ)അരുളി :നിങ്ങൾ നോമ്പ് തുറക്കുമ്പോൾ കാരക്ക കൊണ്ട് തുറക്കുക, തീർച്ച യായും അത് അനുഗ്രഹമുള്ളതാണ്. കാരക്ക ലഭിച്ചില്ലെങ്കിൽ വെള്ളംകൊണ്ട് തീർച്ചയായും അത് ശുദ്ധീകരിക്കുന്നതാണ്. തുടർന്ന് അവിടുന്ന് പറഞ്ഞു: പാവപെട്ടവന് ധർമ്മം നൽകിയാൽ അത് ഒരു ധർമ്മം, എന്നാൽ കുടുംബബന്ധമുള്ള ദരിദ്രനാണെങ്കിൽ രണ്ട് ധർമ്മം രക്തബന്ധം ചേർക്കലും ധർമ്മം ചെയ്യലും. (തിർമിദി)

217. ബർറാഅ് ബിനു ആസിബ് (ﷺ) നിവേദനം നബി(ﷺ) അരു ളി: മാതൃസഹോദരി ഉമ്മയുടെ സ്ഥാനത്താണ്. (തിർമിദി)

# 41. മാതാപിതാക്കളെ ദ്രോഹിക്കുന്നതും കുടുംബ ബന്ധം വിഛേദിക്കുന്നതും നിഷിദ്ധം

﴿ فَهَلْ عَسَيْتُمْ إِن تَوَلَّيْتُمْ أَن تُفْسِدُوا فِي الْأَرْضِ وَتُقَطِّعُوا أَرْحَامَكُمْ ﴿٢٢﴾ أُولَٰئِكَ الَّذِينَ لَعَنَهُمُ اللَّهُ فَأَصَمَّهُمْ وَأَعْمَىٰ أَبْصَارَهُمْ ﴿٢٣﴾ ﴾. [٤٧/ ٢٢-٢٣]

''എന്നാൽ നിങ്ങൾ കൈകാര്യകർത്തൃത്വം ഏറ്റെടുക്കുകയാണെങ്കിൽ ഭൂമിയിൽ നിങ്ങൾ കുഴപ്പമുണ്ടാക്കുകയും, നിങ്ങളുടെ കുടുംബബന്ധങ്ങൾ വെട്ടിമുറിക്കുകയും ചെയ്തേക്കുമോ?

അത്തരക്കാരെയാണ് അല്ലാഹു ശപിച്ചിട്ടുള്ളത്. അങ്ങനെ അവർക്ക് ബധിരത നൽകുകയും, അവരുടെ കണ്ണുകൾക്ക് അന്ധത വരുത്തുകയും ചെയ്തിരിക്കുന്നു.'' (47/22-23)

﴿ وَالَّذِينَ يَنقُضُونَ عَهْدَ اللَّهِ مِن بَعْدِ مِيثَاقِهِ وَيَقْطَعُونَ مَا أَمَرَ اللَّهُ بِهِ أَن يُوصَلَ وَيُفْسِدُونَ فِي الْأَرْضِ ۙ أُولَٰئِكَ لَهُمُ اللَّعْنَةُ وَلَهُمْ سُوءُ الدَّارِ ﴿٢٥﴾ ﴾. [١٣/ ٢٥]

''അല്ലാഹുവോടുള്ള ബാധ്യത ഉറപ്പിച്ചതിന് ശേഷം ലംഘിക്കുകയും, കൂട്ടിയിണക്കപ്പെടാൻ അല്ലാഹു കൽപിച്ചതിനെ (ബന്ധങ്ങളെ) അറുത്ത് കളയുകയും, ഭൂമിയിൽ കുഴപ്പമുണ്ടാക്കുകയും ചെയ്യുന്നവരാരോ അവർക്കാണ് ശാപം. അവർക്കാണ് ചീത്ത ഭവനം.'' (13/25)

﴿ وَقَضَىٰ رَبُّكَ أَلَّا تَعْبُدُوٓاْ إِلَّآ إِيَّاهُ وَبِٱلْوَٰلِدَيْنِ إِحْسَٰنًا ۚ إِمَّا يَبْلُغَنَّ عِندَكَ ٱلْكِبَرَ أَحَدُهُمَآ أَوْ كِلَاهُمَا فَلَا تَقُل لَّهُمَآ أُفٍّ وَلَا تَنْهَرْهُمَا وَقُل لَّهُمَا قَوْلًا كَرِيمًا ﴿٢٣﴾ وَٱخْفِضْ لَهُمَا جَنَاحَ ٱلذُّلِّ مِنَ ٱلرَّحْمَةِ وَقُل رَّبِّ ٱرْحَمْهُمَا كَمَا رَبَّيَانِى صَغِيرًا ﴿٢٤﴾ ﴾ [الإسراء: ١٧/٢٣ـ٢٤].

''തന്നെയല്ലാതെ നിങ്ങൾ ആരാധിക്കരുതെന്നും, മാതാപിതാക്കൾക്ക് നൻമചെയ്യണമെന്നും നിന്റെ രക്ഷിതാവ് വിധിച്ചിരിക്കുന്നു. അവരിൽ (മാതാപിതാക്കളിൽ) ഒരാളോ അവർ രണ്ട് പേരും തന്നെയോ നിന്റെ അടുക്കൽ വെച്ച് വാർദ്ധക്യം പ്രാപിക്കുകയാണെങ്കിൽ അവരോട് നീ ഛെ എന്ന് പറയുകയോ, അവരോട് കയർക്കുകയോ ചെയ്യരുത്. അവരോട് നീ മാന്യമായ വാക്ക് പറയുക. കാരുണ്യത്തോട് കൂടി എളിമയുടെ ചിറക് നീ അവർ ഇരുവർക്കും താഴ്ത്തികൊടുക്കുകയും ചെയ്യുക. എന്റെ രക്ഷിതാവേ, ചെറുപ്പത്തിൽ ഇവർ ഇരുവരും എന്നെ പോറ്റിവളർത്തിയത് പോലെ ഇവരോട് നീ കരുണ കാണിക്കണമേ എന്ന് നീ പറയുകയും ചെയ്യുക.'' (17/23-24)

218. അബൂബക്കറത്ത് (ﷺ) നിവേദനം: നബി(ﷺ) മൂന്ന് പ്രാവശ്യം ആവർത്തിച്ചു ചോദിച്ചു. ഏറ്റവും വലിയ വൻപാപം എന്തെന്ന് ഞാൻ അറിയിച്ച് തരട്ടയോ? ഞങ്ങൾ പറഞ്ഞു. അതെ പ്രവാചകരേ, അവിടുന്ന് പറഞ്ഞു. അല്ലാഹുവിൽ പങ്കു ചേർക്കുക, മാതാപിതാക്കളെ കഷ്ടപ്പെടുത്തുക, തിരുമേനി ചാരിയിരിക്കുകയായിരുന്നു. പിന്നീട് നിവർന്നിരുന്ന് ഇങ്ങനെ തുടർന്നു. കളവ് പറയലും കള്ളസാക്ഷ്യം വഹിക്കലും, പിന്നീട് അവിടുന്ന് വിരമിച്ചെങ്കിൽ എന്ന് ഞങ്ങൾ പറയുവോളം അതു തന്നെ ആവർത്തിച്ചുകൊണ്ടിരുന്നു. (മുത്തഫഖുൻ അലൈഹി)

219. അബ്ദുല്ലാഹിബ്നുഅംറ്(ﷺ) നിവേദനം: നബി(ﷺ) പറഞ്ഞു: അല്ലാഹുവിൽ പങ്കുചേർക്കുന്നതും മാതാപിതാക്കളെ ദ്രോഹിക്കുന്നതും മനുഷ്യവധം നടത്തുന്നതും കള്ളസത്യം ചെയ്യുന്നതുമാണ് മഹാപാപം. (ബുഖാരി)

220. അബ്ദുല്ലാഹിബ്നുഅംറ്(ﷺ) നിവേദനം: നബി(ﷺ) പറഞ്ഞു: ഒരു വ്യക്തി തന്റെ മാതാപിതാക്കളെ അസഭ്യം പറയൽ വൻ പാപമാണ്. അവർ ചോദിച്ചു. പ്രവാചകരേ മാതാപിതാക്കളെ മനുഷ്യൻ അസഭ്യം പറയുമോ? അവിടുന്ന് അരുളി. മറ്റൊരാളുടെ പിതാവിനെ ചീത്തവിളിക്കും അപ്പോൾ അയാൾ ഇയാളുടെ പിതാവിനെയും ചീത്തവിളിക്കും. അയാളുടെ ഉമ്മയെ ചീത്തവിളിക്കും അപ്പോൾ ഇയാളുടെ ഉമ്മയെയും ചീത്തവിളിക്കും. (മുത്തഫഖുൻ അലൈഹി)

221. ജുബൈർ ഇബ്നു മുത്വഇം ﷺ നിവേദനം: നബിﷺ പറഞ്ഞു: കുടുംബ ബന്ധം മുറിച്ചവൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

222. മുഗീറത്തുബ്നു ശുഅ്ബ ﷺ നിവേദനം: നബിﷺപറഞ്ഞു: മാതാപിതാക്കളെ ദ്രോഹിക്കുന്നതും അവകാശപ്പെട്ടത് തടഞ്ഞ് വെക്കുന്നതും അന്യായമായി ചോദിക്കുന്നതും പെൺകുട്ടികളെ ജീവനോടെ കുഴിച്ചുമൂടുന്നതും അല്ലാഹു നിഷിദ്ധമാക്കിയിരിക്കുന്നു. കണ്ടതും കേട്ടതും പറഞ്ഞുകൊണ്ട് നടക്കുന്നതും അധികമായ ചോദ്യങ്ങളും ധനം ദുർവ്യയം ചെയ്യുന്നതും അല്ലാഹു വെറുക്കുന്നു. (മുത്തഫഖുൻ അലൈഹി)

# 42. മാതാപിതാക്കളുടെയും ഭാര്യയുടെയും കുടുംബത്തിന്റെയും കൂട്ടുകാരോട് നന്മ ചെയ്യുന്നതിന്റെ ശ്രേഷ്ടത

223. മാലിക്ക് ബിൻ റബീഅ ﷺ നിവേദനം: ഞങ്ങൾ ഒരിക്കൽ നബിﷺയുടെ സദസിൽ ഇരിക്കുമ്പോൾ ബനൂസലമ ഗോത്രത്തിലെ ഒരാൾ വന്ന് പ്രവാചകനോട് ചോദിച്ചു. പ്രവാചകരേ എന്റെ മാതാപിതാക്കളുടെ മരണശേഷം ഞാൻ അവരോട് ചെയ്യേണ്ടതായ വല്ല നന്മയുമുണ്ടോ? നബിﷺ അതെ, അവരുടെ ജനാസ നമസ്കരിക്കുക, അവർക്ക് വേണ്ടി മഗ്ഫിറത്തിനെ ചോദിക്കുക. അവരുടെ ശേഷം അവരുടെ കരാറുകൾ നടപ്പാക്കുക അവരിലൂടയെുള്ള രക്തബന്ധം പുലർത്തുക. അവരുടെ സ്നേഹിതൻമാര ആദരിക്കുക എന്നിവയാണ്. (അബൂദാവൂദ്)

224. ഇബ്നു ഉമർ ﷺ നിവേദനം നബിﷺ പറഞ്ഞു: ഒരാളുടെ ഏറ്റവും വലിയ പുണ്യം തന്റെ പിതാവിന്റെ കുട്ടുകാരോടുള്ള ബന്ധം പുലർത്തികൊണ്ടിരിക്കുകയാണ്. (മുത്തഫഖുൻ അലൈഹി)

225. ആയിശ ﷺ നിവേദനം: ഖദീജയോട് എനിക്കുണ്ടായ ഈർഷ്യം പ്രാവാചകന്റെ മറ്റൊരു ഭാര്യയോടും എനിക്കുണ്ടായിട്ടില്ല. യഥാർത്ഥത്തിൽ ഞാനവരെ കണ്ടിട്ടില്ല. പക്ഷേ പ്രവാചകൻ ധാരാളമായി അവരെ അനുസ്മരിക്കാറുണ്ടായിരുന്നു. പലപ്പോഴും ആടിനെ അറുത്താൽ അതിനെ ഭാഗങ്ങളാക്കി ഖദീജയുടെ സ്നേഹിതകൾക്ക് കൊടുത്തയച്ചിരുന്നു. ഈ ദുനിയാവിൽ ഖദീജ മാത്രമേ സ്ത്രീയായിട്ടുള്ളൂ എന്ന് ചിലപ്പോഴല്ലാം ഞാൻ പറഞ്ഞ് പോയിട്ടുണ്ട്. അപ്പോൾ പ്രവാചകൻ അവരുടെ മഹത്വങ്ങൾ എണ്ണിപ്പറയും അവളിലൂടെയാണ്

എനിക്ക് സന്താനങ്ങളുണ്ടായിട്ടുള്ളതെന്നും പറയുമായിരുന്നു. (മുത്തഫഖുൻ അലൈഹി)

## 43. നബികുടുംബത്തിന്റെ ശ്രേഷ്ടത, അവരെ ആദരിക്കുക

﴿ إِنَّمَا يُرِيدُ ٱللَّهُ لِيُذْهِبَ عَنكُمُ ٱلرِّجْسَ أَهْلَ ٱلْبَيْتِ وَيُطَهِّرَكُمْ تَطْهِيرًا ﴾ .[٣٣/٣٣]

''(പ്രവാചകന്റെ) വീട്ടുകാരേ! നിങ്ങളിൽ നിന്ന് മാലിന്യം നീക്കികളയുവാനും, നിങ്ങളെ ശരിയായി ശുദ്ധീകരിക്കുവാനും മാത്രമാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. '' (33/33)

﴿ وَمَن يُعَظِّمْ شَعَٰٓئِرَ ٱللَّهِ فَإِنَّهَا مِن تَقْوَى ٱلْقُلُوبِ ﴿٣٢﴾ ﴾ .[٣٢/٢٢]

''വല്ലവനും അല്ലാഹുവിന്റെ മതചിഹ്നങ്ങളെ ആദരിക്കുന്ന പക്ഷം തീർച്ചയായും അത് ഹൃദയങ്ങളിലെ ധർമ്മനിഷ്ഠയിൽ നിന്നുണ്ടാകുന്നതത്രെ. (22/32)

226. യസീദ് ഇബ്നു ഹിബാൻﷺ നിവേദനം: ഞാനും ഹുസൈനും അംറും സൈദ്ബ്നു അർഖമിനെ സന്ദർശിച്ചു. ഞങ്ങൾ അദ്ദേഹത്തിന്റെ കൂടെയിരിക്കുമ്പോൾ ഹുസൈൻ പറഞ്ഞു: സൈദേ, താങ്കൾക്ക് ധാരാളം നന്മകൾ ഉണ്ടായിട്ടുണ്ടല്ലോ. പ്രവാചകനെ ദർശിച്ചു. അവിടുത്തെ സംസാരം നേരിട്ടു കേട്ടു. അവിടുത്തോടൊന്നിച്ച് യുദ്ധം ചെയ്തു. അവിടുത്ത പിറകിൽ നിന്ന് നമസ്കരിച്ചു. ഇങ്ങനെ യസീദേ താങ്കൾക്ക് ധാരാളം നന്മകൾ കൈവന്നു. താങ്കൾ പ്രവാചകനിൽ നിന്ന്

കേട്ടത് ഞങ്ങൾക്കൊന്ന് പറഞ്ഞു തരൂ. അദ്ദേഹം പറഞ്ഞു. എന്റെ സഹോദര പുത്രാ ഞാൻ വൃദ്ധനായി തീർന്നു. കാലപഴക്കംകൊണ്ട് നബിയിൽ നിന്ന് കേട്ടത് പലതും ഞാൻ മറന്നുപോയി. അതിനാൽ ഞാൻ പറയുന്നത് നിങ്ങൾ സ്വീകരിക്കുക. ഞാൻ വിട്ടുകളഞ്ഞതിനെ നിങ്ങളെ ന്നോട് നിർബന്ധിക്കരുത്. എന്നിട്ടദ്ദേഹം തുടർന്നു. ഒരിക്കൽ മക്കയു ടെയും മദീനയുടെയും ഇടയിലുള്ള ''ഖും'' എന്ന പ്രദേശത്തെ ഒരു തടാ കത്തിനടുത്തുവെച്ച് നബി ഞങ്ങളോട് പ്രസംഗിക്കാൻ എഴുന്നേറ്റു. അല്ലാഹുവിനെ സ്തുതിക്കുകയും പ്രശംസിക്കുകയും ചെയ്തുകൊണ്ട് ധാരാളം ഉപദേശിച്ചു. തുടർന്ന് ഇങ്ങനെ പറഞ്ഞു: ജനങ്ങളെ ഞാനൊരു മനുഷ്യനാണ്. നാഥന്റെ ദൂതൻ എന്നെ സമീപിക്കാറായിരിക്കുന്നു ഞാൻ ഉത്തരം നൽകിയേക്കും. വളരെ പ്രധാനപ്പെട്ട രണ്ടു കാര്യങ്ങൾ ഞാൻ നിങ്ങളെ ഏൽപ്പിക്കുന്നു. അതിൽ ഒന്നാമത്തേത് അല്ലാഹുവിന്റെ ഗ്രന്ഥ മാണ്. അതിൽ സൻമാർഗ്ഗവും പ്രകാശവുമുണ്ട്. അതിനാൽ നിങ്ങൾ അല്ലാഹുവിന്റെ കിതാബ് സ്വീകരിക്കുകയും അത് മുറുകെ പിടിക്കു കയും ചെയ്യൂ. ഖുർആൻ പഠിക്കാനും അവലംബിക്കാനും മതിയായ പ്രേരണയും പ്രോൽസാഹനവും നൽകിയ ശേഷം അവിടുന്ന് തുടർന്നു. രണ്ടാമത്തേത് എന്റെ അഹ്ലുബൈത്താണ്. എന്റെ അഹ്ലുബൈത്തിന്റെ കാര്യത്തിൽ അല്ലാഹുവിനെ നിങ്ങൾ ഓർക്കണം അപ്പോൾ ഹുസൈൻ ചോദിച്ചു. ആരാണ് അഹ്ലുബൈത്ത് അവിടുത്തെ ഭാര്യമാ രതിൽ ഉൾപ്പെടില്ലേ? അദ്ദേഹം പറഞ്ഞു: അവിടുത്തെ ഭാര്യമാർ അഹ്ലുബൈത്തിൽ ഉൾപ്പെടും. പക്ഷേ സകാത്ത് സ്വീകരിക്കുന്നത് നിഷിദ്ധമായവരാണ് അഹ്ലുബൈത്ത്. അദ്ദേഹം ചോദിച്ചു ആരാണവർ സൈദ് വിശദീകരിച്ചു. അലിയുടെയും ഉഖൈലിന്റെയും ജഅ്ഫറിന്റയും അബ്ബാസിന്റെയും സന്താന പരമ്പരായണത്. ഹുസൈൻ ചോദിച്ചു. ഇ വർക്കെല്ലാം സകാത്ത് നിഷിദ്ധമാണോ? അദ്ദേഹം പറഞ്ഞു. അതെ (മു സ്ലിം)

227. ഇബ്നു ഉമർﷺ അബൂബക്കർﷺവിൽ നിന്നും മൗഖൂഫായി ഉദ്ധരിക്കുന്നു: അഹ്ലുബൈത്തിന്റെ കാര്യത്തിൽ മുഹമ്മദ് നബിയോടുള്ള ബാധ്യത നിങ്ങൾ ഓർക്കുവിൻ. (ബുഖാരി)

# 44. പണ്ഡിതൻമാരേയും വൃദ്ധൻമാരേയും ശ്രേഷ്ടൻമാരേയും ബഹുമാനിക്കുക, അവരുടെ സവിശേഷ പദവികളംഗീകരിച്ചു കൊടുക്കുക.

﴿ قُلْ هَلْ يَسْتَوِى ٱلَّذِينَ يَعْلَمُونَ وَٱلَّذِينَ لَا يَعْلَمُونَ ۗ إِنَّمَا يَتَذَكَّرُ أُو۟لُوا۟ ٱلْأَلْبَٰبِ ﴾ [٩/٣٩].

''പറയുക: അറിവുള്ളവരും അറിവില്ലാത്തവരും സമമാകുമോ? ബുദ്ധിമാൻമാർ മാത്രമേ ആലോചിച്ചു മനസ്സിലാക്കുകയുള്ളൂ. '' (39/9)

228. അബ്ദുല്ലാഹിബ്നു മസ്ഊദ് ﷺനിവേദനം: നബിﷺപറഞ്ഞു: (നമസ്കാരത്തിൽ)ബുദ്ധിമാൻമാരും പ്രായം കൂടിയവരുമാണ് എന്നോടടുത്തു നിൽക്കേണ്ടത്. പിന്നീട് അവരോടടുത്തവരും, ഇത് മൂന്ന് പ്രാവശ്യം ആവർത്തിച്ച് പറഞ്ഞു. അങ്ങാടികളിലേത്പോലെ (നമസ്കാരത്തിൽ) ശബ്ദകോലാഹലങ്ങളുണ്ടാക്കാതെ സൂക്ഷിക്കുക. (മുസ്ലിം)

229. ജാബിർﷺനിവേദനം: (ഉഹ്ദിലെ രക്ത സാക്ഷികളിൽ നിന്ന് ഈരണ്ടു പേരെ ഒരേ ഖബ്റിൽ മറവ് ചെയ്തിരുന്നു. അവിടുന്ന് ചോദിച്ചു. ഇവർ രണ്ടിൽ ആരാണ് ഏറ്റവും കൂടുതൽ ഖുർആൻ ഹൃദിസ്ഥമാ

ക്കിയിട്ടുള്ളത്? ആരെയെങ്കിലും സൂചിപ്പിക്കപ്പെട്ടാൽ ഖബറിൽ അയാളെ മുന്തിക്കുമായിരുന്നു. (ബുഖാരി)

230. സഹല്ബ്നു അബീഹസ്മ ﷺ നിവേദനം: അബ്ദുല്ലാഹിബ്നു സഹ്ലും മുഹയ്യിസ്വത്ത് ബിൻ മസ്ഊദും ഖൈബറിലേക്ക് പുറപ്പെട്ടു. ഖൈബറുമായി സഖ്യത്തിലായിരുന്ന സന്ദർഭമായിരുന്നു അത്. അവിടെ വെച്ച് അവർ രണ്ടുപേരും വിട്ടു പിരിഞ്ഞു. പിന്നീട് മുഹിയ്യിസ്വ അബ്ദുല്ലയുടെ അടുത്ത് തിരിച്ചെത്തിയപ്പോൾ അദ്ദേഹം രക്തം പുരണ്ട് കൊല്ലപ്പെട്ട് കിടക്കുന്നതായി കണ്ടു. അദ്ദേഹത്തെ അവിടെ മറവ് ചെയ്ത ശേഷം മുഹിയ്യിസ്വ മദീനയിലേക്ക് പുറപ്പെട്ടു. എന്നിട്ട് അബ്ദുറഹ്മാനുബ്നു സഹ്ലും മസ്ഊദിന്റെ രണ്ടു മക്കളായ മുഹിയ്യിസ്വയും ഹുവയ്യിസയും ചേർന്ന് നബിയുടെ അരികിലെത്തി. അബ്ദുറഹ്മാൻ സംസാരിക്കാൻ തുടങ്ങിയപ്പോൾ നബി ﷺ പറഞ്ഞു. പ്രായം കുടിയവരെ സംസാരിക്കാൻ അനുവദിക്കൂ. അദ്ദേഹം അവരിൽ ഏറ്റവും പ്രായം കുറഞ്ഞ ആളായിരുന്നു. പിന്നെ ഞാനൊന്നും മിണ്ടിയില്ല. അവർ നബിയോട് സംസാരിച്ചു. നബി ﷺ ചോദിച്ചു. സത്യം ചെയ്ത്കൊണ്ട് ഘാതകന്റെ മേലിലുള്ള അവകാശം നേടാൻ നിങ്ങൾ തയ്യാറാണോ? (മുത്തഫഖുൻ അലൈഹി)

231. ഇബ്നു ഉമർ ﷺ നിന്ന് നിവേദനം നബി ﷺ പറഞ്ഞു: ഞാൻ ഒരു മിസ്വാക്ക് കൊണ്ട് പല്ലുതേക്കുന്നതായും അപ്പോൾ രണ്ടുപേർ എന്റെ അടുത്ത് കടന്നു വന്നതായും എനിക്ക് സ്വപ്നദർശനമുണ്ടായി രണ്ടു പേരിൽ ഒരാൾ അപരനേക്കാൾ പ്രായം കുടിയവനായിരുന്നു. ഞാൻ ഏറ്റവും പ്രായം കുറഞ്ഞവന് മിസ്വാക്ക് നല്കിയപ്പോൾ പ്രായം കൂടിയവനെ പരിഗണിക്കൂ എന്ന് എന്നോട് പറയപ്പെട്ടു. ഉടനെ ഞാനത് പ്രായം കൂടിയവന് തിരിച്ചുകൊടുത്തു. (മുസ്ലിം )

232.അബൂമൂസാ ﷺ നിവേദനം: നബി ﷺ പറഞ്ഞു.തീർച്ചയായും വയോവൃദ്ധനായ മുസ്‌ലിമിനേയും അതിരുകവിയുകയോ വീഴ്ച വരുത്തുകയോ ചെയ്യാത്ത വിധം ഖുർആനിനെ വഹിച്ചവനെയും (പണ്ഡിതനെയും) നീതിമാനായ ഭരണകർത്താവിനെയും ആദരിക്കുന്നത് അല്ലാഹുവോടുള്ള ബഹുമാനത്തിന്റെ ഭാഗമാണ്. (അബൂദാവൂദ്)

233. അംറ്ബിനു ശുഐബ് തന്റെ പിതാവിൽ നിന്നും അദ്ദേഹം പിതാമഹനിൽ നിന്നും നിവേദനം: നബി ﷺ പറഞ്ഞു: ചെറിയവരോട് കരുണ ചെയ്യാത്തവരും വലിയവരുടെ മഹിമ മനസിലാക്കാത്തവരും നമ്മിൽ പെട്ടവരല്ല. (അബൂദാവൂദ്, തിർമിദി)

## 45. നന്മ നിറഞ്ഞവരെ സന്ദർശിക്കുക, സഹവസിക്കുക, സദസ്സിലിരിക്കുക, സ്നേഹിക്കുക അവരോട് സന്ദർശനവും പ്രാർത്ഥനയും ആവശ്യപ്പെടുക ശ്രേഷ്ടമായ സ്ഥലങ്ങൾ സന്ദർശിക്കുക.

﴿ وَإِذْ قَالَ مُوسَىٰ لِفَتَىٰهُ لَآ أَبْرَحُ حَتَّىٰٓ أَبْلُغَ مَجْمَعَ ٱلْبَحْرَيْنِ أَوْ أَمْضِىَ حُقُبًا ﴿٦٠﴾ ﴾ إلى قوله تعالى: ﴿ قَالَ لَهُۥ مُوسَىٰ هَلْ أَتَّبِعُكَ عَلَىٰٓ أَن تُعَلِّمَنِ مِمَّا عُلِّمْتَ رُشْدًا ﴿٦٦﴾ ﴾ [الكهف: ٦٠/١٨-٦٦].

''മൂസാ തന്റെ ഭൃത്യനോട് ഇപ്രകാരം പറഞ്ഞ സന്ദർഭം (ശ്രദ്ധേയമാകുന്നു) ഞാൻ രണ്ട് കടലുകൾ കൂടിച്ചേരുന്നിടത്ത് എത്തുകയോ, അല്ലെങ്കിൽ സുദീർഘമായ ഒരു കാലഘട്ടം മുഴുവൻ

നടന്ന് കഴിയുകയോ ചെയ്യുന്നത് വരെ ഞാൻ (ഈ യാത്ര) തുടർന്ന് കൊണ്ടേയിരിക്കും.

അങ്ങനെ അവർ അവ (കടലുകൾ) രണ്ടും കൂടിച്ചേരുന്നിടത്തെത്തിയപ്പോൾ തങ്ങളുടെ മത്സ്യത്തിന്റെ കാര്യം മറന്നുപോയി. അങ്ങനെ അത് കടലിൽ (ചാടി) അത് പോയ മാർഗം ഒരു തുരങ്കം (പോലെ) ആക്കിത്തീർത്തു.

അങ്ങനെ അവർ ആ സ്ഥലം വിട്ട് മുന്നോട്ട് പോയിക്കഴിഞ്ഞപ്പോൾ മൂസാ തന്റെ ഭൃത്യനോട് പറഞ്ഞു: നീ നമുക്ക് നമ്മുടെ ഭക്ഷണം കൊണ്ട് വാ. നമ്മുടെ ഈ യാത്ര നിമിത്തം നമുക്ക് ക്ഷീണം നേരിട്ടിരിക്കുന്നു.

അവൻ പറഞ്ഞു: താങ്കൾ കണ്ടുവോ? നാം ആ പാറക്കല്ലിൽ അഭയം പ്രാപിച്ച സന്ദർഭത്തിൽ ഞാൻ ആ മത്സ്യത്തെ മറന്നുപോകുക തന്നെ ചെയ്തു. അത് പറയാൻ എന്നെ മറപ്പിച്ചത് പിശാചല്ലാതെ മറ്റാരുമല്ല. അത് കടലിലൂടെ സഞ്ചരിച്ച വഴി ഒരു അത്ഭുതമാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു.

അദ്ദേഹം (മൂസാ) പറഞ്ഞു: അതുതന്നെയാണ് നാം തേടിക്കൊണ്ടിരുന്നത്. ഉടനെ അവർ രണ്ട് പേരും തങ്ങളുടെ കാൽപാടുകൾ നോക്കിക്കൊണ്ട് മടങ്ങി.

അപ്പോൾ അവർ രണ്ടുപേരും നമ്മുടെ ദാസൻമാരിൽ ഒരാളെ കണ്ടെത്തി. അദ്ദേഹത്തിന് നാം നമ്മുടെ പക്കൽ നിന്നുള്ള കാരുണ്യം നൽകുകയും, നമ്മുടെ പക്കൽ നിന്നുള്ള ജ്ഞാനം നാം അദ്ദേഹത്തെ പഠിപ്പിക്കുകയും ചെയ്തിട്ടുണ്ട്.

മൂസാ അദ്ദേഹത്തോട് പറഞ്ഞു: താങ്കൾക്ക് പഠിപ്പിക്കപ്പെട്ട സൻമാർഗജ്ഞാനത്തിൽ നിന്ന് എനിക്ക് താങ്കൾ പഠിപ്പിച്ചുതരുന്നതിന്നായി ഞാൻ താങ്കളെ അനുഗമിക്കട്ടെ? " (18/60-66)

﴿ وَٱصۡبِرۡ نَفۡسَكَ مَعَ ٱلَّذِينَ يَدۡعُونَ رَبَّهُم بِٱلۡغَدَوٰةِ وَٱلۡعَشِيِّ يُرِيدُونَ وَجۡهَهُۥۖ ﴾. [٢٨/١٨]

" തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട് കാലത്തും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ച് കൊണ്ടിരിക്കുന്നവരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക.'' (18/28)

234. അനസ്ﷺനിന്ന് നിവേദനം: നബിﷺയുടെ വിയോഗാനന്തരം ഒരിക്കൽ അബൂബക്കർﷺഉമറിനോട് പറയുകയുണ്ടായി: നമുക്ക് ഉമ്മുഐമന്റെ അടുത്തേക്ക് പുറപ്പെടാം. നബിﷺഅവരെ സന്ദർശിച്ചത് പോലെ നമുക്കും അവരെയൊന്ന് സന്ദർയിക്കാം അവരിരുപേരും അവിടെയെത്തിയപ്പോൾ മഹതി കരയാൻ തുടങ്ങി. അവർ രണ്ടുപേരും പറഞ്ഞു. എന്തിനാണ് താങ്കൾ കരയുന്നത്? റസൂല്ലാഹﷺക്ക് ഏറ്റവും ഗുണകരമായതാണ് അല്ലാഹുവിങ്കലുള്ളതെന്ന് അറിഞ്ഞുകൂടെ, മഹതി പറഞ്ഞു: അല്ലാഹുവിങ്കൽ ഏറ്റവും ഗുണകരമായതാണ് നബിﷺ ക്ക് ഉള്ള തെന്ന് എനിക്കറിയാത്തതിനാലല്ല ഞാൻ കരഞ്ഞത് മറിച്ച് ആകാശത്ത് നിന്നുള്ള വഹ്യ് നിലച്ച് പോയല്ലോ എന്നോർത്താണ് ഞാൻ കരഞ്ഞത്. അപ്പോൾ മഹതിയോടൊപ്പം അവർ രണ്ടുപേരും കരയാൻ തുടങ്ങി (മുസ്ലിം)

235. അബൂ ഹൂറൈറ(റ) നിന്ന് നിവേദനം നബിﷺ പറഞ്ഞു: ഒരാൾ മറ്റൊരു ഗ്രാമത്തിലുള്ള തന്റെ സഹോദരനെ സന്ദർശിക്കാൻ പുറപ്പെട്ടു. അദ്ദേഹത്തിന്റെ വഴി നിരീക്ഷിക്കാൻ ഒരു മലക്കിനെ അല്ലാഹു ഏർപ്പെടുത്തി. തന്റെ അരികിലെത്തിയപ്പോൾ മലക്ക് അയാളോട് ചോദിച്ചു. നിങ്ങൾ എവിടെ പോകുന്നു. അയാൾ പറഞ്ഞു ഈ ഗ്രാമത്തിലുള്ള എന്റെ സഹോദരനെ കാണാൻ. മലക്ക് ചോദിച്ചു: നിങ്ങൾ പരിപാലിക്കുന്നതായ വല്ല അനുഗ്രഹവും അയാൾ നിങ്ങൾക്കു ചെയ്തു തന്നിട്ടുണ്ടോ? അയാൾ പറഞ്ഞു ഇല്ല ഞാനവനെ സ്നേഹിക്കുന്നത് അല്ലാഹുവിന്റെ പ്രീതിക്കായ് മാത്രമാണ്. അപ്പോൾ മലക്ക് പറഞ്ഞു അല്ലാഹുവിന് വേണ്ടി നീ അവനെ സ്നേഹിച്ചതിനാൽ അവൻ നിന്നെ സ്നേഹിച്ചിരിക്കുന്നു എന്ന സന്ദേശവുമായി നിന്നിലേക്കയക്കപ്പെട്ട അല്ലാഹുവിന്റെ ദൂതനാകുന്നു ഞാൻ. (മുസ്ലിം)

236. അബൂമൂസൽ അശ്അരിﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു ഒരു നല്ല കൂട്ടുകാരന്റെയും ചീത്ത കൂട്ടുകാരന്റെയും ഉദാഹരണം കസ്തൂരി വിൽപനക്കാരനെയും ഉലയിൽ ഊതുന്നവനെയും പേലെയാണ്. കസ്തൂരി വിൽപനക്കാരൻ നിനക്ക് സൗജന്യമായി നിൽകിയേക്കും അല്ലെങ്കിൽ നീ വിലകൊടുത്ത് അയാളിൽ നിന്ന് വാങ്ങിയേക്കും അതുമല്ലെങ്കിൽ സുഗന്ധ വാസന അനുഭവിച്ച് കൊണ്ടിരിക്കും എന്നാൽ ഉലയിൽ ഊതുന്നവൻ നിന്റെ വസ്ത്രം കരിച്ചേക്കും അതല്ലെങ്കിൽ നീ അവനിൽ നിന്ന് ദുർഗന്ധമേ അനുഭവിക്കൂ. (മുത്തഫഖുൻ അലൈഹി)

237. അബൂ ഹൂറൈറ(റ) നിന്ന് നിവേദനം: നബിﷺപറഞ്ഞു:: ഒരാൾ തന്റെ ചങ്ങാതിയുടെ അഭിപ്രായത്തിലായിരിക്കും നിലക്കൊള്ളുക, അതിനാൽ ആരെയാണ് ചങ്ങാതിയാക്കേണ്ടതെന്ന് ഓരോരുത്തരും ആലോചിക്കുക. (അബൂദാവൂദ്, തുർമുദി)

238. അബൂമൂസൽ അശ്അരിﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു: മനുഷ്യൻ താൻ ഇഷ്ടപ്പെടുന്നവരോടൊന്നിച്ചായിരിക്കും (മുത്തഫഖുൻ അലൈഹി)മറ്റൊരു റിപ്പോർട്ടിലുള്ളത് ഒരാൾ ഒരു വിഭാഗത്തെ ഇഷ്ടപ്പെടുന്നു. പക്ഷെ അവരുടെ സ്ഥാനത്തേക്ക് എത്തിയിട്ടില്ലെങ്കിൽ എന്താണ് അഭിപ്രായം എന്ന് നബിയോട് ചോദിക്കപ്പെട്ടപ്പോൾ അവിടുന്ന് അരുളി: മനുഷ്യൻ താൻ ഇഷ്ടപ്പെടുന്നവരോടൊന്നിച്ചായിരിക്കും.

239. അനസ്ﷺനിന്ന് നിവേദനം: ഒരു ഗ്രാമീണ അറബി പ്രവാചകനോട് ചോദിച്ചു. അന്ത്യനാൾ എപ്പോഴാണ്. റസൂൽﷺഅയാളോട് തിരിച്ച് ചോദിച്ചു. എന്തെല്ലാമാണ് നീ അതിനായി ഒരുക്കി വെച്ചിട്ടുള്ളത്. അയാൾ പറഞ്ഞു: അല്ലാഹുവിനോടും റസൂലിനോടുമുള്ള സ്നേഹം തന്നെ. പ്രവാചകൻ പറഞ്ഞു: നീ ഇഷ്ടപ്പെടുന്നവരോടൊപ്പം നീ ഉണ്ടായിരിക്കും. (മുത്തഫഖുൻ അലൈഹി)

240. ഉമർﷺനിന്ന് നിവേദനം: ഞാൻ ഉംറക്ക് പോകാൻ നബിﷺയോട് അനുവാദം ചോദിച്ചപ്പോൾ എനിക്കനുവാദം നൽകി ഇങ്ങനെ പറഞ്ഞു: പ്രിയ സഹോദരാ നിന്റെ പ്രാർത്ഥനയിൽ നമ്മെ മറക്കരുതേ അപ്പോൾ നബിﷺപറഞ്ഞ ആ വാക്കിനു പകരമായി ഇഹലോകം മുഴുവൻ ലഭിച്ചാലും എനിക്ക് സന്തോഷമാകില്ല. മറ്റൊരു റിപ്പോർട്ടിലുള്ളത് നബി ﷺപറഞ്ഞത് പ്രിയ സഹോദരാ നിന്റെ പ്രാർത്ഥനയിൽ നമ്മളെയും പങ്കുചേർക്കണേ എന്നാണ്. (അബൂദാവൂദ്, തിർമിദി)

241. ഇബ്നു ഉമർﷺ നിവേദനം: നബിﷺകാൽനടയായും വാഹനത്തിലേറിയും ഖുബായിൽ സന്ദർശികക്കുകയും അവിടെ രണ്ടു റകഅത്ത് നമസ്കരിക്കുകയും ചെയ്തിരുന്നു. (മുത്തഫഖുൻ അലൈഹി)

# 46. അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള സ്നേഹത്തിന്റെ മഹത്വം, അതിനുള്ള പ്രേരണ, ആരെയെങ്കിലും സ്നേഹിക്കുമ്പോൾ അയാളെ അറിയിക്കൽ. അപ്പോൾ അയാളുടെ മറുപടി.

﴿ مُّحَمَّدٌ رَّسُولُ ٱللَّهِۚ وَٱلَّذِينَ مَعَهُۥٓ أَشِدَّآءُ عَلَى ٱلۡكُفَّارِ رُحَمَآءُ بَيۡنَهُمۡۖ ﴾. [٤٨/٢٩]

''മുഹമ്മദ് അല്ലാഹുവിന്റെ റസൂലാകുന്നു. അദ്ദേഹത്തോടൊപ്പമുള്ളവർ സത്യനിഷേധികളുടെ നേരെ കർക്കശമായി വർത്തിക്കുന്നവരാകുന്നു. അവർ അന്യോന്യം ദയാലുക്കളുമാകുന്നു.'' (48/29)

﴿ وَٱلَّذِينَ تَبَوَّءُو ٱلدَّارَ وَٱلۡإِيمَـٰنَ مِن قَبۡلِهِمۡ يُحِبُّونَ مَنۡ هَاجَرَ إِلَيۡهِمۡ ﴾. [٥٩/٩]

''അവരുടെ (മുഹാജിറുകളുടെ) വരവിനു മുമ്പായി വാസസ്ഥലവും വിശ്വാസവും സ്വീകരിച്ചുവെച്ചവർക്കും (അൻസാറുകൾക്ക്). തങ്ങളുടെ അടുത്തേക്ക് സ്വദേശം വെടിഞ്ഞു വന്നവരെ അവർ സ്നേഹിക്കുന്നു.'' (59/9)

242.അനസ്ﷺനിവേദനം: നബി ﷺപറയുകയുണ്ടായി:. മൂന്ന് കാര്യങ്ങൾ ഒരാളിലുണ്ടായാൽ അതുമുഖേന അവന് സത്യ വിശ്വാസത്തിന്റെ മാധുര്യം അനുഭവപ്പെടും അല്ലാഹുവും റസൂലും മറ്റെല്ലാറ്റിനേക്കാളും അവന് പ്രിയപ്പെട്ടതാവുക. ഒരാളെ ഇഷ്ടപ്പെടുന്നത് അല്ലാഹുവിന് വേണ്ടി മാത്രമാകുക. അല്ലാഹു രക്ഷപ്പെടുത്തിയ ശേഷം സത്യനിഷേധത്തിലേക്ക് മടങ്ങുന്നത് തീയിലേക്ക് എറിയപ്പെടുന്നത് പോലെ വെറുപ്പായിരിക്കുക. എന്നിവയാണത്.

243. അബൂഹൂറൈറ ﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു: അല്ലാഹുവിന്റേതല്ലാത്ത വേറൊരു തണലുമില്ലാത്ത ഒരു ദിവസം അവൻ ഏഴ് വിഭാഗക്കാർക്ക് തന്റെ തണലിട്ടുകൊടുക്കുന്നതാണ്. നീതിമാനായ ഭരണാധികാരി, അല്ലാഹുവിന് ഇബാദത്ത് ചെയ്ത്കൊണ്ട് വളർന്ന യുവാവ്, ഹൃദയം പള്ളിയുമായി ബന്ധപ്പെട്ടു കഴിയുന്ന മനുഷ്യൻ, അല്ലാഹുവിന്റെ മാർഗത്തിൽ സ്നേഹിതൻമാരായ രണ്ടാളുകൾ അതായത് അല്ലാഹുവിന്റെ പേരിൽ അവർ ഒത്തു കൂടുന്നു. അല്ലാഹുവിന്റെ പേരിൽ തന്നെ അവർ വേർപിരിയുന്നു. സൗന്ദര്യവതിയും കുലീനയുമായ ഒരു യുവതി വിളിച്ചപ്പോൾ ഞാൻ അല്ലാഹുവിനെ ഭയപ്പെടുന്നു എന്ന് പറഞ്ഞ് പിൻമാറിയവൻ. വലതുകൈ ചിലവഴിക്കുന്നത് ഇടത്കൈ അറിയാത്ത വിധം ധർമ്മം ചെയ്തത് ഗോപ്യമാക്കിയവൻ. ഏകാന്തനായി അല്ലാഹുവിനെ ഓർത്ത് ഇരു നേത്രങ്ങളിൽ നിന്നും കണ്ണുനീർ പൊഴിച്ചവൻ. (മുത്തഫഖുൻ അലൈഹി)

244. അബൂ ഹൂറൈറ ﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു: തീർച്ചയായും അന്ത്യദിനത്തിൽ അല്ലാഹു പറയും എന്നെ മാനിച്ച് കൊണ്ട് പരസ്പരം സ്നേഹിച്ചവർ എവിടെ? എന്റെ തണലല്ലാത്ത വേറൊരു തണലുമില്ലാത്ത ഈ ദിവസം ഞാൻ അവർക്ക് എന്റെ തണലിട്ടുകെടുക്കുന്നതാണ്. (മുസ്ലിം)

245. അബൂ ഹൂറൈറ ﷺ നിന്ന് നിവേദനം: നബിﷺപറഞ്ഞു: എന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നെ സത്യം നിങ്ങൾ സത്യവിശ്വാസികളാകാതെ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല. നിങ്ങൾ പരസ്പരം സ്നേഹിക്കാതെ സത്യവിശ്വസികളാവില്ല. ഞാനൊരു കാര്യം അിറയിച്ച് തരാം അത് നടപ്പിലാക്കിയാൽ നിങ്ങൾ പരസ്പരം സ്നേഹിക്കുന്നവരാകും സലാം പറയുന്നത് നിങ്ങൾക്കിടയിൽ വ്യാപിപ്പിക്കുക എന്നതാണത്. (മുസ്ലിം)

246. ബർറാഅ്ﷺനിവേദനം: നബിﷺഅൻസാരികളെ സംബന്ധിച്ച് പറയുകയുണ്ടായി. സത്യവിശ്വാസിയല്ലാത അവരെ സ്നേഹിക്കുകയില്ല. കപടവിശ്വാസിയല്ലാതെ അവരെ വെറുക്കുകയുമില്ല. അവരെ സ്നേഹിച്ചവനെ അല്ലാഹു സ്നേഹിക്കും അവരെ വെറുത്തവനെ അല്ലാഹു വെറുക്കും. (മുത്തഫഖുൻ അലൈഹി)

247. മുആദ്ﷺനിവേദനം: നബിﷺപറഞ്ഞു: അല്ലാഹു പ്രഖ്യാപിച്ചിരിക്കുന്നു. എന്നെ ആദരിച്ച്കെണ്ട് പരസ്പരം സ്നേഹിച്ചവർക്ക് പ്രകാശത്താലുള്ള പീഢങ്ങളുണ്ടായിരിക്കുന്നതാണ്. പ്രവാചകൻമാരും ശുഹദാക്കളുമെല്ലാം അത് മോഹിച്ചുപോകുന്നതാണ്. (തിർമിദി)

248. അനസ് ﷺനിവേദനം: ഒരാൾ പ്രവാചകന്റെ സന്നിധിയിൽ ഇരിക്കുമ്പോൾ മറ്റൊരു വ്യക്തി അതു വഴി കടന്നു പോയി. അയാൾ പറഞ്ഞു: പ്രവാചകരെ ഞാൻ അദ്ദേഹത്തെ ഇഷ്ടപ്പെടുന്നു. അപ്പേൾ നബിﷺ പറഞ്ഞു: താങ്കൾ അക്കാര്യം അയാളെ അിറിയിച്ചോ? അയാൾ പറഞ്ഞു ഇല്ല. പ്രവാചകൻ പറഞ്ഞു: അയാളെ അറിയിക്കൂ. ഉടനെ അയാളെ പിൻതുടർന്ന് ഇങ്ങനെ പറഞ്ഞു: അല്ലാഹുവിന് വേണ്ടി ഞാൻ താങ്കളെ ഇഷ്ടപ്പെടുന്നു. അയാൾ പറഞ്ഞു: അല്ലാഹുവിന് വേണ്ടി എന്നെ ഇഷ്ടപ്പെട്ട താങ്കളെ അല്ലാഹുവും ഇഷ്ടപ്പെടട്ടെ. (അബൂദാവൂദ്)

# 47. അല്ലാഹുവിന്റെ സ്നേഹം ലഭിക്കുന്നതിന്റെ അടയാളങ്ങളും അതിനായി ശ്രമിക്കേണ്ടതിന്റെ ആവശ്യകതയും

﴿ قُلۡ إِن كُنتُمۡ تُحِبُّونَ ٱللَّهَ فَٱتَّبِعُونِي يُحۡبِبۡكُمُ ٱللَّهُ وَيَغۡفِرۡ لَكُمۡ ذُنُوبَكُمۡۚ وَٱللَّهُ غَفُورٞ رَّحِيمٞ ﴾. [٣١/٣]

‘‘(നബിയേ,) പറയുക: നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ. '' (3/31)

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُواْ مَن يَرۡتَدَّ مِنكُمۡ عَن دِينِهِۦ فَسَوۡفَ يَأۡتِي ٱللَّهُ بِقَوۡمٖ يُحِبُّهُمۡ وَيُحِبُّونَهُۥٓ أَذِلَّةٍ عَلَى ٱلۡمُؤۡمِنِينَ أَعِزَّةٍ عَلَى ٱلۡكَٰفِرِينَ يُجَٰهِدُونَ فِي سَبِيلِ ٱللَّهِ وَلَا يَخَافُونَ لَوۡمَةَ لَآئِمٖۚ ذَٰلِكَ فَضۡلُ ٱللَّهِ يُؤۡتِيهِ مَن يَشَآءُۚ وَٱللَّهُ وَٰسِعٌ عَلِيمٌ ﴾. [٥٤/٥]

"സത്യവിശ്വാസികളേ, നിങ്ങളിൽ ആരെങ്കിലും തന്റെ മതത്തിൽ നിന്ന് പിന്തിരിഞ്ഞ് കളയുന്ന പക്ഷം അല്ലാഹു ഇഷ്ടപ്പെടുന്നവരും, അല്ലാഹുവെ ഇഷ്ടപ്പെടുന്നവരുമായ മറ്റൊരു ജനവിഭാഗത്തെ അല്ലാഹു പകരം കൊണ്ട് വരുന്നതാണ്. അവർ വിശ്വാസികളോട് വിനയം കാണിക്കുന്നവരും, സത്യനിഷേധികളോട് പ്രതാപം പ്രകടിപ്പിക്കുന്നവരുമായിരിക്കും. അവർ അല്ലാഹുവിന്റെ മാർഗത്തിൽ

സമരത്തിൽ ഏർപെടും. ഒരു ആക്ഷേപകന്റെ ആക്ഷേപവും അവർ ഭയപ്പെടുകയില്ല. അത് അല്ലാഹുവിന്റെ അനുഗ്രഹമത്രെ. അവൻ ഉദ്ദേശിക്കുന്നവർക്ക് അത് നൽകുന്നു. അല്ലാഹു വിപുലമായ കഴിവുള്ളവനും സർവ്വജ്ഞനുമത്രെ. " (5/54)

249. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹു ഒര ടിമയെ ഇഷ്ടപ്പെട്ടാൽ ജിബ്രീലിനെ വിളിച്ചറിയിക്കും: തീർച്ചയായും അല്ലാഹു ഇന്നയാളെ ഇഷ്ടപ്പെടുന്നു. അതിനാൽ നീയും അയാളെ ഇഷ്ടപ്പെടുക. അപ്പോൾ ജിബ്രീൽ അയാളെ ഇഷ്ടപ്പെടുകയും ആകാ ശലോകത്തുള്ളവരോടായി വിളിച്ച് പറയുകയും ചെയ്യും. അല്ലാഹു ഇന്ന യാളെ ഇഷ്ടപ്പെടുന്നു. നിങ്ങളും ഇഷ്ടപ്പെടുവിൻ. അപ്പോൾ ആകാശ ലോകത്തുള്ളവരെല്ലാം അയാളെ ഇഷ്ടപ്പെടും പീന്നീട് ഭൂമി ലോകത്തും അയാൾക്ക് സ്വീകാര്യതയുണ്ടാക്കപ്പെടുന്നു. (മുത്തഫഖുൻ അലൈഹി)

250. ആയിശ ﷺ നിവേദനം: നബി ﷺ ഒരാളെ സേനാ നായകനാക്കി നിയോഗിച്ചു. അയാൾ അവരുമായി നമസ്കരിക്കുമ്പോഴെല്ലാം 'ഖുൽഹു വല്ലാഹു' എന്ന അദ്ധ്യായം എല്ലാ നമസ്കാരത്തിലും പാരായണത്തിലും ഉൾപ്പെടുത്തിയിരുന്നു. തിരിച്ചെത്തിയപ്പോൾ അവരെല്ലാം ഇക്കാര്യം പ്രവാചകന്റെ ശ്രദ്ധയിൽപെടുത്തി. പ്രവാചകൻ ﷺ പറഞ്ഞു: എന്തിനാണ് അങ്ങനെ ചെയ്യുന്നത് എന്ന് നിങ്ങൾ അദേഹത്തോട് ചോദിച്ചു നോക്കൂ. അവരദ്ദേഹത്തോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: പരമകാരുണ്യ കന്റെ വിശേഷണമാണ് ആ അദ്ധ്യായത്തിലുള്ളത്. അതിനാൽ ഞാനത് പാരായണം ചെയ്യാൻ ഇഷ്ടപ്പെടുന്നു. അതറിഞ്ഞ നബി(സ) പറഞ്ഞു: എന്നാൽ അല്ലാഹു അദ്ദേഹത്തെയും ഇഷ്ടപ്പെടുന്നു എന്ന് നിങ്ങളദ്ദേ ഹത്തെ അറിയിക്കുക. ( മുത്തഫഖുൻ അലൈഹി)

# 48. സജ്ജനങ്ങളെയും ദുർബലരെയും പാവങ്ങളെയും ഉപദ്രവിക്കുന്നതിന് താക്കീത്.

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴾ [٥٨/٣٣]

''സത്യവിശ്വാസികളായ പുരുഷൻമാരെയും സ്ത്രീകളെയും അവർ (തെറ്റായ) യാതൊന്നും ചെയ്യാതിരിക്കെ ശല്യപ്പെടുത്തുന്നവരാരോ അവർ അപവാദവും പ്രത്യക്ഷമായ പാപവും പേറിയിരിക്കയാണ്.''( 33/58)

﴿ فَأَمَّا ٱلْيَتِيمَ فَلَا تَقْهَرْ ۝ وَأَمَّا ٱلسَّآئِلَ فَلَا تَنْهَرْ ۝ ﴾ [٩٣/١٠،٩]

''എന്നിരിക്കെ അനാഥയെ നീ അടിച്ചമർത്തരുത് ചോദിച്ച് വരുന്നവനെ നീ വിരട്ടി വിടുകയും ചെയ്യരുത്. '' (93/9-10)

251. ജുൻദുദ്ദബ്നു അബ്ദുല്ലാ‎ﷺ നിവേദനം: നബി ﷺ പറഞ്ഞു: ആരെങ്കിലും സുബഹി നമസ്കരിച്ചാൽ അവൻ അല്ലാഹുവിന്റെ സംരക്ഷണത്തിലായിരിക്കും തന്റെ ബാധ്യതയുടെ കാര്യത്തിൽ അല്ലാഹു നിങ്ങളെ പിടികൂടാൻ ഇടയാകരുത്. തിർച്ചയായും ആരുടെയെങ്കിലും ബാധ്യതയെ അല്ലാഹു ചോദ്യം ചെയ്താൽ അവനെ പിടികൂടി നരകത്തിലേക്ക് മുഖം കുത്തി എറിയുന്നതാണ്. (മുസ്‌ലിം)

# 49. ജനങ്ങളുടെ ബാഹ്യമായ കാര്യങ്ങളനുസരിച്ച് വിധിക്കുക, രഹസ്യമായത് അല്ലാഹുവിലേക്ക് വിടുക.

﴿ فَإِن تَابُوا۟ وَأَقَامُوا۟ ٱلصَّلَوٰةَ وَءَاتَوُا۟ ٱلزَّكَوٰةَ فَخَلُّوا۟ سَبِيلَهُمْ ﴾ . [٩/٥]

''ഇനി അവർ പശ്ചാത്തപിക്കുകയും നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും സകാത്ത് നൽകുകയും ചെയ്യുന്ന പക്ഷം നിങ്ങൾ അവരുടെ വഴി ഒഴിവാക്കികൊടുക്കുക'' (9/5)

252 .ത്വാരിഖ്ബ്നു ഉശൈം ﷺ നിവേദനം: നബി ﷺ പറയുന്നത് ഞാൻ കേട്ടു. ഒരാൾ അല്ലാഹുവല്ലാത ആരാധനക്കർഹനില്ലെന്ന് പറയുകയും അല്ലാഹുവല്ലാതെ ആരാധിക്കപ്പെടുന്ന സകലതിനേയും നിഷേധിക്കുകയും ചെയ്താൽ അയാളുടെ സ്വത്തും രക്തവും അലംഘനീയമാണ്. അവന്റെ വിചാരണ അല്ലാഹുവിങ്കലാണ്. (മുസ്ലിം)

253. മിഖ്ദാദ്ബിൻ അസ്‌വദ് (റ) നിവേദനം: ഞാൻ നബി(സ) യോട് ചോദിച്ചു: പ്രവാചകരേ ഞാൻ സത്യനിഷേധികളിൽ പെട്ട ഒരാളുമായി യുദ്ധത്തിലേർപെട്ടപ്പോൾ എന്റെ ഒരു കൈ അവൻ വെട്ടിമുറിച്ചു. പിന്നീട് ഒരു വൃക്ഷത്തിൽ അഭയം പ്രാപിച്ചുകൊണ്ട് അയാൾ പറഞ്ഞു: ഞാൻ അല്ലാഹുവിന് കീഴ്പെട്ടുകൊണ്ട് മുസ്ലിമായിരിക്കുന്നു. അയാൾ ഇങ്ങനെ പറഞ്ഞതിന് ശേഷം എനിക്കയാളെ വധിക്കാൻ പാടുണ്ടോ? അപ്പോൾ അവിടുന്ന് പറഞ്ഞു. അയാളെ വധിക്കാൻ പാടില്ല. ഞാൻ വീണ്ടും ചോദിച്ചു. പ്രവാചകരെ എന്റെ ഒരു കയ്യിന് വെട്ടിയതിന് ശേഷമാണവൻ അങ്ങനെ പറഞ്ഞിട്ടുള്ളത്. അവിടുന്ന് പറഞ്ഞു: എന്നാലും നീ അവനെ വധിക്കാൻ പാടില്ല, നീ അവനെ വധിക്കുകയാണെങ്കിൽ

വധിക്കുന്നതിന് മുമ്പുള്ള നിന്റെ സ്ഥാനത്ത് അവനും, അവൻ ആ വാക്ക് പറയുന്നതിന്റെ മുമ്പുള്ള അവന്റെ സ്ഥാനത്ത് നീയും ആയിത്തീരുന്നതാണ്. (മുതഫഖുൻ അലൈഹി)

(നിന്റെ സ്ഥാനത്ത് അവനാകും എന്നാൽ ഇസ്ലാം സ്വീകരിച്ചതിനാൽ സുരക്ഷിതനായിത്തീരും എന്നും നീ അവന്റെ സ്ഥാനത്താകും എന്നാൽ അവന്റെ അവകാശികൾക്ക് പ്രതിക്രിയ എടുക്കാവുന്ന വിധം രക്തം ചിന്തപ്പെട്ടേക്കുമെന്നുമാണ് അല്ലാതെ അവന്റെ കുഫ്റിന്റെ സ്ഥാനത്ത് നീ ആകുമെന്നല്ല.)

254 അബ്ദുല്ലാഹ് ഇബ്നു ഉത്ബ(റ) നിവേദനം: ഉമർ(റ) ഇങ്ങനെ പറയുന്നത് ഞാൻ കേട്ടു: നബി(സ)യുടെ കാലത്ത് വഹ്യിന്റെ അടിസ്ഥാനത്തിൽ ചിലരെ പിടികൂടാൻ കഴിയുമായിരുന്നു. എന്നാൽ ഇന്ന് വഹ്യ് നിലച്ചിരിക്കുന്നു. നിങ്ങളുടെ ബാഹ്യമായ നടപടിയനുസരിച്ചാണ് ഇന്ന് നാം നിങ്ങളെ പിടികൂടുക, ആരാണോ നമ്മോട് നന്മ പ്രകടിപ്പിക്കുന്നത് അവനെ നാം വിശ്വാസത്തിലെടുക്കുകയും നമ്മോടടുപ്പിക്കുകയും ചെയ്യും. അവന്റെ രഹസ്യങ്ങൾ അല്ലാഹു വിചാരണ നടത്തുക അത് നമ്മുടെ ചുമതലയല്ല. ആരാണോ നമ്മോട് തിന്മ പ്രകടിപ്പിക്കുന്നത് അവനെ നാം വിശ്വാസത്തിലെടുക്കുകയോ സത്യപ്പെടുത്തുകയോ ഇല്ല. അവന്റെ രഹസ്യം എത്ര നല്ലതാണെന്ന് അവൻ പറഞ്ഞാലും ശരി. (ബുഖാരി)

# 50. അല്ലാഹുവിനെ ഭയപ്പെടുക

﴿ وَإِيَّـٰىَ فَٱرۡهَبُونِ ﴾.[٢/٤٠]

''എന്നെ മാത്രമേ നിങ്ങൾ ഭയപ്പെടാവൂ.'' (2/40)

﴿ إِنَّ بَطۡشَ رَبِّكَ لَشَدِيدٌ ﴿١٢﴾ ﴾.[٨٥/١٢]

''തീർച്ചയായും നിന്റെ രക്ഷിതാവിന്റെ പിടുത്തം കഠിനമായത് തന്നെയാകുന്നു.'' (85/12)

﴿ وَكَذَٰلِكَ أَخۡذُ رَبِّكَ إِذَآ أَخَذَ ٱلۡقُرَىٰ وَهِىَ ظَـٰلِمَةٌ ۚ إِنَّ أَخۡذَهُۥۤ أَلِيمٌ شَدِيدٌ ﴿١٠٢﴾ إِنَّ فِى ذَٰلِكَ لَأَيَةً لِّمَنۡ خَافَ عَذَابَ ٱلۡأَخِرَةِ ۚ ذَٰلِكَ يَوۡمٌ مَّجۡمُوعٌ لَّهُ ٱلنَّاسُ وَذَٰلِكَ يَوۡمٌ مَّشۡهُودٌ ﴿١٠٣﴾ وَمَا نُؤَخِّرُهُۥۤ إِلَّا لِأَجَلٍ مَّعۡدُودٍ ﴿١٠٤﴾ يَوۡمَ يَأۡتِ لَا تَكَلَّمُ نَفۡسٌ إِلَّا بِإِذۡنِهِۦ ۚ فَمِنۡهُمۡ شَقِىٌّ وَسَعِيدٌ ﴿١٠٥﴾ فَأَمَّا ٱلَّذِينَ شَقُوا۟ فَفِى ٱلنَّارِ لَهُمۡ فِيهَا زَفِيرٌ وَشَهِيقٌ ﴿١٠٦﴾ ﴾.[١١/١٠٢-١٠٦]

''വിവിധ രാജ്യക്കാർ അക്രമികളായിരിക്കെ അവരെ പിടികൂടി ശിക്ഷിക്കുമ്പോൾ നിന്റെ രക്ഷിതാവിന്റെ പിടുത്തം അപ്രകാരമാകുന്നു. തീർച്ചയായും അവന്റെ പിടുത്തം വേദനയേറിയതും കഠിനമായതുമാണ്. പരലോകശിക്ഷയെ ഭയപ്പെടുന്നവർക്ക് തീർച്ചയായും അതിൽ ദൃഷ്ടാന്തമുണ്ട്. സർവ്വ മനുഷ്യരും സമ്മേളിപ്പിക്കപ്പെടുന്ന ഒരു ദിവസമാണത്. (സർവ്വരുടെയും) സാന്നിദ്ധ്യമുണ്ടാകുന്ന ഒരു ദിവസമാകുന്നു അത്. നിർണിതമായ ഒരു അവധിവരെ മാത്രമാണ് നാമത് നീട്ടിവെക്കുന്നത്. ആ അവധി വന്നെത്തുന്ന ദിവസം യാതൊരാളും അവന്റെ (അല്ലാഹുവിന്റെ) അനുമതിയോടെയല്ലാതെ സംസാരിക്കുകയില്ല. അപ്പോൾ അവരുടെ കൂട്ടത്തിൽ നിർഭാഗ്യവാനും

സൗഭാഗ്യവാനുമുണ്ടാകും. എന്നാൽ നിർഭാഗ്യമടഞ്ഞവരാകട്ടെ അവർ നരകത്തിലായിരിക്കും. അവർക്കവിടെ നെടുവീർപ്പും തേങ്ങിക്കരച്ചിലുമാണുണ്ടായിരിക്കുക.'' (11/102106)

﴿ وَيُحَذِّرُكُمُ ٱللَّهُ نَفْسَهُۥ ﴾. [٢٨/٣]

''അല്ലാഹു അവനെപ്പറ്റി നിങ്ങൾക്ക് താക്കീത് നൽകുന്നു.'' (3/28)

﴿ يَوْمَ يَفِرُّ ٱلْمَرْءُ مِنْ أَخِيهِ ﴿٣٤﴾ وَأُمِّهِۦ وَأَبِيهِ ﴿٣٥﴾ وَصَـٰحِبَتِهِۦ وَبَنِيهِ ﴿٣٦﴾ لِكُلِّ ٱمْرِئٍ مِّنْهُمْ يَوْمَئِذٍ شَأْنٌ يُغْنِيهِ ﴿٣٧﴾ ﴾. [٨٠/٣٤-٣٧]

''അതായത് മനുഷ്യൻ തന്റെ സഹോദരനെ വിട്ട് ഓടിപ്പോകുന്ന ദിവസം. തന്റെ മാതാവിനെയും പിതാവിനെയും. തന്റെ ഭാര്യയെയും മക്കളെയും. അവരിൽപ്പെട്ട ഓരോ മനുഷ്യനും തനിക്ക് മതിയാവുന്നത്ര (ചിന്താ) വിഷയം അന്ന് ഉണ്ടായിരിക്കും.'' (80/34 37)

﴿ يَـٰٓأَيُّهَا ٱلنَّاسُ ٱتَّقُوا۟ رَبَّكُمْ ۚ إِنَّ زَلْزَلَةَ ٱلسَّاعَةِ شَىْءٌ عَظِيمٌ ﴿١﴾ يَوْمَ تَرَوْنَهَا تَذْهَلُ كُلُّ مُرْضِعَةٍ عَمَّآ أَرْضَعَتْ وَتَضَعُ كُلُّ ذَاتِ حَمْلٍ حَمْلَهَا وَتَرَى ٱلنَّاسَ سُكَـٰرَىٰ وَمَا هُم بِسُكَـٰرَىٰ وَلَـٰكِنَّ عَذَابَ ٱللَّهِ شَدِيدٌ ﴿٢﴾ ﴾. [٢٢/١-٢]

''മനുഷ്യരേ, നിങ്ങൾ നിങ്ങളുടെ രക്ഷിതാവിനെ സൂക്ഷിക്കുക, തീർച്ചയായും ആ അന്ത്യസമയത്തെ പ്രകമ്പനം ഭയങ്കരമായ ഒരു കാര്യം തന്നെയാകുന്നു.

നിങ്ങൾ അത് കാണുന്ന ദിവസം ഏതൊരു മുലകൊടുക്കുന്ന മാതാവും താൻ മുലയൂട്ടുന്ന കുഞ്ഞിനെപ്പറ്റി അശ്രദ്ധയിലായിപ്പോകും. ഗർഭവതിയായ ഏതൊരു സ്ത്രീയും തന്റെ ഗർഭത്തിലുള്ളത് പ്രസവിച്ചു

പോകുകയും ചെയ്യും. ജനങ്ങളെ മത്തുപിടിച്ചവരായി നിനക്ക് കാണുകയും ചെയ്യാം. (യഥാർത്ഥത്തിൽ) അവർ ലഹരി ബാധിച്ചവരല്ല. പക്ഷെ, അല്ലാഹുവിന്റെ ശിക്ഷ കഠിനമാകുന്നു.'' (22/12)

﴿ وَلِمَنْ خَافَ مَقَامَ رَبِّهِۦ جَنَّتَانِ ﴾ [٤٦/٥٥]

" തന്റെ രക്ഷിതാവിന്റെ സന്നിധിയെ ഭയപ്പെട്ടവന്ന് രണ്ട് സ്വർഗത്തോപ്പുകളുണ്ട്.'' (55/46)

﴿ وَأَقْبَلَ بَعْضُهُمْ عَلَىٰ بَعْضٍ يَتَسَآءَلُونَ ﴿٢٥﴾ قَالُوٓا۟ إِنَّا كُنَّا قَبْلُ فِىٓ أَهْلِنَا مُشْفِقِينَ ﴿٢٦﴾ فَمَنَّ ٱللَّهُ عَلَيْنَا وَوَقَىٰنَا عَذَابَ ٱلسَّمُومِ ﴿٢٧﴾ إِنَّا كُنَّا مِن قَبْلُ نَدْعُوهُ ۖ إِنَّهُۥ هُوَ ٱلْبَرُّ ٱلرَّحِيمُ ﴿٢٨﴾ ﴾ . [٢٥/٥٢ ـ ٢٨]،

'' പരസ്പരം പലതും ചോദിച്ചു കൊണ്ട് അവരിൽ ചിലർ ചിലരെ അഭിമുഖീകരിക്കും.

അവർ പറയും: തീർച്ചയായും നാം മുമ്പ് നമ്മുടെ കുടുംബത്തിലായിരിക്കുമ്പോൾ ഭയഭക്തിയുള്ളവരായിരുന്നു

അതിനാൽ അല്ലാഹു നമുക്ക് അനുഗ്രഹം നൽകുകയും, രോമകൂപങ്ങളിൽ തുളച്ചു കയറുന്ന നരകാഗ്നിയുടെ ശിക്ഷയിൽ നിന്ന് അവൻ നമ്മെ കാത്തുരക്ഷിക്കുകയും ചെയ്തു.

തീർച്ചയായും നാം മുമ്പേ അവനോട് പ്രാർത്ഥിക്കുന്നവരായിരുന്നു. തീർച്ചയായും അവൻ തന്നെയാകുന്നു ഔദാര്യവാനും കരുണാനിധിയും.'' (52/25 28)

255 നുഅ്മാനു ബശീർ(റ) നിവേദനം, നബി(സ) ഇങ്ങനെ പറയുന്നത് ഞാൻ കേട്ടു: അന്ത്യനാളിൽ ഏറ്റവും ലഘുവായ നരകശിക്ഷ

അനുഭവിക്കുന്നവൻ തന്റെ ഇരു പാദങ്ങൾക്കുമടിയിലായി തീക്കനൽ വെക്കപ്പെട്ടതിനാൽ മസ്തിഷ്കം ഉരുകി ഒലിച്ചുകൊണ്ടിരിക്കുന്നവനായിരിക്കും. തന്നെക്കാൾ കഠിനശിക്ഷ അനുഭവിക്കുന്നവൻ മറ്റാരുമില്ലെന്നാണ് അയാൾ ധരിക്കുക, യഥാർത്ഥത്തിൽ നരകത്തിൽ ഏറ്റവും ലഘുവായ ശിക്ഷയനുഭവിക്കുന്നവനുമായിരിക്കും അയാൾ. (മുതഫഖുൻ അലൈഹി)

256 ഇബ്നു ഉമർ(റ) നിവേദനം നബി(സ) പറഞ്ഞു: അന്ത്യനാളിൽ ജനങ്ങളെല്ലാം സർവ്വലോകരക്ഷിതാവിന്റെ മുമ്പിൽ നിൽക്കുമ്പോൾ അവരിൽ ചിലരുടെ ചെവികളുടെ പകുതിയോളം വിയർപ്പിൽ മുങ്ങിയിട്ടുണ്ടാകും. (മുതഫഖുൻ അലൈഹി)

257 അനസ്(റ) നിവേദനം നബി(സ) ഒരിക്കൽ ഞങ്ങളോട് ഒരു പ്രസംഗം നടത്തുകയുണ്ടായി. അതുപോലൊരു പ്രസംഗം ഞാൻ കേട്ടിട്ടേയില്ല. അവിടുന്ന് പറഞ്ഞു: ഞാൻ അറിയുന്നതെല്ലാം നിങ്ങളും അറിയുകയാണെങ്കിൽ വളരെകുറച്ച് മാത്രം നിങ്ങൾ ചിരിക്കുകയും ധാരാളം കരയുകയും ചെയ്യുമായിരുന്നു. അതു കേട്ടപ്പോൾ പ്രവാചകന്റെ അനുചരന്മാർ കരഞ്ഞുകൊണ്ട് അവരുടെ മുഖങ്ങൾ മറച്ചുപിടിച്ചു. (മുതഫഖുൻ അലൈഹി)

258 അബുബറസ(റ) നിവേദനം: നബി(സ) പറഞ്ഞു: തന്റെ ആയുസ് എന്തിനുവേണ്ടി നശിപ്പിച്ചു, തന്റെ അറിവ് കൊണ്ട് എന്തെല്ലാം പ്രവർത്തിച്ചു തന്റെ സമ്പത്ത് എവിടെനിന്നെല്ലാം സമ്പാദിച്ചു ഏതെല്ലാം കാര്യങ്ങളിൽ വിനിയോഗിച്ചു തന്റെ ശരീരം എന്തിനുവേണ്ടിവിനിയോഗിച്ചുഎന്നിങ്ങനെ ചോദ്യം ചെയ്യപ്പെടാതെ അന്ത്യനാളിൽ ഒരടിമക്കും തന്റെ കാലെടുത്തുവെക്കാനാവില്ല. (തുർമുദി ഹസനും സ്വഹീഹുമാണെന്ന് പറയുകയും ചെയ്തു)

259 അബൂ ഹുറൈറ(റ) നബി(സ) പറഞ്ഞു: ഭയാശങ്കയുളളവൻ രാത്രിതന്നെ പുറപ്പെടും രാത്രി തന്നെ യാത്ര തിരിച്ചവൻ തന്റെ ഭവനത്തിൽ എത്തിച്ചേരും അറിയുക അല്ലാഹുവിന്റെ ചരക്ക് വിലകൂടിയതാണ്. അറിയുക അല്ലാഹുവിന്റെ ചരക്ക് സ്വർഗമാണ്. (തിർമുദി തരക്കേടില്ലന്ന് പറഞ്ഞു)

260 ആയിശാ(റ) നബി(സ) പറയുന്നത് ഞാൻ കേട്ടു: അന്ത്യനാളിൽ ജനങ്ങൾ വിവസ്ത്രരും നഗ്നപാദരും ചേലാകർമ്മം ചെയ്യാത്തവരുമായി ഹാജരാക്കപ്പെടും ഞാൻ ചോദിച്ചു: പ്രവാചകരേ സ്ത്രീപുരുഷന്മാർ ഒരുമിച്ചാകുമ്പോൾ അവർ പരസ്പരം നോക്കുകയില്ലേ? അവിടുന്നു പറഞ്ഞു: ആയിശാ, അതിനെക്കാളെല്ലാം ഗൗരവമേറിയ പ്രശ്നങ്ങൾ അവരെ അലട്ടികൊണ്ടിരിക്കുകയായിരിക്കും.

മറ്റൊരു റിപ്പോർട്ടിൽ പരസ്പരം നോക്കുന്നതിനെക്കാൾ ഗൗരവമേറിയ കാര്യങ്ങളാണ് ഗൗനിക്കുക. (മുതഫഖുൻ അലൈഹി)

(91 ാം നമ്പർ നോക്കുക)

## 51. അല്ലാഹുവിലുളള പ്രത്യാശ.

﴿ قُلْ يَـٰعِبَادِىَ ٱلَّذِينَ أَسْرَفُوا۟ عَلَىٰٓ أَنفُسِهِمْ لَا تَقْنَطُوا۟ مِن رَّحْمَةِ ٱللَّهِ ۚ إِنَّ ٱللَّهَ يَغْفِرُ ٱلذُّنُوبَ جَمِيعًا ۚ إِنَّهُۥ هُوَ ٱلْغَفُورُ ٱلرَّحِيمُ ﴿٥٣﴾ ﴾. [٥٣/٣٩]

''പറയുക: സ്വന്തം ആത്മാക്കളോട് അതിക്രമം പ്രവർത്തിച്ച് പോയ എന്റെ ദാസൻമാരേ, അല്ലാഹുവിന്റെ കാരുണ്യത്തെപ്പറ്റി നിങ്ങൾ നിരാശപ്പെടരുത്. തീർച്ചയായും അല്ലാഹു പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. തീർച്ചയായും അവൻ തന്നെയാകുന്നു ഏറെ പൊറുക്കുന്നവനും കരുണാനിധിയും.'' (39/53)

﴿ وَهَلۡ نُجَٰزِيٓ إِلَّا ٱلۡكَفُورَ ﴾.[١٧/٣٤]

''കടുത്ത നന്ദികേട് കാണിക്കുന്നവന്റെ നേരെയല്ലാതെ നാം ശിക്ഷാനടപടി എടുക്കുമോ? '' (34/17)

﴿ إِنَّا قَدۡ أُوحِيَ إِلَيۡنَآ أَنَّ ٱلۡعَذَابَ عَلَىٰ مَن كَذَّبَ وَتَوَلَّىٰ ﴾ .[٤٨/٢٠]

'' നിഷേധിച്ച് തള്ളുകയും പിൻമാറിക്കളയുകയും ചെയ്തവർക്കാണ് ശിക്ഷയുള്ളതെന്ന് തീർച്ചയായും ഞങ്ങൾക്ക് ബോധനം നൽകപ്പെട്ടിരിക്കുന്നു.'' (20/48)

﴿ وَرَحۡمَتِي وَسِعَتۡ كُلَّ شَيۡءٖۚ ﴾.[١٥٦/٧]

'' എന്റെ കാരുണ്യമാകട്ടെ സർവ്വ വസ്തുക്കളെയും ഉൾകൊള്ളുന്നതായിരിക്കും.'' (7/156)

261. ഉബാദത്ബിൻ സ്വാമിത്(റ) നിവേദനം നബി(സ) അല്ലാഹുവല്ലാതെ ആരാധനക്കർഹനില്ലെന്നും അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണെന്നും മുഹമ്മദ് അവന്റെ ദാസനും ദൂതനുമാണെന്നും ഈസായും അവന്റെ ദാസനും ദൂതനുമാണെന്നും മർയമിലേക്ക് അവൻ ഇട്ടുകൊടുത്ത അവന്റെ വചനവും ആത്മാവും ആണെന്നും സ്വർഗവും നരകവും യാദാർത്ഥ്യമാണെന്നും ആരെങ്കിലും സാക്ഷ്യം വഹിക്കുകയാണെങ്കിൽ അവന്റെ പ്രവർത്തനത്തിനനുസരിച്ച് തീർച്ചയായും അവന് സ്വർഗത്തിൽ ഇടം നൽകപ്പെടും. (മുതഫഖുൻ അലൈഹി)

262 അബൂദർ(റ) നിവേദനം നബി(സ) പറഞ്ഞു: അല്ലാഹു പറയുന്നു: ആരെങ്കിലും ഒരു നന്മ പ്രവർത്തിച്ചാൽ പത്തിരട്ടിയോ അതിൽ കൂടുതലോ അതിന് പ്രതിഫലം നൽകപ്പെടും ആരെങ്കിലും ഒരു തിന്മ പ്രവർത്തിച്ചാൽ തതുല്ല്യമായ ശിക്ഷയോ അതല്ലെങ്കിൽ ഞാൻ പൊറു

ത്തുകൊടുക്കുകയോ ചെയ്യും. ഒരാൾ എന്നിലേക്ക് ഒരുചാൺ അട ുത്താൽ ഞാൻ അവനിലേക്ക് ഒരു മുഴം അടുക്കുകയും, ഒരാൾ എന്നി ലേക്ക് ഒരുമുഴം അടുത്താൽ ഞാൻ അവന്റെ അടുക്കലേക്ക് ഒരു മാറ് അടുക്കും, ഒരാൾ എന്നിലേക്ക് നടന്നെത്തിയാൽ ഞാൻ അവനിലേക്ക് ഓടിയെത്തും ഭൂഗോളം നിറയെ പാപവുമായി എന്നെ ഒരാൾ സമീപി ച്ചാൽ അയാൾ ശിർക്ക് ചെയ്തിട്ടില്ലെങ്കിൽ അത്രതന്നെ പാപമോചനവു മായി ഞാൻ അയാളെയും സമീപിക്കും. (മുസ്‌ലിം)

263 അനസ്(റ) നിവേദനം: നബി(സ) യുടെ പുറകിൽ ഒട്ടകപ്പുറ ത്തായി സഞ്ചരിച്ചിരുന്ന മുആദിനെ നബി(സ) വിളിച്ചു: മുആദേ, അദ്ദേഹം പറഞ്ഞു: ഞാനിതാ അങ്ങയുടെ വിളിക്കുത്തരം നൽകിയിരി ക്കുന്നു. വീണ്ടും അവിടുന്ന് വിളിച്ചു: മുആദേ, അദ്ദേഹം പറഞ്ഞു ഞാനിതാ അങ്ങയുടെ വിളിക്കുത്തരം നൽകിയിരിക്കുന്നു. വീണ്ടും അവിടുന്ന് വിളിച്ചു: മുആദേ, അദ്ദേഹം പറഞ്ഞു: ഞാനിതാ അങ്ങയുടെ വിളിക്കുത്തരം നൽകിയിരിക്കുന്നു. ഇങ്ങനെ മൂന്ന് പ്രാവശ്യം നബി(സ) ആവർത്തിച്ചു, എന്നിട്ട് ഇങ്ങനെ പറഞ്ഞു:

ഏതൊരു ദാസനും അല്ലാഹു അല്ലാതെ ആരാധനക്കർഹനി ല്ലെന്നും മുഹമ്മദ് അവന്റെ ദാസനും ദൂതനുമാണെന്നും ഹൃദയ ത്തിൽനിന്നും, ആത്മാർത്ഥമായി സാക്ഷ്യം വഹിക്കുകയാണെങ്കിൽ തീർച്ചയായും അയാളെ സ്വർഗത്തിൽ പ്രവേശിപ്പിക്കാതിരിക്കില്ല. മുആദ്( റ) പറഞ്ഞു: എങ്കിൽ ഞാനിത് ജനങ്ങളോട് പറയട്ടെ, അവർക്ക് സന്തോ ഷമുണ്ടാകുമല്ലോ? അവിടുന്ന് പറഞ്ഞു: അവരോട് അത് പറഞ്ഞാൽ അത് മാത്രം അവലംബമാക്കിയേക്കും. (അറിവ് മറച്ച് വെച്ചാൽ കുറ്റമാകു മോ) എന്ന കുറ്റമനസ്സോടെയാണ് മരണ സന്ദർഭത്തിൽ മുആദ്(റ) ഇത് പറഞ്ഞത്. (മുതഫഖുൻ അലൈഹി)

264 ഇത്ബാനിബിൻ മാലിക് (റ) നിവേദനം ചെയ്ത സുദീർഘ മായ ഹദീസിൽനിന്ന്,

അപ്പോൾ ഒരുവൻ ചോദിച്ചു മാലികിന് എന്തുപറ്റി? അവനെ കാണുന്നില്ലല്ലോ. മറ്റൊരാൾ മറുപടി നൽകി: അവൻ അല്ലാഹുവിനെയും റസൂലിനെയും സ്നേഹിക്കാത്ത മുനാഫിഖാണ്. അത്കേട്ട നബി(സ) അരുളി: നീ അങ്ങനെ പറയരുത്, അയാൾ അല്ലാഹുവിന്റെ പ്രതിഫലമാ ഗ്രഹിച്ച് 'ലാഇലാഹഇല്ലല്ലാഹ്' പറഞ്ഞത് നീ കേട്ടിട്ടില്ലേ?

ആ മനുഷ്യൻ പറഞ്ഞു: അല്ലാഹുവിനും റസൂലിനുമാണ് അത് ഏറ്റവും അറിയുക. എന്നാൽ അയാൾ കപടവിശ്വാസികളെ സ്നേഹിക്കു ന്നതും അവരോട് സംസാരിക്കുന്നതുമാണ് ഞങ്ങൾ കാണുന്നത്. തദവ സരത്തിൽ നബി(സ) പറഞ്ഞു: അല്ലാഹുവിന്റെ പ്രതിഫലമാഗ്രഹിച്ചു കൊണ്ട് അവനല്ലാതെ ആരാധനക്കർഹനില്ലെന്ന് ഏറ്റുപറഞ്ഞവന് നരകം അല്ലാഹു നിഷിദ്ധമാക്കിയിരിക്കുന്നു. (മുതഫഖുൻ അലൈഹി)

265 ഉമർ ഖത്വാബ്(റ) നിവേദനം: ഒരിക്കൽ പ്രവാചകന്റെ മുമ്പിൽ കുറെ യുദ്ധത്തടവുകാരെ ഹാജരാക്കപ്പെട്ടു. അവരിൽ ഒരു സ്ത്രീ ഓടിനടക്കുന്നതായും പിന്നീട് അവരുടെ കുഞ്ഞിനെ കണ്ടെത്തിയ പ്പോൾ വാരിയെടുക്കുകയും മാറോടണക്കുകയും ചെയ്യുന്നതായി കണ്ടു. അപ്പോൾ നബി(സ)ചോദിച്ചു: ഈ സ്ത്രീ അവളുടെ കുഞ്ഞിനെ തീയി ലേക്ക് എറിയുമെന്ന് നിങ്ങൾ കരുതുന്നുണ്ടോ? ഞങ്ങൾ പറഞ്ഞു: ഇല്ല അല്ലാഹു തന്നെ സത്യം. അപ്പോൾ അവിടുന്ന് പറഞ്ഞു: എന്നാൽ ഈ സ്ത്രീക്ക് തന്റെ കുഞ്ഞിനോടുള്ളതിനേക്കാൾ അല്ലാഹു തന്റെ ദാസൻമാ രോട് കാരുണ്യമുള്ളവനാണ്. (മുതഫഖുൻ അലൈഹി)

266 അബൂ ഹുറൈറ(റ) നിവേദനം, നബി(സ) പറഞ്ഞു: അല്ലാഹു സൃഷ്ടികളെയെല്ലാം സൃഷ്ടിച്ചപ്പോൾ ഒരു രേഖയിൽ എഴുതി അർശിനു മുകളിൽ തന്റെയടുക്കൽ സൂക്ഷിച്ചുവെച്ചിട്ടുണ്ട്: എന്റെ കാരുണ്യം

തീർച്ചയായും എന്റെ കോപത്തെ അതിജയിക്കുന്നതാണ്. മറ്റൊരു റിപ്പോർട്ടിലുളളത് എന്റെ കോപത്തെ അത് മുൻകടക്കുന്നതാണ് എന്നാണ്. (മുതഫഖുൻ അലൈഹി)

267 അദ്ദേഹത്തിൽ നിന്ന് നിവേദനം, നബി(സ) പറഞ്ഞു: എന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നെ സത്യം, നിങ്ങൾ പാപം ചെയ്യുന്നില്ലെങ്കിൽ നിങ്ങളെ അല്ലാഹു തുടച്ചു നീക്കുകയും എന്നിട്ട് പാപം ചെയ്യുകയും ഉടനെ അല്ലാഹുവിനോട് പൊറുക്കലിനെ തേടുകയും ചെയ്യുന്ന മറ്റൊരു വിഭാഗത്തെ അല്ലാഹു ഇവിടെ കൊണ്ടുവരികയും അവർക്ക് പൊറുത്തുകൊടുക്കുകയും ചെയ്യും (മുസ്‌ലിം)

268 ജാബിർ(റ) നിവേദനം, നബി(സ) പറഞ്ഞു: അഞ്ച് നേരത്തെ നമസ്കാരങ്ങളുടെ ഉദാഹരണം, നിങ്ങളിലൊരാളുടെ വീടിനു മുമ്പിലൂടെ ഒഴുകിക്കൊണ്ടിരിക്കുന്ന നദിയിൽ ദിനേന അഞ്ചു തവണ കുളിക്കുന്നത് പോലെയാണ്. (മുസ്‌ലിം)

269 ഇബ്നുഅബ്ബാസ്(റ) നിവേദനം, നബി(സ) പറയുന്നത് ഞാൻ കേട്ടു: മുസ്‌ലിമായ ഒരു മനുഷ്യൻ മരിക്കുകയും അല്ലാഹുവിൽ യാതൊന്നും പങ്കുചേർക്കാത്ത നാൽപത് മുസ്‌ലിംകൾ അയാളുടെ ജനാസ നമസ്കരിക്കുകയുമാണെങ്കിൽ അയാളുടെ കാര്യത്തിൽ അല്ലാഹു അവരുടെ ശുപാർശ സ്വീകരിക്കാതിരിക്കില്ല. (മുസ്‌ലിം)

270 ഇബ്നു ഉമർ(റ) നിവേദനം, നബി(സ) പറയുന്നത് ഞാൻ കേട്ടു: അന്ത്യനാളിൽ സത്യവിശ്വാസിയെ തന്റെ രക്ഷിതാവിനോട് ഏറ്റവും അടുപ്പിക്കുന്നു. അങ്ങനെ അല്ലാഹു തന്റെ തണൽ കൊണ്ട് അവനെ മറക്കുന്നു. എന്നിട്ട് അവന്റെ പാപങ്ങൾ ഓരോന്നായി വിശദമാക്കപ്പെടുന്നു. അല്ലാഹു ചോദിക്കും: ഇന്നയിന്ന പാപം നീ ഓർക്കുന്നുണ്ടോ? അവൻ പറയും: നാഥാ ഞാൻ ഓർക്കുന്നുണ്ട്. അല്ലാഹു പറയും: ദുനിയാവിൽ വെച്ച് ഞാൻ അതെല്ലാം മറച്ചുവെച്ചിരുന്നു. ഇന്ന്

ഞാനതെല്ലാം നിനക്ക് പൊറുത്ത് തന്നിരിക്കുന്നു. എന്നിട്ട് അവന്റെ നന്മ യുടെ രേഖ നൽകപ്പെടുന്നതാണ്. (മുതഫഖുൻ അലൈഹി)

271 ഇബ്നു മസ്ഊദ്(റ) നിവേദനം, ഒരിക്കൽ ഒരു മനുഷ്യൻ ഒരു സ്ത്രീയെ ചുമ്പിച്ചുപോയി. ഉടനെ അദ്ദേഹം പ്രവാചകന്റെ സന്നിധിയിൽ വന്നുകൊണ്ട് സംഭവം ഉണർത്തി. തദവസരത്തിൽ അല്ലാഹു ഈ ആയത്ത് അവതരിപ്പിച്ചു.

﴿ وَأَقِمِ ٱلصَّلَوٰةَ طَرَفَيِ ٱلنَّهَارِ وَزُلَفًا مِّنَ ٱلَّيْلِ ۚ إِنَّ ٱلْحَسَنَٰتِ يُذْهِبْنَ ٱلسَّيِّـَٔاتِ ۚ ﴾،

''പകലിന്റെ രണ്ടറ്റങ്ങളിലും, രാത്രിയിലെ ആദ്യയാമങ്ങളിലും നീ നമസ്കാരം മുറപോലെ നിർവഹിക്കുക. തീർച്ചയായും സൽകർമ്മങ്ങൾ ദുഷ്കർമ്മങ്ങളെ നീക്കികളയുന്നതാണ്.'' (11/114)

അദ്ദേഹം ചോദിച്ചു പ്രവാചകരെ, ഇത് എനിക്ക് മാത്രം പ്രത്യേക മായതാണോ? അവിടുന്ന് അരുളി: എന്റെ ഉമ്മത്തിന് മുഴുവനുമുളളതാ ണ്. (മുതഫഖുൻ അലൈഹി)

272 അബൂ മൂസാ(റ) നിവേദനം, നബി(സ) പറഞ്ഞു: തീർച്ച യായും പകലിൽ പാപം ചെയ്തവന്റെ പശ്ചാതാപം സ്വീകരിക്കുന്നതിന് അല്ലാഹു രാത്രി തന്റെ കരങ്ങൾ നീട്ടുന്നു. രാത്രിയിൽ പാപം ചെയ്ത വന്റെ പശ്ചാതാപം സ്വീകരിക്കാനായി പകലിലും അവൻ കൈ നീട്ടുന്നു. സൂര്യൻ പടിഞ്ഞാറിൽ നിന്ന് ഉദിക്കുന്നത് വരെ ഈ നില തുടരുന്നതാ ണ്. (മുസ്ലിം)

(92 ാം നമ്പറും നോക്കുക)

# 52. അല്ലാഹുവിൽ പ്രതീക്ഷയർപ്പിക്കുന്നതിന്റെ ശ്രേഷ്ഠത

സദ്വൃത്തനായ ഒരു ദാസന്റെ പ്രസ്താവനയായി അല്ലാഹു പറയുന്നു:

﴿ وَأُفَوِّضُ أَمْرِيٓ إِلَى ٱللَّهِۚ إِنَّ ٱللَّهَ بَصِيرُۢ بِٱلْعِبَادِ ۝٤٤ فَوَقَىٰهُ ٱللَّهُ سَيِّـَٔاتِ مَا مَكَرُواْۖ ﴾. [٤٠/٤٤ـ٤٥]

'' എന്റെ കാര്യം ഞാൻ അല്ലാഹുവിങ്കലേക്ക് ഏൽപിച്ച് വിടുന്നു. തീർച്ചയായും അല്ലാഹു ദാസൻമാരെപ്പറ്റി കണ്ടറിയുന്നവനാകുന്നു.

അപ്പോൾ അവർ നടത്തിയ കുതന്ത്രങ്ങളുടെ ദുഷ്ഫലങ്ങളിൽ നിന്ന് അല്ലാഹു അദ്ദേഹത്തെ കാത്തു.'' (40/44.45)

273 അബൂ ഹുറൈറ(റ) നിവേദനം, നബി(സ) പറഞ്ഞു: അല്ലാഹു പ്രസ്താവിച്ചിരിക്കുന്നു: എന്റെ ദാസൻ എന്നെ കുറിച്ച് വിചാരിക്കുന്നത നുസരിച്ചായിരിക്കും ഞാൻ. അവൻ എന്നെ ഓർക്കുമ്പോൾ ഞാനവന്റെ കൂടെയുണ്ടാകും. (മുതഫഖുൻ അലൈഹി)

274 ജാബിർ(റ) നിവേദനം, നബി(സ) ഇഹലോകവാസം വെടിയു ന്നതിന്റെ മൂന്ന് നാൾ മുമ്പ് പറയുന്നതായി അദ്ദേഹം കേട്ടിട്ടുണ്ട്. നിങ്ങളി ലൊരാളും അല്ലാഹുവിനെ കുറിച്ചുളള നല്ല വിചാരത്തോടെയല്ലാതെ മരി ക്കാനിടയാകരുത്. (മുസ്ലിം)

275 അനസ്(റ) നിവേദനം, നബി(സ) പറയുന്നത് ഞാൻ കേട്ടു: അല്ലാഹു പറഞ്ഞു: ആദമിന്റെ മകനേ, നീ എന്നെ വിളിച്ചുതേടുകയും എന്നിൽ പ്രതീക്ഷയർപ്പിക്കുകയും ചെയ്യുന്നിടത്തോളം ഞാൻ നിനക്ക് പൊറുത്തു തരുന്നതാണ്. നിന്നിൽ നിന്നുമുണ്ടാകുന്നത് എന്തായാലും

ഞാനത് പ്രശ്നമാക്കുകയില്ല. ആദമിന്റെ സന്താനമേ, നിന്റെ പാപങ്ങൾ ആകാശത്തിന്റെ അടിത്തട്ടിൽ വരെ എത്തിയാലും നീ എന്നോട് പൊറുക്കലിനെ തേടിയാൽ ഞാനത് പൊറുത്തുതരും. ആദമിന്റെ പുത്രാ ഭൂഗോളം നിറയെ പാപങ്ങളുമായി നീ എന്നെ സമീപിക്കുകയാണെങ്കിലും എന്നിൽ നീ യാതൊന്നും പങ്കുചേർത്തിട്ടില്ലാത്തപക്ഷം അതു നിറയെ പാപമോചനം ഞാൻ നിനക്ക് സമ്മാനിക്കുന്നതാണ്. (തിർമുദി, തരക്കേടില്ലന്ന് പറഞ്ഞു)

## 53. അല്ലാഹുവിനെക്കുറിച്ചുളള ഭയവും പ്രതീക്ഷയും സംതുലിതമായിരിക്കണം.

ഒരു വിശ്വാസിയുടെ ആരോഗ്യാവസ്ഥയിൽ അല്ലാഹുവിന്റെ ശിക്ഷയെക്കുറിച്ച് പേടിയും കാരുണ്യത്തെ കുറിച്ച പ്രത്യാശയും സംതുലിതമാക്കണം എന്നാൽ രോഗാവസ്ഥയിലാണെങ്കിൽഅവൻ സദാ പ്രതീക്ഷാനിർഭരനായിരിക്കേണ്ടതാണ്. ഖുർആനിന്റെയും ഹദീസിന്റെയും തത്വങ്ങൾ അതാണ് നമ്മെ പഠിപ്പിക്കുന്നത്.

അല്ലാഹു പറയുന്നു:

﴿ فَلَا يَأْمَنُ مَكْرَ ٱللَّهِ إِلَّا ٱلْقَوْمُ ٱلْخَٰسِرُونَ ﴿٩٩﴾ ﴾.[٩٩/٧]

''എന്നാൽ നഷ്ടം പറ്റിയ ഒരു ജനവിഭാഗമല്ലാതെ അല്ലാഹുവിന്റെ തന്ത്രത്തെപ്പറ്റി നിർഭയരായിരിക്കുകയില്ല.'' (7/99)

﴿لَا يَاْيْـَٔسُ مِن رَّوْحِ ٱللَّهِ إِلَّا ٱلْقَوْمُ ٱلْكَٰفِرُونَ ﴿٨٧﴾ ﴾. [٨٧/١٢]

''അവിശ്വാസികളായ ജനങ്ങളല്ലാതെ അല്ലാഹുവിങ്കൽ നിന്നുള്ള ആശ്വാസത്തെപ്പറ്റി നിരാശപ്പെടുകയില്ല, തീർച്ച.'' (12/87)

﴿ يَوْمَ تَبْيَضُّ وُجُوهٌ وَتَسْوَدُّ وُجُوهٌ ﴾ [١٠٦/٣]

''ചില മുഖങ്ങൾ വെളുക്കുകയും, ചില മുഖങ്ങൾ കറുക്കുകയും ചെയ്യുന്ന ഒരു ദിവസത്തിൽ.'' (3/106)

﴿ إِنَّ رَبَّكَ لَسَرِيعُ ٱلْعِقَابِ ۖ وَإِنَّهُۥ لَغَفُورٌ رَّحِيمٌ ﴾.[١٦٧/٧]

''തീർച്ചയായും നിന്റെ രക്ഷിതാവ് അതിവേഗം ശിക്ഷ നടപ്പാക്കുന്നവനാണ്. തീർച്ചയായും അവൻ ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.'' (7/167)

﴿ إِنَّ ٱلْأَبْرَارَ لَفِى نَعِيمٍ ۝ وَإِنَّ ٱلْفُجَّارَ لَفِى جَحِيمٍ ۝ ﴾. [١٣/٨٢ ـ ١٤]

''തീർച്ചയായും സുകൃതവാൻമാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും. തീർച്ചയായും ദുർമാർഗികൾ ജ്വലിക്കുന്ന നരകാഗ്നിയിൽ തന്നെയായിരിക്കും'' (82/13-14)

﴿ فَأَمَّا مَن ثَقُلَتْ مَوَٰزِينُهُۥ ۝ فَهُوَ فِى عِيشَةٍ رَّاضِيَةٍ ۝ وَأَمَّا مَنْ خَفَّتْ مَوَٰزِينُهُۥ ۝ فَأُمُّهُۥ هَاوِيَةٌ ﴾ [١٠١/٦ ـ ٩]

'' അപ്പോൾ ഏതൊരാളുടെ തുലാസുകൾ ഘനം തൂങ്ങിയോ അവൻ സംതൃപ്തമായ ജീവിതത്തിലായിരിക്കും. എന്നാൽ ഏതൊരാളുടെ തുലാസുകൾ തൂക്കം കുറഞ്ഞതായോ അവന്റെ സങ്കേതം ഹാവിയഃ ആയിരിക്കും. '' (101/6-9)

ഈ അർത്ഥത്തിലുള്ള ധാരാളം ആയത്തുകൾ കാണാം അവയിലെല്ലാം തന്നെ ഭയത്തേയും പ്രത്യാശയെയും കുറിച്ച് ഒന്നിച്ച് ഒരേ വചനത്തിലോ അല്ലെങ്കിൽ ഒരുമിച്ചുള്ള രണ്ടു വചനങ്ങളിലോ അതുമല്ലെങ്കിൽ വ്യത്യസ്ത ആയത്തുകളിലോ പരാമർശിക്കുന്നുണ്ട്.

276. അബൂഹുറൈറﷺ നിന്ന് നിവേദനം നബിﷺപറഞ്ഞു: അല്ലാഹുവിങ്കലുള്ള ശിക്ഷയെ കുറിച്ച് ഒരു വിശ്വാസി മനസിലാക്കുകയാണെങ്കിൽ അവന്റെ സ്വർഗ്ഗത്തെകുറിച്ച് ആരും തന്നെ വ്യാമോഹിക്കുകയില്ല. ഒരു സത്യനിഷേധി  അല്ലാഹുവിന്റെ കാരുണ്യത്തെകുറിച്ചറിയുകയാണെങ്കിൽ അവന്റെ സ്വാർഗ്ഗത്തെകുറിച്ച് ഒരിക്കലും  നിരാശപ്പെടുകയുമില്ല. (മുസ്ലിം)

277. ഇബ്നുമസ്ഊദ്ﷺ നബിﷺ പറഞ്ഞു: നിങ്ങളിൽ ഒരാളുടെ ചെരുപ്പിന്റെ വാറിനേക്കാൾ സ്വർഗ്ഗം അയാളോട് അടുത്താണ്. നരകവും അപ്രകാരം തന്നെയാണ്. (ബുഖാരി)

# 54. അല്ലാഹുവിനെ ഭയപ്പെട്ട് കരയുന്നതിന്റെയും കണ്ടുമുട്ടാൻ കൊതിക്കുന്നതിന്റെയും ശ്രേഷ്ടത

﴿ وَيَخِرُّونَ لِلْأَذْقَانِ يَبْكُونَ وَيَزِيدُهُمْ خُشُوعًا ﴿١٠٩﴾ ﴾. [١٠٩/١٧]

''അവർ കരഞ്ഞുകൊണ്ട് മുഖം കുത്തി വീഴുകയും അതവർക്ക് വിനയം വർദ്ധിപ്പിക്കുകയും ചെയ്യും.'' (17/109)

﴿ أَفَمِنْ هَٰذَا ٱلْحَدِيثِ تَعْجَبُونَ ﴿٥٩﴾ وَتَضْحَكُونَ وَلَا تَبْكُونَ ﴿٦٠﴾ ﴾. [٥٩/٥٣]

'' അപ്പോൾ ഈ വാർത്തയെപ്പറ്റി നിങ്ങൾ അത്ഭുതപ്പെടുകയും, നിങ്ങൾ ചിരിച്ച് കൊണ്ടിരിക്കുകയും കരയാതിരിക്കുകയുമാണോ?'' (53/59).

278. ഇബ്നുമസ്ഊദ്ﷺ നബിﷺ എന്നോട് പറയുകയുണ്ടായി: എനിക്ക് നീ ഖുർആൻ ഓതി കേൾപ്പിക്കുക. ഞാൻ പറഞ്ഞു: പ്രവാചകരേ ഞാൻ അങ്ങേക്ക് ഓതി കേൾപ്പിക്കുകയോ അങ്ങേക്കല്ലേ ഖുർആൻ അവതരിപ്പിക്കപ്പെട്ടിട്ടുള്ളത്? അവിടുന്ന് അരുളി: മറ്റൊരാളിൽ നിന്നത് ഓതികേൾക്കുന്നത് ഞാൻ ഇഷ്ടപ്പെടുന്നു. ഞാൻ സൂറത്ത് നിസാഅ് ഓതാൻ തുടങ്ങി. അങ്ങനെ 41 ാമത്തെ ആയത്തായ

﴿ فَكَيْفَ إِذَا جِئْنَا مِن كُلِّ أُمَّةٍ بِشَهِيدٍ وَجِئْنَا بِكَ عَلَىٰ هَٰؤُلَاءِ شَهِيدًا ﴿٤١﴾ ﴾ (എല്ലാ ഓരോ സമുദായത്തിൽ നിന്നും ഓരോ സാക്ഷിയെ ഞാൻ കൊണ്ടുവരികയും ഇക്കൂട്ടർകെതിരായി നിന്നെ ഞാൻ സാക്ഷിയായി കൊണ്ടുവരികയും ചെയ്താൽ എന്തായിരിക്കും അവസ്ഥ) ഈ ആയത്തെത്തിയപ്പോൾ നബി തിരുമേനി പറഞ്ഞു: ഇപ്പോൾ നിറുത്തൂ ഞാൻ തിരിഞ്ഞ് നോക്കിയപ്പോൾ അവിടുത്തെ ഇരു കണ്ണുകളും അശ്രു കണങ്ങൾ ഒഴുക്കുകയായിരുന്നു. (മുത്തഫഖുൻ അലൈഹി)

279. അബൂഹൂറൈറﷺ നിന്ന് നിവേദനം നബിﷺപറയുകയുണ്ടായി. കറന്നെടുത്ത പാൽ അകിട്ടിലേക്ക് പോകുന്നത് വരെ അല്ലാഹുവിനെ ഭയപ്പെട്ട് കരഞ്ഞവൻ നരകത്തിൽ പ്രവേശിക്കുകയില്ല. അല്ലാഹുവിന്റെ മാർഗ്ഗത്തിലെ പൊടിയും നരകത്തിലെ പുകയും ഒരുമിച്ച് കൂടുകയില്ല. (തുർമുദി ഹസനും സ്വഹീഹുമാണെന്ന് പറയുകയും ചെയ്തു.)

280. അബ്ദുല്ലാഹിബ്നു ശഖീർﷺ നിവേദനം: ഒരിക്കൽ നബിﷺ നമസ്കരിച്ച് കോണ്ടിരിക്കുമ്പോൾ ഞാൻ അവിടെ ചെല്ലുകയുണ്ടായി. തദവസരത്തിൽ തിളച്ച്കൊണ്ടിരിക്കുന്ന ഒരു ചട്ടിയിൽ നിന്നുണ്ടാകുന്ന ശീൽകാര ശബ്ദംപോല അവിടുന്ന് കരയുന്നുണ്ടായിരുന്നു. (അബൂദാവൂദും തുർമുദിയും ഉദ്ധരിച്ചു.)

281. അനസ്ﷺനിവേദനം നബിﷺഉബയ്യിനോട് പറഞ്ഞു: ''ലംയ ക്കുനില്ലദീന കഫറൂ'' എന്ന സൂറത്ത് താങ്കൾക്ക് ഓതികേൾപ്പിക്കുവാൻ അല്ലാഹു എന്നോട് കൽപ്പിച്ചിരിക്കുന്നു. അദ്ദേഹം ചോദിച്ചു: അല്ലാഹു എന്റെ പേര് പറഞ്ഞിട്ടുണ്ടോ? 'അതെ' നബിﷺപറഞ്ഞു. അപ്പോൾ ഉബയ്യ് പൊട്ടികരയുകയുണ്ടായി. (മുത്തഫഖുൻ അലൈഹി)

282.ഇബ്നു ഉമർﷺ നിവേദനം: നബിﷺരോഗം മൂർഛിച്ച് ഗുരുതരാ വസ്ഥയിലെത്തിയപ്പോൾ അവിടുന്ന് പറഞ്ഞു: അബൂബക്കറിനോട് ജന ങ്ങൾക്ക് ഇമാമായി നിന്നു നമസ്കരിക്കാൻ പറയൂ അപ്പോൾ ആയിശാ ﷺപറഞ്ഞു അബൂബക്കർ വളരെ ലോലഹൃദയനാണ് ഖുർആൻ പാരാ യണം ചെയ്യുമ്പോൾ അധികമായി കരഞ്ഞുകൊണ്ടിരിക്കും. അപ്പോഴും പ്രവാചകൻ ആവർത്തിച്ചു: അദ്ദേഹത്തോട് തന്നെ നമസ്കരിക്കാൻ കൽപന നൽകൂ. മറ്റൊരു റിപ്പോർട്ടിലുള്ളത് ആയിശാﷺപറഞ്ഞത് പ്രവാ ചകരേ താങ്കളുടെ സ്ഥാനത്ത് അബൂബക്കർ നിന്നാൽ കരച്ചിൽകൊണ്ട് ജനങ്ങൾക്കൊന്നും കേൾക്കില്ലെന്നാണ് എന്റെ അഭിപ്രായം എന്നാണ്. (മുത്തഫഖുൻ അലൈഹി)

283. അബൂ ഉമാമ അൽ ബാഹിലിﷺനിവേദനം: നബിﷺപറഞ്ഞു: രണ്ട് തുള്ളികളേക്കാളും രണ്ട് കാൽപാടുകളേക്കാളും അല്ലാഹുവിന് ഏറെ പ്രിയമുള്ള മറ്റൊന്നില്ല. ഒന്ന് അല്ലാഹുവിനെ ഭയന്ന് കൊണ്ടുണ്ടാ കുന്ന കണ്ണുനീർതുള്ളിയാണ്. രണ്ട് അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ചിന്ത പ്പെടുന്ന രക്ത തുള്ളിയാണ്. രണ്ടു കാൽപാടുകൾ എന്നാൽ ഒന്ന് അല്ലാ ഹുവിന്റെ മാർഗ്ഗത്തിൽ പുറപ്പെടുമ്പോഴുളളത്. രണ്ട് ഫർള്ളായ ഒരു കാര്യം നിർവ്വഹിക്കാൻ (നമസ്കാരം) പുറപ്പെടുമ്പോഴുള്ളത്. (തുർമുദി)

106, 243, 257 എന്നീ ഹദീസുകളും കാണുക

# 55. ഭൗതിക വിരക്തിയുടെ മേന്മയും അനാഡംബരത്തിനു പ്രേരണയും

﴿ إِنَّمَا مَثَلُ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَـٰهُ مِنَ ٱلسَّمَآءِ فَٱخْتَلَطَ بِهِۦ نَبَاتُ ٱلْأَرْضِ مِمَّا يَأْكُلُ ٱلنَّاسُ وَٱلْأَنْعَـٰمُ حَتَّىٰٓ إِذَآ أَخَذَتِ ٱلْأَرْضُ زُخْرُفَهَا وَٱزَّيَّنَتْ وَظَنَّ أَهْلُهَآ أَنَّهُمْ قَـٰدِرُونَ عَلَيْهَآ أَتَىٰهَآ أَمْرُنَا لَيْلًا أَوْ نَهَارًا فَجَعَلْنَـٰهَا حَصِيدًا كَأَن لَّمْ تَغْنَ بِٱلْأَمْسِ ۚ كَذَٰلِكَ نُفَصِّلُ ٱلْـَٔايَـٰتِ لِقَوْمٍ يَتَفَكَّرُونَ ﴿٢٤﴾ ﴾ [١٠/٢٤].

''നാം ആകാശത്ത് നിന്ന് വെള്ളം ഇറക്കിയിട്ട് അതുമൂലം മനുഷ്യർക്കും കാലികൾക്കും ഭക്ഷിക്കാനുള്ള ഭൂമിയിലെ സസ്യങ്ങൾ ഇടകലർന്നു വളർന്നു. അങ്ങനെ ഭൂമി അതിന്റെ അലങ്കാരമണിയുകയും, അത് അഴകാർന്നതാകുകയും, അവയൊക്കെ കരസ്ഥമാക്കാൻ തങ്ങൾക്ക് കഴിയുമാറായെന്ന് അതിന്റെ ഉടമസ്ഥർ വിചാരിക്കുകയും ചെയ്തപ്പോഴതാ ഒരു രാത്രിയോ പകലോ നമ്മുടെ കൽപന അതിന് വന്നെത്തുകയും, തലേദിവസം അവയൊന്നും അവിടെ നിലനിന്നിട്ടേയില്ലാത്ത മട്ടിൽ നാമവയെ ഉൻമൂലനം ചെയ്യപ്പെട്ട അവസ്ഥയിലാക്കുകയും ചെയ്യുന്നു. ഇതുപോലെ മാത്രമാകുന്നു ഐഹികജീവിതത്തിന്റെ ഉപമ. ചിന്തിക്കുന്ന ആളുകൾക്കു വേണ്ടി അപ്രകാരം നാം തെളിവുകൾ വിശദീകരിക്കുന്നു.'' (10/24)

﴿ وَٱضْرِبْ لَهُم مَّثَلَ ٱلْحَيَوٰةِ ٱلدُّنْيَا كَمَآءٍ أَنزَلْنَـٰهُ مِنَ ٱلسَّمَآءِ فَٱخْتَلَطَ بِهِۦ نَبَاتُ ٱلْأَرْضِ فَأَصْبَحَ هَشِيمًا تَذْرُوهُ ٱلرِّيَـٰحُ ۗ وَكَانَ ٱللَّهُ عَلَىٰ كُلِّ شَىْءٍ مُّقْتَدِرًا

﴿٤٥﴾ ٱلْمَالُ وَٱلْبَنُونَ زِينَةُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَٱلْبَٰقِيَٰتُ ٱلصَّٰلِحَٰتُ خَيْرٌ عِندَ رَبِّكَ ثَوَابًا وَخَيْرٌ أَمَلًا ﴿٤٦﴾ ﴾[١٨/٤٥ ـ ٤٦].

''(നബിയേ,) നീ അവർക്ക് ഐഹികജീവിതത്തിന്റെ ഉപമ വിവരിച്ചുകൊടുക്കുക: ആകാശത്ത് നിന്ന് നാം വെള്ളം ഇറക്കി. അതുമൂലം ഭൂമിയിൽ സസ്യങ്ങൾ ഇടകലർന്ന് വളർന്നു. താമസിയാതെ അത് കാറ്റുകൾ പറത്തിക്കളയുന്ന തുരുമ്പായിത്തീർന്നു. (അതുപോലെയത്രെ ഐഹികജീവിതം) അല്ലാഹു ഏത് കാര്യത്തിനും കഴിവുള്ളവനാകുന്നു.

സ്വത്തും സന്താനങ്ങളും ഐഹികജീവിതത്തിന്റെ അലങ്കാരമാകുന്നു. എന്നാൽ നിലനിൽക്കുന്ന സൽകർമ്മങ്ങളാണ് നിന്റെ രക്ഷിതാവിങ്കൽ ഉത്തമമായ പ്രതിഫലമുള്ളതും ഉത്തമമായ പ്രതീക്ഷ നൽകുന്നതും.'' (18/45-46)

﴿ ٱعْلَمُوٓا۟ أَنَّمَا ٱلْحَيَوٰةُ ٱلدُّنْيَا لَعِبٌ وَلَهْوٌ وَزِينَةٌ وَتَفَاخُرٌۢ بَيْنَكُمْ وَتَكَاثُرٌ فِى ٱلْأَمْوَٰلِ وَٱلْأَوْلَٰدِ ۖ كَمَثَلِ غَيْثٍ أَعْجَبَ ٱلْكُفَّارَ نَبَاتُهُۥ ثُمَّ يَهِيجُ فَتَرَىٰهُ مُصْفَرًّا ثُمَّ يَكُونُ حُطَٰمًا ۖ وَفِى ٱلْءَاخِرَةِ عَذَابٌ شَدِيدٌ وَمَغْفِرَةٌ مِّنَ ٱللَّهِ وَرِضْوَٰنٌ ۚ وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا مَتَٰعُ ٱلْغُرُورِ ﴿٢٠﴾ ﴾[٥٧/٢٠].

''നിങ്ങൾ അറിയുക: ഇഹലോകജീവിതമെന്നാൽ കളിയും വിനോദവും അലങ്കാരവും നിങ്ങൾ പരസ്പരം ദുരഭിമാനം നടിക്കലും സ്വത്തുകളിലും സന്താനങ്ങളിലും പെരുപ്പം കാണിക്കലും മാത്രമാണ്– ഒരു മഴ പോലെ. അതു മൂലമുണ്ടായ ചെടികൾ കർഷകരെ ആശ്ചര്യപ്പെടുത്തി. പിന്നീടതിന് ഉണക്കം ബാധിക്കുന്നു. അപ്പോൾ അത് മഞ്ഞനിറം പൂണ്ടതായി നിനക്ക് കാണാം. പിന്നീടതു

തുരുമ്പായിപ്പോകുന്നു. എന്നാൽ പരലോകത്ത് (ദുർവൃത്തർക്ക്) കഠിനമായ ശിക്ഷയും (സദ്വൃത്തർക്ക്) അല്ലാഹുവിങ്കൽ നിന്നുള്ള പാപമോചനവും പ്രീതിയും ഉണ്ട്. ഐഹികജീവിതം വഞ്ചനയുടെ വിഭവമല്ലാതെ മറ്റൊന്നുമല്ല.'' (57/20)

﴿ زُيِّنَ لِلنَّاسِ حُبُّ ٱلشَّهَوَٰتِ مِنَ ٱلنِّسَآءِ وَٱلْبَنِينَ وَٱلْقَنَٰطِيرِ ٱلْمُقَنطَرَةِ مِنَ ٱلذَّهَبِ وَٱلْفِضَّةِ وَٱلْخَيْلِ ٱلْمُسَوَّمَةِ وَٱلْأَنْعَٰمِ وَٱلْحَرْثِ ۗ ذَٰلِكَ مَتَٰعُ ٱلْحَيَوٰةِ ٱلدُّنْيَا ۖ وَٱللَّهُ عِندَهُۥ حُسْنُ ٱلْمَـَٔابِ ﴿١٤﴾ ﴾[٣/١٤].

''ഭാര്യമാർ, പുത്രൻമാർ, കൂമ്പാരമായിക്കൂട്ടിയ സ്വർണം, വെള്ളി, മേത്തരം കുതിരകൾ, നാൽകാലി വർഗങ്ങൾ, കൃഷിയിടം എന്നിങ്ങനെ ഇഷ്ടപെട്ട വസ്തുക്കളോടുള്ള പ്രേമം മനുഷ്യർക്ക് അലങ്കാരമായി തോന്നിക്കപ്പെട്ടിരിക്കുന്നു. അതൊക്കെ ഇഹലോകജീവിതത്തിലെ വിഭവങ്ങളാകുന്നു. അല്ലാഹുവിന്റെ അടുക്കലാകുന്നു (മനുഷ്യർക്ക്) ചെന്നുചേരാനുള്ള ഉത്തമ സങ്കേതം.'' (3/14)

﴿ يَٰٓأَيُّهَا ٱلنَّاسُ إِنَّ وَعْدَ ٱللَّهِ حَقٌّ ۖ فَلَا تَغُرَّنَّكُمُ ٱلْحَيَوٰةُ ٱلدُّنْيَا ۖ وَلَا يَغُرَّنَّكُم بِٱللَّهِ ٱلْغَرُورُ ﴿٥﴾ ﴾[٣٥/٥].

''മനുഷ്യരേ, തീർച്ചയായും അല്ലാഹുവിന്റെ വാഗ്ദാനം സത്യമാകുന്നു. ഐഹികജീവിതം നിങ്ങളെ വഞ്ചിച്ച് കളയാതിരിക്കട്ടെ. പരമവഞ്ചകനായ പിശാചും അല്ലാഹുവിന്റെ കാര്യത്തിൽ നിങ്ങളെ വഞ്ചിക്കാതിരിക്കട്ടെ.'' (35/5)

﴿ أَلْهَىٰكُمُ ٱلتَّكَاثُرُ ﴿١﴾ حَتَّىٰ زُرْتُمُ ٱلْمَقَابِرَ ﴿٢﴾ كَلَّا سَوْفَ تَعْلَمُونَ ﴿٣﴾ ثُمَّ كَلَّا سَوْفَ تَعْلَمُونَ ﴿٤﴾ كَلَّا لَوْ تَعْلَمُونَ عِلْمَ ٱلْيَقِينِ ﴿٥﴾ ﴾[١٠٢/١ـ٥].

''പരസ്പരം പെരുമനടിക്കുക എന്ന കാര്യം നിങ്ങളെ അശ്രദ്ധയിലാക്കിയിരിക്കുന്നു. നിങ്ങൾ ശവകുടീരങ്ങൾ സന്ദർശിക്കുന്നത് വരേക്കും. നിസ്സംശയം, നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. പിന്നെയും നിസ്സംശയം നിങ്ങൾ വഴിയെ അറിഞ്ഞ് കൊള്ളും. നിസ്സംശയം, നിങ്ങൾ ദൃഢമായ അറിവ് അറിയുമായിരുന്നെങ്കിൽ'' (102/1-5)

﴿ وَمَا هَٰذِهِ ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا لَهْوٌ وَلَعِبٌ ۚ وَإِنَّ ٱلدَّارَ ٱلْـَٔاخِرَةَ لَهِىَ ٱلْحَيَوَانُ ۚ لَوْ كَانُوا۟ يَعْلَمُونَ ﴾[٢٩/٦٤]

''ഈ ഐഹികജീവിതം വിനോദവും കളിയുമല്ലാതെ മറ്റൊന്നുമല്ല. തീർച്ചയായും പരലോകം തന്നെയാണ് യഥാർത്ഥ ജീവിതം. അവർ മനസ്സിലാക്കിയിരുന്നെങ്കിൽ!'' (29/64)

284 ഉമർ ബിൻ ഔഫ്(റ) നിവേദനം: നബി(സ) അൻസാരികളോട് പറയുകയുണ്ടായി: നിങ്ങൾ സന്തോഷിക്കുകയും സംതൃപ്തകരമായത് ആഗ്രഹിക്കുകയും ചെയ്തോളൂ. അല്ലാഹുവാണ്, ദാരിദ്ര്യത്തിലകപ്പെടുന്നതല്ല നിങ്ങളുടെ കാര്യത്തിൽ ഞാൻ ഭയപ്പെടുന്നത്. എന്നാൽ പൂർവ്വസമൂഹങ്ങൾക്ക് ഭൗതിക വിഭവങ്ങൾ സുലഭമായി നൽകപ്പെട്ടത്പോലെ നിങ്ങൾക്കും ലഭിക്കുകയും അതിലവർ കിടമൽസരം നടത്തിയതുപോലെ നിങ്ങളും കിടമൽസരം നടത്തുകയും അതവരെ നശിപ്പിച്ചതുപോലെ നിങ്ങളെയും അത് നശിപ്പിക്കുന്നതിനെയുമാണ് ഞാൻ ഭയപ്പെടുന്നത്. (മുതഫഖുൻ അലൈഹി)

285 അബൂസഊദ്(റ) നിവേദനം: ഒരിക്കൽ നബി(സ) മിമ്പറിൽ ഇരിക്കുമ്പോൾ ഞങ്ങൾ എല്ലാവരും ചുറ്റും കൂടിയിരുന്നു. തദവസരത്തിൽ അവിടുന്ന് അരുളി: എന്റെ കാലശേഷം നിങ്ങളുടെ കാര്യത്തിൽ ഞാൻ ഏറ്റവും കൂടുതൽ ഭയപ്പെടുന്നത് ദുനിയാവിലെ ആർഭാഡങ്ങളും

അലങ്കാരങ്ങളും നിങ്ങൾക്കു മലർക്കെ തുറന്നുകിട്ടുന്നതാണ്. (മുതഫ ഖുൻ അലൈഹി)

286 അദ്ദേഹത്തിൽനിന്നു തന്നെ നിവേദനം: നബി(സ) പറഞ്ഞു: ഭൗതികലോകമെന്നത് മധുരിക്കുന്നതും കണ്ണഞ്ചിപ്പിക്കുന്നതുമാണ്. അല്ലാഹു നിങ്ങൾക്കതിൽ പ്രാതിനിധ്യം നൽകി നിങ്ങൾ എന്തു പ്രവർത്തിക്കുന്നു എന്ന് വീക്ഷിക്കുകയാണ്. അതിനാൽ ഭൗതികവിഭവ ങ്ങളേയും സ്ത്രീകളെയും നിങ്ങൾ സൂക്ഷിക്കുവിൻ. (മുസ്‌ലിം)

287 അനസ്(റ) നിവേദനം: നബി(സ) പറഞ്ഞു: ഒരു മയ്യിത്തിനെ തന്റെ കുടുബം, സ്വത്ത്, കർമ്മങ്ങൾ എന്നീ മൂന്നു കാര്യങ്ങൾ അനുഗ മിക്കും. രണ്ടുകാര്യങ്ങൾ തിരിച്ചുപോകും ഒരു കാര്യം മാത്രം അവശേഷി ക്കും. അവന്റെ സ്വത്തുക്കളും കുടുബങ്ങളും തിരിച്ചുപോകും കർമ്മ ങ്ങൾ മാത്രം അവശേഷിക്കും. (മുതഫഖുൻ അലൈഹി)

288 അനസ്(റ) നിവേദനം: നബി(സ) പറഞ്ഞു: ഇഹലോകത്ത് ഏറ്റവും സുഭിക്ഷമായി ജീവിച്ച നരകാവകാശിയായ മനുഷ്യനെ അന്ത്യനാളിൽ കൊണ്ടുവരപ്പെടും. അയാളെ നരകത്തിൽ ഒന്ന് മുക്കിയെ ടുത്ത ശേഷം ചോദിക്കപ്പെടും: മനുഷ്യാ വല്ല ഐശ്വര്യവും നീ കണ്ടി രുന്നോ? എന്തെങ്കിലും അനുഗ്രഹം നീ ആസ്വദിച്ചിരുന്നോ? അയാൾ പറയും രക്ഷിതാവേ, ഒരിക്കലുമുണ്ടായിട്ടില്ല അല്ലാഹുവാണ് സത്യം.

ഇഹലോകത്ത് ഏറ്റവും കൂടുതൽ കഷ്ടപ്പെട്ട എന്നാൽ സ്വർഗാ വകാശിയായ മനുഷ്യനെയും ഹാജരാക്കപ്പെടും. സ്വർഗത്തിൽ ഒന്നു മുക്കിയെടുത്തശേഷം അയാളോട് ചോദിക്കപ്പെടും മനുഷ്യാ നിനക്ക് വല്ല വിഷമമോ കഷ്ടപ്പാടോ ഉണ്ടായിട്ടുണ്ടോ? അയാൾ പറയും അല്ലാ ഹുവാണ് എനിക്കൊരു ദുഖവും വിഷമവും ഒരിക്കലും ഉണ്ടായിട്ടില്ല. ( മുസ്‌ലിം)

289 മുസ്തൗരിദ്(റ) നിവേദനം, നബി(സ) പറഞ്ഞു: നിങ്ങൾ ഒരാൾ സമുദ്രത്തിൽ വിരൽ മുക്കിയെടുത്താൽ എന്താണ് അതിൽനിന്ന് അയാൾക്ക് എടുക്കാൻ കഴിഞ്ഞത് അപ്രകാരമാണ് ഇഹലോകമെന്നത് പാരത്രികലോകത്തെ അപേക്ഷിച്ച് നോക്കിയാലുള്ളത്. (മുസ്ലിം)

290. ജാബിർﷺ നിവേദനം: നബിﷺപറഞ്ഞു: ഒരിക്കൽ പ്രവാചകൻ അങ്ങാടിയിലൂടെ നടന്ന് പോയി. അവിടുത്തെ ഇരു പാർശ്വങ്ങളിലും കുറേ ജനങ്ങളുമുണ്ടായിരുന്നു. അങ്ങനെ വഴിയിൽ ചത്തുകിടക്കുന്ന ചെവി മുറിഞ്ഞ ഒരു ആടിന്റെ അരികിലെത്തിയപ്പോൾ അതിന്റെ ചെവി പിടിച്ച് കൊണ്ട് തിരുമേനി ഇങ്ങനെ ചോദിച്ചു: നിങ്ങളിലാരാണ് ഒരു ദിർഹമിന് പകരമായി ഇതിനെ എടുക്കുന്നത് ഇഷ്ടപ്പെടുന്നത്? അവർ പറഞ്ഞു: പ്രവാചകരെ അതിന് ജീവനുണ്ടായാൽ തന്നെ ചെവി മുറിഞ്ഞതിനാൽ അത് മോശമാണ്. എന്നിരിക്കെ ചത്തതും കൂടിയാണല്ലോ. അവിടുന്ന് പ്രസ്താവിച്ചു: അല്ലാഹു തന്നെ സത്യം ഇത് നിങ്ങൾക്ക് എത്ര നിസ്സാരമാണോ അതിനേക്കാൾ അല്ലാഹുവിന് ഇഹലോകം നിസാരമാണ്. (മുസ്ലിം)

291. അബൂഹുറൈറﷺ നിന്ന് നിവേദനം: നബിﷺപറഞ്ഞു: ഉഹ്ദ് മലയോളം സ്വർണ്ണം എനിക്കുണ്ടായിരുന്നാൽ തന്നെ കടം വീട്ടേണ്ടതിന് നീക്കിവെക്കുന്നതല്ലാതെ മൂന്ന് ദിവസങ്ങളാകുമ്പോഴേക്കും അതിൽ നിന്ന് യാതൊന്നും അവശേഷിക്കാതിരിക്കുന്നതാണ് എനിക്കിഷ്ടം. (മുത്തഫഖുൻ അലൈഹി)

292. അബൂഹുറൈറﷺ നിന്ന് നിവേദനം നബിﷺപറഞ്ഞു: നിങ്ങളേക്കാൾ താഴെയുള്ളവരിലേക്ക് നിങ്ങൾ നോക്കുക നിങ്ങളുടെ മുകളിലുള്ളവരിലേക്ക് നോക്കാതിരിക്കുക അതാണ് അല്ലാഹു ചെയ്ത് തന്ന

അനുഗ്രഹങ്ങളെ നിസ്സാരമായി കാണാതിരിക്കാൻ ഏറ്റവും അനുയോജ്യം. (മുത്തഫഖുൻ അലൈഹി)

293. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറഞ്ഞു: സ്വർണ്ണം വെള്ളി മോഡിവസ്ത്രം പുതപ്പ് എന്നിവയുടെ അടിമക്ക് നാശം അവന് അതിൽ നിന്ന് നൽകപ്പെട്ടാൽ സംതൃപ്തനാകും നൽകപ്പെട്ടില്ലെങ്കിൽ സംതൃപ്തനാവില്ല. (ബുഖാരി)

294. അബൂഹുറൈറ ﷺ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ഈ ഭൗതികലോകം വിശ്വാസിക്കൊരു തടവറയും അവിശ്വാസിക്ക് സ്വർഗ്ഗവുമാണ്. ( മുസ്‌ലിം)

295. സഹ്ൽ ﷺ നിവേദനം: ഒരിക്കൽ ഒരാൾ നബി ﷺയുടെ അടുക്കൽ വന്ന് ഇങ്ങനെ പറഞ്ഞു. പ്രവാചകരേ അല്ലാഹുവും ജനങ്ങളും എന്നെ ഇഷ്ടപ്പെടാനിടയാകുന്ന ഒരു കർമ്മം എനിക്ക് പറഞ്ഞു തന്നാലും. അപ്പോൾ അവിടുന്ന് അരുളി: നീ ഭൗതിക കാര്യത്തിൽ വിരക്തി കാണിച്ചാൽ അല്ലാഹു നിന്നെ ഇഷ്ടപ്പെടും. ജനങ്ങളുടെ അടുക്കലുള്ളതിൽ വിരക്തി കാണിച്ചാൽ അവരും നിന്നെ ഇഷ്ടപ്പെടും. (ഇബ്നുമാജ)

296. നുഅ്മാനുമാനുബ്നു ബഷീർ ﷺ നിവേദനം: ജനങ്ങൾക്ക് കൈവന്നിട്ടുള്ള ഭൗതിക ആഡംഭരങ്ങളെകുറിച്ച് പരാമർശിച്ച്കൊണ്ട് ഒരിക്കൽ ഉമർ ﷺ ഇങ്ങനെ പറഞ്ഞു: മോശപ്പെട്ട ഒരു കാരക്കപ്പോലും ലഭിക്കാത്ത പ്രവാചകൻ ﷺ ഒരു ദിവസം മുഴുവൻ വിശന്ന് കഴിയുന്നത് ഞാൻ കണ്ടിട്ടുണ്ട് (മുസ്‌ലിം)

297. അംറ്ബ്നു ഹാരിഥ് ﷺ നിവേദനം: നബിയുടെ വിയോഗ സന്ദർഭത്തിൽ വഴിപോക്കർക്കുവേണ്ടി നീക്കിവെച്ച ധർമ്മ ഭൂമിയും

നബിﷺസഞ്ചരിച്ചിരുന്ന കോവർ കഴുതയും ഒഴികെ ഒരു ദീനാറോ ഒരു ദിർഹമോ ഒരു ഭ്രത്യയോ ഭ്രത്യനോ ഒന്നും തൻേറതായി അവശേഷിപ്പിച്ചി രുന്നില്ല. (ബുഖാരി)

298. അബൂഹൂറൈറ ﷺനിന്ന് നിവേദനം: നബിﷺ പറയുന്നത് ഞാൻ കേട്ടു. അറിയുക ഇഹലോകം ശപിക്കപ്പെട്ടതാണ്. അല്ലാഹുവിന്റെ സ്മരണയും അതുമായി ബന്ധപ്പെട്ടതും പണ്ഡിതനും വിദ്യാർത്ഥിയും ഒഴികെ അതിലുള്ളതെല്ലാം ശപിക്കപ്പെട്ടതു തന്നെ. (തുർമുദി തരകേ ടില്ലെന്ന് പറഞ്ഞു)

299. കഅബ് ബ്നു ഇയാള്ﷺനിവേദനം: നബിﷺപറയുന്നത് ഞാൻ കേട്ടു. ഓരോ സമുദായത്തിനും ഒരു പരീക്ഷണം ഉണ്ടാകും ധനമാണ് എന്റെ സമുദായത്തിന്റെ പരീക്ഷണ വസ്തു. (തുർമുദി ഹസനും സ്വഹീ ഹുമാണെന്ന് പറയുകയും ചെയ്തു.)

300. അബ്ദുല്ലാഹിബ്നു ശഖീർﷺനിവേദനം: പ്രവാചകൻ ഒരി ക്കൽ أَلْهَىٰكُمُ ٱلتَّكَاثُرُ പരസ്പര പെരുമ നടിക്കൽ അവരെ അശ്രദ്ധയി ലാക്കിയിരിക്കുന്നു എന്ന അദ്ധ്യായം ഓതികൊണ്ടിരിക്കുമ്പോൾ ഞാൻ അവിടെ ചെന്നു തിരുമേനി പറഞ്ഞു: ആദമിന്റെ പുത്രൻ എന്റെ ധനം എന്റെ ധനം എന്ന് പറഞ്ഞുകൊണ്ടിരിക്കുന്നു. ആദമിന്റെ മകനേ നീ തിന്ന് തീർത്തതും ധരിച്ച് ദ്രവിച്ചതും ധർമ്മം ചെയ്ത് തീർന്നതും മാത്രമല്ലെ നിന്റെ ധനമായുള്ളൂ. (മുസ്ലിം)

301. കഅബ് ബ്നു മാലിക്ക് ﷺനിവേദനം: നബിﷺപറഞ്ഞു: വിശന്ന രണ്ടു ചെന്നായകളെ ഒരു ആട്ടിൻ പറ്റത്തിലേക്ക് അഴിച്ച് വിട്ടാലു ണ്ടാകുന്ന നാശത്തേക്കാൾ സമ്പത്തിനോടും പ്രശസ്തിയോടുമുള്ള

മനുഷ്യന്റെ കൊതി അവന്റെ ദീനിനു നാശം വരുത്തുന്നതാകുന്നു (തുർമുദി ഹസനും സ്വഹീഹുമാണെന്ന് പറയുകയും ചെയ്തു.)

302. ഉസാമ ﷺനിവേദനം: നബിﷺപറഞ്ഞു: ഞാൻ സ്വർഗ്ഗ കവാട ത്തിങ്കൽ നിൽക്കുമ്പോൾ അവിടെ പ്രവേശിക്കുന്നവരിൽ സിംഹഭാഗവും ദരിദ്രൻമാരാണ്.

ധനികരെയെല്ലാം അവിടെ പിടിച്ച് നിർത്തും. എന്നാൽ നരകക്കാരെയെല്ലാം ഒരുമിച്ച് നരകത്തിലേക്ക് അയക്കപ്പെടും. (മുത്തഫഖുൻ അലൈഹി)

303. അബൂ ഹുറൈറ ﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു: കവി കൾ പറഞ്ഞതിൽ ഏറ്റവും സത്യമായത് അല്ലാഹു ഒഴികെ സകലതും നിരർത്ഥകമാണ്. എന്ന ലബീദിന്റെ വാക്കാണ്. (മുത്തഫഖുൻ അലൈഹി)

## 56. വിശപ്പ് സഹിക്കേണ്ടതിന്റെയും ആഢംബര ങ്ങളും മോടികളും ഉപേക്ഷിച്ച് ലളിത ജീവിതം നയിക്കേണ്ടതിന്റെയും പ്രാധാന്യം

﴿ فَخَلَفَ مِنۢ بَعۡدِهِمۡ خَلۡفٌ أَضَاعُواْ ٱلصَّلَوٰةَ وَٱتَّبَعُواْ ٱلشَّهَوَٰتِۖ فَسَوۡفَ يَلۡقَوۡنَ غَيًّا ۝٥٩ إِلَّا مَن تَابَ وَءَامَنَ وَعَمِلَ صَٰلِحٗا فَأُوْلَٰٓئِكَ يَدۡخُلُونَ ٱلۡجَنَّةَ وَلَا يُظۡلَمُونَ شَيۡـٔٗا ﴾ [١٩/ ٥٩ ـ ٦٠]

''എന്നിട്ട് അവർക്ക് ശേഷം അവരുടെ സ്ഥാനത്ത് ഒരു പിൻതലമുറ വന്നു. അവർ നമസ്കാരം പാഴാക്കുകയും തന്നിഷ്ടങ്ങളെ

പിന്തുടരുകയും ചെയ്തു. തൻമൂലം ദുർമാർഗത്തിന്റെ ഫലം അവർ കണ്ടെത്തുന്നതാണ്.

എന്നാൽ പശ്ചാത്തപിക്കുകയും, വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തവർ ഇതിൽ നിന്നൊഴിവാകുന്നു. അവർ സ്വർഗത്തിൽ പ്രവേശിക്കുന്നതാണ്. അവർ ഒട്ടും അനീതിക്ക് വിധേയരാവുകയില്ല.'' (19/59-60)

﴿ فَخَرَجَ عَلَىٰ قَوْمِهِۦ فِى زِينَتِهِۦ ۖ قَالَ ٱلَّذِينَ يُرِيدُونَ ٱلْحَيَوٰةَ ٱلدُّنْيَا يَٰلَيْتَ لَنَا مِثْلَ مَآ أُوتِىَ قَٰرُونُ إِنَّهُۥ لَذُو حَظٍّ عَظِيمٍ ۝٧٩ وَقَالَ ٱلَّذِينَ أُوتُوا۟ ٱلْعِلْمَ وَيْلَكُمْ ثَوَابُ ٱللَّهِ خَيْرٌ لِّمَنْ ءَامَنَ وَعَمِلَ صَٰلِحًا ﴾ [٢٨/ ٧٩ ـ ٨٠]

''അങ്ങനെ അവൻ ജനമദ്ധ്യത്തിലേക്ക് ആർഭാടത്തോടെ ഇറങ്ങി പുറപ്പെട്ടു. ഐഹികജീവിതം ലക്ഷ്യമാക്കുന്നവർ അത് കണ്ടിട്ട് ഇപ്രകാരം പറഞ്ഞു: ഖാറൂന് ലഭിച്ചത് പോലുള്ളത് ഞങ്ങൾക്കുമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. തീർച്ചയായും അവൻ വലിയ ഭാഗ്യമുള്ളവൻ തന്നെ!

ജ്ഞാനം നൽകപ്പെട്ടിട്ടുള്ളവർ പറഞ്ഞു: നിങ്ങൾക്ക് നാശം! വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അല്ലാഹുവിന്റെ പ്രതിഫലമാണ് കൂടുതൽ ഉത്തമം. '' ( 28/79-80)

﴿ ثُمَّ لَتُسْـَٔلُنَّ يَوْمَئِذٍ عَنِ ٱلنَّعِيمِ ۝٨ ﴾ [١٠٢/ ٨]

''പിന്നീട് ആ ദിവസത്തിൽ സുഖാനുഭവങ്ങളെ പറ്റി തീർച്ചയായും നിങ്ങൾ ചോദ്യം ചെയ്യപ്പെടുകതന്നെ ചെയ്യും'' (102/8)

﴿ مَّن كَانَ يُرِيدُ ٱلْعَاجِلَةَ عَجَّلْنَا لَهُۥ فِيهَا مَا نَشَآءُ لِمَن نُّرِيدُ ثُمَّ جَعَلْنَا لَهُۥ جَهَنَّمَ يَصْلَىٰهَا مَذْمُومًا مَّدْحُورًا ﴿١٨﴾ ﴾، [١٨/١٧]

''ക്ഷണികമായതിനെ (ഇഹലോകത്തെ) യാണ് വല്ലവരും ഉദ്ദേശിക്കുന്നതെങ്കിൽ അവർക്ക് അഥവാ (അവരിൽ നിന്ന്) നാം ഉദ്ദേശിക്കുന്നവർക്ക് നാം ഉദ്ദേശിക്കുന്നത് ഇവിടെ വെച്ച് തന്നെ വേഗത്തിൽ നൽകുന്നതാണ്. പിന്നെ നാം അങ്ങനെയുള്ളവന്ന് നൽകുന്നത് നരകമായിരിക്കും. അപമാനിതനും പുറന്തള്ളപ്പെട്ടവനുമായിക്കൊണ്ട് അവൻ അതിൽ കടന്നെരിയുന്നതാണ്. '' (17/18)

304. ആയിശാﷺനിവേദനം: നബിയുടെ കുടുംബം അവിടുത്തെ മരണം വരെ രണ്ടു ദിവസം തുടർച്ചയായി ബാർളിയുടെ റൊട്ടി ഉപയോഗിച്ച് വിശപ്പടക്കിയിട്ടില്ല. (മുത്തഫഖുൻ അലൈഹി)

305. ആയിശാﷺഉർവയിൽനിന്നും നിവേദനം ചെയ്യുന്നു. ഞങ്ങൾ തുടർച്ചയായി രണ്ടു മാസങ്ങളിൽ മൂന്ന് ചന്ദ്രോദയം കാണുന്നത് വരെയും അടുപ്പിൽ തീ കത്തിക്കാത്ത അവസ്ഥ നബിയുടെ കുടുംബത്തിനുണ്ടാകുമായിരുന്നു. ഉർവ ചോദിച്ചു അപ്പോൾ എന്തായിരുന്നു നിങ്ങളുടെ ഭക്ഷണം? ആയിശ പറയുകയുണ്ടായി: പച്ചവെള്ളവും പച്ച കാരക്കയും അതിനിടയിൽ അൻസാരികൾ ആരെങ്കിലും വളർത്തുന്ന വല്ലതിന്റെയും പാൽ അവർക്ക് കുടിക്കാൻ അയച്ചുകൊടുത്താൽ അതും ലഭിക്കുമായിരുന്നു. (മുത്തഫഖുൻ അലൈഹി)

306 അബൂഹുറൈﷺനിവേദനം: നബിﷺ ഒരു ദിവസം പുറത്തിറങ്ങിയപ്പോൾ അബൂബക്കറും ഉമറും വഴിയിലുണ്ടായിരുന്നു. നബിﷺചോദിക്കുകയുണ്ടായി: ഈ സമയത്ത് നിങ്ങൾ രണ്ടുപേരും പുറ

ത്തിറങ്ങാൻ കാരണമെന്ത്? അവർ പറഞ്ഞു: വിശപ്പ് തന്നെ കാരണം. പ്രവാചകരേ അങ്ങോ? അത് കേട്ട് നബി ﷺപറയുകയുണ്ടായി നിങ്ങളെ പുറത്ത്കൊണ്ട് വന്ന അതേ കാരണം തന്നെയാണ് എന്നെയും കൊണ്ടു വന്നത് എന്റെ കൂടെ വരൂ. അപ്പോൾ അവർ രണ്ടു പേരും നബിയുടെ കൂടെ പുറപ്പെട്ടു അങ്ങനെ അവർ അൻസാരികളിൽപ്പെട്ട ഒരാളുടെ വീട്ടിൽ ചെന്നു അയാൾ പുറത്ത് പോയതായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ അവരെ കണ്ടപ്പോൾ സ്വാഗതം പറയുകയും അവരെ ക്ഷണിക്കു കയും ചെയ്തു. അപ്പോൾ നബിﷺചോദിക്കുകയുണ്ടായി: എവിടെ പോയി അദ്ദേഹം, അവർ പറഞ്ഞു: ഞങ്ങൾക്ക് കുടിവെള്ളം മുക്കികൊ ണ്ടുവരാൻ പോയതാണ്. അപ്പോഴേക്കും അദ്ദേഹം തിരിച്ചെത്തി നബി യേയും കൂട്ടുകാരേയും കണ്ടപ്പോൾ അദ്ദേഹം സന്തോഷത്തോടെ അല്ലാ ഹുവിന്ന് സ്തുതിച്ച് പറയുകയുണ്ടായി: ഇന്ന് എന്നെക്കാൾ നല്ല ഒരു ആതിത്ഥേയൻ ഉണ്ടാകുകയില്ല. അദ്ദേഹം പെട്ടെന്ന് തോട്ടത്തിൽ നിന്നും പച്ചയും പഴുത്തതുമുള്ള ഒരു ഈത്തപ്പഴക്കുല പറിച്ചുകൊണ്ടു വന്നു എന്നിട്ട് ഭക്ഷിക്കുവാൻ പറഞ്ഞു. ശേഷം കത്തിയെടുത്തപ്പോൾ നബിﷺ പറഞ്ഞു. നിങ്ങൾ പാൽ കറക്കുന്ന മൃഗങ്ങളെ അറുക്കരുത്. അങ്ങനെ അവർ ആടിന്റെ മാംസം ഭക്ഷിക്കുകയും കറി കുടിക്കുകയും ഈത്ത പ്പഴം ഭക്ഷിക്കുകയും ചെയ്തു ദാഹവും വിശപ്പുമടങ്ങിയ തിരിമേനി അബുബക്കറിനോടും ഉമറിനോടും പറയുകയുണ്ടായി. എന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നയാണ് സത്യം ഈ അനുഗ്രഹത്തെ കുറിച്ച് വിചാരണ ചെയ്യപ്പെടുക തന്നെ ചെയ്യും വിശക്കുന്നവരായി വീട്ടിൽ നിന്നിറങ്ങിയ നിങ്ങൾ മടങ്ങുന്നത് വയർ നിറച്ചവരായാണ്. (മു സ്ലിം)

307. അബൂമൂസാﷺനിവേദനം: മരണവേളയിൽ നബിﷺ കിടന്നിരുന്ന വിരികൾ ആയിശ ഞങ്ങൾക്ക് കാണിച്ചു തന്നു. പരുപരുത്ത ഒരു പുതപ്പും തുണിയുമായിരുന്നു അത്. (മുത്തഫഖുൻ അലൈഹി)

308. അബൂഹുറൈറﷺനിവേദനം: നബിﷺഇപ്രകാരം പ്രാർത്ഥിക്കാറുണ്ടായിരുന്നു. അല്ലാഹുവേ നീ മുഹമ്മദിന്റെ കുടുംബത്തിന് കഷ്ടിച്ച് ജീവിക്കാനുള്ള ഭക്ഷണം നല്കേണമേ. (മുത്തഫഖുൻ അലൈഹി)

309 ആയിശാﷺനിവേദനം: മരണവേളയിൽ നബിﷺയുടെ പടയങ്കി മുപ്പത് സ്വാഅ് ചോളത്തിന് വേണ്ടി ഒരു യഹൂദന്റെ വീട്ടിൽ പണയത്തിലായിരുന്നു. (മുത്തഫഖുൻ അലൈഹി)

310. അബൂഹുറൈറﷺനിവേദനം: പള്ളിയുടെ തിണ്ണയിൽ കിടക്കാറുണ്ടായിരുന്ന എഴുപതോളം പേർക്ക് ഒരു വസ്ത്രം മാത്രമുള്ളതായി ഞാൻ കണ്ടിരുന്നു. ഒരു തുണിയോ മേൽമുണ്ടോ മാത്രമേ അവർക്ക് ഉണ്ടായിരുന്നുള്ളൂ. തങ്ങളുടെ കാലിന്റെ പകുതി വരെയോ അതിലും അൽപം താഴെ കണങ്കാലുകൾ വരെയോ മാത്രം വലിപ്പമുണ്ടായിരുന്ന ആ വസ്ത്രങ്ങൾ കഴുത്തിൽ കെട്ടുകയായിരുന്നു അവർ ചെയ്യാറുണ്ടായിരുന്നത്. നഗ്നത വെളിവാകാതിരിക്കാൻ അവർ കൈകൾകൊണ്ട് അവ കൂട്ടിപ്പിടിക്കുകയായിരുന്നു ചെയ്യാറുണ്ടായിരുന്നത്. (ബുഖാരി)

311 ആയിശാﷺപറയുന്നു: നബിﷺയുടെ വിരിപ്പ് തോലും അതിൽ നിറച്ചത് ഈത്തപ്പനയുടെ ചകിരിയുമായിരുന്നു. (ബുഖാരി)

312. അബൂ ഉമാമﷺനിവേദനം: നബിﷺപറയുകയുണ്ടായി: മനുഷ്യാ, നീ ആവശ്യം കഴിഞ്ഞ് മിച്ചമുള്ളത് ചെലവഴിക്കുന്നതാണ് നിനക്ക് നല്ലത്, അത് പിശുക്കിവെക്കുന്നത് ദോഷമാണ് നിത്യവൃത്തിക്കുള്ളത് കരുതിവെക്കുന്നതിന്റെ പേരിൽ നീ ആക്ഷേപിക്കപ്പെടില്ല. നീ ചെല

വിടുമ്പോൾ അടുത്ത കുടുംബങ്ങളിൽ നിന്നാരംഭിക്കുക. (തിർമിദി ഉദ്ധരിക്കുകയും തരക്കേടില്ലാത്ത റിപ്പോർട്ടെന്ന് പറയുകയും ചെയ്തത്.)

313 ഇംറാൻﷺനിവേദനം: നബിﷺ അരുളി: നിങ്ങളിൽ ഏറ്റവും ഉൽകൃഷ്ടർ എന്റെ തലമുറയാണ്. ശേഷം അവരുമായ് അടുത്തത്. ശേഷം അവരുമായ് അടുത്തത്. ഇംറാൻ പറയുന്നു രണ്ടോ അതോ മൂന്നോ നബിﷺപറഞ്ഞത് എനിക്കറിയില്ല. നബിﷺപറഞ്ഞു. പിന്നീട് അവർക്ക് ശേഷം ഒരു സമൂഹം വരും അവർ വഞ്ചകൻമാരാണ്. വിശ്വസിക്കപ്പെടുകയില്ല. അവർ അവരോട് സാക്ഷികളാവാൻ ആവശ്യപ്പെടുകയില്ല. എന്നാൽ അവർ സാക്ഷികളാവും. അവർ നേർച്ച ചെയ്യും എന്നൽ പൂർത്തീകരിക്കുകയില്ല. പൊണ്ണത്തടി അവരിൽ പ്രകടമാകും.(മു.അലൈഹി)

314. ഉബൈദുല്ലﷺനിവേദനം: നബിﷺപറയുകയുണ്ടായി: തന്റെ വീട്ടിൽ നിർഭയനും ആരോഗ്യവാനുമായിരിക്കുകയും അന്നന്നേക്കുള്ള ഭക്ഷണം ലഭിക്കുകയും ചെയ്തവന് ലോകം മുഴുവൻ തനിക്കു ലഭിച്ചതിനു തുല്യമാണ്. (തിർമിദി)

315. അബ്ദുല്ലാഹിബ്നു അംറ്ﷺ നിവേദനം വിശ്വസിക്കുയും അല്ലാഹു സംതൃപ്തി നല്കി അനുഗ്രഹിക്കുകയും ഒത്തുപോകാനുള്ള ഉപജീവനം ലഭിക്കുകയും ചെയ്തവൻ വിജയിച്ചിരിക്കുന്നു. ( മുസ്‌ലിം)

316. അബൂഉമാമത്ത്ﷺ വിൽ നിന്ന് നിവേദനം: ഒരിക്കൽ തിരുദുതന്റെ സന്നിധിയിൽവെച്ച് അവിടുത്തെ സന്തത സഹചാരികൾ ദുനിയാവിനെ സംബന്ധിച്ച് ചർച്ചചെയ്യുകയുണ്ടായി. അപ്പോൾ തിരുദൂതൻﷺപറഞ്ഞു. നിങ്ങൾ കേട്ടിട്ടില്ലേ? കേട്ടിട്ടില്ലേ? ലളിതജീവിതം ഈമാനിൽപ്പെട്ടതാണ്. ലളിതജീവിതം ഈമാനിൽപ്പെട്ടതാണ് എന്ന് (അബൂദാവൂദ്).

297 നമ്പർ ഹദീസും കാണുക

# 57. മിതവും സാത്വികവുമായ ജീവിതം നയിക്കേണ്ടതിന്റെയും യാചിക്കാതിരിക്കുന്നതിന്റെയും പ്രാധാന്യം

﴿ وَمَا مِن دَآبَّةٍ فِي ٱلْأَرْضِ إِلَّا عَلَى ٱللَّهِ رِزْقُهَا ﴾[٦/١١]

''ഭൂമിയിൽ യാതൊരു ജന്തുവും അതിന്റെ ഉപജീവനം അല്ലാഹു ബാധ്യത ഏറ്റതായിട്ടല്ലാതെ ഇല്ല.'' (11/6)

﴿ لِلْفُقَرَآءِ ٱلَّذِينَ أُحْصِرُواْ فِي سَبِيلِ ٱللَّهِ لَا يَسْتَطِيعُونَ ضَرْبًا فِي ٱلْأَرْضِ يَحْسَبُهُمُ ٱلْجَاهِلُ أَغْنِيَآءَ مِنَ ٱلتَّعَفُّفِ تَعْرِفُهُم بِسِيمَٰهُمْ لَا يَسْـَٔلُونَ ٱلنَّاسَ إِلْحَافًا ﴾ [٢٧٣/٢]

''ഭൂമിയിൽ സഞ്ചരിച്ച് ഉപജീവനം തേടാൻ സൗകര്യപ്പെടാത്ത വിധം അല്ലാഹുവിന്റെ മാർഗത്തിൽ വ്യാപൃതരായിട്ടുള്ള ദരിദ്രൻമാർക്ക് വേണ്ടി (നിങ്ങൾ ചെലവ് ചെയ്യുക) (അവരെപ്പറ്റി) അറിവില്ലാത്തവൻ (അവരുടെ) മാന്യത കണ്ട് അവർ ധനികരാണെന്ന് ധരിച്ചേക്കും. എന്നാൽ അവരുടെ ലക്ഷണം കൊണ്ട് നിനക്കവരെ തിരിച്ചറിയാം. അവർ ജനങ്ങളോട് ചോദിച്ച് വിഷമിപ്പിക്കുകയില്ല.'' (2/273)

﴿ وَٱلَّذِينَ إِذَآ أَنفَقُواْ لَمْ يُسْرِفُواْ وَلَمْ يَقْتُرُواْ وَكَانَ بَيْنَ ذَٰلِكَ قَوَامًا ﴾[٦٧/٢٥]

'' ചെലവുചെയ്യുകയാണെങ്കിൽ അമിതവ്യയം നടത്തുകയോ, പിശുക്കിപ്പിടിക്കുകയോ ചെയ്യാതെ അതിനിടക്കുള്ള മിതമായ മാർഗം സ്വീകരിക്കുന്നവരുമാകുന്നു അവർ. '' (25/67)

﴿ وَمَا خَلَقْتُ ٱلْجِنَّ وَٱلْإِنسَ إِلَّا لِيَعْبُدُونِ ﴿٥٦﴾ مَآ أُرِيدُ مِنْهُم مِّن رِّزْقٍ وَمَآ أُرِيدُ أَن يُطْعِمُونِ ﴿٥٧﴾ ﴾ [٥١/٥٦ـ٥٧]

''ജിന്നുകളെയും മനുഷ്യരെയും എന്നെ ആരാധിക്കുവാൻ വേണ്ടിയല്ലാതെ ഞാൻ സൃഷ്ടിച്ചിട്ടില്ല.

ഞാൻ അവരിൽ നിന്ന് ഉപജീവനമൊന്നും ആഗ്രഹിക്കുന്നില്ല. അവർ എനിക്ക് ഭക്ഷണം നൽകണമെന്നും ഞാൻ ആഗ്രഹിക്കുന്നില്ല. '' (51/56 57)

317. അബൂഹുറൈറﷺനിവേദനം: നബിﷺ അരുളി: ഐശ്വര്യം എന്നത് ഭൗതിക വിഭവത്തിന്റെവർദ്ധനവല്ല. എന്നാൽ ഐശ്വര്യം എന്നത് മനസ്സിന്റെ സംതൃപ്തിയാണ്. (ബുഖാരി)

318. ഹക്കീമുബിൻ ഹിസാംﷺനിവേദനം: നബിയോട് ഞാൻ പണം ചോദിക്കുകയുണ്ടായി. അപ്പോൾ അവിടുന്ന് എനിക്ക് നൽകി. ഞാൻ വീണ്ടും ചോദിച്ചപ്പോൾ വീണ്ടും നൽകി. ഞാൻ വീണ്ടും ചോദിച്ചു അപ്പോൾ വീണ്ടും എനിക്ക് നൽകി എന്നിട്ട് പറയുകയുണ്ടായി: ഹക്കീം ഈ പണം മാധുര്യമുള്ളതും വർണ്ണശഭളവുമാണ്. അതാരെങ്കിലും വിശാലമനസ്കതയോടെ സ്വീകരിക്കുകയാണെങ്കിൽ അല്ലാഹു അതിൽ അനുഗ്രഹം ചൊരിയും. ആർത്തിയോടെ അത് സീകരിച്ചാൽ അതിന് അനുഗ്രഹം ഉണ്ടാവുകയില്ല. അവന്റെ ഉദാഹരണം ഭക്ഷിച്ചിട്ടും വിശപ്പ് മാറാത്തവനെപ്പോലെയാകുന്നു. നൽകുന്ന കരങ്ങളാകുന്നു വാങ്ങുന്ന കരങ്ങളെക്കാൾ ഉത്തമം. ഹക്കീം പറയുകയുണ്ടായി: പ്രവാചകരേ നിങ്ങളെ ദൂതനായ് അയച്ച രക്ഷിതാവു തന്നെ സത്യം, മരണം വരെ ഒരാളോടും ഞാൻ പണമാവശ്യപ്പെടുകയില്ല തന്നെ. അങ്ങനെ അബൂബക്കർ പിൽക്കാലത്ത് പാരിതോഷികം നൽകാൻ വിളിച്ചപ്പോൾ

ഹക്കീം സ്വീകരിക്കാൻ വിസമ്മതിച്ചു. പിന്നീട് ഉമർﷺവിളിച്ചപ്പോഴും വിസമ്മതിച്ചു. അപ്പോൾ ഉമർﷺ പറയുകയുണ്ടായി: ജനങ്ങളെ, ഹക്കീം തന്റെ വിഹിതമായി അല്ലാഹു നിശ്ചയിച്ചുതന്ന അവകാശം നൽകിയിട്ട് പോലും സ്വീകരിക്കാത്തതിന് ഞാൻ നിങ്ങളെ സാക്ഷ്യപ്പെടുത്തുന്നു. അങ്ങനെ മരണം വരെ അദ്ദേഹം ഒരാളോടും ഒന്നും വാങ്ങാതെ ജീവിക്കുകയുണ്ടായി. (മുത്തഫഖുൻ അലൈഹി)

319. അംറ്ബിൻ തഗ്‌ലിബ്ﷺ നിവേദനം: നബിയുടെ അടുത്ത് കുറച്ച് സമ്പത്തോ യുദ്ധബന്ധികളോ കൊണ്ട്‌വരപ്പെട്ടു. നബിﷺഅതിൽ നിന്ന് ചിലർക്ക് നൽകി വേറെ ചിലയാളുകൾക്ക് നൽകാതിരിക്കുകയും ചെയ്തു. അപ്പോൾ നൽകാതിരുന്നവർ അസ്വസ്ഥത പ്രകടിപ്പിക്കുകയുണ്ടായി. അതറിഞ്ഞപ്പോൾ നബിﷺ എഴുന്നേറ്റ് അല്ലാഹുവിനെ സ്തുതിക്കുകയും ശേഷം പറയുകയും ചെയ്തു: ചിലപ്പോൾ എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട ചിലരെ ഒഴിച്ച് നിറുത്തി മറ്റുചിലർക്ക് ഞാൻ കൊടുക്കും. അവരുടെ ആർത്തിയും ആഗ്രഹവും കാണുമ്പോൾ അവർക്ക് നൽകി സമാധാനിപ്പിക്കുകയും നൽകാത്തവരെ അവരുടെ മനസിലുള്ള ഐര്യവും ഗുണവുമറിഞ്ഞ് ഞാൻ അല്ലാഹുവിലേക്ക് വിടുകയുമാണ് ചെയ്യുന്നത്. അവരുടെ കൂട്ടത്തിലാണ് അംറ്ബിൻ തഗ്‌ലിബുള്ളത്, അംറ്ബിൻ തഗ്‌ലിബ് പറയുന്നു: ചുവന്ന ഒട്ടകങ്ങൾ ലഭിക്കുന്നതിലേറെ എനിക്ക് ഇഷ്ടമായത് നബിയുടെ ആ വാക്കുകളായിരുന്നു. (ബുഖാരി)

320. ഹക്കീമുബിനു ഹിസാം ﷺനിവേദനം. നബിﷺപറയുകയുണ്ടായി: നൽകുന്ന കരങ്ങളാകുന്നു ഉത്തമം, നിന്റെ അടുത്ത ആശ്രിതരിൽ നിന്ന് ആരംഭിക്കുക. ധർമ്മങ്ങളിൽ വെച്ചേറ്റവും നല്ലത് ഐശര്യം നില നിർത്തികൊണ്ട് ചെയ്യുന്നതാകുന്നു. ആരെങ്കിലും സ്വയംപര്യപ്തത കാണിച്ചാൽ അല്ലാഹു അയാളെ സ്വയം പര്യപ്തനാക്കുകയും ആരെ

ങ്കിലും വിശുദ്ധി പുലർത്തിയാൽ അല്ലാഹു അയാളെ വിശുദ്ധനാക്കുന്ന തുമായിരിക്കും. (മുത്തഫഖുൻ അലൈഹി) ഇത് ബുഖാരിയുടെ പദങ്ങ ളാണ്. മുസ്‌ലിമിന്റേത് ചുരുങ്ങിയ രൂപമാണ്

321. ഔഫ്ബിൻ മാലിക്ക് അൽഅശ്ജഈ ﷺ നിന്ന് നിവേദനം: ഞങ്ങളിൽ എട്ടോ ഒൻപതോ പേർ നബിയുടെ അടുക്കൽ വന്ന് താമസി ച്ചു. അപ്പാൾ നബിﷺ ചോദിക്കുകയുണ്ടായി: നിങ്ങൾ അല്ലാഹുവിന്റെ റസൂലിനോട് കരാർ ചെയ്യുന്നില്ലേ? അടുത്തിടെ കരാർ ചെയ്ത മുസ്‌ലിംകളായ ഞങ്ങൾ ഇനി എന്ത് കരാറാണുള്ളതെന്ന് ചോദിച്ചു. അപ്പോൾ നബി പറയുകയുണ്ടായി: അല്ലാഹുവിനെ ആരാധിക്കണ മെന്നും അവനിൽ യാതൊന്നിനേയും പങ്കുചേർക്കരുതെന്നും അല്ലാഹു വിനെ അനുസരിച്ച് ജീവിക്കാമെന്നും അഞ്ചുനേരത്തെ നമസ്കരിക്കു കയും ചെയ്യുക. ശേഷം നബി പതുക്കെ പറഞ്ഞു: അത് നിങ്ങൾ ജനങ്ങ ളോട് ഒന്നും ചോദിക്കരുത്. അങ്ങനെ ഞങ്ങളുടെ കൂട്ടത്തിലെ ആളുക ളിൽ ചിലർ വാഹനപ്പുറത്ത് നിന്ന് വടി വീണാൽ പോലും ഒരാളോടും എടുക്കാൻ സഹായം ചോദിക്കാത്ത രൂപത്തിൽ ജീവിക്കുകയുണ്ടായി. (മുസ്‌ലിം)

322. അബ്ദുല്ലാഹിബ്നു ഉമർﷺനിവേദനം: നബിﷺ പറയുകയു ണ്ടായി: നിങ്ങളിൽ ചിലർ യാചന നടത്തി കൊണ്ടേയിരിക്കും അന്ത്യനാ ളിൽ അത്തരക്കാർ അല്ലാഹുവിനെ കണ്ടുമുട്ടുന്നത്. അയാളുടെ മുഖത്ത് മാംസമൊന്നുംമില്ലാത്ത രുപത്തിലായിരിക്കും. (മുത്തഫഖുൻ അലൈഹി)

323. അബ്ദുല്ലാഹിബ്നു മസ്ഊദ്ﷺ നിവേദനം: നബിﷺപറയുക യുണ്ടായി: എന്തെങ്കിലും തിടുക്കമുണ്ടായപ്പോൾ ആളുകളുടെ അടു ത്തേക്ക് ഓടുന്നവരുടെ തിടുക്കം അല്ലാഹു തീർക്കുകയില്ല. എന്നാൽ

അല്ലാഹുവിൽ ഭരമേപിച്ചവർക്ക് പെട്ടന്നോ വൈകിയോ അല്ലാഹു അവന്റെ പക്കൽനിന്ന് നൽകുന്നതാണ്. (തിർമിദി)

324. അബൂഹുറൈറ‎ﷺ നിവേദനം: നബി‎ﷺ പറയുകയുണ്ടായി: സമ്പത്ത് അധികരിപ്പിക്കാൻ വേണ്ടി യാചിക്കുന്നവർ തീ കനലുകളാണ് ചോദിക്കുന്നത്. അതിനാൽ കൂടുതലോ കുറച്ചോ വേണ്ടവർ അങ്ങനെ ചെയ്യട്ടെ. (മുസ്‌ലിം)

325. ഥൗബാൻ‎ﷺ നിവേദനം: നബി‎ﷺ പറയുകയുണ്ടായി: ആളുകളോട് യാചിക്കില്ലെന്ന് എന്നോട് കരാർ ചെയ്യുന്നവർക്ക് സ്വർഗ്ഗം നൽകാമെന്നതിന് ഞാൻ ജാമ്യം നിൽക്കാം അപ്പേൾ ഥൗബാൻ പറയുകയുണ്ടായി. ഞാൻ അങ്ങനെ ജീവിക്കാം പിന്നീട് അദ്ദേഹം ഒരാളോടും ഒന്നും ചോദിക്കുമായിരുന്നില്ല. (അബൂദാവൂദ്)

326. ഖബീസ‎ﷺ നിവേദനം: ഞാൻ ചില കടബാധിതർക്ക് ജാമ്യം നിൽക്കുകയും അവസാനം എന്റെ മേൽ അവ ബാധ്യതയായി വരികയും ചെയ്തു. ഞാൻ നബിയുടെ അടുക്കൽ വന്ന് വിവരം പറഞ്ഞു: അപ്പോൾ നബി പറയുകയുണ്ടായി. സകാത്ത്സ്വത്ത് വരികയാണെങ്കിൽ നിങ്ങൾക്ക് അതിൽനിന്ന് വല്ലതും നൽകാം. അതുവരെ നിങ്ങൾ കാത്തിരിക്കുക. തുടർന്ന് അദ്ദേഹം പറയുകയുണ്ടായി: ഖബീസ്വാ, മൂന്ന് വിഭാഗമാളുകൾക്കല്ലാതെ ആളുകളോട് വല്ലതും ചോദിച്ചു വാങ്ങുവാൻ പാടില്ല.

1. വല്ലകാര്യത്തിനും മദ്ധ്യസ്ഥം വഹിക്കുകയോ ജാമ്യം നില്ക്കുകയോ മൂലം സാമ്പത്തിക ബാദ്ധ്യതയിലേർപ്പെടുക അതു വീട്ടുന്നതിന് മാത്രം അയാൾക്ക് ചോദിച്ചു വാങ്ങാവുന്നതാണ്.

2. (കൃഷിയോ വ്യവസായമോ പോലെയുള്ള)എന്തെങ്കിലും സംരഭങ്ങൾ നടത്തുകയും അതു പരാജയപ്പെട്ട് പാപ്പരായിത്തീരുക, അത്തരക്കാർക്ക് നിത്യവൃത്തിക്ക് വേണ്ടി ചോദിക്കാവുന്നതാണ്.

3 സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന പരമദരിദ്രനാണെന്ന് തന്റെ സമൂഹത്തിലെ മൂന്ന് പേർ സാക്ഷ്യം വഹിക്കുന്ന തരത്തിൽ സാമ്പത്തിക പരാധീതനതയുള്ളവനും ജീവിതവൃത്തിക്ക് വേണ്ടി ചോദി ക്കാവുന്നതാണ്. അതല്ലാതെയുള്ള ചോദ്യം മുഖേന ആരെങ്കിലും വല്ലതും ചോദിച്ചു വാങ്ങുന്നുവെങ്കിൽ അവർ നിഷിദ്ധമായ ധനമാകുന്നു തിന്നുന്നത്. (മുസ്ലിം)

## 58. ചോദിക്കാതെയും കൊതിക്കാതെയും ലഭിക്കുന്നത് സ്വീകരിക്കാവുന്നതാണ്

327.സാലിംബിൻ അബ്ദുല്ലാഹിബിൻ ഉമർﷺ തന്റെ പിതാമഹ നിൽ നിന്ന് നിവേദനം. നബിﷺ ഞങ്ങൾക്ക് പാരിതോഷികം നൽകുമ്പോൾ ഞങ്ങളെക്കാൾ ദരിദ്രർക്ക് കൊടുക്കാൻ ഞങ്ങൾ പറയു മായിരുന്നു. അപ്പോൾ നബിﷺപറയുകയുണ്ടായി: നീ ചോദിക്കാതെ ഈ (പൊതുഖജനാവിൽ)പണത്തിൽ നിന്ന് ലഭിക്കുന്നത് നിനക്ക് സ്വീക രിക്കാം അത് സ്വീകരിച്ച് ഭക്ഷിക്കുകയോ ധർമ്മം ചെയ്യുകയോ സമ്പത്തു ണ്ടാക്കുകയോ ചെയ്യാം. അത് ലഭിക്കാൻ വേണ്ടി നീ നോക്കി നടക്ക രുതെന്ന് മാത്രം. സാലിം(റ) പറയുന്നു: ഇബ്നു ഉമർ ഒരാളോടും ഒന്നും തന്നെ യാചിക്കാറുമില്ല നൽകപ്പെടുന്നത് നിരസിക്കാറുമല്ല. (മുത്തഫ ഖുൻ അലൈഹി)

# 59. സ്വപ്രയത്നം മുഖേന അഹോവൃത്തിക്ക് വഴി കണ്ടെത്തുകയും ഒരാളോടും ചോദിക്കാതിരിക്കുകയും ചെയ്യൽ.

﴿ فَإِذَا قُضِيَتِ ٱلصَّلَوٰةُ فَٱنتَشِرُواْ فِي ٱلْأَرْضِ وَٱبْتَغُواْ مِن فَضْلِ ﴾ [الجمعة: ١٠]

''അങ്ങനെ നമസ്കാരം നിർവ്വഹിക്കപ്പെട്ടു കഴിഞ്ഞാൽ നിങ്ങൾ ഭൂമിയിൽ വ്യാപിച്ചു കൊള്ളുകയും, അല്ലാഹുവിന്റെ അനുഗ്രഹത്തിൽ നിന്ന് തേടിക്കൊള്ളുകയും ചെയ്യുക.'' ( 62/10)

328. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: വിറക് കെട്ടുകൾ ചുമന്ന് കൊണ്ട്വന്ന് ഉപജീവനം നടത്തുന്നതാണ്. നൽകിയാലും ഇല്ലെങ്കിലും ആളുകളുടെ ധനത്തിൽ നിന്ന് ചോദിക്കുന്നതിനേക്കാൾ നല്ലത്. (മുത്തഫഖുൻ അലൈഹി)

329. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: അല്ലാഹുവിന്റെ ദൂതനായിരുന്ന സകരിയ്യ മരപ്പണിക്കാരനായിരുന്നു. ( മുസ്ലിം)

330. മിഖ്ദാം ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: തന്റെ അദ്ധ്വാനം മുഖേനയുള്ള ധനത്തിൽ നിന്നും ഭക്ഷിക്കുന്നതിലേറെ ഉത്തമമായൊരു ഉപജീവന മാർഗം ഒരാൾക്കും ലഭിക്കുകയില്ല. അല്ലാഹുവിന്റെ ദൂതനായിരുന്ന ദാവൂദ് നബി ﷺ സ്വയപ്രയത്നത്തിലൂടെയുള്ള സമ്പാദ്യത്തിൽ നിന്നായിരുന്നു ഉപജീവനം കഴിക്കാറുണ്ടായിരുന്നത്. (ബുഖാരി)

# 60. അല്ലാഹുവിൽ പ്രതീക്ഷയർപ്പിച്ച് സൽ കർമ്മങ്ങൾക്ക് വേണ്ടി ചെലവ് ചെയ്യൽ.

﴿ وَمَآ أَنفَقْتُم مِّن شَيْءٍ فَهُوَ يُخْلِفُهُۥ ﴾. [٣٩/٣٤]

''നിങ്ങൾ എന്തൊന്ന് ചെലവഴിച്ചാലും അവൻ അതിന് പകരം നൽകുന്നതാണ്'' (34/39)

﴿ وَمَا تُنفِقُوا۟ مِنْ خَيْرٍ فَلِأَنفُسِكُمْ ۚ وَمَا تُنفِقُونَ إِلَّا ٱبْتِغَآءَ وَجْهِ ٱللَّهِ ۚ وَمَا تُنفِقُوا۟ مِنْ خَيْرٍ يُوَفَّ إِلَيْكُمْ وَأَنتُمْ لَا تُظْلَمُونَ ﴿٢٧٢﴾ ﴾. [٢٧٢/٢]

''നല്ലതായ എന്തെങ്കിലും നിങ്ങൾ ചെലവഴിക്കുകയാണെങ്കിൽ അത് നിങ്ങളുടെ നൻമയ്ക്ക് വേണ്ടി തന്നെയാണ്. അല്ലാഹുവിന്റെ പ്രീതി തേടിക്കൊണ്ട് മാത്രമാണ് നിങ്ങൾ ചെലവഴിക്കേണ്ടത്. നല്ലതെന്ത് നിങ്ങൾ ചെലവഴിച്ചാലും അതിന്നുള്ള പ്രതിഫലം നിങ്ങൾക്ക് പൂർണ്ണമായി നൽക പ്പെടുന്നതാണ്. നിങ്ങളോട് ഒട്ടും അനീതി കാണിക്കപ്പെടുകയില്ല.'' (2/272)

﴿ وَمَا تُنفِقُوا۟ مِنْ خَيْرٍ فَإِنَّ ٱللَّهَ بِهِۦ عَلِيمٌ ﴾. [٢٧٣/٢]

''നല്ലതായ എന്തൊന്ന് നിങ്ങൾ ചെലവഴിക്കുകയാണെങ്കിലും അല്ലാഹു അത് നല്ലത് പോലെ അറിയുന്നവനാണ്.'' (2/273)

331. അബ്ദുല്ലാഹിബ്നു മസ്ഊദ്ﷺ നിവേദനം: നബിﷺ പറയുക യുണ്ടായി: രണ്ട് കാര്യത്തിലല്ലാതെ അസൂയയില്ല. ഒരാൾക്ക് അല്ലാഹു വിജ്ഞാനം നൽകി. അയാൾ അതുമായി ആളുകൾക്കിടയിൽ വിധി നട ത്തുന്നു. മറ്റൊരാൾക്ക് അല്ലാഹു ധനം നൽകി. അയാൾ അത് സൻമാർഗ്ഗ ത്തിൽ ചെലവ് ചെയ്യുന്നു. (മുത്തഫഖുൻ അലൈഹി)

332. അബ്ദുല്ലാഹിൻ മസ്ഊദ്ﷺ നിവേദനം: നബിﷺ ചോദിക്കുകയുണ്ടായി. നിങ്ങളിൽ ആർക്കാണ് തങ്ങളുടെ സ്വത്തിനേക്കാൾ തങ്ങളുടെ അനന്തരാവകാശികളുടെ സ്വത്തിനോട് കൂടുതൽ ഇഷ്ടമുള്ളത്. അവർ പറയുകയുണ്ടായി. അല്ലാഹുവിന്റ ദൂതരേ ഞങ്ങളിലൊരാളും തങ്ങളുടെ സ്വത്തിനേക്കാൾ മറ്റുള്ളവരുടെ സ്വത്ത് ഇഷ്ടപ്പെടുന്നന്നില്ല. അപ്പോൾ നബിﷺപറയുകയുണ്ടായി. എന്നാൽ നിങ്ങളുടെ സ്വത്ത് നിങ്ങൾ മുൻകൂട്ടി ചെലവഴിച്ചതും അനന്തരാവകാശികളുടെ സ്വത്ത് നിങ്ങൾ ചെലവഴിക്കാതെ മാറ്റിവെക്കുന്നതുമാകുന്നു. (ബുഖാരി)

333. ജാബിർﷺനിവേദനം: നബിﷺയോട് എന്തെങ്കിലും ചോദിക്കുകയുണ്ടായിട്ട് അവിടുന്ന് ഇല്ല എന്നു പറഞ്ഞിട്ടില്ല.(മുത്തഫഖുൻ അലൈഹി)

334. അബൂഹുറൈറﷺനിവേദനം: നബിﷺപറയുകയുണ്ടായി: ഏതൊരു ദിവസം പുലരുമ്പോഴും രണ്ടു മലക്കുകൾ ഇറങ്ങി വന്ന് ഇപ്രകാരം പ്രാർത്ഥിക്കും അല്ലാഹുവേ ചെലവ് ചെയ്യുന്നവർക്ക് നീ വീണ്ടും നൽകുകയും പിടിച്ച് വെക്കുന്നവർക്ക് നീ നാശം നൽകുകയും ചെയ്യേണമേ. (മുത്തഫഖുൻ അലൈഹി)

335. അബൂഹുറൈറﷺനിവേദനം: നബിﷺ പറയുകയുണ്ടായി: അല്ലാഹു പറയും മനുഷ്യാ നീ ചെലവിടുക. നിനക്ക് വേണ്ടി ചെലവ് ചെയ്യപ്പെടും. (മുത്തഫഖുൻ അലൈഹി)

336. ജുബൈർ ബിൻ മുത്ഇംﷺ നിവേദനം: നബിﷺയുടെ കൂടെ അദ്ദേഹം ഹുനൈൻ യുദ്ധശേഷം മടങ്ങുന്ന വേളയിൽ ചില ഗ്രാമീണർ കൂടെ കൂടി ചോദിക്കുവാൻ തുടങ്ങി. അവരുടെ തിരക്ക് കാരണം നബി ഒരു മരുച്ചെടിയുടെ അടുത്തേക്ക് പറ്റി നിൽക്കേണ്ട അവസ്ഥയിലായി. തിരുമേനിയുടെ മേൽമുണ്ട് അതിന്റെ മുള്ളിൽ കൊളുത്തി. നബിﷺഅ

വിടെ നിന്നുകെണ്ടു പറഞ്ഞു: എന്റെ മുണ്ടെടുത്തു തരൂ. എന്റെ കയ്യിൽ ഈ സമൂറ ചെടിയുടെ മുള്ളിന്റെയത്രയെണ്ണം ആടുകളുണ്ടായിരുന്നുവെങ്കിൽ ഞാനത് നിങ്ങൾക്ക് വീതിച്ച് നൽകുമായിരുന്നു. അതിനുശേഷം നിങ്ങളെന്നെ കള്ളനോ പിശുക്കനോ ഭീരുവോ ആയി കാണുകയില്ല. ( ബുഖാരി)

337. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: ധർമ്മം ചെയ്തത് കാരണമായി ഒരു സ്വത്തിലും കുറവ് വന്നിട്ടില്ല. വിട്ടുവീഴ്ച കാരണമായി അല്ലാഹു ഒരാൾക്കും പ്രതാപം വർദ്ധിപ്പിക്കാതിരുന്നിട്ടില്ല. അല്ലാഹുവിന്വേണ്ടി ആരെങ്കിലും കീഴൊതുങ്ങിയാൽ അയാളെ അല്ലാഹു ഉയർത്തുകതന്നെ ചെയ്യും. ( മുസ്ലിം)

338. അബൂക്കബ്ശ ﷺ നിന്ന് നിവേദനം: നബി ﷺ പറയുകയുണ്ടായി: മൂന്ന് കാര്യങ്ങളെ സംബന്ധിച്ച് ഞാൻ സത്യം ചെയ്തു പറയുന്നു. ധർമ്മം ചെയ്തത് കാരണമായി. ഒരു വിശ്വാസിയുടെ ധനത്തിൽ കുറവു വരികയില്ല. നീതി നഷേധത്തിന് പാത്രീ ഭൂതനായിട്ടും ക്ഷമ പുലർത്തുന്നവന് പ്രതാപമല്ലാതെ അല്ലാഹു വർദ്ധിപ്പിച്ചിട്ടില്ല. യാചനയുടെ വാതിൽ തുറന്ന ഒരാൾക്കും അല്ലാഹു ദാരിദ്ര്യമല്ലാത വർദ്ധിപ്പിച്ചിട്ടില്ല. ഇനി ഞാനൊരു കാര്യം പറയാം നിങ്ങളതു പഠിക്കുക, ഈ ഭൗതിക ജീവിതത്തിൽ ജനങ്ങൾ നാല് തരക്കാരാണ്. ഒന്നാമൻ, അല്ലാഹു ധനവും വിജ്ഞാനവും നൽകി തത്വിഷയത്തിൽ അല്ലാഹുവിനെ സൂക്ഷിക്കുകയും തന്റെ കുടുംബ ബന്ധം പുലർത്തുകയും പണത്തിൽ അല്ലാഹു നിർണ്ണയിച്ച ബാദ്ധ്യതകൾ അറിഞ്ഞു പ്രവർത്തിക്കുകയും ചെയ്യുന്നവനാണ്, അയാൾ ഏറ്റവും ഉയർന്ന സ്ഥാനത്തുള്ളയാളാകുന്നു. രണ്ടാമൻ, അല്ലാഹു വിഞ്ജാനം നൽകിയിരിക്കുന്നുവെങ്കിലും പണം നൽകിയില്ല. എന്നാൽ അയാൾ പണമുണ്ടായിരുന്നുവെങ്കിൽ ഒന്നാമനെ പോലെ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ചെലവു ചെയ്യുമെന്ന് ആത്മാർത്ഥമായി

വിചാരിക്കുന്നയാളായിരുന്നു. അവനും ഒന്നാമനും പറഞ്ഞ ദരിദ്രനും പ്രതിഫലത്തിൽ തുല്യരാണ്. മൂന്നാമൻ സമ്പത്തുണ്ടാക്കുകയും വിജ്ഞാനം കരസ്ഥമാക്കാതിരിക്കുകയും ചെയ്തു. അതിന്റെ ബാദ്ധ്യത നിറവേറ്റുകയോ കുടുംബബന്ധം പുലർത്തുകയോ ചെയ്യുന്നില്ല. തോന്നിയ രുപത്തിൽ ചെലവിടുകയാണ് ചെയ്യുന്നത്. അയാളാകുന്നു ഏറ്റവും മോശസ്ഥാനത്തുള്ളത്. നാലാമൻ അല്ലാഹു അറിവോ പണമോ നല്കിയില്ല. എന്നാലയാൾ പണമുണ്ടായിരുന്നുവെങ്കിൽ മൂന്നാമനെ പോലെ നിഷിദ്ധമായ മാർഗ്ഗത്തിൽ ചെലവിടണമെന്ന് വിചാരിച്ചിരുന്നെ ങ്കിൽ അയാളും അവനും ശിക്ഷയിൽ തുല്യരായിരിക്കും. (തിർമിദി.)

339. ആയിശാﷺനിന്ന് നിവേദനം: അവർ ഒരിക്കൽ ആടിനെയറുത്തു വിതരണം നടത്തി.അപ്പോൾ നബിﷺ ചോദിക്കുകയു ണ്ടായി. ഭക്ഷണം തീർന്നുവോ? അവർ പറഞ്ഞു: അതിന്റെ ഒരു കയ്യിന്റെ ഒരു ഭാഗം ഒഴികെ. ബാക്കിയെല്ലാം തീർന്നു. അപ്പോൾ നബി പറയുകയു ണ്ടായി: കയ്യിന്റെ ഭാഗമൊഴികെ എല്ലാം ഭാക്കിയായി. (തിർമിദി)

340. അസ്മാﷺ നിവേദനം നബിﷺഅവരോട് പറയുകയുണ്ടായി: നീ ചെലവഴിക്കാതെ കെട്ടിപ്പൂട്ടി വെക്കരുത്. അപ്പോൾ അല്ലാഹുവും നിന്റെ കാര്യത്തിൽ അങ്ങനെ ചെയ്യും. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിൽ നീ കണക്ക് നോക്കാത ചെലവിടുക. നീ കണക്ക് നോക്കിയാൽ അല്ലാഹുവും കണക്ക് നോക്കും നീ ധർമ്മവും ദാനവും നൽക്കുക അല്ലാഹുവും അങ്ങനെ ചെയ്യും.(മുത്തഫഖുൻ അലൈഹി)

341. അബൂഹുറൈറﷺനിവേദനം :നബിﷺപറയുകയുണ്ടായി: ഒരി ക്കൽ ഒരാൾ മരുഭൂമിയിലൂടെ നടന്ന് പോകുമ്പോൾ മേഘത്തിൽ നിന്ന് ഇന്നയിന്ന വ്യക്തിയുടെ തോട്ടത്തിലേക്ക് മഴ വർഷിപ്പിക്കുക എന്നി ങ്ങനെ പറയുന്നത് കേട്ടു. ഉടനെ മേഘം തെന്നിമാറി ആ പ്രദേശത്ത്

ചെന്ന് മഴ വർഷിച്ചു. അപ്പാൾ ആ തോട്ടത്തിലെ കനാൽ ആ വെള്ളം മുഴുവൻ ശേഖരിച്ചു വെച്ചു. അങ്ങനെ അയാൾ അത് തോട്ടത്തിലൂടെ തിരിച്ചു വിട്ടുകൊണ്ടിരിക്കുമ്പോൾ നേരത്തെ ശബ്ദം കേട്ടയാൾ അവിടെയത്തി. അദ്ദേഹത്തോട് ചോദിച്ചു താങ്കളുടെ പേരെന്താണ്? നേരത്തെ കേട്ട അതേ പേരു തന്നെ പറയുകയും ചെയ്തു. അപ്പോൾ അയാൾ ചോദിച്ചു താങ്കെളെന്തിനാണ് എന്റെ പേരു അന്വേഷിച്ചത്. അയാൾ പറഞ്ഞു: ഞാൻ നടന്ന് പോകുമ്പോൾ ഈ മഴയുടെ മേഘത്തിൽനിന്നും താങ്കളുടെ തോട്ടത്തിൽ മഴ വർഷിക്കണമെന്ന് വിളിച്ചു പറയുന്നതായി കേട്ടു. താങ്കളെന്താണ് ഈ തോട്ടത്തിൽ ചെയ്തു കൊണ്ടിരിക്കുന്നത്. അയാൾ പറഞ്ഞു: ഈ തോട്ടത്തിലെ വരുമാന ത്തിന്റെ മൂന്നിൽ ഒരു ഭാഗം ഞാനും എന്റെ കുടുംബവും ഭക്ഷിക്കു കയും ബാക്കി മൂന്നിലൊന്ന്കൊണ്ട് ഈ തോട്ടത്തിൽ കൃഷിയിറക്കു കയും മുന്നിലൊന്ന് ധർമ്മമായി നൽകുകയും ചെയ്യുന്നു. (മുസ്ലിം)

(312, 91 ഹദീസുകൾ വായിക്കുക)

## 61. പിശുക്ക് ഉപേക്ഷിക്കൽ.

﴿ وَأَمَّا مَنۢ بَخِلَ وَٱسۡتَغۡنَىٰ ۝٨ وَكَذَّبَ بِٱلۡحُسۡنَىٰ ۝٩ فَسَنُيَسِّرُهُۥ لِلۡعُسۡرَىٰ ۝١٠ وَمَا يُغۡنِي عَنۡهُ مَالُهُۥٓ إِذَا تَرَدَّىٰٓ ۝١١ ﴾ [٩٢/ ٨ ـ ١١]

''എന്നാൽ ആർ പിശുക്കു കാണിക്കുകയും, സ്വയം പര്യാപ്തത നടിക്കുകയും, ഏറ്റവും ഉത്തമമായതിനെ നിഷേധിച്ചു തള്ളുകയും ചെയ്തുവോ, അവന്നു നാം ഏറ്റവും ഞെരുക്കമുള്ളതിലേക്ക് സൗകര്യ മൊരുക്കികൊടുക്കുന്നതാണ്. അവൻ നാശത്തിൽ പതിക്കുമ്പോൾ അവന്റെ ധനം അവന്ന് പ്രയോജനപ്പെടുന്നതല്ല. '' (92/8-11)

﴿ وَمَن يُوقَ شُحَّ نَفْسِهِۦ فَأُوْلَٰٓئِكَ هُمُ ٱلْمُفْلِحُونَ ۝٩ ﴾ . [٩/٥٩]

'' ഏതൊരാൾ തന്റെ മനസ്സിന്റെ പിശുക്കിൽ നിന്ന് കാത്തുരക്ഷിക്കപ്പെടുന്നുവോ അത്തരക്കാർ തന്നെയാകുന്നു വിജയം പ്രാപിച്ചവർ. '' (59/9)

342. ജാബിർﷺ നിവേദനം: നബിﷺപറയുകയുണ്ടായി: നിങ്ങൾ അക്രമത്തിൽ നിന്ന് വിട്ടുനിൽക്കുക. അക്രമം അന്ത്യനാളിലെ അന്ധകാര ങ്ങളാകുന്നു. നിങ്ങൾ പിശുക്ക് കരുതിയിരിക്കുക. നിങ്ങൾക്ക് മുമ്പുള്ള സമുദായങ്ങളെ നാശത്തിലേക്ക് നയിച്ചത് പിശുക്കായിരുന്നു. അവരുടെ പവിത്രതകൾ അതിലംഘിക്കാനും രക്തം ചിന്തുവാനും അത് അവരെ പ്രേരിപ്പിച്ചു. (മുസ്‌ലിം)

## 62. മറ്റുള്ളവർക്ക് മുൻഗണന നൽകൽ

﴿ وَيُؤْثِرُونَ عَلَىٰٓ أَنفُسِهِمْ وَلَوْ كَانَ بِهِمْ خَصَاصَةٌ ﴾ .[٩/٥٩]

''തങ്ങൾക്ക് ദാരിദ്ര്യമുണ്ടായാൽ പോലും സ്വദേഹങ്ങളെക്കാൾ മറ്റുള്ളവർക്ക് അവർ പ്രാധാന്യം നൽകുകയും ചെയ്യും.'' (59/9)

﴿ وَيُطْعِمُونَ ٱلطَّعَامَ عَلَىٰ حُبِّهِۦ مِسْكِينًا وَيَتِيمًا وَأَسِيرًا ۝٨ ﴾ . [٨/٦٧]

''ആഹാരത്തോട് പ്രിയമുള്ളതോടൊപ്പം തന്നെ അഗതിക്കും അനാഥയ്ക്കും തടവുകാരന്നും അവരത് നൽകുകയും ചെയ്യും. '' (67/8)

343.അബൂഹുറൈറﷺ നിവേദനം: ഒരാൾ നബിﷺയുടെ അടുത്ത് വന്ന് പറയുകയുണ്ടായി. ഞാൻ ക്ഷീണിതനാണ് എനിക്ക് വല്ലതും

തരണം നബി തന്റെ റൂമുകളിൽ ചിലതിലേക്ക് ആളെ വിട്ടു. അപ്പോൾ അവിടുന്ന് ഇപ്രകാരം മറുപടിവന്നു: താങ്കളെ സത്യവുമായി നിയോഗിച്ച വൻ തന്നെ സത്യം ഇവിടെ വെള്ളമല്ലാതെ മറ്റൊന്നുമില്ല. അപ്പോൾ മറ്റൊരു റൂമിലേക്ക് ആളെ വിട്ടു. അവിടുന്നും മുമ്പു വന്നത്പോലയുള്ള മറുപടി വന്നു: അപ്രകാരം മുഴുവൻ റൂമിലേക്കും ആളെ വിടുകയും മുഴുവൻ പേരും മറുപടി പറയുകയും ചെയ്തു. അപ്പോൾ നബിﷺഅനു യായികളോട് ചോദിച്ചു: ഇന്ന് രാത്രി ഇദ്ദേഹത്തെ ആരു സൽക്കരിക്കും അപ്പോൾ അൻസാരികളിൽപ്പെട്ട ഒരാൾ പറഞ്ഞു. ഞാൻ കൊണ്ടു പോകാം പ്രവാചകരേ, അങ്ങനെ അദ്ദേഹം വീട്ടിലെത്തി ഭാര്യയോട് നബിﷺയുടെ അതിഥിയെ നല്ല രുപത്തിൽ സൽക്കരിക്കാൻ പറഞ്ഞു.

മറ്റൊരു റിപ്പോർട്ടിൽ അദ്ദേഹം ഭാര്യയോട് ചോദിച്ചു: നിന്റെയടു ക്കൽ വല്ലതുമുണ്ടോ? അവർ പറഞ്ഞു: കുട്ടികൾക്കുള്ള ഭക്ഷണം മാത്ര മാണ് ബാക്കിയുള്ളത്. അദ്ദേഹം പറഞ്ഞു: കുട്ടികളെ എങ്ങനെയെങ്കിലും ശ്രദ്ധ തിരിച്ചു വിടുക ഭക്ഷണം ആവശ്യപ്പെടുമ്പോൾ ഉറക്കുക. ഭക്ഷണം വിളമ്പി അതിഥി വന്നിരുന്നാൽ (തിരി നന്നാക്കി) വിളക്ക് കെടുത്തികള യുക നാം തിന്നുന്നതായി ഭാവിച്ച് കൂടെയിരിക്കണം. അങ്ങനെ അവർ പറഞ്ഞത് പോലെ ചെയ്തു. അതിഥി ഭക്ഷിക്കുകയും അവർ പട്ടിണി കിട ക്കുകയും ചെയ്തു. നേരം പുലർന്നപ്പോൾ അവർ നബി(സ) അടുത്ത് വന്നു. അപ്പോൾ അവിടുന്ന് പറയുകയുണ്ടായി: ഇന്നെല രാത്രി നിങ്ങൾ അതിഥിയോട് ചെയ്തത് കണ്ട് അല്ലാഹു അത്ഭുതപ്പെട്ടിരിക്കുന്നു. (മു ത്തഫഖുൻ അലൈഹി)

344. അബൂഹുറൈറﷺ നിവേദനം: നബിﷺപറയുകയുണ്ടായി: രണ്ടു പേരുടെ ഭക്ഷണം മൂന്ന് പേർക്ക് കഴിക്കാവുന്നതാണ്. മുന്നുപേരുടെ ഭക്ഷണം നാലുപേർക്ക് കഴിക്കാവുന്നതാണ്. (മുത്തഫ ഖുൻ അലൈഹി)

345. അബുസഈദ്ﷺ നിവേദനം: ഞങ്ങൾ നബിﷺയുടെ കൂടെ ഒരു യാത്രയുലായിരുന്നപ്പോൾ ഒരു മനുഷ്യൻ വാഹനപ്പുറത്ത് വരികയുണ്ടായി. എന്നിട്ട് അദ്ദേഹം തന്റെ ഇടത്തോട്ടും വലത്തോട്ടും നോക്കി അപ്പോൾ നബിﷺ പറയുകയുണ്ടായി: ആരുടെയെങ്കിലും കൂടെ അധികം വാഹനമുണ്ടെങ്കിൽ ഇല്ലാത്തവർക്ക് നൽകട്ടെ. ആർക്കെങ്കിലും അധികം ഭക്ഷണം ഉണ്ടെങ്കിൽ ഇല്ലാത്തവർക്ക് നൽകട്ടെ. അങ്ങനെ ഒരുപാട് വിഭാഗം സമ്പത്തുകൾ നബിﷺ എണ്ണി പറഞ്ഞു. എത്രത്തോളമെന്നാൽ ആവശ്യം കഴിച്ച് ബാക്കിയുള്ളതിലൊന്നും ഞങ്ങൾക്ക് യാതൊരു അവകാശവുമില്ല എന്ന് ഞങ്ങൾക്ക് തോന്നിപ്പോയി. (മുസ്‌ലിം)

346. സഹ്‌ലുബ്നു സഅദ്ﷺ നിവേദനം: കരകൾ നെയ്തെടുത്ത ഒരു വസ്ത്രവുമായി ഒരു സ്ത്രീ നബിയുടെ അടുത്ത് വന്നു എന്നിട്ട് പറഞ്ഞു: പ്രവാചകരേ ഈ ഉടുപ്പ് ഞാൻ നെയ്തത് താങ്കൾക്ക് ഉടുക്കാൻ വേണ്ടിയാണ്. ഉപയോഗിക്കാൻ വിചാരിച്ച് നബിﷺ അത് സ്വീകരിക്കുകയും ചെയ്തു. അങ്ങനെ അതുടുത്തു നബി ഞങ്ങളിലേക്ക് വന്നപ്പോൾ കൂട്ടത്തിലൊരാൾ പറയുകയുണ്ടായി എന്തൊരു ഭംഗിയാണതിന്. അതെനിക്ക് നൽകുമോ പ്രവാചകരേ. നബിﷺ അവിടെ ഇരുന്നയുടനെ വീട്ടിലേക്ക് പോയി ആ വസ്ത്രം മടക്കി അത് ചോദിച്ചയാൾക്ക് കൊടുത്തുവിട്ടു. അപ്പോൾ ആളുകൾ അദ്ദേഹത്തെ ആക്ഷേപിച്ചു. നബിﷺ ആവശ്യത്തോടെ അത് സ്വീകരിച്ചിട്ടും താങ്കളത് ചോദിച്ചത് ശരിയായില്ല തിരുമേനി ചോദിച്ച ഒരാളോടും ഇല്ലെന്ന മറുപടി നൽകുകയില്ലന്ന് അറിഞ്ഞിട്ടും ചോദിച്ചത് ശരിയായില്ല. എന്നൊക്കെ അവർ പറഞ്ഞു: അപ്പോൾ അയാൾ പറയുകയുണ്ടായി ഞാനത് ചോദിച്ചത് എനിക്ക് ഉടുക്കാൻ വേണ്ടിയായിരുന്നില്ല. മറിച്ച ് എന്റെ കഫൻപുടവയായി അത് ഉപയോഗിക്കാൻ വേണ്ടിയായിരുന്നു. സഹ്ൽ പറയുകയു

ണ്ടായി പിന്നീട് അദ്ദേഹത്തിന്റെ കഫൻ പുടവയായി അത് ഉപയോഗി ക്കപ്പെട്ടു. (ബുഖാരി)

347. അബൂമുസാﷺനിവേദനം: നബിﷺ പറയുകയുണ്ടായി: അശ് അരികൾ യുദ്ധവേളയിൽ ഭക്ഷണപാനീയങ്ങൾ തീർന്നുപോകുകയോ കുറവ് വരികയോ കുടുംബനാഥൻമാർ മരിച്ചവരായി വല്ല സ്തീകളുമു ണ്ടാകുകയോ ചെയ്താൽ അവരിലെ മുഴുവൻ ഭക്ഷണവും ഒരു തുണിയിൽ ഒരുമിച്ചുകൂട്ടികൊണ്ടുവന്ന് തുല്യമായി ഒരു പാത്രത്തിൽ വീതിച്ച് ഉപയോഗിക്കുമായിരുന്നു. അതിനാൽ ഞാനും അവരും ഒന്നാകു ന്നു. (മുത്തഫഖുൻ അലൈഹി)

# 63. പാരത്രികമായ വിഷയങ്ങളിൽ മാത്സര്യം കാണിക്കുകയും അനുഗ്രഹമുള്ള വിഷയങ്ങൾ വർദ്ധിപ്പിക്കുകയും ചെയ്യൽ

﴿ وَفِي ذَٰلِكَ فَلْيَتَنَافَسِ ٱلْمُتَنَٰفِسُونَ ﴾ [٢٦/٨٣]

'' മത്സരിക്കുന്നവർ അതിന് വേണ്ടി മാത്സര്യം കാണിക്കട്ടെ.''
(83/26)

348. സഹ്ല് പറയുന്നു. നബിﷺയുടെയടുക്കൽ ഒരാൾ ഒരു കോപ്പ പാനീയം കൊണ്ടുവന്നു. അവിടുന്ന് അത് കുടിച്ചു. നബിﷺയുടെ വലത് ഭാഗത്ത് ഏറ്റവും പ്രായംകുറഞ്ഞ ഒരു കുട്ടിയും ഇടത് ഭാഗത്ത് പ്രായംചെന്ന ആളുകളുമുണ്ടായിരുന്നു. നബിﷺ കുട്ടിയോട് ചോദിച്ചു ആദ്യം പ്രായം ചെന്നവർക്ക് കൊടുക്കുവാൻ നീ സമ്മതിക്കുമോ? ആ

കുട്ടി പറഞ്ഞു: പ്രവാചകരേ അങ്ങയുടെ അവശിഷ്ടത്തിൽ എനിക്കുള്ള അവകാശം മറ്റാർക്കും കൊടുക്കുവാൻ ഞാൻ ഒരുക്കമല്ല. നബിﷺ അവന് തന്നെ ആദ്യം കൊടുത്തു. (ബുഖാരി)

## 64. നന്ദി കാണിക്കുന്ന സമ്പന്നന്റെ പ്രത്യേകത, ശരിയായ മാർഗ്ഗത്തിലൂടെ സമ്പാദിക്കുകയും ശരിയായി വിനിയോഗിക്കുകയും ചെയ്യുന്നവർ

﴿ فَأَمَّا مَنْ أَعْطَىٰ وَٱتَّقَىٰ ۝ وَصَدَّقَ بِٱلْحُسْنَىٰ ۝ فَسَنُيَسِّرُهُۥ لِلْيُسْرَىٰ ۝ ﴾[٩٢/٥-٧]

" എന്നാൽ ഏതൊരാൾ ദാനം നൽകുകയും, സൂക്ഷ്മത പാലിക്കുകയും, ഏറ്റവും ഉത്തമമായതിനെ സത്യപ്പെടുത്തുകയും ചെയ്തുവോ, അവന്നു നാം ഏറ്റവും എളുപ്പമായതിലേക്ക് സൗകര്യ പ്പെടുത്തി കൊടുക്കുന്നതാണ്. "(92/5-7)

﴿ وَسَيُجَنَّبُهَا ٱلْأَتْقَى ۝ ٱلَّذِى يُؤْتِى مَالَهُۥ يَتَزَكَّىٰ ۝ وَمَا لِأَحَدٍ عِندَهُۥ مِن نِّعْمَةٍ تُجْزَىٰٓ ۝ إِلَّا ٱبْتِغَآءَ وَجْهِ رَبِّهِ ٱلْأَعْلَىٰ ۝ وَلَسَوْفَ يَرْضَىٰ ۝ ﴾. [٩٢/١٧-٢١]

''ഏറ്റവും സൂക്ഷ്മതയുള്ള വ്യക്തി അതിൽ നിന്ന് അകറ്റി നിർത്തപ്പെടുന്നതാണ്. പരിശുദ്ധിനേടുവാനായി തന്റെ ധനം നൽകുന്ന (വ്യക്തി) പ്രത്യുപകാരം നൽകപ്പെടേണ്ടതായ യാതൊരു അനുഗ്രഹവും അവന്റെ പക്കൽ ഒരാൾക്കുമില്ല. തന്റെ അത്യുന്നതനായ രക്ഷിതാവിന്റെ പ്രീതി തേടുക എന്നതല്ലാതെ. വഴിയെ അവൻ തൃപ്തിപ്പെടുന്നതാണ്.'' (92/17 21)

﴿ إِن تُبْدُوا۟ ٱلصَّدَقَٰتِ فَنِعِمَّا هِىَ ۖ وَإِن تُخْفُوهَا وَتُؤْتُوهَا ٱلْفُقَرَآءَ فَهُوَ خَيْرٌ لَّكُمْ ۚ وَيُكَفِّرُ عَنكُم مِّن سَيِّـَٔاتِكُمْ ۗ وَٱللَّهُ بِمَا تَعْمَلُونَ خَبِيرٌ ﴿٢٧١﴾ ﴾ . [٢٧١/٢]

''നിങ്ങൾ ദാനധർമ്മങ്ങൾ പരസ്യമായി ചെയ്യുന്നുവെങ്കിൽ അത് നല്ലതു തന്നെ. എന്നാൽ നിങ്ങളത് രഹസ്യമാക്കുകയും ദരിദ്രർക്ക് കൊടുക്കുകയുമാണെങ്കിൽ അതാണ് നിങ്ങൾക്ക് കൂടുതൽ ഉത്തമം. നിങ്ങളുടെ പല തിൻമകളെയും അത് മായ്ച്ചുകളയുകയും ചെയ്യും. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്ന കാര്യങ്ങൾ സൂക്ഷ്മമായി അറിയുന്നവനാകുന്നു.'' (2/271)

﴿ لَن تَنَالُوا۟ ٱلْبِرَّ حَتَّىٰ تُنفِقُوا۟ مِمَّا تُحِبُّونَ ۚ وَمَا تُنفِقُوا۟ مِن شَىْءٍ فَإِنَّ ٱللَّهَ بِهِۦ عَلِيمٌ ﴿٩٢﴾ ﴾.[٩٢/٣]،

നിങ്ങൾ ഇഷ്ടപ്പെടുന്നതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുന്നത് വരെ നിങ്ങൾക്ക് പുണ്യം നേടാനാവില്ല. നിങ്ങൾ ഏതൊരു വസ്തു ചെലവഴിക്കുന്നതായാലും തീർച്ചയായും അല്ലാഹു അതിനെപ്പറ്റി അറിയുന്നവനാകുന്നു. (3/92)

പുണ്യ മാർഗങ്ങളിൽ ചെലവഴിക്കുന്നതിനെ സംബന്ധിച്ച് ധാരാളം വചനങ്ങൾ വേറെയും കാണാം.

349. അബൂഹുറൈറെﷺനിവേദനം: ദരിദ്രരായ മുഹാജിറുകൾ നബിﷺ യുടെ അടുത്ത് വന്ന് ഇപ്രകാരം ബോധിപ്പിക്കുകയുണ്ടായി: പണക്കാർ പ്രതിഫലവും സ്വർഗ്ഗീയാനുഗ്രഹങ്ങളുമെല്ലാം കൊണ്ടുപോയി. നബിﷺചോദിക്കുകയുണ്ടായി. അതെന്താണു അങ്ങനെ പറയുന്ന്. അവർ പറഞ്ഞു: ഞങ്ങൾ നമസ്കരിക്കുന്നത്പോലെ അവരും നമസ്കരിക്കു

കയും നോമ്പു പിടിക്കുന്നത്പോലെ അവരും നോമ്പ് പിടിക്കുകയും, ഞങ്ങൾ ധർമ്മം ചെയ്യുന്നത്പോലെ അവരും ധർമ്മം ചെയ്യുന്നു, അവർ അടിമകളെ മോചിപ്പിക്കുന്നു എന്നാൽ ഞങ്ങൾക്ക് അതിന് കഴിവില്ല. അപ്പോൾ നബിﷺ പറയുകയുണ്ടായി: ഞാൻ നിങ്ങൾക്ക് ഒരു കാര്യം പഠിപ്പിച്ച് തരാം. നിങ്ങൾ അത് പറഞ്ഞാൽ നിങ്ങളുടെ മുന്നിലുള്ളവരുടെ കൂടെ നിങ്ങൾക്കെത്താവുന്നതും നിങ്ങളുടെ പിറകിലുള്ളവരുടെ മുന്നിൽ നിങ്ങൾക്ക് നിൽക്കാവുന്നതുമാണ്. നിങ്ങളുടേതുപോലെ പ്രവർത്തിക്കുന്നവർക്കല്ലാതെ നിങ്ങളേതു പോലുള്ള ശ്രഷ്ഠതയുണ്ടാകുകയുമില്ല. അപ്പോൾ അവർ പറയുകയുണ്ടായി. അതെ അല്ലാഹുവിന്റെ ദുതരേ, നബി പറയുകയുണ്ടായി. നിങ്ങൾ ഓരോ നമസ്കാരത്തിനുശേഷവും മുപ്പത്തിമൂന്ന് പ്രാവശ്യം സുബ്ഹാനല്ലാഹ്, അൽഹംദുലില്ലാഹ്, അല്ലാഹുഅക്ബർ എന്നു പറയുക പിന്നീട് വീണ്ടും വന്ന് അവർ പറയുകയുണ്ടായി. ഞങ്ങളുടെ സമ്പന്നരായ സഹോദരൻമാർ അതിനെകുറിച്ച് കേട്ടു ഞങ്ങളെപോലെ പറയുകയും ചെയ്യുന്നു. അപ്പോൾ നബിﷺപറയുകയുണ്ടായി: അത് അല്ലാഹുവിന്റെ ഔദാര്യമാകുന്നു അവനുദ്ദേശിച്ചവർക്ക് അവനത് നല്കുന്നു. (മുത്തഫഖുൻ അലൈഹി)

331 ാം ഹദീസ് കാണുക.

## 65. മരണത്തെ ഓർക്കുക

## മോഹങ്ങൾ ചുരുക്കുക

﴿ كُلُّ نَفْسٍ ذَآئِقَةُ ٱلْمَوْتِ ۗ وَإِنَّمَا تُوَفَّوْنَ أُجُورَكُمْ يَوْمَ ٱلْقِيَـٰمَةِ ۖ فَمَن زُحْزِحَ عَنِ ٱلنَّارِ وَأُدْخِلَ ٱلْجَنَّةَ فَقَدْ فَازَ ۗ وَمَا ٱلْحَيَوٰةُ ٱلدُّنْيَآ إِلَّا مَتَـٰعُ ٱلْغُرُورِ ﴾

[١٨٥/٣]

''ഏതൊരു ദേഹവും മരണം ആസ്വദിക്കുന്നതാണ്. നിങ്ങളുടെ പ്രതിഫലങ്ങൾ ഉയിർത്തെഴുന്നേൽപിന്റെ നാളിൽ മാത്രമേ നിങ്ങൾക്ക് പൂർണ്ണമായി നൽകപ്പെടുകയുള്ളൂ. അപ്പോൾ ആർ നരകത്തിൽ നിന്ന് അകറ്റിനിർത്തപ്പെടുകയും സ്വർഗത്തിൽ പ്രവേശിപ്പിക്കപ്പെടുകയും ചെയ്യുന്നുവോ അവനാണ് വിജയം നേടുന്നത്. ഐഹികജീവിതം കബളിപ്പിക്കുന്ന ഒരു വിഭവമല്ലാതെ മറ്റൊന്നുമല്ല. '' (3/185)

﴿ وَمَا تَدْرِى نَفْسٌۢ بِأَىِّ أَرْضٍ تَمُوتُ ۚ إِنَّ ٱللَّهَ عَلِيمٌ خَبِيرٌۢ ﴿٣٤﴾ ﴾ . [٣٤/٣١]

''താൻ ഏത് നാട്ടിൽ വെച്ചാണ് മരിക്കുക എന്നും ഒരാളും അറിയുകയില്ല. തീർച്ചയായും അല്ലാഹു സർവ്വജ്ഞനും സൂക്ഷ്മജ്ഞാനിയുമാകുന്നു.''( 31/34)

﴿ فَإِذَا جَآءَ أَجَلُهُمْ لَا يَسْتَـْٔخِرُونَ سَاعَةً ۖ وَلَا يَسْتَقْدِمُونَ ﴿٦١﴾ ﴾. [٦١/١٦]

''അങ്ങനെ അവരുടെ അവധി വന്നാൽ ഒരു നാഴിക നേരം പോലും അവർക്ക് വൈകിക്കാൻ ആവുകയില്ല. അവർക്കത് നേരെത്തെയാക്കാനും കഴിയില്ല.'' (16/61)

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تُلْهِكُمْ أَمْوَٰلُكُمْ وَلَآ أَوْلَـٰدُكُمْ عَن ذِكْرِ ٱللَّهِ ۚ وَمَن يَفْعَلْ ذَٰلِكَ فَأُو۟لَـٰٓئِكَ هُمُ ٱلْخَـٰسِرُونَ ﴿٩﴾ وَأَنفِقُوا۟ مِن مَّا رَزَقْنَـٰكُم مِّن قَبْلِ أَن يَأْتِىَ أَحَدَكُمُ ٱلْمَوْتُ فَيَقُولَ رَبِّ لَوْلَآ أَخَّرْتَنِىٓ إِلَىٰٓ أَجَلٍ قَرِيبٍ فَأَصَّدَّقَ وَأَكُن مِّنَ ٱلصَّـٰلِحِينَ ﴿١٠﴾ وَلَن يُؤَخِّرَ ٱللَّهُ نَفْسًا إِذَا جَآءَ أَجَلُهَا ۚ وَٱللَّهُ خَبِيرٌۢ بِمَا تَعْمَلُونَ ﴿١١﴾ ﴾ . [٦٣/ ٩ـ ١١]

''സത്യവിശ്വാസികളേ, നിങ്ങളുടെ സ്വത്തുക്കളും സന്താനങ്ങളും അല്ലാഹുവെപ്പറ്റിയുള്ള സ്മരണയിൽ നിന്ന് നിങ്ങളുടെ ശ്രദ്ധതിരിച്ചുവിടാതിരിക്കട്ടെ. ആർ അങ്ങനെ ചെയ്യുന്നുവോ അവർ തന്നെയാണ് നഷ്ടക്കാർ.

നിങ്ങളിൽ ഓരോരുത്തർക്കും മരണം വരുന്നതിനു മുമ്പായി നിങ്ങൾക്ക് നാം നൽകിയതിൽ നിന്ന് നിങ്ങൾ ചെലവഴിക്കുകയും ചെയ്യുക. അന്നേരത്ത് അവൻ ഇപ്രകാരം പറഞ്ഞേക്കും. എന്റെ രക്ഷിതാവേ, അടുത്ത ഒരു അവധിവരെ നീ എനിക്ക് എന്താണ് നീട്ടിത്തരാത്തത്? എങ്കിൽ ഞാൻ ദാനം നൽകുകയും, സജ്ജനങ്ങളുടെ കൂട്ടത്തിലാവുകയും ചെയ്യുന്നതാണ്.

ഒരാൾക്കും അയാളുടെ അവധി വന്നെത്തിയാൽ അല്ലാഹു നീട്ടികൊടുക്കുകയേ ഇല്ല. അല്ലാഹു നിങ്ങൾ പ്രവർത്തിക്കുന്നതിനെപ്പറ്റി സൂക്ഷ്മമായി അറിയുന്നവനാകുന്നു '' (63/9-11)

﴿ حَتَّىٰٓ إِذَا جَآءَ أَحَدَهُمُ ٱلْمَوْتُ قَالَ رَبِّ ٱرْجِعُونِ ﴿٩٩﴾ لَعَلِّىٓ أَعْمَلُ صَـٰلِحًا فِيمَا تَرَكْتُ ۚ كَلَّآ ۚ إِنَّهَا كَلِمَةٌ هُوَ قَآئِلُهَا ۖ وَمِن وَرَآئِهِم بَرْزَخٌ إِلَىٰ يَوْمِ يُبْعَثُونَ ﴿١٠٠﴾ فَإِذَا نُفِخَ فِى ٱلصُّورِ فَلَآ أَنسَابَ بَيْنَهُمْ يَوْمَئِذٍ وَلَا يَتَسَآءَلُونَ ﴿١٠١﴾ فَمَن ثَقُلَتْ

مَوَٰزِينُهُۥ فَأُوْلَٰٓئِكَ هُمُ ٱلۡمُفۡلِحُونَ ﴿١٠٢﴾ وَمَنۡ خَفَّتۡ مَوَٰزِينُهُۥ فَأُوْلَٰٓئِكَ ٱلَّذِينَ خَسِرُوٓاْ أَنفُسَهُمۡ فِي جَهَنَّمَ خَٰلِدُونَ ﴿١٠٣﴾ تَلۡفَحُ وُجُوهَهُمُ ٱلنَّارُ وَهُمۡ فِيهَا كَٰلِحُونَ ﴿١٠٤﴾ أَلَمۡ تَكُنۡ ءَايَٰتِي تُتۡلَىٰ عَلَيۡكُمۡ فَكُنتُم بِهَا تُكَذِّبُونَ ﴿١٠٥﴾ ﴾ إلى قوله تعالى: ﴿ قَٰلَ كَمۡ لَبِثۡتُمۡ فِي ٱلۡأَرۡضِ عَدَدَ سِنِينَ ﴿١١٢﴾ قَالُواْ لَبِثۡنَا يَوۡمًا أَوۡ بَعۡضَ يَوۡمٍ فَسۡـَٔلِ ٱلۡعَآدِّينَ ﴿١١٣﴾ قَٰلَ إِن لَّبِثۡتُمۡ إِلَّا قَلِيلٗاۖ لَّوۡ أَنَّكُمۡ كُنتُمۡ تَعۡلَمُونَ ﴿١١٤﴾ أَفَحَسِبۡتُمۡ أَنَّمَا خَلَقۡنَٰكُمۡ عَبَثٗا وَأَنَّكُمۡ إِلَيۡنَا لَا تُرۡجَعُونَ ﴿١١٥﴾ ﴾.[٢٣/ ٩٩ـ ١١٥]

''അങ്ങനെ അവരിൽ ഒരാൾക്ക് മരണം വന്നെത്തുമ്പോൾ അവൻ പറയും: എന്റെ രക്ഷിതാവേ, എന്നെ (ജീവിതത്തിലേക്ക്) തിരിച്ചയക്കേണമേ

ഞാൻ ഉപേക്ഷ വരുത്തിയിട്ടുള്ള കാര്യത്തിൽ എനിക്ക് നല്ല നിലയിൽ പ്രവർത്തിക്കുവാൻ കഴിയത്തക്കവിധം. ഒരിക്കലുമില്ല! അതൊരു വെറും വാക്കാണ്. അതവൻ പറഞ്ഞു കൊണ്ടിരിക്കും. അവരുടെ പിന്നിൽ അവർ ഉയിർത്തെഴുന്നേൽപിക്കപ്പെടുന്ന ദിവസം വരെ ഒരു മറയുണ്ടായിരിക്കുന്നതാണ്.

എന്നിട്ട് കാഹളത്തിൽ ഊതപ്പെട്ടാൽ അന്ന് അവർക്കിടയിൽ കുടുംബബന്ധങ്ങളൊന്നുമുണ്ടായിരിക്കുകയില്ല. അവർ അന്യോന്യം അന്വേഷിക്കുകയുമില്ല.

അപ്പോൾ ആരുടെ (സൽകർമ്മങ്ങളുടെ) തൂക്കങ്ങൾ ഘനമുള്ളതായോ അവർ തന്നെയാണ് വിജയികൾ.

ആരുടെ (സൽകർമ്മങ്ങളുടെ) തൂക്കങ്ങൾ ലഘുവായിപ്പോയോ അവരാണ് ആത്മനഷ്ടം പറ്റിയവർ, നരകത്തിൽ നിത്യവാസികൾ.

നരകാഗ്നി അവരുടെ മുഖങ്ങൾ കരിച്ചു കളയും. അവരതിൽ പല്ലിളിച്ചവരായിരിക്കും.

(അവരോട് പറയപ്പെടും:) എന്റെ ദൃഷ്ടാന്തങ്ങൾ നിങ്ങൾക്ക് ഓതികേൾപിക്കപ്പെട്ടിരുന്നില്ലേ? അപ്പോൾ നിങ്ങൾ അവയെ നിഷേധിച്ചു തള്ളുകയായിരുന്നുവല്ലോ.

അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളുടെ നിർഭാഗ്യം ഞങ്ങളെ അതിജയിച്ചു കളഞ്ഞു. ഞങ്ങൾ വഴിപിഴച്ച ഒരു ജനവിഭാഗമായിപ്പോയി.

ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങളെ നീ ഇതിൽ നിന്ന് പുറത്തു കൊണ്ട് വരേണമേ. ഇനി ഞങ്ങൾ (ദുർമാർഗത്തിലേക്ക് തന്നെ) മടങ്ങുകയാണെങ്കിൽ തീർച്ചയായും ഞങ്ങൾ അക്രമികൾ തന്നെയായിരിക്കും.

അവൻ (അല്ലാഹു) പറയും: നിങ്ങൾ അവിടെത്തന്നെ നിന്ദ്യരായിക്കഴിയുക. നിങ്ങൾ എന്നോട് മിണ്ടിപ്പോകരുത്.

തീർച്ചയായും എന്റെ ദാസൻമാരിൽ ഒരു വിഭാഗം ഇപ്രകാരം പറയാറുണ്ടായിരുന്നു. ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾ വിശ്വസിച്ചിരിക്കുന്നു. അതിനാൽ ഞങ്ങൾക്ക് നീ പൊറുത്തുതരികയും, ഞങ്ങളോട് കരുണ കാണിക്കുകയും ചെയ്യേണമേ. നീ കാരുണികരിൽ ഉത്തമനാണല്ലോ.

അപ്പോൾ നിങ്ങൾ അവരെ പരിഹാസപാത്രമാക്കുകയാണ് ചെയ്തത്. അങ്ങനെ നിങ്ങൾക്ക് എന്നെപ്പറ്റിയുള്ള ഓർമ മറന്നുപോകാൻ അവർ ഒരു കാരണമായിത്തീർന്നു. നിങ്ങൾ അവരെ പുച്ഛിച്ചു ചിരിച്ചു കൊണ്ടിരിക്കുകയായിരുന്നു.

അവർ ക്ഷമിച്ചതു കൊണ്ട് ഇന്നിതാ ഞാനവർക്ക് പ്രതിഫലം നൽകിയിരിക്കുന്നു. അതെന്തെന്നാൽ അവർ തന്നെയാകുന്നു ഭാഗ്യവാൻമാർ.

അവൻ (അല്ലാഹു) ചോദിക്കും: ഭൂമിയിൽ നിങ്ങൾ താമസിച്ച കൊല്ലങ്ങളുടെ എണ്ണം എത്രയാകുന്നു?

അവർ പറയും: ഞങ്ങൾ ഒരു ദിവസമോ, ഒരു ദിവസത്തിന്റെ അൽപഭാഗമോ താമസിച്ചിട്ടുണ്ടാകും. എണ്ണിത്തിട്ടപ്പെടുത്തിയവരോട് നീ ചോദിച്ചു നോക്കുക.

അവൻ പറയും: നിങ്ങൾ അൽപം മാത്രമേ താമസിച്ചിട്ടുള്ളൂ. നിങ്ങളത് മനസ്സിലാക്കുന്നവരായിരുന്നെങ്കിൽ (എത്ര നന്നായിരുന്നേനെ! )

അപ്പോൾ നാം നിങ്ങളെ വ്യഥാ സൃഷ്ടിച്ചതാണെന്നും, നമ്മുടെ അടുക്കലേക്ക് നിങ്ങൾ മടക്കപ്പെടുകയില്ലെന്നും നിങ്ങൾ കണക്കാക്കിയിരിക്കുകയാണോ? '' (23/99-115)

﴿ أَلَمْ يَأْنِ لِلَّذِينَ ءَامَنُوٓا۟ أَن تَخْشَعَ قُلُوبُهُمْ لِذِكْرِ ٱللَّهِ وَمَا نَزَلَ مِنَ ٱلْحَقِّ وَلَا يَكُونُوا۟ كَٱلَّذِينَ أُوتُوا۟ ٱلْكِتَـٰبَ مِن قَبْلُ فَطَالَ عَلَيْهِمُ ٱلْأَمَدُ فَقَسَتْ قُلُوبُهُمْ ۖ وَكَثِيرٌ مِّنْهُمْ فَـٰسِقُونَ ﴿١٦﴾ ﴾. [١٦/٥٧]

''വിശ്വാസികൾക്ക് അവരുടെ ഹൃദയങ്ങൾ അല്ലാഹുവിനെ പറ്റിയുള്ള സ്മരണയിലേക്കും, അവതരിച്ചു കിട്ടിയ സത്യത്തിലേക്കും കീഴൊതുങ്ങുവാനും തങ്ങൾക്ക് മുമ്പ് വേദഗ്രന്ഥം നൽകപ്പെട്ടവരെപ്പോലെ ആകാതിരിക്കുവാനും സമയമായില്ലേ? അങ്ങനെ ആ വേദക്കാർക്ക് കാലം ദീർഘിച്ച് പോകുകയും തൻമൂലം അവരുടെ

ഹൃദയങ്ങൾ കടുത്തുപോകുകയും ചെയ്തു. അവരിൽ അധികമാളുകളും ദുർമാർഗികളാകുന്നു. " (57/16)

350.ഇബ്നു ഉമർﷺനിവേദനം: നബിﷺഎന്റെ ചുമലിൽ കൈവെച്ച് പറയുകയുണ്ടായി: നീ ദുനിയാവിൽ ഒരു യാത്രക്കാരനെപ്പോലെയോ അപരിചിതനെപ്പോലെയോ കഴിച്ച് കൂട്ടുക. ഇബ്നു ഉമർ പറയുമായി രുന്നു: നീ നേരം പുലർന്നാൽ വൈകുന്നേരം പ്രതീക്ഷിക്കരുത്. വൈകു ന്നേരമായാൽ പ്രഭാതം പ്രതീക്ഷിക്കരുത്. ആരോഗ്യമുള്ളപ്പോൾ അനാ രോഗ്യമുള്ള സമയത്തേക്ക് നീ കരുതി വെക്കുക. ജീവിത കാലത്ത് തന്നെ മരണത്തിന് വേണ്ടി നീ തയ്യാറെടുക്കുക. (ബുഖാരി)

351. ഇബ്നു ഉമർﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: വസി യ്യത്ത് ചെയ്യുവാനുള്ള ഒരാൾ അത് രേഖപ്പെടുത്തിവെക്കാത രണ്ടു രാത്രി കൾ കഴിച്ചുകൂട്ടക എന്നത് ഒരു വിശ്വാസിക്ക് ഭൂഷണമല്ല. (മുത്തഫഖുൻ അലൈഹി)

352.ഇബ്നു മസ്ഊദ്ﷺനിവേദനം: നബിﷺ ചതുരത്തിൽ ഒരു വര വരക്കുകയും പിന്നീട് അതിനു മദ്ധ്യത്തിൽ കൂടി ചതുരത്തിന്റെ വെളി യിൽ നിന്ന് ഒരു വര വരക്കുകയും ചെയ്തു. പിന്നീട് മദ്ധ്യത്തിലുള്ള വര യിലേക്ക് അരികിൽ നിന്ന് ചെറു വരകൾ വരക്കുകയും ഇങ്ങനെ പറയ ുകയും ചെയ്തു: ഇതാകുന്നു മനുഷ്യൻ, ചുറ്റും വലയം ചെയ്ത ചതുരം അയാളുടെ ആയുസ്, പുറത്തേക്ക് നില്ക്കുന്ന ഈ വരകൾ അയാളുടെ മോഹങ്ങൾ അതിനു കുറുകയുള്ളവ അയാൾക്ക് വരുന്ന ആപത്തുകൾ ചിലതിൽ നിന്ന് അയാൾ രക്ഷപ്പെട്ടാൽ മറ്റ് ചിലതിൽ അയാൾ വീഴുന്നു. (ബുഖാരി)

# 66. സംശയകരമായ കാര്യങ്ങൾ ഉപേക്ഷിക്കലും സൂക്ഷ്മത പാലിക്കലും.

﴿ وَتَحْسَبُونَهُۥ هَيِّنًا وَهُوَ عِندَ ٱللَّهِ عَظِيمٌ ﴾ [١٥/٢٤]

''അതൊരു നിസ്സാരകാര്യമായി നിങ്ങൾ ഗണിക്കുന്നു. അല്ലാഹുവിന്റെ അടുക്കൽ അത് ഗുരുതരമാകുന്നു. '' (24/15)

﴿ إِنَّ رَبَّكَ لَبِٱلْمِرْصَادِ ﴾ [١٤/٨٩]

'' തീർച്ചയായും നിന്റെ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട്. '' (89/14)

353. നുഅ്മാൻ‎ﷺ നിവേദനം: തിരുമേനിﷺഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. അനുവദനീയമായ കാര്യങ്ങൾ വ്യക്തമാണ്. നിഷിദ്ധമായ കാര്യങ്ങളും വ്യക്തമാണ്. എന്നാൽ അവ രണ്ടിനുമിടയിൽ പരസ്പരം സാദൃശ്യമായ ചില കാര്യങ്ങൾ ഉണ്ട്. മനുഷ്യരിൽ അധികമാളുകൾക്കും അത് ഗ്രഹിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് ഒരാൾ പരസ്പരം സദൃശമായ കാര്യങ്ങൾ പ്രവർത്തിക്കാതെ സൂക്ഷ്മത കൈക്കൊണ്ടാൽ അയാൾ തന്റെ മതത്തേയും അഭിമാനത്തേയും കാത്ത് സംരക്ഷിച്ചു.എന്നാൽ വല്ലവനും സദൃശ്യമായ കാര്യങ്ങളിൽ വീണുപോയാൽ അവന്റെ സ്തിഥി സംരക്ഷിച്ച് നിർത്തിയ(നിരോധിത)മേച്ചിൽ സ്ഥലത്തിന്റെ അതിർത്തികളിൽ നാൽകാലികളെ മേയ്ക്കുന്ന ഇടയനെപ്പോലയാണ്. അവ അതിൽ ചാടിപ്പോകാൻ എളുപ്പമാണ്. അറിഞ്ഞുകൊള്ളുവിൻ എല്ലാ രാജാക്കൻമാർക്കും ഓരോ മേച്ചിൽ സ്ഥലങ്ങളുണ്ട്. ഭൂമിയിൽ അല്ലാഹുവിന്റെ നിരോധിത മേച്ചിൻ സ്ഥലം അവൻ നിഷിദ്ധമാക്കിയ കാര്യങ്ങളാണ്. അറിയുക ശരീരത്തിൽ ഒരു

മാംസക്കഷ്ണമുണ്ട് അതു നന്നായാൽ മനുഷ്യ ശരീരം മുഴുവൻ നന്നായി അതു ദുഷിച്ചാൽ ശരീരം മുഴുവനും ദുഷിച്ചത് തന്നെ. അറിയുക അതത്രെ ഹൃദയം. (ബുഖാരി)

354.നവാസ്ബിൻസംആൻﷺനിവേദനം: നബിﷺപറയുകയുണ്ടായി: പുണ്ണ്യമെന്നത് സൽസ്വഭാവമാകുന്നു. തിന്മയെന്നത് നിന്റെ മനസിൽ ചൊറിച്ചിലുണ്ടാക്കുന്നതും ആളുകൾ കാണുന്നത് നീ ഇഷ്ടപ്പെടാത്തതു മാകുന്നു. (മുസ്ലിം)

355. ഉഖ്ബബിൻ ഹാരിഥ്ﷺ നിവേദനം: അദ്ദേഹം ഇഹാബ്ബ്ബിൻ അസീസിന്റെ മകളെ വിവാഹം ചെയ്യുകയുണ്ടായി. അപ്പോൾ ഒരു സ്ത്രീ വന്ന് പറയുകയുണ്ടായി. ഞാൻ ഉഖ്ബക്കും അവൻ വിവാഹംചെയ്ത സ്ത്രീക്കും മുലകൊടുത്തിട്ടുണ്ട്. ഉഖ്ബ പറയുകയുണ്ടായി. ഞാൻ ആ കാര്യം അറിയുകയോ നീ ഇതിനുമുമ്പ് അത് എന്നോട് പറയുകയോ ചെയ്തില്ലല്ലോ. അങ്ങനെ അദ്ദേഹം മദീനയിലെത്തി നബിയോട് അതിനെ സംബന്ധിച്ച് ചോദിച്ചു. അപ്പോൾ നബിﷺപറയുകയുണ്ടായി: അങ്ങനെ അവർ പറഞ്ഞ സ്തിക്ക് ഇനി എങ്ങനെ ഈ ബന്ധം തുടരും അങ്ങിനെ ഉഖ്ബാ അവരെ മൊഴി ചൊല്ലി ആ സ്ത്രീ മറ്റൊരു പുരുഷനെ വിവാഹം ചെയ്തു. (ബുഖാരി)

## 67. ജനങ്ങൾ ദുഷിക്കുമ്പോഴും ഫിത്നയെ ഭയപ്പെടുമ്പോഴും ഒറ്റപ്പെട്ടു ജീവിക്കൽ.

﴿ فَفِرُّوٓاْ إِلَى ٱللَّهِۖ إِنِّي لَكُم مِّنۡهُ نَذِيرٞ مُّبِينٞ ﴾[٥٠/٥١].

''അതിനാൽ നിങ്ങൾ അല്ലാഹുവിങ്കലേക്ക് ഓടിച്ചെല്ലുക. തീർച്ചയായും ഞാൻ നിങ്ങൾക്ക് അവന്റെ അടുക്കൽ നിന്നുള്ള വ്യക്തമായ താക്കീതുകാരനാകുന്നു. '' (51/50)

356. സഅദ്ബിൻ അബീവഖാസ്ﷺ നിവേദനം: നബിﷺപറയുകയുണ്ടായി: ആളുകളിൽ നിന്ന് ഒന്നും ആവശ്യപ്പെടാത്തവനും രഹസ്യമായി ജീവിക്കുന്നവനുമായ സൂക്ഷ്മാലുവായ വിശ്വാസിയെ അല്ലാഹു ഇഷ്ടപ്പെടുന്നു. (മുസ്ലിം)

357. അബൂസഈദ്ﷺ നിവേദനം: നബിﷺപറയുകയുണ്ടായി: ഒരു വിശ്വാസിയുടെ ഏറ്റവും നല്ല ധനം ആടുകളായി മാറുന്നകാലം വിദൂരമല്ല. ഫിത്നയിൽ നിന്നും രക്ഷപ്പെടാൻ അവകളെയും തെളിച്ച് മലമടക്കുകളിലും മഴലഭിക്കുന്ന പ്രദേശങ്ങളിലും തന്റെ മതവുമായി അയാൾ കഴിച്ച് കൂട്ടുന്നു. (ബുഖാരി)

## 68. ജനങ്ങളുമായി ഇടകലർന്ന് ജീവിക്കേണ്ടതിന്റെ പ്രാധാന്യം

മുസ്ലിംകളുടെ കൂടെ പള്ളിയിൽ വന്ന് ജുമുഅയിലും ജമാഅത്തിലും പങ്കെടുക്കുകയും രോഗികളെ സന്ദർശിക്കുകയും

ജനാസയെ അനുഗമിക്കുകയും ഉപദേശങ്ങൾ നടക്കുന്ന സദസുകളിൽ സന്നിഹിതരാവുകയും ചെയ്യുക, നൻമ കൽപിക്കുകയും തിന്മ വിരോധിക്കുകയും ചെയ്യുക

ആളുകളുടെ ഉപദ്രവങ്ങളുടെ പേരിൽ ക്ഷമ പുലർത്തുകയും ചെയ്യേണ്ടതിന്റെ പ്രാധാന്യം

മുകളിൽ പറഞ്ഞത് പോലെ ജനങ്ങളുമായി ഇടകലർന്നു ജീവിക്കുക എന്നതായിരുന്നു പ്രവാചകൻമാരുടെയും സഛരിതരായ സഹാബിമാരുടെയും അവരെ തുടർന്നു വന്ന മുൻഗാമികളുടെയും പണ്ഡിതൻമാരുടെയും പാത. അപ്രകാരമാണ് ഇമാം ശാഫിഈയും അഹ്മദുമെല്ലാം അഭിപ്രയപ്പെട്ടിരിക്കുന്നതും.

അല്ലാഹു പറയുന്നു:

﴿ وَتَعَاوَنُواْ عَلَى ٱلۡبِرِّ وَٱلتَّقۡوَىٰۖ ﴾ [٥/٢]

''പുണ്യത്തിലും ധർമ്മനിഷ്ഠയിലും നിങ്ങൾ അന്യോന്യം സഹായിക്കുക.'' (5/2)

## 69. വിനയം കാണിക്കേണ്ടതിന്റെ പ്രാധാന്യം

﴿ وَٱخۡفِضۡ جَنَاحَكَ لِمَنِ ٱتَّبَعَكَ مِنَ ٱلۡمُؤۡمِنِينَ ﴿٢١٥﴾ ﴾ . [٢٦/٢١٥]

''നിന്നെ പിന്തുടർന്ന സത്യവിശ്വാസികൾക്ക് നിന്റെ ചിറക് താഴ്ത്തികൊടുക്കുകയും ചെയ്യുക.'' (26/215)

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ مَن يَرۡتَدَّ مِنكُمۡ عَن دِينِهِۦ فَسَوۡفَ يَأۡتِي ٱللَّهُ بِقَوۡمٖ يُحِبُّهُمۡ وَيُحِبُّونَهُۥٓ أَذِلَّةٍ عَلَى ٱلۡمُؤۡمِنِينَ أَعِزَّةٍ عَلَى ٱلۡكَٰفِرِينَ ﴾ [٥/٥٤]

''സത്യവിശ്വാസികളേ, നിങ്ങളിൽ ആരെങ്കിലും തന്റെ മതത്തിൽ നിന്ന് പിന്തിരിഞ്ഞ് കളയുന്ന പക്ഷം അല്ലാഹു ഇഷ്ടപ്പെടുന്നവരും, അല്ലാഹുവെ ഇഷ്ടപ്പെടുന്നവരുമായ മറ്റൊരു ജനവിഭാഗത്തെ അല്ലാഹു പകരം കൊണ്ട് വരുന്നതാണ്. അവർ വിശ്വാസികളോട് വിനയം കാണിക്കുന്നവരും, സത്യനിഷേധികളോട് പ്രതാപം പ്രകടിപ്പിക്കുന്നവരുമായിരിക്കും.'' (5/54)

﴿ يَٰٓأَيُّهَا ٱلنَّاسُ إِنَّا خَلَقۡنَٰكُم مِّن ذَكَرٖ وَأُنثَىٰ وَجَعَلۡنَٰكُمۡ شُعُوبٗا وَقَبَآئِلَ لِتَعَارَفُوٓاْۚ إِنَّ أَكۡرَمَكُمۡ عِندَ ٱللَّهِ أَتۡقَىٰكُمۡ ﴾.[٤٩/١٢]

''ഹേ; മനുഷ്യരേ, തീർച്ചയായും നിങ്ങളെ നാം ഒരു ആണിൽ നിന്നും ഒരു പെണ്ണിൽ നിന്നുമായി സൃഷ്ടിച്ചിരിക്കുന്നു. നിങ്ങൾ അന്യോന്യം അറിയേണ്ടതിന് നിങ്ങളെ നാം വിവിധ സമുദായങ്ങളും ഗോത്രങ്ങളും ആക്കുകയും ചെയ്തിരിക്കുന്നു. തീർച്ചയായും അല്ലാഹുവിന്റെ അടുത്ത് നിങ്ങളിൽ ഏറ്റവും ആദരണീയൻ നിങ്ങളിൽ ഏറ്റവും ധർമ്മനിഷ്ഠ പാലിക്കുന്നവനാകുന്നു.'' (49/12)

﴿ فَلَا تُزَكُّوٓاْ أَنفُسَكُمۡۖ هُوَ أَعۡلَمُ بِمَنِ ٱتَّقَىٰٓ ﴾.[٥٣/٣٢]

''അതിനാൽ നിങ്ങൾ ആത്മപ്രശംസ നടത്താതിരിക്കുക. അവനാകുന്നു സൂക്ഷ്മത പാലിച്ചവരെപ്പറ്റി നന്നായി അറിയുന്നവൻ.'' (53/32)

﴿ وَنَادَىٰٓ أَصۡحَٰبُ ٱلۡأَعۡرَافِ رِجَالٗا يَعۡرِفُونَهُم بِسِيمَىٰهُمۡ قَالُواْ مَآ أَغۡنَىٰ عَنكُمۡ جَمۡعُكُمۡ وَمَا كُنتُمۡ تَسۡتَكۡبِرُونَ ﴿٤٨﴾ أَهَٰٓؤُلَآءِ ٱلَّذِينَ أَقۡسَمۡتُمۡ لَا يَنَالُهُمُ ٱللَّهُ بِرَحۡمَةٍۚ ٱدۡخُلُواْ ٱلۡجَنَّةَ لَا خَوۡفٌ عَلَيۡكُمۡ وَلَآ أَنتُمۡ تَحۡزَنُونَ ﴿٤٩﴾ ﴾.[٧/٤٨-٤٩]

''ഉയർന്ന സ്ഥലങ്ങളിലുള്ളവർ ലക്ഷണം മുഖേന അവർക്ക് തിരിച്ചറിയാവുന്ന ചില ആളുകളെ വിളിച്ചുകൊണ്ട് പറയും: നിങ്ങൾ ശേഖരിച്ചിരുന്നതും, നിങ്ങൾ അഹങ്കരിച്ചിരുന്നതും നിങ്ങൾക്കെന്തൊരു പ്രയോജനമാണ് ചെയ്തത്?

ഇക്കൂട്ടരെപ്പറ്റിയാണോ അല്ലാഹു അവർക്കൊരു കാരുണ്യവും നൽകുകയില്ലെന്ന് നിങ്ങൾ സത്യം ചെയ്ത് പറഞ്ഞത്? (എന്നാൽ അവരോടാണല്ലോ) നിങ്ങൾ സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളുക, നിങ്ങൾ യാതൊന്നും ഭയപ്പെടേണ്ടതില്ല, നിങ്ങൾ ദുഃഖിക്കേ ണ്ടി വരികയുമില്ല. (എന്ന് പറയപ്പെട്ടിരിക്കുന്നത്!)'' (7/48-49)

358. ഇയാള്ബിൻ ഹിമാർﷺ നിവേദനം: നബിﷺപറയുകയുണ്ടായി: ഒരാളും മറ്റൊരാളോട് പൊങ്ങച്ചമോ അതിക്രമമോ കാണിക്കാത്ത വിധം നിങ്ങൾ വിനയം കാണിക്കണമെന്ന് അല്ലാഹു എന്നോട് കൽപ്പിച്ചിരിക്കു ന്നു. (മുസ്ലിം)

359. അനസ്ﷺ നിവേദനം: അദ്ദേഹം ഒരു ദിവസം കുട്ടികളുടെ അടുത്തുകൂടി കടന്ന് പോയപ്പോൾ സലാം പറയുകയുകയും, നബിﷺഅ ങ്ങനെ ചെയ്യാറുണ്ടായിരുന്നുവെന്ന് പറയുകയും ചെയ്തു. (മുത്തഫ ഖുൻ അലൈഹി)

360. അനസ്ﷺ നിവേദനം: നബിﷺയുടെ കൈപിടിച്ച് അടിമസ്ത്രീ കൾ മദീനയിലെ തെരുവുകളിൽ അവർക്ക് വേണ്ട കാര്യങ്ങൾക്ക് കൂട്ടി കൊണ്ടുപോകാറുണ്ടായിരുന്നു. (ബുഖാരി)

361. അസ്വദ്ബിൻ യസീദ്ﷺ നിവേദനം: നബിﷺ വീട്ടിൽ എന്താണ് ചെയ്യാറുള്ളത് എന്ന് ആയിശ(റ) യോട് ചോദിക്കപ്പെട്ടപ്പോൾ അവർ പറയുകയുണ്ടായി: നബിﷺതന്റെ വീട്ടുകാരെ സഹായിക്കുകയാ

യിരിന്നു ചെയ്യാറുണ്ടായിരുന്നത്. നമസ്കാര സമയമായാൽ പള്ളിയി ലേക്ക് പോകുകയും ചെയ്യും. (ബുഖാരി)

362. തമീമുബ്നു ഉസൈദ് ﷺ നിവേദനം: നബി മിമ്പറിൽ പ്രസം ഗിച്ച്കൊണ്ടിരിക്കെ ഞാൻ തിരുമേനിയുടെ അടുത്ത് ചെന്ന് ചോദിക്കുക യുണ്ടായി. വിദൂര പ്രദേശത്തിൽ നിന്നും അല്ലാഹുവിന്റെ മതത്തിൽ യാതൊന്നും അറിയാത്തതിനാൽ അതു പഠിക്കാൻ വന്ന വ്യക്തിയാ കുന്നു ഞാൻ. അപ്പോൾ നബി തന്റെ പ്രഭാഷണം നിർത്തി എന്റെയടു ത്തേക്ക് വന്നു അല്ലാഹു തിരുമേനിക്ക് പഠിപ്പിച്ച കാര്യങ്ങളെ എന്നെ പഠിപ്പിച്ചു. അതിനുശേഷം നബി മിമ്പറിലെത്തി പ്രഭാഷണം പൂർത്തിയാ ക്കുകയും ചെയ്തു. (മുസ്‌ലിം)

363. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: അല്ലാഹു നിയോഗിച്ച പ്രവാചകന്മാരിലൊരാളും ആടുമേക്കാത്തവരായി രുന്നിട്ടില്ല. അപ്പോൾ സഹാബികൾ ചോദിക്കുകയുണ്ടായി താങ്കളോ? നബി ﷺ പറയുകയുണ്ടായി ഞാൻ മക്കയിലുള്ളവർക്ക് ഏതാനും നാണ യതുട്ടുകൾ പ്രതിഫലം വാങ്ങി ആടു മേച്ചിട്ടുണ്ട്.

364. അബൂഹുറൈറ ﷺ നിവേദനം: നബി ﷺ അരുളി: ഒരു ആടിന്റെ കുളമ്പോ കാലോ കഴിക്കാൻ ക്ഷണിച്ചാലും ഞാനത് സ്വീകരിക്കും. ഇനി കുളമ്പോ കാലോ പാരിതോഷികമായി ലഭിച്ചാൽ ഞാനത് സ്വീകരിക്കും. (ബുഖാരി)

## 70. അഹങ്കാരവും മേനിനടിക്കലും നിഷിദ്ധം.

﴿ تِلْكَ ٱلدَّارُ ٱلْآخِرَةُ نَجْعَلُهَا لِلَّذِينَ لَا يُرِيدُونَ عُلُوًّا فِى ٱلْأَرْضِ وَلَا فَسَادًا ۚ وَٱلْعَـٰقِبَةُ لِلْمُتَّقِينَ ﴿٨٣﴾ ﴾ [٨٣/٢٨]

''ഭൂമിയിൽ ഔന്നത്യമോ കുഴപ്പമോ ആഗ്രഹിക്കാത്തവർക്കാകുന്നു ആ പാരത്രിക ഭവനം നാം ഏർപെടുത്തികൊടുക്കുന്നത്. അന്ത്യഫലം സൂക്ഷ്മത പാലിക്കുന്നവർക്ക് അനുകൂലമായിരിക്കും.'' (28/83)

﴿ وَلَا تَمْشِ فِي ٱلْأَرْضِ مَرَحًا ﴾ [٣٧/١٧].

''നീ ഭൂമിയിൽ അഹന്തയോടെ നടക്കരുത്'' (17/37)

﴿ وَلَا تُصَعِّرْ خَدَّكَ لِلنَّاسِ وَلَا تَمْشِ فِي ٱلْأَرْضِ مَرَحًا إِنَّ ٱللَّهَ لَا يُحِبُّ كُلَّ مُخْتَالٍ فَخُورٍ ﴾. [١٨/٣١]

''നീ (അഹങ്കാരത്തോടെ) മനുഷ്യരുടെ നേർക്ക് നിന്റെ കവിൾ തിരിച്ചുകളയരുത്. ഭൂമിയിലൂടെ നീ പൊങ്ങച്ചം കാട്ടി നടക്കുകയും അരുത്. ദുരഭിമാനിയും പൊങ്ങച്ചക്കാരനുമായ യാതൊരാളെയും അല്ലാഹു ഇഷ്ടപ്പെടുകയില്ല.'' (31/18)

﴿ إِنَّ قَارُونَ كَانَ مِن قَوْمِ مُوسَىٰ فَبَغَىٰ عَلَيْهِمْ وَءَاتَيْنَٰهُ مِنَ ٱلْكُنُوزِ مَآ إِنَّ مَفَاتِحَهُۥ لَتَنُوٓأُ بِٱلْعُصْبَةِ أُوْلِى ٱلْقُوَّةِ إِذْ قَالَ لَهُۥ قَوْمُهُۥ لَا تَفْرَحْ إِنَّ ٱللَّهَ لَا يُحِبُّ ٱلْفَرِحِينَ ﴾ إلى قوله تعالى: ﴿ فَخَسَفْنَا بِهِۦ وَبِدَارِهِ ٱلْأَرْضَ فَمَا كَانَ لَهُۥ مِن فِئَةٍ يَنصُرُونَهُۥ مِن دُونِ ٱللَّهِ وَمَا كَانَ مِنَ ٱلْمُنتَصِرِينَ ﴾[٧٦/٢٨]

''തീർച്ചയായും ഖാറൂൻ മൂസായുടെ ജനതയിൽ പെട്ടവനായിരുന്നു. എന്നിട്ട് അവൻ അവരുടെ നേരെ അതിക്രമം കാണിച്ചു. തന്റെ ഖജനാവുകൾ ശക്തൻമാരായ ഒരു സംഘത്തിനുപോലും ഭാരമാകാൻ തക്കവണ്ണമുള്ള നിക്ഷേപങ്ങൾ നാം അവന് നൽകിയിരുന്നു. അവനോട് അവന്റെ ജനത ഇപ്രകാരം പറഞ്ഞ

സന്ദർഭം (ശ്രദ്ധേയമത്രെ:) നീ പുളകം കൊള്ളേണ്ട. പുളകം കൊള്ളുന്നവരെ അല്ലാഹു തീർച്ചയായും ഇഷ്ടപ്പെടുകയില്ല.

അല്ലാഹു നിനക്ക് നൽകിയിട്ടുള്ളതിലൂടെ നീ പരലോകവിജയം തേടുക. ഐഹികജീവിതത്തിൽ നിന്ന് നിനക്കുള്ള ഓഹരി നീ വിസ്മരിക്കുകയും വേണ്ട. അല്ലാഹു നിനക്ക് നൻമ ചെയ്തത് പോലെ നീയും നൻമചെയ്യുക. നീ നാട്ടിൽ കുഴപ്പത്തിന് മുതിരരുത്. കുഴപ്പമുണ്ടാക്കുന്നവരെ അല്ലാഹു തീർച്ചയായും ഇഷ്ടപ്പെടുന്നതല്ല.

ഖാറൂൻ പറഞ്ഞു: എന്റെ കൈവശമുള്ള വിദ്യകൊണ്ട് മാത്രമാണ് എനിക്കിതു ലഭിച്ചത്. എന്നാൽ അവന്നു മുമ്പ് അവനേക്കാൾ കടുത്ത ശക്തിയുള്ളവരും, കൂടുതൽ സംഘബലമുള്ളവരുമായിരുന്ന തലമുറകളെ അല്ലാഹു നശിപ്പിച്ചിട്ടുണ്ടെന്ന് അവൻ മനസ്സിലാക്കിയിട്ടില്ലേ? തങ്ങളുടെ പാപങ്ങളെ പറ്റി കുറ്റവാളികളോട് അന്വേഷിക്കപ്പെടുന്നതല്ല.

അങ്ങനെ അവൻ ജനമദ്ധ്യത്തിലേക്ക് ആർഭാടത്തോടെ ഇറങ്ങി പുറപ്പെട്ടു. ഐഹികജീവിതം ലക്ഷ്യമാക്കുന്നവർ അത് കണ്ടിട്ട് ഇപ്രകാരം പറഞ്ഞു: ഖാറൂന് ലഭിച്ചത് പോലുള്ളത് ഞങ്ങൾക്കുമുണ്ടായിരുന്നെങ്കിൽ എത്ര നന്നായിരുന്നേനെ. തീർച്ചയായും അവൻ വലിയ ഭാഗ്യമുള്ളവൻ തന്നെ!

ജ്ഞാനം നൽകപ്പെട്ടിട്ടുള്ളവർ പറഞ്ഞു: നിങ്ങൾക്ക് നാശം! വിശ്വസിക്കുകയും സൽകർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ടുള്ളവർക്ക് അല്ലാഹുവിന്റെ പ്രതിഫലമാണ് കൂടുതൽ ഉത്തമം. ക്ഷമാശീലമുള്ളവർക്കല്ലാതെ അത് നൽകപ്പെടുകയില്ല.

അങ്ങനെ അവനെയും അവന്റെ ഭവനത്തേയും നാം ഭൂമിയിൽ ആഴ്ത്തികളഞ്ഞു. അപ്പോൾ അല്ലാഹുവിന് പുറമെ തന്നെ

സഹായിക്കുന്ന ഒരു കക്ഷിയും അവന്നുണ്ടായില്ല. അവൻ സ്വയം രക്ഷിക്കുന്നവരുടെ കൂട്ടത്തിലുമായില്ല. '' (28/76-81)

365. ഇബ്നു മസ്ഊദ്ﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: മനസിൽ അഹങ്കാരത്തിന്റെ ചെറിയൊരു കണിക പോലുമുള്ളവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല.അപ്പോൾ ഒരാൾ ചോദിക്കുകയുണ്ടായി. തന്റെ വസ്ത്രവും ചെരിപ്പുമൊക്ക ഭംഗിയുള്ളതായികാണാൻ ഇഷ്ട പ്പെടുന്നത് അഹങ്കാരത്തിൽ പെടുമോ പ്രവാചകരേ? തിരുമേനി പറഞ്ഞു: തീർച്ചയായും അല്ലാഹു ഭംഗിയുള്ളവനാണ് ഭംഗി അവൻ ഇഷ്ടപ്പൊടു ന്നു. സത്യത്തെ നിരാകരിക്കലും ജനങ്ങളെ ചെറുതായിക്കാണലുമാണ് അഹങ്കാരം (മുസ്ലിം)

366. അബൂഹുറൈറﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: അല്ലാഹു പറയുന്നു പ്രതാപം എന്റെ തുണിയും അഹങ്കാരം എന്റെ മേൽമുണ്ടുമാകുന്നു. ആരെങ്കിലും അതിൽ എന്നോട് കിടപ്പിടിക്കാൻ ശ്രമിച്ചാൽ ഞാൻ അവനെ ശിക്ഷിക്കുക തന്നെ ചെയ്യും. (മുസ്ലിം)

367. അബൂഹുറൈറﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: ഒരാൾ തന്റെ മുടി ചീകിയൊതുക്കി പൊങ്ങച്ചത്തോടെ നടന്നു പോകു മ്പോൾ അല്ലാഹു അയാളെ ഭൂമിയെകൊണ്ട് ആഴ്ത്തുകയുണ്ടായി, അ യാൾ അന്ത്യനാൾ വരെ ഭൂമിയിൽ ആണ്ടുപോയികൊണ്ടേയിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

368. സലമത്തﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: ചിലയാ ളുകൾ തങ്ങളുടെ പൊങ്ങച്ചവുമായി നടന്നുകോണ്ടേയിരിക്കും. അങ്ങനെ അല്ലാഹു അയാളെ അഹങ്കാരികളിൽ രേഖപ്പെടുത്തും, അപ്പോൾ അവരെ പിടികൂടിയത് തന്നെ ഇവരെയും പിടികൂടും. (തിർമിദി)

# 71. സൽസ്വഭാവം.

﴿ وَإِنَّكَ لَعَلَىٰ خُلُقٍ عَظِيمٍ ﴾ [٦٨/٤]

''തീർച്ചയായും നീ മഹത്തായ സ്വഭാവത്തിലാകുന്നു.'' (68/4)

﴿ وَٱلْكَـٰظِمِينَ ٱلْغَيْظَ وَٱلْعَافِينَ عَنِ ٱلنَّاسِ ﴾ [٣/١٣٤]

" കോപം ഒതുക്കിവെക്കുകയും, മനുഷ്യർക്ക് മാപ്പുനൽകുകയും ചെയ്യുന്നവർ'' (3/134)

369. അനസ്ﷺ പറയുകയുണ്ടായി: നബിﷺ ജനങ്ങളിൽവെച്ച് ഏറ്റവും ഉയർന്ന സ്വഭാവ ഗുണങ്ങൾ ഉള്ളവരായിരുന്നു. (മുത്തഫഖുൻ അലൈഹി)

370. അബ്ദുല്ലാഹിബ്നു അംറ്ﷺ പറയുകയുണ്ടായി. നബിﷺ ചീത്ത വാക്കുകൾ പറയുകയോ പ്രവർത്തിക്കുകയോ ചെയ്യുമായിരുന്നില്ല. അവിടുന്ന് പറയാറുണ്ടായിരുന്നു: നിങ്ങളുടെ കൂട്ടത്തിലെ ഉത്തമർ നിങ്ങളിൽ ഏറ്റവും നല്ല സ്വഭാവം കാണിക്കുന്നവരാകുന്നു. (മുത്തഫഖുൻ അലൈഹി)

371. ആയിശാﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: ഒരു വിശ്വാസി തന്റെ സൽസ്വഭാവം മുഖേന രാത്രി നമസ്കരിക്കുകയും പകൽ നോമ്പ് പിടിക്കുകയും ചെയ്യുന്ന ഒരാളുടെ സ്ഥാനത്തേക്ക് ഉയരുന്നതാണ്. (അബൂദാവൂദ്)

372. അബൂ ഉമാമﷺനിവേദനം: നബിﷺ പറയുകയുണ്ടായി: ന്യായവാദിയാണെങ്കിലും കുതർക്കങ്ങളൊഴിവാക്കുന്നവന് സ്വർഗത്തിന്റെ അടിഭാഗത്ത് ഒരു വീടു നൽകാമെന്നതിന് ഞാൻ ജാമ്യം നിൽക്കാം. തമാശ

ക്കാണെങ്കിലും കളവ് പറയാതിരിക്കുന്നവർക്ക് സ്വർഗത്തിന്റെ മധ്യത്തിൽ ഇരിപ്പിടം നൽകാമെന്നതിന് ഞാൻ ജാമ്യം നിൽക്കാം, പെരുമാറ്റം നന്നാക്കുന്നവർക്ക് സ്വർഗത്തിന്റെ മുകളിൽ ഇരിപ്പിടം നൽകാമെന്നതിന് ഞാൻ ജാമ്യം നിൽക്കാം. (അബൂദാവൂദ്)

373.ജാബിർ‍ؓ നിവേദനം: നബിﷺ പറയുകയുണ്ടായി: നിങ്ങളുടെ കൂട്ടത്തിൽ അന്ത്യനാളിൽ എന്റെയടുക്കൽ സ്ഥാനം ലഭിക്കുന്നവരും എനിക്ക് കൂടുതൽ ഇഷ്ടപ്പെട്ടവരും സൽസ്വഭാവികളാണ്. നിങ്ങളുടെ കൂട്ടത്തിൽ അനിയന്ത്രിതമായും വായനിറച്ചും സംസാരിക്കുന്നവരും മുതഫൈഹിഖീങ്ങളുമാണ് അന്ത്യനാളിൽ എന്റെയടുക്കൽ സ്ഥാനം ലഭിക്കാത്തവരും ഞനിഷ്ടപ്പെടാത്തവരുമായി ഉണ്ടാവുക അവർ ചോദിച്ചു: ആരാണ് മുതഫൈഹിഖീങ്ങൾ? അവിടുന്ന് അരുളി: അഹങ്കാരിൾ. (അബൂദാവൂദ്)

## 72. അവധാനതയും സൗമ്യതയും പാലിക്കൽ

﴿ وَٱلْكَـٰظِمِينَ ٱلْغَيْظَ وَٱلْعَافِينَ عَنِ ٱلنَّاسِ ۗ وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ﴾.

[١٣٤/٣]

''കോപം ഒതുക്കിവെക്കുകയും, മനുഷ്യർക്ക് മാപ്പുനൽകുകയും ചെയ്യുന്നവർക്ക് വേണ്ടി. (അത്തരം) സൽകർമ്മകാരികളെ അല്ലാഹു സ്നേഹിക്കുന്നു. '' (3/134)

﴿ خُذِ ٱلْعَفْوَ وَأْمُرْ بِٱلْعُرْفِ وَأَعْرِضْ عَنِ ٱلْجَـٰهِلِينَ ﴿١٩٩﴾ ﴾. [١٩٩/٧]

''നീ വിട്ടുവീഴ്ച സ്വീകരിക്കുകയും സദാചാരം കൽപിക്കുകയും, അവിവേകികളെ വിട്ട് തിരിഞ്ഞുകളയുകയും ചെയ്യുക.'' (7/199)

﴿ وَلَا تَسۡتَوِي ٱلۡحَسَنَةُ وَلَا ٱلسَّيِّئَةُۚ ٱدۡفَعۡ بِٱلَّتِي هِيَ أَحۡسَنُ فَإِذَا ٱلَّذِي بَيۡنَكَ وَبَيۡنَهُۥ عَدَٰوَةٞ كَأَنَّهُۥ وَلِيٌّ حَمِيمٞ ۝٣٤ وَمَا يُلَقَّىٰهَآ إِلَّا ٱلَّذِينَ صَبَرُواْ وَمَا يُلَقَّىٰهَآ إِلَّا ذُو حَظٍّ عَظِيمٖ ۝٣٥ ﴾[٤١/٣٤_٣٥].

''നല്ലതും ചീത്തയും സമമാവുകയില്ല. ഏറ്റവും നല്ലത് ഏതോ അത് കൊണ്ട് നീ (തിൻമയെ) പ്രതിരോധിക്കുക. അപ്പോൾ ഏതൊരുവനും നീയും തമ്മിൽ ശത്രുതയുണ്ടോ അവനതാ (നിന്റെ) ഉറ്റബന്ധു എന്നോണം ആയിത്തീരുന്നു.

ക്ഷമ കൈക്കൊണ്ടവർക്കല്ലാതെ അതിനുള്ള അനുഗ്രഹം നൽകപ്പെടുകയില്ല. വമ്പിച്ച ഭാഗ്യമുള്ളവന്നല്ലാതെ അതിനുള്ള അനുഗ്രഹം നൽകപ്പെടുകയില്ല.'' 41/3435)

﴿ وَلَمَن صَبَرَ وَغَفَرَ إِنَّ ذَٰلِكَ لَمِنۡ عَزۡمِ ٱلۡأُمُورِ ۝٤٣ ﴾[٤٢/٤٣].

''വല്ലവനും ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്ന പക്ഷം തീർച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളിൽ പെട്ടതാകുന്നു.'' (42/43)

374. ഇബ്നുഅബാസിﷺൽ നിന്ന് നിവേദനം: അശജ്ജ് അബ്ദുൽ ഖൈസിനോട് ഒരിക്കൽ നബിﷺ പറഞ്ഞു: അല്ലാഹുവിനിഷ്ട മുള്ള രണ്ട് സ്വഭാവങ്ങൾ നിന്നിലുണ്ട്. 1.സഹിഷ്ണുത 2.സൗമ്യത (മു സ്ലിം)

375. ആയിശാﷺൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: അല്ലാഹു അവധാനത കാണിക്കുന്നവനാണ്. അവൻ മുഴുവൻ വിഷയങ്ങ ളിലും അവധാനത കാണിക്കുന്നത് ഇഷ്ടപ്പെടുന്നു. (മുത്തഫഖുൻ അലൈഹി)

376. ആയിശ ﷺൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: സൗമ്യത ഏത് കാര്യത്തിൽ പാലിച്ചാലും അത് ഭംഗിയായിരിക്കും. ഏതൊരു കാര്യത്തിൽ നിന്ന് അതൊഴിവാക്കിയാലും അത് മോശമാകുകയും ചെയ്യും. (മുസ്‌ലിം)

377. അബൂഹുറൈറ ﷺ നിവേദനം: ഒരിക്കൽ ഒരു ഗ്രാമീണൻ പള്ളിയിൽ എഴുന്നേറ്റ് നിന്ന് മൂത്രിച്ചു. സഹാബികൾ അവനെ വിരട്ടാൻ തുനിഞ്ഞു. അപ്പോൾ നബിﷺ പറഞ്ഞു അവനെ വിട്ടേക്കുക അവൻ മൂത്രിച്ചതിൽ ഒരു ബക്കറ്റ് വെള്ളമൊഴിക്കുക ജനങ്ങൾക്ക് സൗകര്യമുണ്ടാക്കാനാണ് പ്രയാസമുണ്ടാക്കാനല്ല നിങ്ങളെ നിയോഗിക്കപ്പെട്ടിട്ടുള്ളത്. (ബുഖാരി)

378. അനസ് ﷺൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: നിങ്ങൾ ആളുകൾക്ക് എളുപ്പമുണ്ടാക്കുക, പ്രയാസമുണ്ടാക്കരുത്, ആളുകൾക്ക് സന്തോഷ വാർത്തയറിയിക്കുക, അവരെ വെറുപ്പിക്കരുത്. (മുത്തഫഖുൻ അലൈഹി)

379. ജരീർ ﷺൽ നിന്ന് നിവേദനം: നബിﷺപറയുകയുണ്ടായി: സൗമ്യത നഷ്ടപ്പെടുന്നവരിൽ നിന്ന് എല്ലാ നൻമകളും നഷ്ടപ്പെടുന്നതാണ്. (മുസ്‌ലിം)

380. ശദ്ദാദ്ബിൻഔസ് ﷺ നിവേദനം: നബിﷺയിൽ നിന്നും രണ്ട് കാര്യങ്ങൾ ഞാൻ പഠിക്കുകയുണ്ടായി. മുഴുവൻ കാര്യങ്ങളിലും അല്ലാഹു ഇഹ്സാൻ നിർണ്ണയിച്ചിരിക്കുന്നു. അതിനാൽ നിങ്ങൾ കൊല്ലുമ്പോൾ നല്ല രൂപത്തിൽ കൊല്ലുക. അറുക്കുമ്പോൾ മാന്യമായി അറുക്കുക, ആയുധം മൂർച്ചയുള്ളതാക്കുകയും ബലി മൃഗത്തിന് ആശ്വാസം നൽകുകയും ചെയ്യുക. (മുസ്‌ലിം)

381. ആയിശﷺ നിവേദനം: രണ്ടു സംഗതികൾ തെരെഞ്ഞടുക്കാൻ നബിﷺക്ക് സാഹചര്യമുണ്ടായാൽ തിന്മയല്ലാത്തിടത്തോളം കാലം അവിടുന്ന് അതിൽ ഏറ്റവും എളുപ്പമുള്ളതായിരുന്നു തെരഞ്ഞടുക്കാറുണ്ടായിരുന്നത്, പാപമുള്ള കാര്യമാണെങ്കിൽ അവിടുന്ന് അതിനെ സംബന്ധിച്ച് അതിവിദൂരത്തായിരുന്നു നിൽക്കാറുണ്ടായിരുന്നത്. അല്ലാഹുവിന്റെ നിയമങ്ങൾ ലംഘിക്കപ്പെടുമ്പോഴല്ലാതെ തനിക്ക് നേരിട്ട ഏതെങ്കിലും കാര്യത്തിന്റെ പേരിൽ അവിടുന്ന് പ്രതികാരം നടത്തിയിട്ടുമില്ല. അല്ലാഹുവിന്റെ അവകാശങ്ങൾക്ക് വേണ്ടി അവിടുന്ന് പ്രതികാരം ചെയ്യാറുണ്ടായിരുന്നു. (മുത്തഫഖുൻ അലൈഹി)

382 .ഇബ്നു മസ്ഊദ്ﷺൽ നിന്ന് നിവേദനം: നബിﷺ പറയുകയുണ്ടായി: നരകം നിഷിദ്ധമാകുന്ന ജനവിഭാഗങ്ങളെ സംബന്ധിച്ച് ഞാൻ നിങ്ങൾക്ക് പറഞ്ഞ് തരട്ടയോ ലോല പ്രകൃതരും സൗമ്യരും വിനയാനിതരുമാകുന്നു. (തിർമിദി)

## 73. വിട്ടുവീഴ്ച കാണിക്കേണ്ടതിന്റെയും അവിവേകികളിൽ നിന്നും വിഢ്ഡികളിൽനിന്നും തിരിഞ്ഞ്കളയേണ്ടതിന്റെയും പ്രാധാന്യം

﴿ خُذِ ٱلْعَفْوَ وَأْمُرْ بِٱلْعُرْفِ وَأَعْرِضْ عَنِ ٱلْجَٰهِلِينَ ﴿١٩٩﴾ ﴾ . [١٩٩/٧]

''നീ വിട്ടുവീഴ്ച സ്വീകരിക്കുകയും സദാചാരം കൽപിക്കുകയും, അവിവേകികളെ വിട്ട് തിരിഞ്ഞുകളയുകയും ചെയ്യുക.'' (7/199)

﴿ فَٱصْفَحِ ٱلصَّفْحَ ٱلْجَمِيلَ ﴾.[٨٥/١٥]

'' അതിനാൽ നീ ഭംഗിയായി മാപ്പ് ചെയ്ത് കൊടുക്കുക.'' (15/85)

﴿ وَلْيَعْفُوا۟ وَلْيَصْفَحُوٓا۟ ۗ أَلَا تُحِبُّونَ أَن يَغْفِرَ ٱللَّهُ لَكُمْ ۗ وَٱللَّهُ غَفُورٌ رَّحِيمٌ ﴾ [٢٢/٢٤].

''അവർ മാപ്പുനൽകുകയും വിട്ടുവീഴ്ച കാണിക്കുകയും ചെയ്യട്ടെ. അല്ലാഹു നിങ്ങൾക്ക് പൊറുത്തുതരാൻ നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ? അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാനിധിയുമത്രെ.'' (24/22)

﴿ وَٱلْعَافِينَ عَنِ ٱلنَّاسِ ۗ وَٱللَّهُ يُحِبُّ ٱلْمُحْسِنِينَ ﴾. [١٣٤/٣]

''മനുഷ്യർക്ക് മാപ്പുനൽകുകയും ചെയ്യുന്നവർക്ക് വേണ്ടി. (അത്തരം) സൽകർമ്മകാരികളെ അല്ലാഹു സ്നേഹിക്കുന്നു. '' (3/134)

﴿ وَلَمَن صَبَرَ وَغَفَرَ إِنَّ ذَٰلِكَ لَمِنْ عَزْمِ ٱلْأُمُورِ ﴾.[٤٣/٤٢]

''വല്ലവനും ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്ന പക്ഷം തീർച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളിൽ പെട്ടതാകുന്നു.'' (42/43)

383. ആയിശാﷺൽ നിന്ന് നിവേദനം: യുദ്ധവേളയിലല്ലാതെ നബിﷺ അടിമകളേയോ തന്റെ പരിചാരകരെയോ മറ്റുവല്ലവരെയുമോ തന്റെ കരങ്ങൾകൊണ്ട് തല്ലിയിട്ടില്ല. അല്ലാഹുവിന്റ നിയമങ്ങൾ ലംഘിക്കപ്പെടുമ്പോഴല്ലാതെ തനിക്ക് നേരിട്ട ഏതെങ്കിലും കാര്യത്തിന്റെ പേരിൽ അവിടുന്ന് പ്രതികാരം നടത്തിയിട്ടുമില്ല. അല്ലാഹുവിന്റെ അവകാശങ്ങൾക്ക് വേണ്ടി അവിടുന്ന് പ്രതികാരം ചെയ്യാറുണ്ടായിരുന്നു. (മുസ്ലിം)

384. അനസ്ﷺനിന്ന് നിവേദനം: ഞാൻ നബിﷺയുടെ കൂടെ നടക്കുമ്പോൾ അവിടുത്തെ ചുമലിൽ കരകൾ പരുപരുത്ത ഒരു നജ്റാനി

പുതപ്പുണ്ടായിരുന്നു. ഒരു ഗ്രാമീണൻ നബിയുടെ പിറകിൽ വന്നു അതു പിടിച്ച് വലിച്ചു. അപ്പോൾ ഞാൻ നബിയുടെ ചുമലിലേക്ക് നോക്കി. ശക്തമായ വലി കാരണം അത് ചുമന്ന് തുടുത്തിരുന്നു. വലിക്ക് ശേഷം അയാൾ നബിയോട് പറയുകയുണ്ടായി: നിന്റെയടുക്കലുള്ള അല്ലാഹുവിന്റെ സ്വത്തിൽ നിന്ന് എനിക്കും തരിക. നബിﷺ അയാളെ നോക്കി പുഞ്ചിരിക്കുകയും അയാൾക്ക് വല്ലതും നൽകാൻ കൽപ്പിക്കുകയും ചെതു. (മുത്തഫഖുൻ അലൈഹി)

31, 33 ഹദീസുകളും കാണുക.

## 74. ഉപദ്രവങ്ങൾ സഹിക്കുക

﴿ وَٱلۡعَافِينَ عَنِ ٱلنَّاسِۗ وَٱللَّهُ يُحِبُّ ٱلۡمُحۡسِنِينَ ﴾ [٤٢/٤٣].

'' വല്ലവനും ക്ഷമിക്കുകയും പൊറുക്കുകയും ചെയ്യുന്ന പക്ഷം തീർച്ചയായും അത് ദൃഢനിശ്ചയം ചെയ്യേണ്ട കാര്യങ്ങളിൽ പെട്ടതാകുന്നു.'' (42/43)

﴿ وَٱلۡكَٰظِمِينَ ٱلۡغَيۡظَ وَٱلۡعَافِينَ عَنِ ٱلنَّاسِۗ وَٱللَّهُ يُحِبُّ ٱلۡمُحۡسِنِينَ ﴾.

[١٣٤/٣]

''കോപം ഒതുക്കിവെക്കുകയും, മനുഷ്യർക്ക് മാപ്പുനൽകുകയും ചെയ്യുന്നവർക്ക് വേണ്ടി. (അത്തരം) സൽകർമ്മകാരികളെ അല്ലാഹു സ്നേഹിക്കുന്നു. '' (3/134)

385. അബൂഹുറൈറ‎ﷺനിവേദനം: ഒരാൾ നബിﷺയോട് പറഞ്ഞു. അല്ലാഹുവിന്റെ ദൂതരേ എനിക്ക് ചില കുടുംബ ബന്ധുക്കളുണ്ട്. ഞാൻ അവരോട് ബന്ധം ചേർക്കുന്നു. അവർ ബന്ധം മുറിക്കുന്നു.

ഞാൻ അവർക്ക് നന്മ ചെയ്യുന്നു. അവരെന്നോട് മോശമായി പെരുമാറുന്നു. ഞാനവർക്ക് വേണ്ടി പൊറുക്കുന്നു. അവർ എന്നോട് അവിവേകമായി പെരുമാറുന്നു. അപ്പോൾ നബിﷺ പറഞ്ഞു. നീ ഇപറയുന്നപോലയാണ് നിന്റെ സ്ഥിതിയെങ്കിൽ ചൂടുള്ള വെണ്ണീർ നീ അവരെ തീറ്റിക്കുന്നത്പോലെയാണ്. ഈ നില നീ കൈകൊള്ളുമ്പോഴല്ലാം അല്ലാഹുവിങ്കൽ നിന്ന് ഒരു സഹായി നിന്നോടൊന്നിച്ചിട്ടുണ്ടായിരിക്കും. (മുസ്ലിം)

## 75. ദീനിന്റെ പവിത്രതകൾ ലംഘിക്കപ്പെടുമ്പോൾ കോപിക്കുകയും ദീനിനെ സഹായിക്കുകയും ചെയ്യുക

﴿ وَمَن يُعَظِّمْ حُرُمَـٰتِ ٱللَّهِ فَهُوَ خَيْرٌ لَّهُۥ عِندَ رَبِّهِۦ ﴾.[٢٢/٣٠]

'' അല്ലാഹു പവിത്രത നൽകിയ വസ്തുക്കളെ വല്ലവനും ബഹുമാനിക്കുന്ന പക്ഷം അത് തന്റെ രക്ഷിതാവിന്റെ അടുക്കൽ അവന്ന് ഗുണകരമായിരിക്കും.'' (22/30)

﴿ إِن تَنصُرُوا۟ ٱللَّهَ يَنصُرْكُمْ وَيُثَبِّتْ أَقْدَامَكُمْ ﴿٧﴾ ﴾.[٤٧/٧]

''നിങ്ങൾ അല്ലാഹുവെ സഹായിക്കുന്ന പക്ഷം അവൻ നിങ്ങളെ സഹായിക്കുകയും നിങ്ങളുടെ പാദങ്ങൾ ഉറപ്പിച്ച് നിർത്തുകയും ചെയ്യുന്നതാണ്.'' (47/7)

386. അബൂമസ്ഊദ്(റ) നിവേദനം: ഒരാൾ നബിയുടെ അടുത്ത് വന്ന് ഇങ്ങനെ പരാതി പറയുകയുണ്ടായി: സുബഹി നമസ്കാരത്തിൽ ഇമാം ദീർഘിപ്പിച്ച് പാരായണം ചെയ്യുന്നതിനാൽ ഞാൻ വൈകിയാണ്

വരാറുള്ളത്. അപ്പോൾ നബിﷺ കോപിച്ചു കൊണ്ട് അന്ന് നടത്തിയ ത്പോലെയുള്ള ഒരു ഉപദേശവും ഞാൻ മുമ്പ് കേട്ടിട്ടുണ്ടായിരുന്നില്ല. അവിടുന്ന് പറയുകയുണ്ടായി: ജനങ്ങളെ നിങ്ങളുടെ കൂട്ടത്തിൽ വെറുപ്പിക്കുന്നവരുണ്ട്. ജനങ്ങൾക്ക് ഇമാമായി നിൽക്കുന്നവർ ദീർഘിപ്പിക്കാതെ ലളിതമായി നമസ്കരിക്കട്ടെ. അവരുടെ കുട്ടത്തിൽ രോഗികളും പ്രായം അധികമായവരും അത്യാവശ്യങ്ങൾക്ക് പുറപ്പെടേണ്ടവരുമുണ്ടാകും. (മുത്തഫഖുൻ അലൈഹി)

387. ആയിശ‍ؓ നിവേദനം: നബിﷺതിരുമേനി ഒരിക്കൽ വീട്ടിൽ വന്നപ്പോൾ രൂപങ്ങളുള്ള ഒരുകർട്ടൻകൊണ്ട് ഞാൻ ജനൽ മറച്ചിരുന്നു. അതുകണ്ട നബിയുടെ മുഖം വിവർണ്ണമാവുകയും അതുകീറികളയുകയും ചെയ്തു. എന്നിട്ട് ഇപ്രകാരം പറയുകയുണ്ടായി. ആയിശാ പരലോക നാളിൽ അല്ലാഹുവിന്റെയടുക്കൽ കഠിനമായ ശിക്ഷക്കു വിധേയരാക്കപ്പെടുക അല്ലാഹുവിന്റെ സൃഷ്ടിക്കലിനോട് സാമ്യപ്പെടാൻ ശ്രമിച്ചവരെയാകുന്നു. (മുത്തഫഖുൻ അലൈഹി)

383 ഹദീസും കാണുക.

# 76. ഭരണാധിപന്മാർ പ്രജകളോട് കാരുണ്യം കാണിക്കണം ഗുണകാംക്ഷ പുലർത്തണം അവരോട് ക്രൂരമായി പെരുമാററരുത്

﴿ وَٱخْفِضْ جَنَاحَكَ لِمَنِ ٱتَّبَعَكَ مِنَ ٱلْمُؤْمِنِينَ ﴾. [٢١٥/٢٦]

''നിന്നെ പിന്തുടർന്ന സത്യവിശ്വാസികൾക്ക് നിന്റെ ചിറക് താഴ്ത്തികൊടുക്കുകയും ചെയ്യുക'' (26/215)

﴿ إِنَّ ٱللَّهَ يَأْمُرُ بِٱلْعَدْلِ وَٱلْإِحْسَٰنِ وَإِيتَآيِٕ ذِى ٱلْقُرْبَىٰ وَيَنْهَىٰ عَنِ ٱلْفَحْشَآءِ وَٱلْمُنكَرِ وَٱلْبَغْىِ ۚ يَعِظُكُمْ لَعَلَّكُمْ تَذَكَّرُونَ ﴾. [٩٠/١٦]

''തീർച്ചയായും അല്ലാഹു കൽപിക്കുന്നത് നീതി പാലിക്കുവാനും നൻമചെയ്യുവാനും കുടുംബബന്ധമുള്ളവർക്ക് (സഹായം) നൽകുവാനുമാണ്. അവൻ വിലക്കുന്നത് നീചവൃത്തിയിൽ നിന്നും ദുരാചാരത്തിൽ നിന്നും അതിക്രമത്തിൽ നിന്നുമാണ്. നിങ്ങൾ ചിന്തിച്ചു ഗ്രഹിക്കുവാൻ വേണ്ടി അവൻ നിങ്ങൾക്കു ഉപദേശം നൽകുന്നു.'' (16/90)

388. മഅ്ഖൽ ബിൻ യസാർﷺ നിവേദനം: നബിﷺ പറയുകയുണ്ടായി. ഏതെങ്കിലുമൊരാളെ അല്ലാഹു അധികാരമേൽപ്പിക്കുകയും അയാൾ മരിക്കുന്ന വേളയിൽ പ്രജകളെ വഞ്ചിക്കുന്ന രീതിയിൽ മരണപ്പെടുകയും ചെയ്താൽ അല്ലാഹു അയാളുടെമേൽ സ്വർഗം നിഷിദ്ധമാക്കാതിരിക്കയില്ല. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിന്റെ മറ്റൊരു റിപ്പോർട്ടിൽ ഭരണീയർക്ക് വേണ്ടി പ്രവർത്തിക്കാതിരിക്കുകയും അവരോട് ഗുണകാംക്ഷ പുലർത്താതിരി

ക്കുകയും ചെയ്താൽ അവരുടെ കൂടെ അയാൾക്ക് സ്വർഗത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ല.

389. ആയിശ ﵂യിൽ നിന്ന് നിവേദനം: എന്റെ ഈ ഭവനത്തിൽവെച്ച് റസൂൽ ﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്: അല്ലാഹുവേ എന്റെ സമുദായത്തിന്റെ വല്ല പ്രശ്നവും ആരെങ്കിലും ഏറ്റെടുക്കുകയും എന്നിട്ടവൻ അവരെ കഷ്ടപ്പെടുത്തുകയുമാണെങ്കിൽ നീ അവനെയും കഷ്ടപ്പെടുത്തേണമേ. എന്റെ പ്രജകളുടെ വല്ല പ്രശ്നവും ആരെങ്കിലും ഏറ്റെടുത്തു എന്നിട്ടവൻ അവർക്ക് നന്മ ചെയ്തു എങ്കിൽ നീ അവനെ അനുഗ്രഹിക്കേണമേ! (മുസ്ലിം)

## 77. നീതിമാനായ ഭരണാധിപതി

﴿ إِنَّ ٱللَّهَ يَأۡمُرُ بِٱلۡعَدۡلِ وَٱلۡإِحۡسَٰنِ ﴾. [١٦/٩٠]

''തീർച്ചയായും അല്ലാഹു കൽപിക്കുന്നത് നീതി പാലിക്കുവാനും നൻമചെയ്യുവാനുമാണ്.'' (16/90)

﴿ وَأَقۡسِطُوٓاْۖ إِنَّ ٱللَّهَ يُحِبُّ ٱلۡمُقۡسِطِينَ ﴾ [٤٩/٩]

''നിങ്ങൾ നീതി പാലിക്കുകയും ചെയ്യുക. തീർച്ചയായും അല്ലാഹു നീതി പാലിക്കുന്നവരെ ഇഷ്ടപ്പെടുന്നു.'' (49/9)

390. അബ്ദുല്ലാ ﵁വിൽ നിന്ന് നിവേദനം: റസൂൽ ﷺ പ്രവചിച്ചു: സ്വന്തം കുടുംബത്തിലും തങ്ങളെ ഏൽപ്പിക്കപ്പെട്ടതിലും നീതി പുലർത്തുന്നവർ അല്ലാഹുവിങ്കൽ പ്രകാശത്തിലുള്ള സ്റ്റേജുകളിലാണ്. ( മുസ്ലിം)മഹത്തായ പ്രതിഫലമാണ് അവർക്കുള്ളത്.

391. ഔഫിﷺവിൽ നിന്ന് നിവേദനം: റസൂൽﷺപറയുന്നത് ഞാൻ കേട്ടു: നിങ്ങൾ ഇഷ്ടപ്പെടുകയും നിങ്ങളെ ഇഷ്ടപ്പെടുകയും നിങ്ങൾ പ്രാർത്ഥിക്കുകയും നിങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നവരാണ് നിങ്ങളുടെ ഉത്തമരായ ഇമാമുകൾ. മറിച്ച് നിങ്ങൾ വെറുക്കുകയും നിങ്ങളെ വെറുക്കുകയും നിങ്ങൾ ശപിക്കുകയും നിങ്ങളെ ശപിക്കുകയും ചെയ്യുന്നവരാണ് നിങ്ങളുടെ നീചരായ ഇമാമുകൾ. ഞങ്ങൾ ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, ഞങ്ങളവരെ നിരാകരിച്ചാലോ? അവർ നമസ്കാരം നിർവഹിക്കുന്നിടത്തോളം കാലം ചെയ്യരുത്. (മുസ്ലിം)

392. ഇയാളിﷺനിന്ന് നിവേദനം: റസൂൽﷺ അരുൾ ചെയ്യുന്നത് ഞാൻ കേട്ടു. മൂന്നാളുകളാണ് സ്വർഗാവകാശികൾ 1 നീതിമാനായ ഭരണകർത്താവ്. 2 കുടുംബത്തോടും പൊതുവേ മുസ്ലിംകളോടും ദയാദാക്ഷിണ്യമുള്ളവർ. 3 അന്തസ് കാണിക്കുന്ന പ്രാരാബ്ധക്കാരനായ മാന്യൻ. (മുസ്ലിം)

# 78. കുറ്റമല്ലാത്ത വിഷയങ്ങളിൽ ഭരണാധിപന്മാരെ നിർബന്ധമായും അനുസരിക്കണം പാപങ്ങളിൽ അനുസരിക്കരുത്

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ أَطِيعُواْ ٱللَّهَ وَأَطِيعُواْ ٱلرَّسُولَ وَأُوْلِي ٱلْأَمْرِ مِنكُمْۖ ﴾[٤/٥٩].

''സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ അനുസരിക്കുക. (അല്ലാഹുവിന്റെ) ദൂതനെയും നിങ്ങളിൽ നിന്നുള്ള കൈകാര്യകർത്താക്കളെയും അനുസരിക്കുക.'' (4/59)

393. ഇബ്നു ഉമർ ﷺ നിവേദനം: നബിﷺപറയുകയുണ്ടായി: നീ ഇഷ്ടപ്പെടുന്നതും വെറുക്കുന്നതുമായ വിഷയങ്ങളിലെല്ലാം ഒരു വിശ്വസിയുടെ ബാധ്യത അനുസരണമാണ്. അല്ലാഹുവിനെ ധിക്കരിക്കുന്ന വിഷയമാണെങ്കിൽ പിന്നെ കേൾവിയോ അനുസരണമോ ഇല്ല. (മുസ്‌ലിം)

394. അനസ് ﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: തല ഉണക്കമുന്തിരി പോലെയിരിക്കുന്ന എത്യോപ്യൻ അടിമയാണ് നിങ്ങളുടെ ഭരണാധിപനെങ്കിലും അയാളെ നിങ്ങൾ കേൾക്കുകയും അനുസരിക്കുകയും വേണം. (ബുഖാരി)

395. അബൂഹുറൈറ ﷺ നിവേദനം: നബിﷺ പ്രഖ്യാപിച്ചു. നിന്റെ ദാരിദ്രത്തിലും ഐശ്വര്യത്തിലും സന്തോഷത്തിലും സന്താപത്തിലും നിന്നെ മിറകടന്ന് അനർഹരെ തെരഞ്ഞടുക്കുമ്പോഴും നീ ഭരണകർത്താക്കളുടെ വാക്ക് പറയുന്നത് കേൾക്കുകയും അനുസരിക്കുകയും വേണം. (മുസ്‌ലിം)

396. അബ്ദില്ലാഹിബ്നു അബ്ബാസ് ﷺ നിവേദനം: നബിﷺ പറയുകയുണ്ടായി: തന്റെ ഭരണാധിപൻമാരിൽ നിന്ന് ഇഷ്ടപ്പെടാത്തത് വല്ലതും കാണുന്നവർ ക്ഷമ കൈകൊള്ളട്ടെ. കാരണം മുസ്‌ലിം സമൂഹത്തിന്റെ ജമാഅത്തിനെതിരെ നിലകൊണ്ടാണ് ഒരാൾമരണപ്പെടുന്നതെങ്കിൽ അയാൾ ജാഹിലിയ മരണമാണ് വരിക്കുന്നത്. (മുത്തഫഖുൻ അലൈഹി)

# 79. അധികാരം ചോദിച്ചു വാങ്ങാതിരിക്കുക, ഒഴിച്ചുകൂടാത്ത ഘട്ടങ്ങളിലൊഴികെ അത് ഏറ്റെടുക്കാതിരിക്കുക

﴿ تِلْكَ ٱلدَّارُ ٱلْـَٔاخِرَةُ نَجْعَلُهَا لِلَّذِينَ لَا يُرِيدُونَ عُلُوًّا فِى ٱلْأَرْضِ وَلَا فَسَادًا ۚ وَٱلْعَـٰقِبَةُ لِلْمُتَّقِينَ ﴿٨٣﴾ ﴾ [٢٨/٨٣]

''ഭൂമിയിൽ ഔന്നത്യമോ കുഴപ്പമോ ആഗ്രഹിക്കാത്തവർക്കാകുന്നു ആ പാരത്രിക ഭവനം നാം ഏർപെടുത്തികൊടുക്കുന്നത്. അന്ത്യഫലം സൂക്ഷ്മത പാലിക്കുന്നവർക്ക് അനുകൂലമായിരിക്കും.'' (28/83)

397. അബ്ദുറഹ്മാൻ ബിൻ സമൂറ ﷺ നിവേദനം: നബി ﷺ പറയുകയുണ്ടായി: അബ്ദുറഹ് മാൻ നിങ്ങൾ അധികാരം ചോദിക്കരുത്. ചോദിക്കാത നിന്നിലേക്ക് അതു വന്നുചേരുന്നുവെങ്കിൽ നീ തദ്‌വിഷയത്തിൽ സഹായിക്കപ്പെടും. നീ അത് ചോദിച്ചു വാങ്ങിയാൽ നീ തന്നെ അത് മുഴുവനായി ഏറ്റടുക്കേണ്ടി വരും. നീ ഒരു വിഷയത്തിൽ സത്യം ചെയ്തു പിന്നീട് അതിനേക്കാൾ മെച്ചപ്പെട്ടത് കാണുകയും ചെയ്താൽ കൂടുതൽ നല്ലത് ചെയ്യുകയും സത്യത്തിന്റെ പേരിൽ പ്രയാശ്ചിത്തം ചെയ്യുകയും വേണ്ടതാണ്. (മുത്തഫഖുൻ അലൈഹി)

398. അബൂദർറി ﷺ നിന്ന് നിവേദനം: ഞാൻ ചോദിച്ചു. പ്രവാചകരേ എന്നെ ഒരു ഉദ്യോഗസ്ഥനാക്കി നിയമിച്ചുകൂടെ? അന്നേരം അവിടുത്ത കൈ എന്റെ ചുമലിൽ തല്ലികൊണ്ട് പറഞ്ഞു. അബൂദർറേ നീ ബലഹീനനാണ്. അതൊരു അമാനത്തുമാണ്. അർഹിക്കും വിധം

കൈകാര്യം ചെയ്യാത്തവന് അന്ത്യദിനത്തിൽ നിന്ദ്യതക്കും ഖേദത്തിനും അതുകാരണമായി തീരും. (മുസ്‌ലിം)

399. അബൂഹുറൈറﷺ നിവേദനം: നബിﷺപറയുകയുണ്ടായി: നിശ്ചയം നിങ്ങൾ അധികാരത്തിന് അത്യാഗ്രഹം കാണിക്കുക തന്നെചെയ്യും. എന്നാലത് അന്ത്യദിനത്തിൽ ഖേദത്തിനും നഷ്ടത്തിനും കാരണമാവും. (മുത്തഫഖുൻ അലൈഹി)

# 80. ഭരണാധിപന്മാരും വിധികർത്താക്കളും സത്യസന്ധരായ സഹായികളെ കൂട്ടുകാരാക്കേണ്ടതും ചീത്ത കൂട്ടുകാരെ കരുതിയിരിക്കേണ്ടതുമാണ്

﴿ ٱلۡأَخِلَّآءُ يَوۡمَئِذِۭ بَعۡضُهُمۡ لِبَعۡضٍ عَدُوٌّ إِلَّا ٱلۡمُتَّقِينَ ﴾ . [٤٣/٦٧].

''സുഹൃത്തുക്കൾ ആ ദിവസം അന്യോന്യം ശത്രുക്കളായിരിക്കും. സൂക്ഷ്മത പാലിക്കുന്നവരൊഴികെ'' (43/67)

400. ആയിശﷺ നിവേദനം: നബിﷺ അരുളി: ഏതെങ്കിലും ഭരണാധികാരിക്ക് അല്ലാഹു നന്മയുദ്ദേശിച്ചാൽ അല്ലാഹു അയാൾക്ക് സത്യസന്ധമായ സഹായിയെ നൽകുന്നതാണ്. അയാൾ വല്ലതും മറന്നാൽ അവൻ ഓർമപ്പെടുത്തുന്നതും സഹായിക്കുന്നതുമാണ്. അല്ലാഹു അയാൾക്ക് മറ്റു വല്ലതുമാണ് ഉദ്ദേശിക്കുന്നതെങ്കിൽ ചീത്ത സഹായിയെ നൽകുന്നതാണ്. അയാൾ വല്ലതും മറന്നാൽ അവൻ ഓർമപ്പെടുത്തുകയോ ഓർത്താൽ തന്നെ സഹായിക്കുന്നതോ അല്ല. (അബൂദാവൂദ് ഇമാം മുസ്‌ലിമിന്റെ ശർത്തുകൾ ഒത്തനിലയിൽ ഉദ്ധരിച്ചത്.)

# 81. അധികാരവും ഉദ്യോഗവും കൊതിക്കുന്നവർക്കും ചോദിച്ചു വരുന്നവർക്കും നല്കാതിരിക്കൽ

401. അബൂമൂസാ അൽഅശ്അരി ﷺ പറയുന്നു: ഞാൻ ഒരിക്കൽ നബിﷺയുടെ അടുത്തു വന്നു. എന്റെ പിതൃവ്യപുത്രൻമാരിൽ പെട്ട രണ്ടു പേരുമുണ്ടായിരുന്നു. ഒരു ഉദ്യോഗം കിട്ടിയാൽ കൊള്ളാമെന്ന് അവർ രണ്ടുപേരും നബിയോട് ആഗ്രഹം പ്രകടിപ്പിച്ചു. അപ്പോൾ നബിﷺഅരുളി: നമ്മുടെ ഈ ജോലികളിൽ അതാവശ്യപ്പെട്ടോ ആഗ്രഹിച്ചോ വന്നവരെ നാം നിയമിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

# ഭാഗം (രണ്ട് )

**അദ്ധ്യായം 1:**

# മര്യാദകൾ

## 82. ലജ്ജാശീലവും അതിന്റെ മഹത്വവും അത് സ്വീകരിക്കേണ്ടതിന്റെ ആവശ്യകതയും

402 ഇംറാൻബ്നു ഹുസൈൻﷺവിൽ നിന്ന് നിവേദനം. അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞിരിക്കുന്നു:''ലജ്ജാശീലം കൊണ്ട് നന്മയല്ലാതെ യാതൊന്നും ഉണ്ടാവുകയേഇല്ല''.

(മുത്തഫഖുൻ അലൈഹി)

## 83. രഹസ്യങ്ങൾ സൂക്ഷിക്കുക

അല്ലാഹു പറഞ്ഞിരിക്കുന്നു. **وأوفوا بالعهد إن العهد كانَ مسؤولاً** ''നിങ്ങൾ കരാറുകൾ പൂർത്തീകരിക്കുക, നിശ്ചയം കരാറുകൾ ചോദ്യം ചെയ്യപ്പെടുന്നതാണ്.'' (സൂറത്ത് ഇസ്റാഅ് 34)

403 അബൂസഈദിൽ ഖുദ്രിയ്യിﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞിരിക്കുന്നു: (അന്ത്യനാളിൽ മനുഷ്യ രിൽ വെച്ച് ഏറ്റവും ദുഷ്ടൻമാർ ഭാര്യയുമായി സംസർഗ്ഗത്തിലേർപ്പെട്ട ശേഷം ആ രഹസ്യം പ്രചരിപ്പിക്കുന്നവനത്രെ) മുസ്ലിം.

404 ഥാബിത്ത്ﷺ, അനസ്സ്ﷺവിൽ നിന്ന് ഉദ്ധരിക്കുന്നു: അദ്ദേഹം പറഞ്ഞു: കുട്ടികളുടെ കൂടെ ഞാൻ കളിച്ചുകൊണ്ടിരിക്കെ

നബിﷺ ഞങ്ങളുടെ അരികിലെത്തി, ഞങ്ങളോട് സലാം പറഞ്ഞു. ശേഷം എന്നെ ചില കാര്യങ്ങൾ നിർവ്വഹിക്കാനായി അവിടുന്ന് നിയോഗിച്ചു. അക്കാരണത്താൽ ഞാൻ ഉമ്മയുടെ അരികിൽ തിരിച്ചെത്താൻ കുറച്ചു താമസിച്ചിരുന്നു. ഞാൻ വീട്ടിൽ എത്തിയപ്പോൾ എന്തുകൊണ്ടാണ് താമ സിച്ചത് എന്ന് ഉമ്മ എന്നോട് ചോദിച്ചു. അപ്പോൾ നബിﷺ എന്നെ ചില കാര്യങ്ങൾ ഏൽപ്പിച്ചതിനാലാണെന്ന് 'ഞാൻ ഉമ്മയോട് പറഞ്ഞു. അപ്പോൾ മാതാവ് ആ കാര്യം എന്തായിരുന്നു എന്ന് വിവരിക്കാൻ പറ ഞ്ഞു. അത് രഹസ്യമാണെന്ന് ഞാൻ പറഞ്ഞപ്പോൾ എന്റെ മാതാവ് എന്നോട് പറഞ്ഞത് നബിﷺയുടെ രഹസ്യം നീ ഒരിക്കലും ഒരാളോടും പറഞ്ഞുപോകരുത് എന്നായിരുന്നു. അനസ്ﷺ പറഞ്ഞു. ഞാൻ രഹസ്യം ആരോടെങ്കിലും പറയുമായിരുന്നുവെങ്കിൽ ഞാൻ നിങ്ങളോട് പറയുമാ യിരുന്നേനെ) മുസ്‌ലിം

## 84. കരാർ പൂർത്തീകരണവും വാഗ്ദാന പാലനവും

അല്ലാഹു പറഞ്ഞിരിക്കുന്നു:

وأوفوا بالعهد إن العهد كانَ مسؤولا

(നിങ്ങൾ കരാർ പൂർത്തീകരിക്കുക, നിശ്ചയം കരാറുകൾ ചോദി ക്കപ്പെടുന്നതാണ്,) സൂറത്ത് ഇസ്റാഅ്:34

﴿ وَأَوْفُوا۟ بِعَهْدِ ٱللَّهِ إِذَا عَـٰهَدتُّمْ ﴾ النحل: ٩١

(നിങ്ങൾ വാഗ്ദാനം ചെയ്താൽ അല്ലാഹുവിനോടുള്ള വാഗ്ദാന ങ്ങൾ പൂർത്തീകരിക്കുക ) സൂറത്ത് നഹ്ല് :91

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ أَوۡفُواْ بِٱلۡعُقُودِۚ ﴾[١/٥]

സത്യവിശ്വാസികളേ നിങ്ങൾ കരാറുകൾ പൂർത്തീകരിക്കുക (സൂറത്ത് മാഇദ :1)

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لِمَ تَقُولُونَ مَا لَا تَفۡعَلُونَ ۝ كَبُرَ مَقۡتًا عِندَ ٱللَّهِ أَن تَقُولُواْ مَا لَا تَفۡعَلُونَ ﴾[٦١/٢ـ٣]

(സത്യവിശ്വാസികളേ നിങ്ങൾ ചെയ്യാത്ത കാര്യങ്ങൾ നിങ്ങളെന്തിനാണ് പറയുന്നത്, നിങ്ങൾ ചെയ്യാത്തകാര്യങ്ങൾ നിങ്ങൾ പറയുന്നത് അല്ലാഹുവിന് ഏറ്റവും കോപമുള്ള കാര്യമത്രെ) ( സ്വഫ്: 2,3 )

405 അബൂഹുറൈറ(ﷺ)വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: (കപട വിശ്വാസികളുടെ അടയാളങ്ങൾ മൂന്നാകുന്നു, സംസാരിച്ചാൽ കളവ് പറയുക, വാഗ്ദാനം ചെയ്താൽ ലംഘിക്കുക, വിശ്വസിച്ചാൽ ചതിക്കുക ) (മുത്തഫഖുൻ അലൈഹി)

മുസ്ലിമിന്റെ റിപ്പോർട്ടിൽ ഇപ്രകാരം കൂടി കാണാവുന്നതാണ്.

അവൻ നോമ്പനുഷ്ടിക്കുകയും നമസ്കരിക്കുകകയും മുസ്ലിമാണെന്ന് പറയുകയും ചെയ്താലും ശരി )

406 അബ്ദുല്ലാ ഇബ്നു അംറബ്നുൽ ആസ്(ﷺ)വിൽ നിന്ന് നിവേദനം: നിശ്ചയം നബﷺ പറഞ്ഞു: നാലു കാര്യങ്ങൾ ആരിലെങ്കിലും ഉണ്ടെങ്കിൽ അയാൾ തനിച്ച കപടനായിരിക്കും. ആ കാര്യങ്ങളിൽ ഏതെങ്കിലും ഒരു സ്വഭാവം ഉണ്ടെങ്കിൽ അത് ഉപേക്ഷിക്കുന്നതു വരെയും കാപട്യത്തിന്റെ ലക്ഷണം അയാളിൽ ഉണ്ടായിരിക്കുന്നതാണ്. വിശ്വസിച്ചാൽ ചതിക്കുക, സംസാരിച്ചാൽ കളവ് പറയുക, വാഗ്ദത്വം

ചെയ്താൽ ലംഘിക്കുക, പിണങ്ങിയാൽ പൊറുതികേട് കാണിക്കുക ) (മുത്തഫഖുൻ അലൈഹി)

## 85. നൻമകൾ പതിവായി അനുഷ്ഠിക്കുക.

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ إِنَّ ٱللَّهَ لَا يُغَيِّرُ مَا بِقَوْمٍ حَتَّىٰ يُغَيِّرُواْ مَا بِأَنفُسِهِمْ ﴾ . [١١/١٣]
(ഏതൊരു ജനതയും തങ്ങളുടെ സ്വന്തം നിലപാടുകളിൽ മാറ്റം വരുത്തുന്നതുവരെ അല്ലാഹു അവരുടെ സ്ഥിതിക്ക് മാറ്റം വരുത്തുകയില്ല) (സൂറത്ത് റഅദ്: 11)

﴿ وَلَا تَكُونُواْ كَٱلَّتِي نَقَضَتْ غَزْلَهَا مِنۢ بَعْدِ قُوَّةٍ أَنكَـٰثًا ﴾ . [٩٢/١٦]

(ഉറപ്പോടെ നൂൽനൂറ്റ ശേഷം തന്റെ നൂൽ പല ഇഴകളാക്കി പിരിയുടച്ചു കളഞ്ഞ ഒരു സ്ത്രീയെപ്പോലെ നിങ്ങൾ ആവരുത്(നഹൽ: 92)

﴿ وَلَا يَكُونُواْ كَٱلَّذِينَ أُوتُواْ ٱلْكِتَـٰبَ مِن قَبْلُ فَطَالَ عَلَيْهِمُ ٱلْأَمَدُ فَقَسَتْ قُلُوبُهُمْ ﴾ . [١٦/٥٧]
(തങ്ങൾക്ക് മുമ്പ് വേദം നൽകപ്പെട്ടവരെപ്പോലെ നിങ്ങൾ ആകാതിരിക്കുവാനും (സമയമായില്ലേ), അങ്ങിനെ ആ വേദക്കാർക്ക് കാലം ദീർഘിച്ചുപോകുകയും തൻമൂലം അവരുടെ ഹൃദയങ്ങൾ കടുത്തു പോവുകയും ചെയ്തു. (സൂറത്ത് ഹദീദ്: 1 6)

﴿ فَمَا رَعَوْهَا حَقَّ رِعَايَتِهَا ﴾ . [٢٧/٥٧]
അല്ലാഹു പറഞ്ഞിരിക്കുന്നു: എന്നിട്ടവർ പാലിക്കേണ്ട മുറപ്രകാരം പാലിച്ചതുമില്ല(സൂറത്ത് ഹദീദ് :27)

103 ാം നമ്പർ ഹദീസ് കാണുക.

## 86. മുഖപ്രസന്നതയും നല്ല സംസാരവും

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ وَٱخۡفِضۡ جَنَاحَكَ لِلۡمُؤۡمِنِينَ ﴾. [٨٨/١٥]
(സത്യ വിശ്വാസികൾക്ക് നീ നിന്റെ ചിറകുകൾ താഴ്ത്തി ക്കൊടുക്കുക (സൂറത്ത് ഹിജ്ർ: 88)

﴿ وَلَوۡ كُنتَ فَظًّا غَلِيظَ ٱلۡقَلۡبِ لَٱنفَضُّواْ مِنۡ حَوۡلِكَۖ ﴾ [١٥٩/٣]
(നീ ഒരു പരുഷ സ്വഭാവിയും കഠിന ഹൃദയനുമായിരുന്നു വെങ്കിൽ നിന്റെ ചുറ്റുനിന്നുമവർ പിരിഞ്ഞു പോയിക്കളയുമായിരുന്നു) (ആലു ഇംറാൻ: 159)

407 അബൂ ഹുറൈറ‌ﷺവിൽ നിന്ന് നിവേദനം: (നബിﷺ പറഞ്ഞു: നല്ല സംസാരവും ധർമ്മമാണ്) (മുത്തഫഖുൻ അലൈഹി)

## 87. ശ്രോദ്ധാവിന് ആശയം വ്യക്തമാവുന്ന രൂപത്തിൽ സംസാരിക്കലും ആവശ്യമെങ്കിൽ ആവർത്തിക്കലും

408 ആയിശ‌ﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു: നബിﷺയുടെ സംസാരം വളരെയധികം സുവ്യക്തവും ശ്രോദ്ധാവിന് കാര്യങ്ങൾ മനസ്സിലാക്കാൻ പറ്റുന്ന രുപത്തിലുള്ളതുമായിരുന്നു) അബൂദാവൂദ്

409 അനസ്‌ﷺവിൽ നിന്ന് നിവേദനം (നബിﷺ ഒരു കാര്യം സംസാരിച്ചാൽ അത് നന്നായി ഗ്രഹിക്കാൻ വേണ്ടി മൂന്ന് പ്രാവശ്യം ആവർത്തിക്കാറുണ്ടായിരുന്നു. അപ്രകാരം തന്നെ ഒരു ജനതയുടെ

അടുത്ത് വന്നാൽ അവർക്ക് മൂന്ന് പ്രാവശ്യം സലാം പറഞ്ഞിരുന്നു. (ബുഖാരി)

# 88. ഉപദേശത്തിൽ മിതത്വം പാലിക്കൽ

അല്ലാഹു പറയുന്നു.

﴿ ٱدۡعُ إِلَىٰ سَبِيلِ رَبِّكَ بِٱلۡحِكۡمَةِ وَٱلۡمَوۡعِظَةِ ٱلۡحَسَنَةِۖ ﴾ .[١٦/١٢٥]

യുക്തി ദീക്ഷയോടു കൂടിയും സദുപദേശം മുഖേനയും നിന്റെ രക്ഷിതാവിന്റെ മാർഗ്ഗത്തിലേക്ക് നീ ക്ഷണിച്ചുകൊള്ളുക (സൂറത്ത് നഹൽ: 125)

410 സഖീഖ്ബ്നു സലമ ﷺ വിൽനിന്ന് നിവേദനം: എല്ലാവ്യഴാഴ്ചകളിലും ഒരു പ്രാവശ്യം ഇബ്നു മസ്ഊദ് ﷺ ഞങ്ങളെ ഉപദേശിക്കാറുണ്ടായിരുന്നു, അങ്ങിനെ ഒരാൾ പറഞ്ഞു, അബ്ദു റഹ്മാൻ എല്ലാ ദിവസവും നിങ്ങളുടെ ഉപദേശം ഞങ്ങൾ ആഗ്രഹിക്കുന്നു, അദ്ദേഹം പറഞ്ഞു: അത് നിങ്ങൾക്ക് അരോചകമായിത്തീരുമെന്നു ഞാൻ ഭയപ്പടുന്നതു കൊണ്ടാണ് ഞാൻ അപ്രകാരം ചെയ്യാതിരിക്കുന്നത്, അക്കാരണം കൊണ്ടായിരുന്നു നബി ﷺ ഞങ്ങളെ ദിനം പ്രതി ഉപദേശിക്കാതിരുന്നത്. (മുത്തഫഖുൻ അലൈഹി)

411 അമ്മാറ് (ബ്നു യാസർ ﷺ വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബി ﷺ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്, സുദീർഘമായി നമസ്കരിക്കുന്നതും സംക്ഷിപ്തമായി പ്രഭാഷണം നടത്തുന്നതും ഒരാളുടെ വിജ്ഞാനത്തിന്റെ ലക്ഷണമാകുന്നു, അതിനാൽ നിങ്ങൾ സുദീർഘമായി നമസ്കരിക്കുകയും സംക്ഷിപ്തമായി പ്രഭാഷണം നടത്തുകയും ചെയ്യുക (മുസ്ലിം)

412 മുആവിയത്ത് ബ്നു അൽഹകം സുല്ലമിﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഒരിക്കൽ ഞങ്ങൾ നബിﷺയുടെ കൂടെ നമസ്കരിച്ചുകൊണ്ടിരിക്കുകയായിരുന്നു, അപ്പോൾ ഒരാൾ തുമ്മുകയും ഞാൻ അയാൾക്ക് വേണ്ടി പ്രാർത്ഥിച്ചുകൊണ്ട് (അല്ലാഹു നിങ്ങൾക്ക് കാരുണ്യം ചൊരിയട്ടെ എന്ന്) പറയുകയും ചെയ്തു. അപ്പോൾ ജനങ്ങളെല്ലാം ഞാൻ എന്തോ അരുതാത്തത് ചെയ്ത പോലെ എന്നിലേക്ക് ദേഷ്യത്തോടെ നോക്കാൻ തുടങ്ങി, അത് കണ്ട ഞാൻ അവരോടായി പറഞ്ഞു, നിങ്ങൾ എന്തിനാണ് എന്നെ നോക്കുന്നത്? ഉടനെ അവർ തങ്ങളുടെ കൈകൾ അവരവരുടെ തുടയിൽ അടിച്ചു കൊണ്ട് എന്നോട് മൗനം പാലിക്കാനായി സൂചിപ്പിച്ചുകൊണ്ടിരുന്നു. ഞാൻ മൗനം പാലിക്കുകയും ചെയ്തു. എന്നാൽ നമസ്കാരശേഷം ഏറ്റവും നല്ല ഒരു ഗുരുനാഥനായിട്ടാണ് എനിക്ക് പ്രവാചകൻﷺയെ കാണാൻ കഴിഞ്ഞത്. അവിടുന്ന് എന്നെ ശകാരിക്കുകയോ അടിക്കുകയോ അധിക്ഷേപിക്കുകയോ ചെയ്തില്ല. മറിച്ച് അവിടുന്ന് പറഞ്ഞു. നിശ്ചയയം ഈ നമസ്കാരത്തിൽ ജനങ്ങളോടുള്ള സംസാരം പാടില്ലാത്തതാകുന്നു. അതിൽ തക്ബീറുകളും തസ്ബീഹുകളും ഖുർആൻ പാരായണവും മാത്രമേ ആകാവൂ. അപ്പോൾ ഞാൻ പറഞ്ഞു, അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ ഈ അടുത്ത കാലത്തായി ഇസ്ലാമിലേക്ക് കടന്നുവന്ന വ്യക്തിയാണ്. മുമ്പു ഞങ്ങൾ അന്ധകാര കാലഘട്ടത്തിലായിരിക്കേ ഞങ്ങളിൽ ചിലർ ശകുനം നോക്കുന്നവരെ സമീപിച്ചിരുന്നു, അത് കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു, അവരെ നിങ്ങൾ സമീപിക്കരുത്, ഞങ്ങളിൽ ചിലർ ലക്ഷണം നോക്കുന്നവരെ സമീപിച്ചിരുന്നു, അത് കേട്ടപ്പോൾ അദ്ദേഹം പറഞ്ഞു, അത് അവരുടെ മനസ്സിലുള്ള ചില ശീലമാണ്, അതിലൂടെ യാതൊന്നും തടുക്കുകയില്ല, (മുസ്‌ലിം)

# 89. ശാന്തതയും ഗാംഭീര്യവും

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَعِبَادُ ٱلرَّحْمَٰنِ ٱلَّذِينَ يَمْشُونَ عَلَى ٱلْأَرْضِ هَوْنًا وَإِذَا خَاطَبَهُمُ ٱلْجَٰهِلُونَ قَالُوا۟ سَلَٰمًا ﴿٦٣﴾ ﴾ [٦٣/٢٥]

(പരമകാരുണികന്റെ ദാസൻമാർ ഭൂമിയിൽ കൂടി വിനയത്തോടെ നടക്കുന്നവരും അവിവേകികൾ തങ്ങളോട് സംസാരിച്ചാൽ സമാധാനപരമായി മറുപടി നൽകുന്നവരുമാകുന്നു. (സൂറത്ത് ഫുർഖാൻ: 63)

413 ആയിശ ﷺവിൽ നിന്ന് നിവേദനം: (അവർ പറഞ്ഞു: നിബിﷺ വാപിളർത്തി ചിരിക്കുന്ന രീതിയിൽ ഞാൻ അവിടുത്തെ കണ്ടിട്ടേയില്ല, മറിച്ച് അവിടുന്ന് പുഞ്ചിരിക്കാറായിരുന്നു പതിവ്) (മുത്തഫഖുൻ അലൈഹി)

# 90. ആരാധനസ്ഥലങ്ങളിലേക്ക് പുറപ്പെടുമ്പോൾ ശാന്തതയും ഗാംഭീര്യവുംഉണ്ടായിരിക്കൽ

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَمَن يُعَظِّمْ شَعَٰٓئِرَ ٱللَّهِ فَإِنَّهَا مِن تَقْوَى ٱلْقُلُوبِ ﴿٣٢﴾ ﴾. [٣٢/٢٢]

(വല്ലവനും അല്ലാഹുവിന്റെ മതചിഹ്നങ്ങളെ ആദരിക്കുന്ന പക്ഷം തീർച്ചയായും അത് ഹൃദയങ്ങളിലെ ധർമ്മ നിഷ്ഠയിൽ നിന്ന് ഉണ്ടാകുന്നതത്രെ,) (സൂറത്ത് ഹജ്ജ്: 32)

414 അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം:നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്:, നമസ്കാരത്തിന് ഇഖാമത്ത്

വിളിക്കപ്പെട്ടാൽ നിങ്ങൾ അതിലേക്ക് ധൃതിയിൽ പോകരുത്, നടന്നും ശാന്തമായും അതിന് നിങ്ങൾ പുറപ്പെടുക, ശേഷം കിട്ടിയത് നമസ്കരിക്കുക, നഷ്ടപ്പെടുന്നത് പൂർത്തീകരിക്കുകയും ചെയ്യുക, (മുത്തഫഖുൻ അലൈഹി)

415 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: തിരക്കേറിയ അറഫാ ദിവസം നബിﷺയുടെ കൂടെ ആയിരിക്കുമ്പോൾ പിൻഭാഗത്തുനിന്നായി അതിശക്തമായ ശബ്ദത്തിൽ ഒരാൾ ഒട്ടകത്തെ ആക്ഷേപിക്കുന്ന സ്വരവും അടിക്കുന്ന ശബ്ദവും അവിടുന്ന് കേൾക്കുകയുണ്ടായി. അപ്പോൾ അദ്ദേഹം പറഞ്ഞു: ജനങ്ങളേ, ശാന്തരാവുക, പുണ്യം എന്നാൽ നഷ്ടം വരുത്തലല്ല, (ബുഖാരി)

## 91. അഥിതി സൽകാരം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ هَلْ أَتَىٰكَ حَدِيثُ ضَيْفِ إِبْرَٰهِيمَ ٱلْمُكْرَمِينَ ﴿٢٤﴾ إِذْ دَخَلُوا۟ عَلَيْهِ فَقَالُوا۟ سَلَـٰمًا ۖ قَالَ سَلَـٰمٌ قَوْمٌ مُّنكَرُونَ ﴿٢٥﴾ فَرَاغَ إِلَىٰٓ أَهْلِهِۦ فَجَآءَ بِعِجْلٍ سَمِينٍ ﴿٢٦﴾ فَقَرَّبَهُۥٓ إِلَيْهِمْ قَالَ أَلَا تَأْكُلُونَ ﴿٢٧﴾ ﴾ [٥١/٢٤ ـ ٢٧].

(ഇബ്റാഹീമിന്റെ മാന്യരായ അഥിതികളെപറ്റിയുള്ള വാർത്ത നിനക്ക് വന്നുകിട്ടിയിട്ടുണ്ടോ, അവർ അദ്ദേഹത്തിന്റെ അടുത്ത് കടന്നുവന്നിട്ട് സലാം പറഞ്ഞ സമയത്ത് അദ്ദേഹം പറഞ്ഞു: സലാം. (നിങ്ങൾ)അപരിചിതരായ ആളുകളാണല്ലോ. അനന്തരം അദ്ദേഹം ധൃതിയിൽ തന്റെ ഭാര്യയുടെ അടുത്തേക്ക് ചെന്നു. എന്നിട്ട് ഒരു തടിച്ച കാളക്കുട്ടിയെ (വേവിച്ച്) കൊണ്ടുവന്നു. എന്നിട്ട് അത് അവരുടെ അടുത്തേക്ക് വെച്ചു. അദ്ദേഹം പറഞ്ഞു: നിങ്ങൾ തിന്നുന്നില്ലേ?) ( സൂറത്ത് ദാരിയാത്ത്: 24–27)

﴿ وَجَآءَهُۥ قَوْمُهُۥ يُهْرَعُونَ إِلَيْهِ وَمِن قَبْلُ كَانُوا۟ يَعْمَلُونَ ٱلسَّيِّـَٔاتِ ۚ قَالَ يَـٰقَوْمِ هَـٰٓؤُلَآءِ بَنَاتِى هُنَّ أَطْهَرُ لَكُمْ ۖ فَٱتَّقُوا۟ ٱللَّهَ وَلَا تُخْزُونِ فِى ضَيْفِىٓ ۖ أَلَيْسَ مِنكُمْ رَجُلٌ رَّشِيدٌ ﴿٧٨﴾ ﴾ [٧٨/١١]

( ലൂത്വിന്റെ ജനങ്ങൾ അദ്ദേഹത്തിന്റെ അടുത്തേക്ക് ഓടിവന്നു. മുമ്പുതന്നെ അവർ ദുർനടപ്പുകാരായിരുന്നു. അദ്ദേഹം പറഞ്ഞു, എന്റെ ജനങ്ങളേ, ഇതാ എന്റെ പെൺമക്കൾ, അവരാണ് നിങ്ങൾക്ക് കൂടുതൽ പരിശുദ്ധിയുള്ളവർ (അവരെ നിങ്ങൾക്ക് വിവാഹം കഴിക്കാമല്ലോ) അതിനാൽ നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും എന്റെ അഥിതികളുടെ കാര്യത്തിൽ എന്നെ അപമാനിക്കാതിരിക്കുകയും ചെയ്യുക, നിങ്ങളുടെ കൂട്ടത്തിൽ വിവേകമുള്ള ഒരു പുരുഷനുമില്ലേ (സൂറത്ത് ഹൂദ് 78)

416 ഖുവൈലിദിﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ട്. ആരെങ്കിലും അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്നുവെങ്കിൽ അയാൾ തന്റെ അഥിതിയുടെ ജാഇസയെ ആദരിക്കട്ടെ, അവർ ചോദിച്ചു, അല്ലാഹുവിന്റെ പ്രവാചകരേ എന്താണ് അഥിതിയുടെ ജാഇസ, അദ്ദേഹത്തിന്റെ അന്നത്തെ രാവും പകലുമാണത്, ആഥിത്യം മൂന്നു ദിവസവും. അതിനേക്കാൾ കൂടുതലുള്ളത് ആഥിത്യമരുളുന്നവന് ധർമ്മവുമാണ്. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ റിപ്പോർട്ടിൽ ഇപ്രകാരവും കൂടി കാണാവുന്നതാണ്. തന്റെ സഹോദരൻ കുറ്റത്തിൽ അകപ്പെടുവോളം അദ്ദേഹത്തിന്റെ അടുക്കൽ (വിരുന്നുകാരനായി) താമസിക്കൽ ഒരു മുസ്‌ലിമിനും അനുവദനീയമല്ല, അപ്പോൾ അവർ ചോദിച്ചു, അല്ലാഹുവിന്റെ പ്രവാചകരേ എങ്ങിനെയാണ് അദ്ദേഹം കുറ്റത്തിൽ അകപ്പെടുക,

അദ്ദേഹം പറഞ്ഞു. അഥിതി(വിരുന്നു കാരനായി) അദ്ദേഹത്തിനടുക്കൽ താമസിക്കുക, വിരുന്നുകാരനെ സൽകരിക്കാനുള്ള യാതൊരു വകയും അദ്ദേഹത്തിനടുക്കൽ ഇല്ലാതിരിക്കുകയും ചെയ്യുക,

## 92. അഭിനന്ദിക്കലും സന്തോഷവാർത്ത അറിയിക്കലും സുന്നത്ത്

അല്ലാഹു പറയുന്നു:

﴿ فَبَشِّرْ عِبَادِ ﴿١٧﴾ ٱلَّذِينَ يَسْتَمِعُونَ ٱلْقَوْلَ فَيَتَّبِعُونَ أَحْسَنَهُۥٓ ﴾ [٣٩/ ١٧ ـ ١٨]

സംസാരം (എല്ലാം) ശ്രദ്ധിച്ചു കേൾക്കുകയും അവയിൽ നിന്ന് നല്ലത് പിമ്പറ്റുകയും ചെയ്യുന്ന ദാസൻമാർക്ക് സന്തോഷവാർത്ത അറിയിക്കുക. (സൂറത്ത് സുമർ :18)

﴿ يُبَشِّرُهُمْ رَبُّهُم بِرَحْمَةٍ مِّنْهُ وَرِضْوَٰنٍ وَجَنَّٰتٍ لَّهُمْ فِيهَا نَعِيمٌ مُّقِيمٌ ﴿٢١﴾ ﴾ [٩/ ٢١].

(തന്റെ കാരുണ്യംകൊണ്ടും സംതൃപ്തികൊണ്ടും നിത്യാനുഗ്രഹങ്ങളുള്ള സ്വർഗ്ഗം കൊണ്ടും അവരുടെ രക്ഷിതാവ് അവർക്ക് സന്തോഷവാർത്ത അറിയിക്കുന്നു) സൂറത്ത് സുമർ : 17)

﴿ وَأَبْشِرُوا۟ بِٱلْجَنَّةِ ٱلَّتِى كُنتُمْ تُوعَدُونَ ﴾. [٤١/ ٣٠]

(നിങ്ങൾക്ക് വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന സ്വർഗ്ഗം കൊണ്ട് നിങ്ങൾ സന്തോഷിക്കുക ) (സൂറത്ത് ഫുസ്വിലത്ത്: 30)

﴿ فَبَشَّرْنَٰهُ بِغُلَٰمٍ حَلِيمٍ ﴿١٠١﴾ ﴾ [٣٧/ ١٠١]

(വിവേകശാലിയായ ഒരു കുട്ടിയെകൊണ്ട് നാം അദ്ദേഹത്തിന് സന്തോഷവാർത്ത അറിയിക്കുകയുണ്ടായി. (സൂറത്ത് സ്വാഫാത്ത് :101)

﴿ وَلَقَدۡ جَآءَتۡ رُسُلُنَآ إِبۡرَٰهِيمَ بِٱلۡبُشۡرَىٰ ﴾. [١١/٦٩]
(ഇബ്റാഹീംനബിയുടെ അടുക്കൽ നമ്മുടെ ദൂതൻമാർ സന്തോഷവാർത്ത അറിയിക്കാനായി എത്തിയ സന്ദർഭം (ഹൂദ് :69)

﴿ وَٱمۡرَأَتُهُۥ قَآئِمَةٞ فَضَحِكَتۡ فَبَشَّرۡنَٰهَا بِإِسۡحَٰقَ وَمِن وَرَآءِ إِسۡحَٰقَ يَعۡقُوبَ ۝٧١ ﴾. [١١/٧١]

അദ്ദേഹത്തിന്റെ(ഇബ്റാഹീംനബിﷺയുടെ ഭാര്യ ചിരിച്ചുകൊണ്ട് നിൽക്കുമ്പോൾ ഇസ്ഹാഖിനെകൊണ്ടും ഇസ്ഹാഖിനുശേഷം യഅ്ഖൂബിനെകൊണ്ടും നാം അവർക്ക് സന്തോഷവാർത്ത അറിയിച്ചു( സൂറത്ത് ഹൂദ് :71)

﴿ فَنَادَتۡهُ ٱلۡمَلَٰٓئِكَةُ وَهُوَ قَآئِمٞ يُصَلِّي فِي ٱلۡمِحۡرَابِ أَنَّ ٱللَّهَ يُبَشِّرُكَ بِيَحۡيَىٰ ﴾. [٣/٣٩]
മിഹ്റാബിൽ നമസ്കാരം നിർവ്വഹിച്ചു കൊണ്ടിരിക്കുമ്പോൾ മലക്കുകൾ അദ്ദേഹത്തെ (സകരിയ്യﷺയെ) വിളിച്ചുകൊണ്ട് (യഹ്യയെ കൊണ്ട് അങ്ങേക്ക് അല്ലാഹു സന്തോഷ വാർത്ത അറിയിക്കുന്നു എന്ന് പറഞ്ഞു (ആലു ഇംറാൻ:39)

﴿ إِذۡ قَالَتِ ٱلۡمَلَٰٓئِكَةُ يَٰمَرۡيَمُ إِنَّ ٱللَّهَ يُبَشِّرُكِ بِكَلِمَةٖ مِّنۡهُ ٱسۡمُهُ ٱلۡمَسِيحُ ﴾ [٣/٤٥]
അല്ലാഹു പറഞ്ഞു, മർയമേ, അല്ലാഹു നിനക്ക് മസീഹ് എന്ന് പേരുള്ള ഒരു വചനത്താൽ സന്തോഷ വാർത്ത അറിയിക്കുന്നു എന്ന് മലക്കുകൾ പറഞ്ഞ സന്ദർഭം സ്മരണീയമാണ്. (ആലു ഇംറാൻ:45)

ഈ വിഷയം പരാമർശിക്കപ്പെടുന്ന ധാരാളം സൂക്തങ്ങൾ നമുക്ക് കാണാവുന്നതാണ്.

417 അബ്ദുല്ലാഹ് ഇബ്നു അബീ ഔഫാﷺയിൽ നിന്ന് നിവേദനം: ശബ്ദകോലാഹലങ്ങളും പ്രയാസങ്ങളും നേരിടാത്ത

സ്വർഗ്ഗത്തിൽ മുത്തിനാലുള്ളൊരു ഭവനം കൊണ്ട് ഖദീജﷺവിന് നബിﷺ സന്തോഷവാർത്ത അറിയിച്ചു. (മുത്തഫഖുൻ അലൈഹി)

418 അബൂമൂസൽ അശ്അരീﷺവിൽ നിന്ന് നിവേദതനം: അദ്ദേഹം തന്റെ വീട്ടിൽ നിന്ന് വുളു ചെയ്യുകയും അവിടെ നിന്ന് പുറപ്പെടുകയും ''ഇന്ന് ഞാൻ പ്രവാചകരോടൊപ്പം തന്നെ കഴിഞ്ഞുകൂടും'' എന്ന് പറയുകയും ചെയ്തു. അങ്ങിനെ പള്ളിയിലെത്തി നബിﷺയെ കുറിച്ച് അന്വേഷിച്ചപ്പോൾ അദ്ദേഹം പള്ളിയിൽ നിന്ന് പുറത്തു പോയമാർഗ്ഗം അവിടെയുള്ളവർ അദ്ദേഹത്തിന് കാണിച്ചു കൊടുത്തു. ഉടനെ ഞാൻ നബിﷺ പുറത്തു പോയ വഴിയിലൂടെ അദ്ദേഹത്തെ അന്വോഷിച്ചു പുറപ്പെട്ടു. എന്നാൽ അദ്ദേഹം അരീസ് കിണറിന് അടുത്ത് എത്തിയിരുന്നു. ഞാനപ്പോൾ വാതിലിനടുത്ത് തന്നെ ഇരുന്നു. നബിﷺ മലമൂത്രവിസർജ്ജനം കഴിഞ്ഞ് പുറത്ത് വന്ന് വുളൂഅ് ചെയ്യാനായി തുടങ്ങിയപ്പോൾ ഞാൻ അദ്ദേഹത്തിന്റെ അടുക്കലേക്ക് പോയി. അപ്പോൾ നബിﷺ തന്റെ കാലുകൾ അരീസ് കിണറ്റിലേക്ക് താഴ്ത്തിയിട്ട് ഇരിഇരിക്കുകയായിരുന്നു. അവിടുത്തെ കണംകാലുകളിൽ നിന്ന് വസ്ത്രം നീക്കിയിട്ടുണ്ടായിരുന്നു. ഞാൻ അദ്ദേഹത്തിന് സലാം പറയുകയും അവിടെ നിന്ന് പിൻമാറി വാതിലിനടുത്ത് വന്നിരിക്കുകയും ചെയ്തു. ശേഷം ഞാൻ സ്വയം പറഞ്ഞു. ഇന്ന് ഞാൻ നബിﷺയുടെ വാതിലിനരികിൽ കാവൽകാരനായി നിൽക്കും. അപ്പോൾ അബൂബക്കർﷺ വരികയും വാതിലിൽ മുട്ടുകയും ചെയ്തു. ആരാണത് എന്ന് ഞാൻ ചോദിച്ചു. അബൂബക്കർ എന്ന് അദ്ദേഹം മറുപടിയും ഫറഞ്ഞു. താങ്കൾ അവിടെ നിൽക്കൂ എന്ന് ഞാൻ പറഞ്ഞു. ശേഷം നബിﷺയോട് അനുവാദം ചോദിക്കുവാനായി പോവുകയും പ്രവാചകരേ,

അബൂബക്കർ ﷺ ഇതാ അനുവാദം ചോദിക്കുന്നു എന്ന് അദ്ദേഹത്തോട് പറയുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന് അനുവാദം കൊടുക്കുകയും സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക എന്ന് അവിടുന്ന് പറഞ്ഞു. അപ്പോൾ ഞാൻ അബൂബക്കർ ﷺ വിന്റെ അടുക്കൽ വരികയും കടന്നുവരൂ, നബി ﷺ താങ്കൾക്ക് സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിച്ചിരിക്കുന്നു എന്ന് പറയുകുയും ചെയ്തു. ഉടനെ അബബൂബക്കർ ﷺ പ്രവേശിക്കുകയും നബി ﷺ യുടെ വലതു ഭാഗത്ത് വന്നിരിക്കുകയും ചെയ്തു. നബി ﷺ യെപ്പോലെ കിണറ്റിലേക്ക് കാലിട്ടുകൊണ്ടും കണംകാലുകൾ വെളിവാക്കിക്കൊണ്ടുമായിരുന്നു അദ്ദേഹവും ഇരുന്നത്.പിന്നീട് ഞാൻ മടങ്ങിച്ചെന്ന് വാതിലിനരികിൽ കാവൽകാരനായിനിന്നു. ഞാൻ വീട്ടിൽ നിന്ന് പുറപ്പെടുമ്പോൾ എന്റെ സഹോദരൻ എന്റെ കൂടെ പുറപ്പെടാനായി വുളൂഅ് ചെയ്യുന്നുണ്ടായിരുന്നു. അപ്പോൾ ഞാൻ സ്വയം പറഞ്ഞു, അല്ലാഹു ഇന്നയാൾക്ക് നന്മ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവനെ ഇവിടെ അല്ലാഹു കൊണ്ടുവരും. ഉടനെ ഒരാൾ വാതിലിൽ മുട്ടി. ആരാണത് എന്ന് ഞാൻ ചോദിച്ചു. ഉമർ എന്ന് അദ്ദേഹം മറുപടിയും പറഞ്ഞു. താങ്കൾ അവിടെ നിൽക്കൂ എന്ന് ഞാൻ പറഞ്ഞു. ശേഷം നബി ﷺ യോട് അനുവാദം ചോദിക്കുവാനായി പോവുകയും, പ്രവാചകരേ, ഉമർ ﷺ ഇതാ അനുവാദം ചോദിക്കുന്നു എന്ന് അദ്ദേഹത്തോട് പറയുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന് അനുവാദം കൊടുക്കുകയും സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിക്കുകയും ചെയ്യുക എന്ന് അവിടുന്ന് പറഞ്ഞു. അപ്പോൾ ഞാൻ ഉമർ ﷺ വിന്റെ അടുക്കൽ വരികയും കടന്നുവരൂ, നബി ﷺ താങ്കൾക്ക് സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിച്ചിരിക്കുന്നു എന്ന് പറയു

കുയും ചെയ്തു. ഉടനെ ഉമർﷺ പ്രവേശിക്കുകയും നബിﷺയുടെ ഇടതു ഭാഗത്ത് വന്നിരിക്കുകയും ചെയ്തു. നബിﷺയെപ്പോലെ കിണറ്റിലേക്ക് കാലിട്ടു കൊണ്ടായിരുന്നു അദ്ദേഹം ഇരുന്നത്.

പിന്നീട് ഞാൻ മടങ്ങിച്ചെന്ന് വാതിലിനരികിൽ കാവൽകാരനായി നിന്നു. അപ്പോൾ ഞാൻ സ്വയം പറഞ്ഞു, അല്ലാഹു ഇന്നയാൾക്ക് നന്മ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവനെ ഇവിടെ അല്ലാഹു കൊണ്ടുവരും. ഉടനെ ഒരാൾ വാതിലിൽ മുട്ടി. ആരാണത് എന്ന് ഞാൻ ചോദിച്ചു. ഉസ്മാൻ എന്ന് അദ്ദേഹം മറുപടിയും പറഞ്ഞു. താങ്കൾ അവിടെ നിൽക്കൂ എന്ന് ഞാൻ പറഞ്ഞു. ശേഷം നബിﷺയോട് അനുവാദം ചോദിക്കുവാനായി പോവുകയും, പ്രവാചകരേ, ഉസ്മാൻﷺ ഇതാ അനുവാദം ചോദിക്കുന്നു എന്ന് അദ്ദേഹത്തോട് പറയുകയും ചെയ്തു. അപ്പോൾ അദ്ദേഹത്തിന് അനുവാദം കൊടുക്കുകയും സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിക്കുകയും അദ്ദേഹത്തെ ഒരു മഹാവിപത്ത് ബാധിക്കുമെന്ന് അറിയിക്കുകയും ചെയ്യുക എന്ന് അവിടുന്ന് പറയുകയും ചെയ്തു. അപ്പോൾ ഞാൻ ഉസ്മാൻﷺവിന്റെ അടുക്കൽ വരികയും കടന്നുവരൂ, നബിﷺ താങ്കൾക്ക് സ്വർഗ്ഗത്തെ കുറിച്ച് സന്തോഷവാർത്ത അറിയിച്ചിരിക്കുന്നു എന്നും ഒരു മഹാവിപത്ത് താങ്കൾക്ക് ബാധിക്കുമെന്നും അറിയിക്കുകയും ചെയ്തു. ഉടനെ ഉസ്മാൻ ﷺ പ്രവേശിക്കുകയും കിണറ്റിനരികിൽ സ്ഥലം നിറഞ്ഞു കവിഞ്ഞതിനാൽ നബിﷺക്ക് അഭിമുഖമായി മറുഭാഗത്ത് ഇരിക്കുകയും ചെയ്തു.

(മുത്തഫഖുൻ അലൈഹി)

# 93. സുഹൃത്തുക്കളോട് യാത്ര പറയലും പിരിയുമ്പോൾ വസ്വിയ്യത്ത് നൽകലും അവർക്കുള്ള പ്രാർത്ഥനയും

അല്ലാഹു പറഞ്ഞു,:

﴿ وَوَصَّىٰ بِهَآ إِبۡرَٰهِـۧمُ بَنِيهِ وَيَعۡقُوبُ يَٰبَنِيَّ إِنَّ ٱللَّهَ ٱصۡطَفَىٰ لَكُمُ ٱلدِّينَ فَلَا تَمُوتُنَّ إِلَّا وَأَنتُم مُّسۡلِمُونَ ۝١٣٢ أَمۡ كُنتُمۡ شُهَدَآءَ إِذۡ حَضَرَ يَعۡقُوبَ ٱلۡمَوۡتُ إِذۡ قَالَ لِبَنِيهِ مَا تَعۡبُدُونَ مِنۢ بَعۡدِيۖ قَالُواْ نَعۡبُدُ إِلَٰهَكَ وَإِلَٰهَ ءَابَآئِكَ إِبۡرَٰهِـۧمَ وَإِسۡمَٰعِيلَ وَإِسۡحَٰقَ إِلَٰهٗا وَٰحِدٗا وَنَحۡنُ لَهُۥ مُسۡلِمُونَ ۝١٣٣ ﴾. [٢/١٣٢ ـ ١٣٣]

(ഇബ്റാഹീമും യഅ്ഖൂബും അവരുടെ സന്തതികളോട് ഇത് (കീഴ്വണക്കം) ഉപദേശിക്കുക കൂടി ചെയ്തു. എന്റെ മക്കളേ അല്ലാഹു നിങ്ങൾക്ക് ഈ മതത്തെ വിശിഷ്ടമായി തെരെഞ്ഞെടുത്ത് തന്നിരിക്കുന്നു. അതിനാൽ അല്ലാഹുവിന് കീഴ്പെടുന്ന വരായി (മുസ്ലിംകളായി) ക്കൊണ്ടല്ലാതെ നിങ്ങൾ മരിക്കാൻ ഇടയാകരുത്. (ഇങ്ങിനെയാണ് അവർ ഓരോരുത്തരും ഉപദേശിച്ചത്)എനിക്ക് ശേഷം ഏതൊരു ദൈവത്തെയാണ് നിങ്ങൾ ആരാധിക്കുക എന്ന് യഅ്ഖൂബ് മരണം ആസന്നമായ സന്ദർഭത്തിൽ തന്റെ സന്തതികളോട് ചോദിച്ചപ്പോൾ നിങ്ങളവിടെ സന്നിഹിതരായിരുന്നോ? അവർ പറഞ്ഞു, താങ്കളുടെ ആരാധ്യനായ, താങ്കളുടെ പിതാക്കളായ ഇബ്റാഹീമിന്റെയും ഇസ്മാഈലിന്റെയും ഇസ്ഹാഖിന്റെയും ആരാധ്യനായ ഏകദൈവത്തെ മാത്രം ഞങ്ങൾ ആരാധിക്കും, ഞങ്ങൾ അവന് കീഴ്പ്പെട്ട് ജീവിക്കുന്നവരുമായിരിക്കും. (സൂറത്തുൽ ബഖറ: 132,1330)

419 മാലിക്ക്ബ്നു ഹുവൈരിഥിﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ ഞങ്ങൾ പ്രവാചകന്റെ അരികിൽ ചെന്നു, സമപ്രായക്കാരായ

ഞങ്ങൾ ഇരുപത് ദിവസം അവിടെ താമസിച്ചു. ഞങ്ങൾ വിട്ടേച്ച് പോന്ന സ്വന്തക്കാരെ കുറിച്ചുള്ള ആഗ്രഹം മനസ്സിലാക്കിയ ദയാലുവും സൗമ്യശീലനുമായ പ്രവാചകൻ അവരെ കുറിച്ച് അന്വോഷിച്ചു. വിവരം അറിഞ്ഞ പ്രവാചകൻ പറഞ്ഞു. നിങ്ങൾ അവരിലേക്ക് തിരിച്ചു പോവുകയും അവരോടൊന്നിച്ച് താമസിക്കുകയും അവരെ പഠിപ്പിക്കുകയും അവരോട് സദാചാരം കൽപ്പിക്കുകയും ചെയ്യുക, നമസ്കാരസമയമായാൽ നിങ്ങളിൽ നിന്ന് ഒരാൾ ബാങ്ക് കൊടുക്കുകും അവരിൽ നിങ്ങളിൽ ഏറ്റവും വലിയവർ നേതൃത്വം നൽകി നമസ്കരിക്കുകയും ചെയ്യുക. (മുത്തഫഖുൻ അലൈഹി)

ബുഖാരിയുടെ റിപ്പോർട്ടിൽ ഞാൻ ഏതുപോലെ നമസ്കരിക്കുന്നത് നിങ്ങൾ കണ്ടുവോ അത്പോലെ നിങ്ങൾ നമസ്കരിക്കുക എന്നുകൂടിയുണ്ട്.

420 സാലിംﷺവിൽ നിന്ന്. അബ്ദുള്ളാഇബ്നു ഉമർ യാത്ര ഉദ്ദേശിക്കുന്ന വ്യക്തിയോട് ഇപ്രകാരം പറയാറുണ്ടായിരുന്നു, ഇങ്ങോട്ട് അടുത്ത് വരൂ, നബിﷺ ഞങ്ങളോട് യാത്ര പറയാറുണ്ടായിരുന്ന രൂപത്തിൽ ഞാൻ നിന്നോട് യാത്രപറയാം, അദ്ദേഹം പറയാറുണ്ടാ യിരുന്നു, (നിന്റെ മതത്തേയും അമാനത്തിനേയും കാര്യങ്ങളുടെ പര്യാവസാനത്തേയും ഞാൻ അല്ലാഹുവിനോടു പ്രാർത്ഥിക്കുന്നു (തിർമുദി )

421 അനസ്ﷺവിൽ നിന്ന്, അദ്ദേഹം പറഞ്ഞു. യാത്ര ഉദ്ദേശിച്ച ഒരാൾ നബിﷺയുടെ അടുക്കൽ വന്ന്കൊണ്ട് പറഞ്ഞു അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ യാത്ര ഉദ്ദേശിക്കുന്നു, എനിക്ക് എന്തെങ്കിലും പാഥേയം നൽകിയാലും. അപ്പോൾ അവിടുന്ന് പ്രാർത്ഥിച്ചു, അല്ലാഹു നിനക്ക് ഭക്തി വർദ്ധിപ്പിച്ചു തരട്ടെ, വീണ്ടും അയാൾ കൂടതലായി പാഥേയം അവശ്യപ്പെട്ടു, അപ്പോൾ അവിടുന്ന് നിന്റെ പാപങ്ങളെയെല്ലാം

പൊറുക്കപ്പെടട്ടെ എന്ന് പ്രാർത്ഥിച്ചു .വീണ്ടും അയാൾ കൂടതലായി പാഥേയം അവശ്യപ്പെട്ടപ്പോൾ അവിടുന്ന് പറഞ്ഞു, നീ എവിടെയായിരുന്നാലും അല്ലാഹു നിനക്ക് കാര്യങ്ങൾ എളുപ്പമാക്കിത്തരട്ടെ എന്ന് പ്രാർത്ഥിച്ചു. (തിർമുദി )

## 94. കൂടിയാലോചനയും നന്മൻമക്ക് വേണ്ടി പ്രാർത്ഥിക്കലും.

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ وَشَاوِرۡهُمۡ فِي ٱلۡأَمۡرِۖ ﴾. [١٥٩/٣]

കാര്യങ്ങളിൽ നീ അവരോട് കൂടിയാലോചിക്കുകയും ചെയ്യുക (ആലു ഇംറാൻ :159)

﴿ وَأَمۡرُهُمۡ شُورَىٰ بَيۡنَهُمۡ ﴾. [٣٨/٤٢] أ

തങ്ങളുടെ കാര്യങ്ങൾ തീരുമാനിക്കുന്നത് പ്രരസ്പരമുള്ള) കൂടിയാലോചനയിലൂടെ ആയിരിക്കും (സൂറത്ത് ശൂറാ: 38)

422 ജാബിർ ഇബ്നു അബ്ദുല്ല ﷺ പറയുന്നു: എല്ലാകാര്യങ്ങളിലും ഏതാണ് ഗുണകരം എന്ന് അറിയാനുള്ള പ്രാർത്ഥന ഖുർആനിലെ ഒതു സൂറത്തിനെ പോലെ നബിﷺ ഞങ്ങളെ പഠിപ്പിച്ചിരുന്നു. അവിടുന്നുപറഞ്ഞു: നിങ്ങൾ ഒരു കാര്യം ഉദ്ദേശിച്ചാൽ ഐഛീക മായി രണ്ടു റകഅത്ത് നമസ്കരിക്കുക. പിന്നീട് ഇപ്രകാരം പ്രാർത്ഥിക്കണം. അല്ലാഹുവേ നിന്റെ സൂക്ഷ്മ ജ്ഞാനം കൊണ്ട് ഞാനിതാ നൻമ്മയെ ചോദിക്കുന്നു. നിന്റെ കഴിവിനെ കൊണ്ട് ഞാനിതാ കഴിവിനെയും ചോദികന്നു. നിന്റെ മഹത്തായ ഔദാര്യത്തിൽ നിന്നും ഞാനിതാ ചോദിക്കുന്നു. നിശ്ചയം നീയാണ് ശക്തൻ. ഞാൻ

ശക്തിയില്ലാത്തവനാണ്. നീ അറിയുന്നവനും ഞാൻ അറിയാത്തവനുമാണ്. അദൃശ്യങ്ങൾ നന്നായി അറിയുന്നവനാണു നീ. അല്ലാഹുവെ ഈ കാര്യം (കാര്യം എടുത്തു പറയുക) എനിക്ക് എന്റെ മതപരമായും എന്റെ ജീവിതത്തിനും പര്യവസാനത്തിലും എന്നോ, ഭൗതികവും പാരത്രികവുമായ ജീവിതത്തിനും എന്നോ എനിക്ക് ഗുണകരമാണെങ്കിൽ അത് എനിക്ക് നൽകേണമേ. അത് എനിക്ക് സൗകര്യപ്പെടുത്തുകയും എനിക്കതിൽ അനുഗ്രഹം ചൊരികയും ചെയ്യേണമേ. അതല്ല, ഈ കാര്യം എന്റെ മതത്തിനും ജീവിതത്തിനും എന്റെ പര്യാവസാനത്തിനും (എന്റെ ഭൗതികവും പാരത്രികവുമായ ജീവിതത്തിനും) ദോഷമാണെന്നാണ് നീ അറിയുന്നതെങ്കിൽ അത് എന്നിൽ നിന്നും, എന്നെ അതിൽ നിന്നും നീ ഒഴിവാക്കേണമേ. പിന്നെ നൻമ എവിടെയാണെങ്കിലും അത് എനിക്ക് നിർണ്ണയിച്ചു തരികയും അതിലെനിക്ക് തൃപ്തിപ്പെടുത്തുകയും ചെയ്യണമേ. (ബുഖാരി)

## 95. പെരുന്നാൾ നമസ്കാരം, രോഗ സന്ദർശനം, ജനാസയിൽ പങ്കെടുക്കൽ പോലുള്ളവക്ക് പുറപ്പെടലും തിരിച്ചുവരലും

423 ജാബിർﷺവിൽ നിന്ന് അദ്ദേഹം പറഞ്ഞു, നബിﷺപെരുന്നാൾ നമസ്കാരത്തിന് പോകുന്നതും വരുന്നതും വ്യത്യസ്ത വഴികളിലൂടെ ആയിരുന്നു (ബുഖാരി)

424 ഇബ്നു ഉമർﷺവിൽ നിന്ന്, നബിﷺ മദീനയിൽനിന്ന് അശ്ശജറ മാർഗേന പ്രവേശിക്കുകയും അൽമുഅറസ് വഴി പുറപ്പെടുകയും ചെയ്തിരുന്നപോലെ മക്കയിലേക്ക് ഥനിയ്യത്തുൽഉലയ്യാ

വഴി പ്രവേശിക്കുകയും ഥനിയ്യത്തുൽസുഫ്‌ലാ വഴിപുറപ്പെടുകയും ചെയ്തിരുന്നു. (മുത്തഫഖുൻ അലൈഹി)

# 96. എല്ലാകാര്യത്തിലും വലത്തേതിനെ മുന്തിക്കൽ

വുളൂ, കളി, തയമ്മും, വസ്ത്രധാരണം, ചെരിപ്പും ഖുഫയും അണിയൽ, പാൻസ്ധരിക്കൽ, പള്ളിയിൽപ്രവേശിക്കൽ, ബ്രഷ്ചെയ്യർ, സുറുമയിടൽ, നഖംമുറിക്കലും, മീശവെട്ടലും, കക്ഷംവൃത്തിയാക്കലും, തലമുണ്ഡനം, നമസ്കാരത്തിൽ നിന്ന് സലാം വീട്ടൽ, തിന്നുക, കുടിക്കുക, ഹസ്ത ദാനം ചെയ്യുക, ഹജറുൽ അസ്‌വദ് ചുംബിക്കൽ, ബാത്ത്റൂമിൽനിന്ന് പുറപ്പെടൽ, എന്തെങ്കിലം നൽകലും സ്വീകരിക്കലും പോലുള്ള കാര്യങ്ങളിലെല്ലാം വലത്തേതിനെ മുന്തിക്കുക.

മുകളിൽ പറഞ്ഞതിന് എതിരായ സന്ദർഭങ്ങളിലെല്ലാംതന്നെ ഇടത്തേതിനെയാണ് മുന്തിക്കേണ്ടത്. ഇടതു ഭാഗത്തേക്ക് തുപ്പുക, ബാത്ത്റൂമിലേക്ക് പ്രവേശിക്കുക, പള്ളിയിൽ നിന്ന് പുറപ്പെടുക, ചെരിപ്പ്, ഖുഫ, പാൻസ്, വസ്ത്രം തുടങ്ങിയവ അഴിക്കുക, ശുദ്ധീകരണം, വൃത്തി കേടുകൾമാറ്റുക .

അല്ലാഹു പറയുന്നു:

﴿ فَأَمَّا مَنْ أُوتِيَ كِتَـٰبَهُۥ بِيَمِينِهِۦ فَيَقُولُ هَآؤُمُ ٱقْرَءُوا۟ كِتَـٰبِيَهْ ﴿١٩﴾ ﴾ [١٩/٦٩]

''എന്നാൽ വലതു കയ്യിൽ തന്റെ രേഖ നൽകപ്പെട്ടവൻ പറയും ഇതാ, എന്റെ ഗ്രന്ഥം വായിച്ചു നോക്കൂ''(സൂറത്ത് അൽഹാഖ :19)

﴿ فَأَصْحَـٰبُ ٱلْمَيْمَنَةِ مَآ أَصْحَـٰبُ ٱلْمَيْمَنَةِ ﴿٨﴾ وَأَصْحَـٰبُ ٱلْمَشْـَٔمَةِ مَآ أَصْحَـٰبُ ٱلْمَشْـَٔمَةِ ﴿٩﴾ ﴾. [٥٦/٨-٩]

''അപ്പോൾ മറ്റൊരു വിഭാഗം വലതു പക്ഷക്കാർ, എന്താണ് ഈ വലതു പക്ഷക്കാരുടെ അവസ്ഥ.മറ്റൊരു വിഭാഗം ഇടതു പക്ഷക്കാർ, എന്താണ് ഈ ഇടതു പക്ഷക്കാരുടെ അവസ്ഥ.'' (വാഖിഅ 8,9)

**425** ആയിശﷺവിൽനിന്ന്, റസൂൽﷺ തന്റെ എല്ലാകാര്യത്തിലും– ശുദ്ധീകരണത്തിലും, മുടി ചീകുന്നതിലും, പാദരക്ഷ ധരിക്കുന്നതിലും– വലതുഭാഗത്തെ മുന്തിക്കൽ ഇഷ്ടപ്പെട്ടിരുന്നു. (മുത്തഫഖുൻ അലൈഹി)

426 ആയിശﷺവിൽ നിന്ന്, നബിﷺയുടെ വലതുകൈ അവിടുത്തെ ഭക്ഷണത്തിനും നല്ല കാര്യങ്ങൾക്കുമായിരുന്നു. എന്നാൽ ഇടതുകൈ ശൗച്യത്തിനും മാലിന്യങ്ങൾ നീക്കുന്നതിനുമായിരുന്നു. ( അബൂദാവൂദ്)

427 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ആരെങ്കിലും പാദരക്ഷ ധരിക്കുമ്പോൾ വലതുകാൽ കൊണ്ട് തുടങ്ങുകയും അഴിക്കുമ്പോൾ ഇടത്തേതു കൊണ്ട് തുടങ്ങുകയും ചെയ്യട്ടെ, വലതുകാൽ ആദ്യം ധരിപ്പിക്കപ്പെടുകയും അതിൽനിന്നുതന്നെ അവസാനമായി അഴിക്കുന്നതിനും വേണ്ടിയാണത്. (മുത്തഫഖുൻ അലൈഹി)

428 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: നിങ്ങൾ വസ്ത്രം ധരിക്കുമ്പോഴും വുളൂ ചെയ്യുമ്പോഴും വലതു ഭാഗത്ത് നിന്ന് ആരംഭിക്കേണ്ടതാണ്. (അബൂദാവൂദ്, തിർമുദി)

## അദ്ധ്യായം 2:

# ഭക്ഷണ മര്യാദകൾ

## 97. ആദ്യം ബിസ്മി ചൊല്ലുക, അവസാനം ഹംദ് പറയുക

429 ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു: നബിﷺപറഞ്ഞു: നിങ്ങൾ ഭക്ഷണം കഴിക്കാൻ ആരംഭിക്കുമ്പോൾ അല്ലാഹുവിന്റെ നാമം പറയണം. തുടക്കത്തിൽ ബിസ്മി ചൊല്ലാൻ മറന്നാൽ (ബിസ്മില്ലാഹി അവവ്വലുഹു വ ആഖിറുഹു)ആദ്യത്തിലും അവസാനത്തിലും അല്ലാഹുവിന്റെ നാമത്തിൽ എന്ന് പറയുകയും ചെയ്യുക. (അബൂദാവൂദ്, ദിർമുദി)

430 ജാബിർﷺവിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. ഒരാൾ തന്റെ വീട്ടിൽ പ്രവേശിക്കുമ്പോഴും ഭക്ഷണം കഴിക്കുമ്പോഴും അല്ലാഹുവിന്റെ നാമം ഉച്ചരിക്കുന്നുവെങ്കിൽ പിശാച് തന്റെ സഖാക്കളോട് പറയും, നിങ്ങൾക്കിവിടെ താമസ സൗകര്യമോ രാത്രി ഭക്ഷണമോ ഇല്ല,ഒരാൾ തന്റെ വീട്ടിൽ പ്രവേശിക്കു മ്പോഴും ഭക്ഷണം കഴിക്കുമ്പോഴും അല്ലാഹുവിന്റെ നാമം ഉച്ചരിക്കുന്നിങ്കിൽ പിശാച് തന്റെ സഖാക്കളോട് പറയും, നിങ്ങൾക്കിവിടെ താമസസൗകര്യവും രാത്രി ഭക്ഷണവും ലഭക്കുന്നു. (മുസ്ലം)

431 അബൂ ഉമാമﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, നബിﷺ തങ്ങളുടെ സുപ്ര ഉയർത്തിയാൽ ഞങ്ങളുടെ രക്ഷിതാവേ, ഒരിക്കലും ഞങ്ങൾക്ക് മതിവരാത്തതും, ഒഴിവാക്കാൻ പറ്റാ

ത്തതുമായ രൂപത്തിൽ അനുഗ്രഹീതവും വിശിഷ്ഠവുമായ ധാരാളം സ്തുതികൾ നിനക്കാണ് എന്ന് പറഞ്ഞിരുന്നു. (ബുഖാരി)

200 ാം ഹദീസു കാണുക

## 98 ഭക്ഷണത്തെ കുറ്റപ്പെടുത്താതിരിക്കലും അതിനെ പ്രശംസിക്കലും

432 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ ഒരിക്കലും ഭക്ഷണത്തെ കുറ്റപ്പെടുത്താറുണ്ടായിരുന്നില്ല. അദ്ദേഹത്തിനിഷ്ടമായാൽ ഭക്ഷിക്കും, അല്ലെങ്കിൽ കഴിക്കാതിരിക്കും (മുത്തഫഖുൻ അലൈഹി)

433 ജാബിർ ﷺവിൽനിന്ന് നിവേദനം: ഒരിക്കൽ നബിﷺ തന്റെ പത്നിമാരോട് കറി ആവശ്യപ്പെട്ടു. അപ്പോൾ അവർ പറഞ്ഞു. ഞങ്ങളുടെ അടുത്ത് സുർക്കയല്ലാതെ മറ്റൊന്നുമില്ലല്ലോ, അപ്പോൾ അവിടുന്ന് അത് കൊണ്ട്വരാൻ പറയുകയും ഭക്ഷിക്കുകയും ചെയ്തുകൊണ്ട് പറഞ്ഞു. സുർക്ക എത്രമാത്രം മുന്തിയ കൂട്ടാനാണ്. (മുസ്ലിം)

## 99 നോമ്പുകാരനായിരിക്കെ ഭക്ഷണത്തിന് ക്ഷണിക്കപ്പെട്ടാൽ എന്ത് പറയണം.

434 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, നബിﷺ പറഞ്ഞു: നിങ്ങളിൽ വല്ലവനും ക്ഷണിക്കപ്പെട്ടാൽ ക്ഷണം സ്വീകരിക്കട്ടെ. അവൻ നോമ്പുകാരനാണെങ്കിൽ ക്ഷണിച്ചവനുവേണ്ടി പ്രാർത്ഥിക്കുകയും നോമ്പില്ലാത്തവനാണെങ്കിൽ ഭക്ഷിക്കുകയും ചെയ്യട്ടെ (മുസ്ലിം)

## 100 ക്ഷണിക്കപ്പെട്ടവരോടൊപ്പം മറ്റുള്ളവരുണ്ടെങ്കിൽ എന്തു പറയണം

435 അബൂ മസ്ഊദ് അൽ ബദ്‌രിﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ അഞ്ചുപേർക്കായി തയ്യാറാക്കിയ ഭക്ഷണത്തിന് നബിﷺ ക്ഷണിക്കപ്പെട്ടു, അവരോടൊപ്പം ക്ഷണിക്കപ്പെടാത്ത ഒരാൾകൂടി പിന്തുടർന്നു. വീട്ടിലെത്തിയപ്പോൾ നബിﷺ പറഞ്ഞു, ഇയാൾ ഞങ്ങളെ പിന്തുടർന്നതാണ്.നീ ഉദ്ദേശിക്കുന്നുവെങ്കിൽ നിനക്ക് ഇയാക്ക് അനുവാദം നൽകാം, നീ ഉദ്ദേശിക്കുന്നില്ലെങ്കിൽ അയാൾ തിരിച്ചു പോകും.വീട്ടുടമ പറഞ്ഞു, അല്ലാഹുവിന്റെ പ്രവാചകരേ, ഞാനയാൾക്ക് അനുവാദം കൊടുത്തിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

## 101. തന്റെ അടുത്ത ഭാഗത്തുനിന്ന് ഭക്ഷിക്കൽ, ഭക്ഷണമര്യാദ പഠിപ്പിക്കലും മര്യാദക്കേടു കാണിക്കുന്നവരെ ഉപദേശിക്കലും

107, 200 എന്നീ ഹദീസുകൾ കാണുക,

## 102. സംഘമായി ഭക്ഷിക്കുമ്പോൾ പാലിക്കേണ്ട കാര്യങ്ങൾ

436 ജബലബ്നു സുഹൈംﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഇബ്നു സുബൈറിന്റെ കാലത്ത് ഒരിക്കൽ ക്ഷാമം പിടിപെട്ടു. അങ്ങിനെ ഞങ്ങൾക്ക് അൽപം കാരക്ക ഭക്ഷണമായി ലഭിക്കു

കയുണ്ടായി. അത് ഭക്ഷിച്ചുകൊണ്ടിരിക്കേ അബ്ദുല്ലാഹിബ്നു ഉമർﷺ അതിലൂടെ കടന്നുപോയി. അപ്പോൾ അദ്ദേഹം പറഞ്ഞു: കൂടെയിരുന്ന് ഭക്ഷിക്കുന്ന മറ്റു സഹോദരൻമാർ നിങ്ങൾക്ക് അനുവാദം തന്നാലല്ലാതെ നിങ്ങൾ ഒന്നിലധികം കാരക്കകൾ ഒരുമിച്ചുപിടിച്ച് ഭക്ഷിക്കരുത് . കാരണം നബിﷺഅത് വിരോധിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

## 103 ഭക്ഷണം കഴിച്ചിട്ടും വയർ നിറയാത്തവർ

437 വഹ്ഷി ബനു ഹർബിൽ നിന്ന് നിവേദനം: നബിﷺ യുടെ സഹാബികൾ അദ്ദേഹത്തോട് പറഞ്ഞു: അല്ലാഹുവിന്റെ പ്രവാചകരേ, ഞങ്ങൾ ഭക്ഷണം കഴിക്കുന്നുവെങ്കിലും വയർ നിറയുന്നില്ലല്ലോ, അപ്പോൾ അദ്ദേഹം ചോദിച്ചു, നിങ്ങൾ ഓരോരുത്തരായിട്ടാണോ ഭക്ഷിക്കാറുള്ളത്. അവർ പറഞ്ഞു. അതെ. അപ്പോൾ അദ്ദേഹം പറഞ്ഞു: എന്നാൽ നിങ്ങൾ ഒരുമിച്ച് സംഘമായി ഭക്ഷിക്കുകയും ബിസ്മി ചൊല്ലുകയും ചെയ്യുക, അപ്പോൾ അല്ലാഹു അനുഗ്രഹം ചൊരിയുന്നതാണ്. (അബൂദാവൂദ്)

## 104 ഭക്ഷണത്തളികയുടെ അരികിൽ നിന്ന് കഴിക്കുക

438 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഭക്ഷണത്തിന്റെ നടുവിലാണ് അനുഗ്രഹം ചൊരിയുക, അതിനാൽ നിങ്ങൾ തളികയുടെ അരികിൽ നിന്ന് ഭക്ഷിക്കുകയും അതിന്റെ മധ്യഭാഗത്ത് നിന്ന് കഴിക്കാതിരിക്കുകയും ചെയ്യണം. (അബൂദാവൂദ്, തിർമുദി)

## 105 ചാരിയിരുന്ന് ഭക്ഷിക്കൽ കറാഹത്താണ്

439 അബൂ ജുഹൈഫ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഞാൻ ചാരിയിരുന്ന് ഭക്ഷിക്കുകയില്ല. (ബുഖാരി)

440 അനസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പൊന്തിച്ചിരുന്നു കാരക്ക തിന്നുന്നതു ഞാൻ കണ്ടിട്ടുണ്ട്.(മുസ്‌ലിം)

## 106 മൂന്നു വിരൽ കൊണ്ട് ഭക്ഷിക്കൽ, ഭക്ഷണ ശേഷം വിരലുകൾ നക്കി വൃത്തിയാക്കൽ, വീണു പോയ ഭക്ഷണം എടുത്ത് വൃത്തിയാക്കി കഴിക്കൽ,

441 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ഭക്ഷണം കഴിച്ചാൽ വിരലുകൾ തുടക്കുന്നതിനുമുമ്പായി അത് നക്കുകയോ നക്കിപ്പിക്കുകയോ ചെയ്യട്ടെ. (മുത്തഫഖുൻ അലൈഹി)

442 കഅബ് ബ്നു മാലിക്ക്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ മൂന്ന് വിരൽ കൊണ്ട് ഭക്ഷണം കഴിക്കുകയും അതിനു ശേഷം നക്കി വൃത്തിയാക്കുന്നതും ഞാൻ കണ്ടിട്ടുണ്ട്. (മുസ്‌ലിം)

## 107 ഭക്ഷണത്തിന് കൈകൾ അധികരിപ്പിക്കൽ

443 ജാബിർﷺവിൽ നിന്ന് നിവേദനം പ്രവാചകൻﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഒരാളുടെ ഭക്ഷണം രണ്ടാൾക്കും

രണ്ടാളുടേത് നാലാളുകൾക്കും നാലാളുകളുടേത് എട്ടാളുകൾക്കും മതിയാകു ന്നതാണ്. (മുസ്‌ലിം)

## 108 കുടിക്കുമ്പോഴുള്ള മര്യാദകൾ പാത്രത്തിലേക്ക് ശ്വസിക്കലും, മോന്തിക്കുടിക്കലും കറാഹത്ത്, സദസ്സിന്റെ വലതു ഭാഗത്തുനിന്ന് ആരംഭിക്കണം

444 അനസ്ﷺവൽ നിന്ന് നിവേദനം: നബിﷺ കുടിക്കുമ്പോൾ മൂന്ന് പ്രാവശ്യമായി ശ്വാസം വിടാറുണ്ട്. (മുത്തഫഖുൻ അലൈഹി)

(മൂന്നു പ്രാവശ്യമായിക്കൊണ്ടും, പാത്രത്തിന് പുറത്ത് മൂന്ന് പ്രാവശ്യം ശ്വാസംവിട്ടു കൊണ്ടുമായിരുന്നു കുടിച്ചിരുന്നത് )

445 അബൂ ഖതാദﷺവിൽ നിന്ന് നിവേദനം: നിശ്ചയം കുടിക്കുന്ന പാത്രത്തിലേക്ക് ശ്വസിക്കുന്നത് നബിﷺ വിരോധിച്ചിരിക്കുന്നു, (മുത്തഫഖുൻ അലൈഹി)

446 അനസ്ﷺവൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺക്ക് വെള്ളം കലർത്തിയ പാൽ നൽകപ്പെട്ടു, വലതുഭാഗത്ത് ഗ്രാമീണനായ ഒരു അറബിയും ഇടതു ഭാഗത്ത് അബൂബക്കർﷺവും ഉണ്ടായിരുന്നു, നബിﷺ കുടിച്ചതിനു ശേഷം ഗ്രാമീണനു നൽകിക്കൊണ്ട് പറഞ്ഞു, വലതു ഭാഗത്തുള്ളവർക്ക് മുൻഗണന നൽകേണ്ടതാണ്. (ബുഖാരി, മുസ്‌ലിം)

# 109 പാനൽപാത്രത്തിൽ നിന്ന് വലിച്ചു കുടിക്കുന്നത് അനഭിലഷണീയം

447 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: പാനൽപാത്രത്തിൽ നിന്ന് വലിച്ചു കുടിക്കുന്നത് നബിﷺ വിലക്കിയിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

448 കബ്ശബിൻത് ഥാബിത് ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ പ്രവാചകൻﷺ എന്റെ അടുക്കൽ കടന്നു വന്ന് തൂക്കിയിട്ടിരുന്ന തോൽപാത്രത്തിന്റെ വായയിൽ കൂടി നിന്ന് കൊണ്ട് കുടിക്കുകയുണ്ടായി. അപ്രകാരം ചെയ്യൽ നിഷിദ്ധമല്ലെന്ന് ഈ ഹദീസ് പഠിപ്പിക്കുന്നു (തിർമുദി)

# 110 ഊതിക്കുടിക്കുന്നത് കറാഹത്ത്

449 അബൂ സഈദുൽ ഖുദ്‌രിയ്യിﷺവിൽ നിന്ന് നിവേദനം: തീർച്ചയായും പാനീയത്തിലേക്ക് ശ്വാസം വിടുന്നത് നബിﷺ വിലക്കി. അപ്പോൾ ഒരാൾ ചോദിച്ചു, പാത്രത്തിൽ കരട് കണ്ടാലോ. അവിടുന്ന് പറഞ്ഞു, നീ അത് ചിന്തുക, അദ്ദേഹം പറഞ്ഞു, ഒറ്റവലിക്ക് ശ്വാസം വിടാതെ എനിക്ക് ദാഹം തീരുകയില്ലല്ലോ. അപ്പോൾ അദ്ദേഹം പറഞ്ഞു, എന്നാൽ നീ പാത്രം വായിൽ നിന്ന് അകറ്റിപ്പിടിക്കുക (തിർമുദി)

450 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: തീർച്ചയായും കുടിക്കുന്ന പാത്രത്തിലേക്ക് ശ്വസിക്കുന്നതും ഊതുന്നതും നബിﷺ വിലക്കിയിട്ടുണ്ട്, (തിർമുദി)

# 111. നിന്നു കൊണ്ട് കുടിക്കൽ അനുവദനീയമാണ് . ഇരുന്ന് കഴിക്കലാണ് ഏറ്റവും ശ്രേഷ്ഠം

451 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: ഞാൻ നബിﷺയെ സംസംവെള്ളം കുടിപ്പിച്ചു. അദ്ദേഹം അത് നിന്നുകൊണ്ട് കുടിച്ചു. (മുത്തഫഖുൻ അലൈഹി)

452 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം. നബിﷺയുടെ കാലത്ത് ഞങ്ങൾ നടന്നു കൊണ്ട് തിന്നുകയും കുടിക്കുകയും ചെയ്തിട്ടുണ്ട് (തിർമുദി)

453 അനസ് ﷺവൽ നിന്ന് നിവേദനം: നിന്നുകൊണ്ട് കുടിക്കുന്നത് നബിﷺ വിലക്കി. ഖതാദﷺപറഞ്ഞു. അപ്പോൾ ഞങ്ങൾ അനസ്ﷺവിനോട് ചോദിച്ചു, ഭക്ഷണം കഴിക്കലോ, അദ്ദേഹം പറഞ്ഞു, അത് ഏറ്റവും ചീത്തയാണ്. (മുസ്ലിം)

മറ്റൊരു റിപ്പോർട്ടിൽ നിശ്ചയം നിന്നു കൊണ്ട് കുടിക്കുന്നത് നബിﷺ വിലക്കിയിരിക്കുന്നു എന്നുണ്ട്.

# 112. കുടിപ്പിക്കുന്നവൻ അവസാനം കുടിക്കണം.

454 അബൂ ഖതാദﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ജനങ്ങളെ കുടിപ്പിക്കുന്നവൻ അവരിൽ അവസാനമാണ് കുടിക്കേണ്ടത്.( തിർമുദി)

# 113. സ്വർണ്ണവും വെള്ളിയും അല്ലാത്ത ശുദ്ധിയുള്ള എല്ലാ പാത്രത്തിൽ നിന്നും കുടിക്കാം.

455 അബ്ദുല്ലാഹ് ഇബ്നു സൈദ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, ഒരിക്കൽ നബിﷺ ഞങ്ങളുടെ അടുത്ത് വന്നു. അപ്പോൾ ഞങ്ങൾ അദ്ദേഹത്തിന് വുളു ചെയ്യാനുള്ള വെള്ളം ഒരു ചെമ്പു പാത്രത്തിൽ നൽകുകയും അതിൽ നിന്ന് അദ്ദേഹം വുളൂ ചെയ്യുകയും ചെയ്തു, (ബുഖാരി)

456 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ തന്റെ ഒരു കൂട്ടുകാരനോടൊപ്പം അൻസാരികളുടെ കൂട്ടത്തിൽപെട്ട ഒരാളുടെ അടുക്കൽ കടന്നുവന്നു, അങ്ങിനെ റസൂൽ ചോദിച്ചു. തോൽ പാത്രത്തിലുള്ള തണുത്തവെള്ളം നിന്റെ പക്കലുണ്ടെങ്കിൽ തരിക, അതല്ലെങ്കിൽ ഞങ്ങൾ അതിൽ നിന്ന് വലിച്ചു കുടിച്ചു കൊള്ളാം (ബുഖാരി)

457 ഹുദൈഫﷺവിൽ നിന്ന് നിവേദനം: നബിﷺ നേരിയ പട്ടും കട്ടിയുള്ള പട്ടും സ്വർണ്ണത്തിന്റെയും വെള്ളിയുടെയും പാത്രങ്ങളിൽ കുടിക്കുന്നതും വിരോധിച്ചിട്ടുണ്ട്, അദ്ദേഹം പറഞ്ഞു, അവ ഇഹത്തിൽ അവർക്കുള്ളതും പരലോകത്തിൽ നിങ്ങൾക്കുള്ളതുമാണ്. (മുത്തഫഖുൻ അലൈഹി)

458 ഉമ്മുസലമﷺവിൽ നിന്ന് നിവേദനം: റസൂൽﷺ അരുളി, വെള്ളിയുടെ പാത്രത്തിൽ കുടിക്കുന്നവൻ തന്റെ വയറ്റിൽ നരകാഗ്നിയാണ് നിറക്കുന്നത് (മുത്തഫഖുൻ അലൈഹി)

### അദ്ധ്യായം 3:

# വസ്ത്രധാരണ മര്യദകൾ

## 114 വെള്ള വസ്ത്രം അണിയൽ സുന്നത്ത്, കോട്ടൻ, രോമം പോലുള്ളവ കൊണ്ടുള്ള വസ്ത്രം അനുവദനീയമാണ്.

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ يَـٰبَنِىٓ ءَادَمَ قَدۡ أَنزَلۡنَا عَلَيۡكُمۡ لِبَاسًا يُوَٰرِى سَوۡءَٰتِكُمۡ وَرِيشًا ۖ وَلِبَاسُ ٱلتَّقۡوَىٰ ذَٰلِكَ خَيۡرٌ ﴾.[٢٦/٧]

(ആദം സന്തതികളേ, നിങ്ങൾക്കു നാം നിങ്ങളുടെ ഗോപ്യസ്ഥാനങ്ങൾ മറക്കാനുതകുന്ന വസ്ത്രവും അലങ്കാര വസ്ത്രവും നൽകിയിരിക്കുന്നു, ധർമ്മ നിഷ്ഠയാകുന്ന വസ്ത്രമാകട്ടെ അതാണ് കൂടുൽ ഉത്തമം (അഅ്റാഫ് 26)

﴿ وَجَعَلَ لَكُمۡ سَرَٰبِيلَ تَقِيكُمُ ٱلۡحَرَّ وَسَرَٰبِيلَ تَقِيكُم بَأۡسَكُمۡ ﴾.[٨١/١٦]

(നിങ്ങളെ ചൂടിൽ നിന്നും കാത്തുരക്ഷിക്കുന്ന ഉടുപ്പുകളും നിങ്ങളന്യോന്യം നടത്തുന്ന അക്രമണത്തിൽ നിന്നു നിങ്ങളെ കാത്തുരക്ഷിക്കുന്ന കവചങ്ങളും അവൻ നിങ്ങൾക്ക് നൽകിയിരിക്കുന്നു (നഹ്ൽ: 81)

459 സുമുറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു, നിങ്ങൾ വെള്ള വസ്ത്രം ധരിക്കുക, അതാണ് ഏറ്റവും പരിശുദ്ധവും, ഉത്തമമായതും.നിങ്ങളിൽനിന്ന് മരണപ്പെട്ടവരെ അതിൽ കഫൻ ചെയ്യുകയും ചെയ്യുക. (നസാഈ)

460 ബർറാഅ്ﷺവിൽ നിന്ന് നിവേദനം: റസൂൽﷺ അധികം നീണ്ടവരോ വളരെ കുറിയവരോ അല്ലാത്ത ഒത്ത ഒരാളായിരുന്നു. ഒരിക്കൽ അദ്ദേഹം ചുവന്ന നിറമുള്ള ഒരു തരം വസ്ത്രം ധരിച്ചതായി ഞാൻ കാണുകയുണ്ടായി. അതിൽ കൂടുതൽ സൗന്ദര്യമുള്ള യാതൊന്നും ഞാൻ കണ്ടിട്ടില്ല. (മുത്തഫഖുൻ അലൈഹി)

461 അബൂറുംഥത്തുത്തമീമീﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: പച്ചവർണ്ണത്തിലുള്ള വസ്ത്രം ധരിച്ചനിലയിൽ ഒരിക്കൽ നബിﷺയെ ഞാൻ കാണുകയുണ്ടായി. (അബൂദാവൂദ്)

462 ജാബിർﷺവിൽ നിന്ന് നിവേദനം: മക്കാവിജയ ദിവസം കറുത്ത തലപ്പാവണിഞ്ഞ നിലയിലാണ് നബിﷺ മക്കയിൽ പ്രവേശിച്ചത് (മുസ്‌ലിം)

463 ആയിശഃﷺവിൽ നിന്ന് നിവേദനം: (യമനിലെ)സുഹൂലിൽ നെയ്തെടുത്ത വെളുത്തതും പരുത്തി കൊണ്ടുള്ളതുമായ മൂന്നു വസ്ത്രത്തിലാണ് നബിﷺയെ കഫൻ ചെയ്തത്. അതിൽ കുപ്പായമോ തലപ്പാവോ ഉണ്ടായിരുന്നില്ല, (മുത്തഫഖുൻ അലൈഹി)

464 മുഗീറത്ത് ബ്നു ശുഉബഃﷺനിൽ നിന്ന് നിവേദനം: ഒരു രാത്രിയിൽ യാത്രയിൽ ഞാൻ നബിﷺയുടെ കൂടെ ഉണ്ടായിരുന്നു. അപ്പോൾ അദ്ദേഹം ചോദിച്ചു നിന്റെ പക്കൽ വെള്ളമുണ്ടോ. അപ്പോൾ അതെ എന്ന് ഞാൻ പറഞ്ഞു, ഉടനെ അദ്ദേഹം വാഹനത്തിൽ നിന്ന് ഇറങ്ങി മലമൂത്ര വിസർജ്ജനം നിർവ്വഹിക്കാനായി മറഞ്ഞിരുന്നു. തിരിച്ചു വന്നപ്പോൾ ഞാൻ തോൽപാത്രത്തിൽ നിന്ന് വെള്ളം ചെരിച്ച് കൊടുത്തു, നബിﷺ മുഖം കഴുകി. രോമം കൊണ്ടുള്ള ഒരു ജുബ്ബയായിരുന്നു അദ്ദേഹം ധരിച്ചിരുന്നത്.അതിൽ നിന്നും തന്റെ രണ്ടു മുഴങ്കൈകളും പുറത്തേക്കെടുക്കാൻ അദ്ദേഹത്തിന് സാധിച്ചില്ല.

അവസാനം ജുബ്ബയുടെ താഴ്ഭാഗത്തുകൂടിയാണ് വലിച്ചെടുത്തത്. ശേഷം രണ്ടു കൈകളും കഴുകുകയും തല തടവുകയും ചെയ്തു. അനന്തരം അദ്ദേഹത്തിന്റെ സോക്സ് അഴിച്ചുമാറ്റാൻ ഞാൻ കുനിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു, അത് രണ്ടും നീ വിട്ടേക്കുക, വുളു ചെയ്തു കൊണ്ടാണ് ഞാൻ അത് ധരിച്ചത് എന്ന് പറഞ്ഞ് അതിൻമേൽ തടവുകയും ചെയ്തു. (മുത്തഫഖുൻ അലൈഹി)

## 115 വസ്ത്രത്തിന്റെ നീളം, വസ്ത്രം വലിച്ചിഴക്കൽ എന്നിവ

465 അസ്മാ(റ)വിൽ നിന്ന് നിവേദനം: നബി(സ)യുടെ കുപ്പായത്തിന്റെ കൈ ഭുജം വരെയുണ്ടായിരുന്നുള്ളൂ. (അബൂദാവൂദ്,തിർമുദി)

466 ഇബ്നു ഉമർ(റ)വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. അഹങ്കാരം കൊണ്ട് തന്റെ വസ്ത്രം വലിച്ചിഴക്കുന്നവനെ അന്ത്യദിനത്തിൽ അല്ലാഹു നോക്കുകയില്ല. അപ്പോൾ അബൂബക്കർ ﵁ അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ നല്ലവണ്ണം ശ്രദ്ധിക്കാതിരുന്നാൽ എന്റെ വസ്ത്രം താഴ്ന്ന പോകുന്നുവല്ലോ എന്ന് പരിഭവം പറഞ്ഞു. ഉടനെ അവിടുന്ന് പറഞ്ഞു: താങ്കൾ ഒരിക്കലും അത് അഹങ്കാരം കൊണ്ട് ചെയ്യുന്നവരിൽ പെടുന്നവരല്ല. (ബുഖാരിയും മുസ്ലിമിലെ ചില റിപ്പോർട്ടും)

467 അബൂ ഹുറൈറ ﵁ വിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു. അഹങ്കാരം കൊണ്ട് തന്റെ വസ്ത്രം വലിച്ചിഴക്കുന്നവനെ അന്ത്യദിനത്തിൽ അല്ലാഹു നോക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

468 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നെരിയാണിക്ക് താഴെ താഴ്ന്നുകിടക്കുന്ന വസ്ത്രം നരകത്തിലാണ്. (ബുഖാരി)

469 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. തുണി, ഷർട്ട്, തലപ്പാവ് എന്നിവയിലും ഇസ്ബാൽ(വലിച്ചിഴക്കലുണ്ട്) അവയിലേതെങ്കിലും അഹങ്കാരം കൊണ്ട് വലിച്ചിഴക്കുന്നവനെ അന്ത്യദിനത്തിൽ അല്ലാഹു നോക്കുകയില്ല. (അബൂദാവൂദ്,നസാഈ)

470 അബൂസഈദുൽ ഖുദ്രിയ്യിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു. ഒരു മുസൽമാന്റെ തുണിഅവന്റെ കണംകാലിന്റെ പകുതിവരെയാണ്. മടമ്പുവരെ ആകുന്നതിനു വിരോധമില്ല. ഞെരിയാണിയും വിട്ടു താഴ്ന്നുകിടക്കുന്നുവെങ്കിൽ അത് നരകത്തിലാണ്. അഹങ്കാരം കൊണ്ട് തന്റെ വസ്ത്രം വലിച്ചിഴക്കുന്നവനെ അന്ത്യദിനത്തിൽ അല്ലാഹു നോക്കുകയില്ല. (അബൂദാവൂദ്,)

471 ജാബിർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: അല്ലാഹുവിന്റെ പ്രവാചകരേ, എനിക്കൊരു ഉപദേശം നൽകിയാലും. അവിടുന്ന് പറഞ്ഞു: ''നീ ആരേയും ശകാരിക്കരുത്''. ജാബിർﷺ പറഞ്ഞു, അതിനു ശേഷം ഞാൻ സ്വതന്ത്രനേയോ അടിമയയേയോ ഒട്ടകത്തിനേയോ ആടിനേയോപോലും ശകാരിച്ചിട്ടില്ല. ''നല്ല ഒരു കാര്യത്തേയും നീ നിസ്സാരമായി കാണരുത്, നിന്റെ സഹോദരൻമാരോടു നീ സംസാരിക്കുമ്പോൾ പ്രസന്നവദനനായി സംസാരിക്കണം, അത് സുകൃതമാണ്, നീനിന്റെ തുണി ധരിക്കുന്നത് കണംകാലിന്റെ പകുതിവരെ ഉയർത്തിയ നിലയിലായിരിക്കണം. നെരിയാണി വരെ ആകുന്നതിനു വിരോധമില്ല. വസ്ത്രം വലിച്ചിഴക്കുന്നത് നീ സൂക്ഷിക്കണം. അത് അഹങ്കാരമാണ്. അഹങ്കാരം അല്ലാഹു ഇഷ്ടപ്പെടുകയില്ല. വല്ലവനും നിന്നെ അസഭ്യം പറയുകയോ നിന്റെ ന്യൂനതകൾ എടുത്ത്

പറഞ്ഞ് നിന്നെ അപമാനിക്കുകയോ ചെയ്താൽ പോലും നീ അവന്റെ ന്യൂനതകൾ എടുത്ത് പറഞ്ഞ് അവനെ അപമാനിക്കരുത്. അതിന്റെ ഫലം അവൻ അനുഭവിച്ചു കൊള്ളും (അബൂദാവൂദ്, തിർമുദി)

## 116 അനാഢംഭരത്തോടെ വസ്ത്രം ധരിക്കുക. അഹങ്കാരം വെടിയുക

472 മുആദ് ബ്നുഅനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: ''അല്ലാഹുവിന്റെ പ്രീതിക്കായ് വിനയം കാണിച്ചുകൊണ്ട് ആഢംഭര രീതിയിൽ വസ്ത്രം ധരിക്കുന്നത് ഒഴിവാക്കിയാൽ അന്ത്യനാളിൽ അല്ലാഹു അദ്ദേഹത്തെ സൃഷ്ടികളുടെ നേതൃത്വത്തിൽ കൊണ്ടുവരികയും സത്യവിശ്വാസത്തിന്റെ ഉടയാടകളിൽ നിന്ന് അവൻ ഇഷ്ടപ്പെട്ടത് തെരെഞ്ഞെടുത്ത് ധരിക്കാൻ അയാൾക്ക് സ്വാതന്ത്ര്യം നൽകുകയും ചെയ്യും''. (തിർമുദി)

307, 316 എന്നിവ കൂടി കാണുക

## 117 വസ്ത്രധാരണത്തിൽ മിതത്വം കാണിക്കുക

473 അംറ്ബ്നു ശുഐബ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: അല്ലാഹു തന്റെ ദാസന് നൽകിയ അനുഗ്രഹങ്ങൾ അവനിലൂടെ കാണപ്പെടുന്നത് അല്ലാഹു ഇഷ്ടപ്പെടുന്നു''.(തിർമുദി)

# 118 പുരുഷൻമാർക്ക് പട്ടുവസ്ത്രം ധരിക്കൽ നിഷിദ്ധവും സ്ത്രീകൾക്ക് അനുവദനീയവും

474 ഉമർ ബ്നുൽ ഖത്വാബ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: നിങ്ങൾ പട്ടുവസ്ത്രം ധരിക്കരുത്. വല്ലവനും ഇഹലോകത്തു വെച്ച് അത് ധരിക്കുന്നുവെങ്കിൽ പരലോകത്ത് വെച്ച് അയാൾ അത് ധരിപ്പിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

475 അനസ്ﷺവിൽ നിന്ന് നിവേദനം: .നബിﷺ പറഞ്ഞിരിക്കുന്നു: ''ഇഹലോകത്തു വെച്ച് പട്ടുവസ്ത്രം ധരിക്കുന്നു വെങ്കിൽ പരലോകത്ത് വെച്ച് അയാൾ അത് ധരിപ്പിക്കുകയില്ല''. (മുത്തഫഖുൻ അലൈഹി)

476 അലിﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ തന്റെ വലുതു കൈയ്യിൽ പട്ടുവസ്ത്രവും ഇടതു കൈയ്യിൽ സ്വർണ്ണവും വെച്ചുകൊണ്ട് നബിﷺ പറഞ്ഞു: ഇവ രണ്ടും എന്റെ സമുദായത്തിലെ പുരുഷൻമാർക്ക് നിഷിദ്ധമാകുന്നു. (അബൂദാവൂദ്)

457 ാം ഹദീസ് കൂടി കാണുക

# 119. ചൊറിച്ചിൽ രോഗവും പട്ടുവസ്ത്രവും

477 അനസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു:. സുബൈർﷺ, അബ്ദുർ റഹ്മാൻ ബ്നു ഔഫ്ﷺ എന്നിവർക്ക് ചൊറിച്ചിൽ രോഗം ഉണ്ടായപ്പോൾ പട്ടുവസ്ത്രം ധരിക്കാൻ അവർക്ക് നബിﷺപ്രത്യേകം ഇളവ് നൽകുകയുണ്ടായി. (മുത്തഫഖുൻ അലൈഹി)

# 120. പുലിത്തോൽ ഉപയോഗിക്കലും അതിൻമേൽ യാത്ര ചെയ്യലും

478 മുആവിയ്യ ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: പട്ടിലും പുലിത്തോലിലും നിങ്ങൾ കയറി ഇരിക്കരുത് (അബൂദാവൂദ്)

579 അബുൽ മുലൈഹ് ﷺ തന്റെ പിതാവിൽ നിന്ന് നിവേദനം ചെയ്യുന്നു. വന്യമൃഗങ്ങളുടെ തോൽ ഉപയോഗിക്കുന്നത് നബി ﷺ വിരോധിച്ചിരിക്കുന്നു. (തിർമുദി, നസാഈ)

# 121 പുതുവസ്ത്രമോ ചെരിപ്പോ ധരിക്കുമ്പോഴുള്ള പ്രാർത്ഥന

480 അബൂ സഈദുൽ ഖുദ്രി ﷺവിൽ നിന്ന് നിവേദനം: നബി ﷺ തലപ്പാവ്, ഷർട്ട്, രണ്ടാം മുണ്ട് എന്നീ പുതിയ വസ്ത്രം ധരിക്കുമ്പോൾ അവയുടെ പേര് പറഞ്ഞു കൊണ്ട് തന്നെ ഇപ്രകാരം പ്രാർത്ഥിക്കാറുണ്ടായിരുന്നു.

**اللهم لك الحمد أنت كسوتنيه أسألك من خيره وخير ما صنع له وأعوذ بك من شره وشر ما صنع له**

അല്ലാഹുവേ നിനക്കാണ് സ്തുതി, നീയാണ് അത് എന്നെ ധരിപ്പിച്ചിരിക്കുന്നത്, അതുകൊണ്ടുള്ള നൻമയും അത് ഏതൊരു കാര്യത്തിന് വേണ്ടി നിർമ്മിക്കപ്പെട്ടിരിക്കുന്നുവോ അതിന്റെ നൻമയും ഞാൻ നിന്നോട് ചോദിക്കുന്നു, അല്ലാഹുവേ, ഇതിന്റെ തിൻമയിൽ നിന്നും അത് ഏതൊരു കാര്യത്തിന് വേണ്ടി നിർമ്മിക്കപ്പെട്ടിരിക്കുന്നുവോ അതിന്റെ തിൻമയിൽ നിന്നും ഞാൻ നിന്നോട് രക്ഷചോദിക്കുകയും ചെയ്യുന്നു. (തിർമുദി, അബൂദാവൂദ്)

അദ്ധ്യായം 4:

# കിടത്തം, ഉറക്കം, ഉറക്കത്തിലുള്ള സ്വപ്നം എന്നിവയുടെ മര്യാദകൾ

## 122. ഉറക്കത്തിന്റെ സന്ദർഭത്തിലുള്ള പ്രാർത്ഥന

481 ആയിശﷺവിൽ നിന്ന് നിവേദനം: നബിﷺ രാത്രിയിൽ പതിനൊന്ന് റകഅത്ത് നമസ്കരിച്ചിരുന്നു, അങ്ങിനെ പ്രഭാതം പൊട്ടിവിടർന്നാൽ ലഘുവായ രണ്ടു റകഅത്ത് നമസ്കരിച്ചു കൊണ്ട് ബാങ്ക് വിളിക്കുന്നയാൾ വന്ന് വിളിക്കുന്നത് വരെ തന്റെ വലതു ഭാഗം ചെരിഞ്ഞു കിടക്കും. (മുത്തഫഖുൻ അലൈഹി)

482 ഹുദൈഫ ﷺവിൽ നിന്ന് നിവേദനം: നബിﷺ കിടപ്പറയിൽ ചെന്നാൽ തന്റെ വലതുകൈ കവിളിന്റെ താഴ്ഭാഗത്ത് വെച്ചുകൊണ്ട് പറയും. **اللهم باسمك أحيا وأموت**

''അല്ലാഹുവേ,ഞാൻ ജീവിക്കു ന്നതും മരിക്കുന്നതും നിന്റെ പേരിലാണ്''. ഉണർന്നുകഴിഞ്ഞ ശേഷം അദ്ദേഹം പറയും.

**الحمد لله الذي أحيانا بعد ما أماتنا وإليه النشور**

''നമ്മെ ഉറക്കിയ ശേഷം ഉണർത്തിയ അല്ലാഹുവിന്നാണ് സർവ്വ സ്തുതിയും. അവനിലേക്കാണ് നാം ഉയർത്തെഴുന്നേൽപ്പിക്കപ്പെടുന്നതും''. (ബുഖാരി)

483 യഈഷ് ബ്നു ത്വഖ്ഫﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, എന്റെ പിതാവ് പറഞ്ഞു. ഒരിക്കൽ ഞാൻ പള്ളിയില് കമഴ്ന്ന്

കിടക്കുമ്പോൾ ഒരാൾ എന്നെ കാലുകൊണ്ട് തട്ടിവിളിച്ചു കൊണ്ട് പറഞ്ഞു. ഇത് അല്ലാഹുവിന് കോപമുള്ള കിടത്തമാണ്. ഞാൻ തിരിഞ്ഞ് നോക്കിയപ്പോൾ അത് നബിﷺ ആയിരുന്നു. (അബൂദാവൂദ് )

484 അബൂ ഹുറൈറؓവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു: ''ഒരാൾ എവിടെയെങ്കിലും ഇരിക്കുകയും അവടെ വെച്ച് അല്ലാഹുവിനെ സ്മരിക്കാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അത് അല്ലാഹുവിന്റെ അടുക്കൽ അയാൾക്ക് നഷ്ടമായിത്തീരുന്നതാണ്. അപ്രകാരം തന്നെയാണ് ഒരാൾ എവിടെയെങ്കിലും കിടക്കുകയും അവിടെ വെച്ച് അല്ലാഹുവിനെ സ്മരിക്കാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതും അല്ലാഹുവിന്റെ അടുക്കൽ അയാൾക്ക് നഷ്ടമായിത്തീരുന്നതാണ്.'' (അബൂദാവൂദ് )

ഹദീസ് 52 നോക്കുക

# 123 മലർന്നു കിടക്കലും കാലിൽ കാൽ വെച്ചു ചെരിഞ്ഞു കിടക്കലും ചമ്രം പടിഞ്ഞോ കുമിഞ്ഞു കൂടിയോ ഇരിക്കലും അനുവദനീയം.

485 അബ്ദുള്ളബ്നു സൈദؓവിൽ നിന്ന് നിവേദനം: നബിﷺ തന്റെ ഒരു കാൽ മറ്റേ കാലിൽ വെച്ച് പള്ളിയിൽ മലർന്നു കിടക്കുന്നത് അദ്ദേഹം കണ്ടിട്ടുണ്ട് (മുത്തഫഖുൻ അലൈഹി)

486 ജാബിർബ്നു സമുറؓവിൽ നിന്ന് നിവേദനം.:അദ്ദേഹം പറഞ്ഞു.നബിﷺ സുബഹ്നമസ്കാരം നിർവ്വഹിച്ചു കഴിഞ്ഞാൽ സൂര്യൻ

പൂർണ്ണമായി ഉദിച്ചുയരുന്നതുവരെ അതേ സ്ഥലത്തുതന്നെ ചമ്രം പടിഞ്ഞിരിക്കാറുണ്ടായിരുന്നു. (അബൂദാവൂദ് )

487 ഖൈല ബിൻത് മഖ്റമﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ തന്റെ മുട്ടുകെട്ടിയിരിക്കുന്നത് ഞാൻ കണ്ടു. ഭക്തി പൂർവ്വം അദ്ദേഹം ഇരിക്കുന്നതു കണ്ടപ്പോൾ എനിക്ക് ഭയം കാരണം വിറയനുഭവപ്പെട്ടു. (അബൂദാവൂദ്, തിർമുദി)

488 ശരീദ് ബ്നുസുവൈദ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ ഞാൻ എന്റെ ഇടതുകൈ പിന്നിൽ വെച്ചുകൊണ്ട് ചാരിയിരിക്കെ നബിﷺ എന്റെ അരികിലൂടെ നടന്നു പോയി. അപ്പോൾ അദ്ദേഹം ചോദിച്ചു. നീ കോപിക്കപ്പെട്ടവരുടെ ഇരുത്തം ഇരിക്കുക യാണോ?. (അബൂദാവൂദ് )

## 124 സദസ്സിലും കൂട്ടുകാരോടും പാലിക്കേണ്ട മര്യാദകൾ

489 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, നബിﷺ പറഞ്ഞിരിക്കുന്നു: ''നിങ്ങളിൽ ഒരാളും മറ്റൊരാളെ അയാളുടെ ഇരിപ്പിടത്തിൽനിന്നും എഴുന്നേൽപ്പിക്കുകയും പിന്നീട് അവിടെ ഇരിക്കുകയും ചെയ്യരുത്. എന്നാൽ നിങ്ങൾ സൗകര്യം ചെയ്യുകയും വിശാലത കാണിക്കുകയും ചെയ്യുക''.(ഇബ്നു ഉമർﷺവിന്നു വേണ്ടി ആരെങ്കിലും തന്റെ ഇരിപ്പിടത്തിൽ നിന്നു എഴുന്നേറ്റു കൊടുത്താൽ പോലും അദ്ദേഹം അവിടെ ഇരിക്കാറുണ്ടായിരുന്നില്ല) (മുത്തഫഖുൻ അലൈഹി)

490 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞിരിക്കുന്നു: നിങ്ങളിൽ ഒരാൾ തന്റെ ഇരിപ്പിടത്തിൽ നിന്ന് എഴുന്നേറ്റ് പോവുകയും പിന്നീട് അവിടേക്കു തന്നെ തിരിച്ചു വരികയും ചെയ്യുന്നുവെങ്കിൽ ആ ഇരിപ്പിടത്തിൽ ഇരിക്കാനുള്ള അർഹത അയാൾക്കുതന്നെയാകുന്നു. (മുസ്ലിം)

491 ജാബിർ ബ്നു സമുറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഞങ്ങൾ നബിﷺയുടെ സദസ്സിലേക്ക് വന്നാൽ എവിടെയാണോ ഞങ്ങൾ എത്തിയത് അവിടെതന്നെ ഇരിക്കാറായിരുന്നു ചെയ്തിരുന്നത്. (അബൂദാവൂദ്)

492 സൽമാനുൽ ഫാരിസിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: വെള്ളിയാഴ്ച ദിവസം ആരെങ്കിലും കഴിയുന്ന പ്രകാരം നന്നായി കുളിച്ചു വൃത്തിയാവുകയും എണ്ണയും സുഗന്ധവും പൂശുകയും ചെയ്ത്, പുറപ്പെടുകയും രണ്ടാളുകൾക്കിടയിൽ വേർപിരിക്കാതെ (പള്ളിയിൽ) തനിക്ക് നിശ്ചയിക്കപ്പെട്ടത് നമസ്കരിക്കുകയും, ഇമാം പ്രസംഗിക്കുമ്പോൾ മൗനംപാലിച്ച് ശ്രദ്ധിച്ചിരിക്കുകയും ചെയ്താൽ തന്റെ ആ ജുമുഅയുടേയും മറ്റൊരു ജുമുഅയുടേയും ഇടയിലുള്ള പാപങ്ങളഎല്ലാം അയാൾക്ക് പൊറുക്കപ്പെടാതിരിക്കുകയില്ല'' (ബുഖആരി)

493 അംറ്ബ്നു ശുഐബ് ﷺവിൽൽ നിന്നു നിവേദനം: അദ്ദേഹം തന്റെ പിതാവിൽ നിന്നു ഉദ്ധരിക്കുന്നു, നിശ്ചയം നബിﷺ പറഞ്ഞിരിക്കുന്നു: ''അനുവാദം കൂടാതെ രണ്ടാളുകൾക്കിടയിൽ വേർപിരിക്കാൻ പാടില്ല'' (അബൂദാവൂദ്,തിർമുദി)

494 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: നിങ്ങൾ ഒരു സദസ്സിൽ ഇരിക്കുകയും അവിടെ

ധാരാളമായി അപശബ്ദങ്ങൾ ഉണ്ടാവുകയും, എന്നാൽ അവിടെ നിന്ന് പിന്തിരിഞ്ഞു പോകുന്നതിന് മുമ്പായി അല്ലാഹുവേ, നീ പരിശുദ്ധനാണ്. നിന്നെ ഞങ്ങൾ സ്തുതിക്കുന്നു. നീയല്ലാതെ ആരാധ്യനില്ല.നിന്നോടു ഞാൻ പൊറുക്കലിനെ തേടുകയും നിന്നിലേക്ക് ഞാൻ ഖേദിച്ചു മടങ്ങുകയും ചെയ്തിരിക്കുന്നു. എന്ന് പറയുകയും ചെയ്താൽ ആ സദസ്സിൽ വെച്ചുണ്ടായ പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്. (തിർമുദി)

495 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, പ്രവാചകൻﷺ സദസ്സുകളിൽ നിന്ന് വളരെ അപൂർവ്വമായിട്ടേ ഇപ്രകാരം പ്രാർത്ഥിക്കാതെ പിരിഞ്ഞു പോകാറുണ്ടായിരുന്നുള്ളൂ.

اَللّهم اقْسِم لنَا مِن خَشْيتِك ما تَحولُ بِهِ بينَنَا وبين معصِيتِك، ومِن طَاعتِك ماتُبَلِّغُنَا بِهِ جنتَك ، ومِن اليقين ما تُهوِّن بِهِ علينَا مصائِب الدنْياومتِّعنَا بِأسماعِنَا وأبصارِنَا وقواتِنَا ما أحييتَنَا واجعلْها الوارثَ مِنا ، واجعلْ ثَأرنَا علَى من ظَلَمنَا، وانْـصرنَا علَى من عادانَا ، ولاَ تَجعلْ مصِيبتَنَا فِى دِينِنَا، ولاَ تَجعل الدنْيا أكْبـر همِّنَـا ولاَ مبلَغَ عِلْمِنَا ولاَ تُسلِّطْ علينَا من لاَ يرحمنَا

അല്ലാഹുവേ, ഞങ്ങൾക്കും നിന്നെ ഞങ്ങൾ ധിക്കരിക്കുന്നതിന്റേയും ഇടയിൽ തടസ്സം സൃഷ്ടിക്കുന്ന വിധമുള്ള ഭക്തി ഞങ്ങൾക്ക് തരേണമേ, ഞങ്ങളെ നിന്റെ സ്വർഗ്ഗം പ്രാപിക്കാനാവുന്ന സുകൃതവാൻമാരാക്കേണമേ. ദുനിയാവിലെ പരീക്ഷണങ്ങളെ നിസ്സാരമാക്കുന്ന ദൃഢമനസ് ഞങ്ങൾക്ക് നീ നൽകേണമേ. അല്ലാഹുവേ നീ ഞങ്ങളെ ജീവിപ്പിക്കുന്നേടത്തോളംകാലം ഞങ്ങൾക്ക് നീ കാഴ്ചയും ആരോഗ്യവും കേൾവിയും നൽകുകയും അവയെ ഞങ്ങളുടെ അനന്തരമാക്കുകയും ചെയ്യേണമേ. ഞങ്ങളെ അക്രമിച്ചവരോട് നീ പ്രതികാരം ചെയ്യേണമേ, ഞങ്ങളോട് ശത്രുത കാണിക്കുന്ന വർക്കെതിരെ ഞങ്ങളെ നീ സഹായിക്കേണമേ. മതവിഷയത്തിൽ ഞങ്ങളെ നീ പരീക്ഷിക്കാതിരിക്കേണമേ. അല്ലാഹുവേ,

ദുനിയാവിനെ ഞങ്ങളുടെ മുഖ്യ ചിന്തയോ വിജ്ഞാനത്തിന്റെ ഉദ്ദ്യേശ്യമോ ആക്കരുതേ. ഞങ്ങളോട് കാരുണ കാണിക്കാത്തവർക്ക് ഞങ്ങളുടെമേൽ ആധിപത്യം നൽകരുതേ. (തിർമുദി)

496 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു. അല്ലാഹുവിനെ സ്മരിക്കുകയോ, നബിﷺയുടെ പേരിൽ സ്വലാത്തു ചൊല്ലുകയോ ചെയ്യാത്ത സദസ്സുകളിൽ ആരെങ്കിലും ഇരിക്കുന്നുവെങ്കിൽ അത് അവന് നഷ്ടമാകാതിരിക്കില്ല, അല്ലാഹു ഉദ്ദേശിച്ചാൽ അവന് പൊറുത്തു കൊടുത്തേക്കാം, അല്ലെങ്കിൽ അല്ലാഹു ഉദ്ദേശിച്ചാൽ അവനെ ശിക്ഷിച്ചേക്കാം. (തിർമുദി )

484 ാമത്തെ ഹദീസ് കാണുക

## 125 സ്വപ്ന ദർശനവും അനുബന്ധകാര്യങ്ങളും.

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَمِنْ ءَايَـٰتِهِۦ مَنَامُكُم بِٱلَّيْلِ وَٱلنَّهَارِ ﴾ [٣٠/٢٣]

(രാപകലുകളിലുള്ള നിങ്ങളുടെ നിദ്ര അവന്റെ ദൃഷ്ടാന്തങ്ങ ളിൽ പെട്ടതത്രെ) (സൂറത്ത് റൂം 23)

497 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. നുബുവ്വ(പ്രവാചകത്വം)ത്തിൽ നിന്ന് ഇനി അവശേഷിക്കുന്നത് മുബശ്ശിറാത്തു (സുവിശേഷ വാർത്ത)കൾ മാത്രമാണ്.അപ്പോൾ അവർ ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ,

മുബശ്ശിറാത്തു (സുവിശേഷ വാർത്ത)കൾ എന്നാലെന്താണ്.? അവിടുന്ന് പറഞ്ഞു: നല്ല സ്വപ്നദർശനങ്ങളാണ്. (ബുഖാരി)

498 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. അന്ത്യനാൾ അടുത്താൽ സത്യവിശ്വാസികളുടെ സ്വപ്നങ്ങളൊന്നും വ്യാജമാകാവതല്ല. സത്യവിശ്വാസികളുടെ സ്വപ്നങ്ങൾ നുബുവ്വ(പ്രവാചകത്വം)ത്തിന്റെ നാൽപത്തി ആറിൽഒരംശമായിരിക്കും. (മുത്തഫഖുൻ അലൈഹി)

മറ്റൊരു ഹദീസിൽ ഇപ്രകാരം കാണാം:നിങ്ങളിൽ ഏറ്റവും സത്യവാനായിരിക്കും ഏറ്റവും സത്യമായ സ്വപനം ദർശിക്കുക

499 അബൂ ഖതാദﷺവിൽ നിന്ന് നിവേദനം: .നബിﷺ പറഞ്ഞു. നല്ല സ്വപ്ന ദർശനങ്ങൾ അല്ലാഹുവിൽ നിന്നും ചീത്ത സ്വപ്നങ്ങൾ പിശാചിൽ നിന്നുമാകുന്നു. വല്ലവനും തനിക്ക് ഇഷ്ടമില്ലാത്ത വല്ല സ്വപ്നവും കണ്ടാൽ ഇടതു ഭാഗത്തേക്ക് മൂന്ന് പ്രാവശ്യം തുപ്പുകയും പിശാചിൽ നിന്ന് രക്ഷ ചോദിക്കുകയും ചെയ്യട്ടെ. അത് അവന് യാതൊരു ഉപദ്രവവും ചെയ്യുന്നതല്ല. (മുത്തഫഖുൻ അലൈഹി)

500 അബൂവാസിലﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു.ഒരു വ്യക്തിയെ തന്റെ പിതാവിലേക്കല്ലാതെ ചേർത്തി വിളിക്കലും,താൻ കാണാത്ത സ്വപ്നം കണ്ടിട്ടുണ്ട് എന്ന് ധരിക്കലും നബിﷺ പറയാത്ത കാര്യങ്ങൾ പറഞ്ഞിട്ടുണ്ട് എന്ന് പറയലും ഏറ്റവും ഗുരുതരമായ വ്യാജവാർത്തയാണ്. (ബുഖാരി)

അദ്ധ്യായം 5 :

# സലാം പറയൽ

## 126. സലാമിന്റെ ശ്രേഷ്ഠതയും അത് സാർവ്വത്രികമാക്കാനുള്ള കൽപ്പനയും

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تَدۡخُلُواْ بُيُوتًا غَيۡرَ بُيُوتِكُمۡ حَتَّىٰ تَسۡتَأۡنِسُواْ وَتُسَلِّمُواْ عَلَىٰٓ أَهۡلِهَاۚ ﴾[٢٤/٢٧].

(ഹേ, സത്യവിശ്വാസികളേ, നിങ്ങളുടേതല്ലാത്ത വീടുകളിൽ നിങ്ങൾ കടക്കരുത്, നിങ്ങൾ അനുവാദം തേടുകയും ആ വീട്ടുകാർക്ക് സലാം പറയുകയും ചെയ്തിട്ടല്ലാതെ) (സൂറത്തുന്നൂർ: 27)

﴿ فَإِذَا دَخَلۡتُم بُيُوتًا فَسَلِّمُواْ عَلَىٰٓ أَنفُسِكُمۡ تَحِيَّةً مِّنۡ عِندِ ٱللَّهِ مُبَٰرَكَةً طَيِّبَةًۚ ﴾[٢٤/٦١].

(നിങ്ങൾ വല്ല വീടുകളിലും പ്രവേശിക്കുകയാണെങ്കിൽ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹീതവും പാവനവുമായ ഒരു ഉപചാരം എന്ന് നിലയിൽ നിങ്ങൾ അന്യോന്യം സലാം പറയണം) (സൂറത്തുന്നൂർ: 61 )

﴿ وَإِذَا حُيِّيتُم بِتَحِيَّةٍ فَحَيُّواْ بِأَحۡسَنَ مِنۡهَآ أَوۡ رُدُّوهَآۗ ﴾[٤/٨٦].

(നിങ്ങൾക്ക് അഭിവാദ്യം അർപ്പിക്കപ്പെട്ടാൽ അതിനേക്കാൾ മെച്ചമായി(അങ്ങോട്ട്) അഭിവാദ്യം അർപ്പിക്കുക, അല്ലെങ്കിൽ അത് തന്നെ തിരിച്ചു നൽകുക) (നിസാഅ് :86)

﴿ هَلْ أَتَىٰكَ حَدِيثُ ضَيْفِ إِبْرَٰهِيمَ ٱلْمُكْرَمِينَ ﴿٢٤﴾ إِذْ دَخَلُوا۟ عَلَيْهِ فَقَالُوا۟ سَلَـٰمًا ۖ قَالَ سَلَـٰمٌ ﴾ [٥١/ ٢٤ ـ٢٥]

(ഇബ്റാഹീമിന്റെ മാന്യരായ അഥിതികളെ പറ്റിയുള്ള വാർത്ത നിനക്ക് വന്ന് കിട്ടിയിട്ടുണ്ടോ, അവർ അദ്ദേഹത്തിന്റെ അടുത്ത് കടന്നുവന്നിട്ട് സലാം പറഞ്ഞ സമയത്ത് അദ്ദേഹം പറഞ്ഞു:സലാം( നിങ്ങൾ )അപരിചിതരായ ആളുകളാണല്ലോ (അദ്ദാരിയാത്ത് 24–25)

501 അബ്ദുല്ലാഹ് ബനു അംറ്ബ്നുൽ ആസ് ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ ഒരാൾ നബിﷺയോട് ചോദിച്ചു, ഇസ്ലാമിൽ പുണ്യകരമായ കാര്യം എന്താണ്.? അദ്ദേഹം പറഞ്ഞു:''ആഹാരം നൽകലും സുപരിചിതരും അപരിചിതരുമായവർക്കെല്ലാം സലാം പറയലുമാകുന്നു. (മുത്തഫഖുൻ അലൈഹി)

502 ബർറാഅ്ബനു ആസിബ് ﷺവിൽ നിന്ന് നിവേദനം: നബിﷺ ഞങ്ങളോട് ഏഴ് കാര്യങ്ങൾ കൽപ്പിച്ചിട്ടുണ്ട്. രോഗിയെ സന്ദർശിക്കുക, മയ്യിത്തിനെ പിന്തുടരുക, തുമ്മിയവന് വേണ്ടി പ്രാർത്ഥിക്കുക, ദുർബലനെ സഹായിക്കുക, മർദ്ദിതനെ സഹായിക്കുക, സലാം പ്രചരിപ്പിക്കുക, ശപഥം ചെയ്തത് പൂർത്തിയാക്കുക (മുത്തഫഖുൻ അലൈഹി)

245 ാം ഹദീസ് കാണുക.

## 127 സലാം പറയേണ്ട രീതി

സലാം പറയപ്പെടുന്നവർ ഒരാളാണെങ്കിലും പറയുന്നവർ 'അസ്സലാമു അലൈക്കും വറഹ്മത്തുള്ളാഹി വബറകാത്തുഹൂ' എന്ന് ബഹുവചനം തന്നെ പ്രയോഗിക്കേണ്ടതും സലാം മടക്കുന്നവർ 'വ

അലൈക്കുമുസ്സലാം വറഹ്മത്തുള്ളാഹി വബറകാത്തുഹു' എന്ന് എന്ന് മറുപടിയായി പറയേണ്ടതുമാണ്.

503 ഇംറാൻ ബ്നുഹുസൈൻﷺവിൽ നിന്ന് നിവേദനം: ഒരാൾ നബിﷺയുടെ അരികിൽ വന്ന് 'അസ്സലാമു അലൈകും' എന്ന് സലാം പറഞ്ഞു. സലാം മടക്കിയ പ്രവാചകൻ അവിടെ ഇരുന്നു കൊണ്ട് (അയാൾക്ക് കിട്ടുന്ന പ്രതിഫലത്തെ ഉദ്ദേശിച്ചു കൊണ്ട്) പത്ത് എന്ന് പറഞ്ഞു, പിന്നീട് മറ്റൊരാൾ വന്ന് 'അസ്സലാമു അലൈകും വറഹ്മത്തുല്ലാഹ്' എന്ന് സലാം പറഞ്ഞു. സലാം മടക്കിയ പ്രവാചകൻ അവിടെ ഇരുന്നു കൊണ്ട്( അയാൾക്ക് കിട്ടുന്ന പ്രതിഫലത്തെ ഉദ്ദേശിച്ചു കൊണ്ട്) ഇരുപത് എന്ന് പറഞ്ഞു, പിന്നീട് മൂന്നാമതൊരാൾ വന്ന് 'അസ്സലാമുഅലൈകും വറഹ്മത്തുല്ലാഹി വബറകാത്തുഹൂ'എന്ന് സലാം പറഞ്ഞു. സലാം മടക്കിയ പ്രവാചകൻ അവിടെ ഇരുന്നുകൊണ്ട് (അയാൾക്ക് കിട്ടുന്ന പ്രതിഫലത്തെ ഉദ്ദേശിച്ചു കൊണ്ട്) മുപ്പത് എന്ന് പറഞ്ഞു (അബൂദാവൂദ് തിർമുദി)

504 ആയിശﷺവിൽ നിന്ന് നിവേദനണീ അല്ലാഹുവിന്റെ പ്രവാചകൻ എന്നോട് ജിബ്‌രീൽﷺ നിന്നോട് സലാം പറഞ്ഞിരിക്കുന്നു എന്ന് പറഞ്ഞു. അപ്പോൾ 'വഅലൈഹിസ്സലാം വറഹ്മത്തുള്ളാഹി വ ബറകാത്തുഹു എന്ന് ഞാൻ സലാം മടക്കി.

(മുത്തഫഖുൻ അലൈഹി)

505 മിഖ്ദാദ്ﷺവിൽ നിന്ന് നിവേദനം: സുദീർഘമായ ഒരുഹദീസിൽ ഇപ്രകാരം വന്നിട്ടുണ്ട്. നബിﷺക്ക് ഞങ്ങൾ പാലിൽ നിന്ന് ഒരു വിഹിതം നൽകാറുണ്ടായിരുന്നു, അദ്ദേഹം രാത്രിയിൽ വരുംമ്പോൾ സലാം പറയാറുള്ളത് ഉറങ്ങുന്നവരെ ഉണർത്താതെയും ഉണർന്നിരിക്കുന്നവർ കേൾക്കുന്ന രൂപത്തിലുമായിരുന്നു. അങ്ങിനെ

ഒരിക്കൽ അദ്ദേഹം വന്നപ്പോൾ സലാം പറയാറുള്ള പോലെ സലാം പറഞ്ഞുകൊണ്ടാണ് പ്രവേശിച്ചത്. (മുസ്ലിം)

506 അസ്മാ ബിൻത് യസീദ്ﷺ വിൽ നിന്ന് നിവേദനം: പ്രവാചകൻﷺ ഒരിക്കൽ പള്ളിയിലുണ്ടായിരുന്ന ഒരു കൂട്ടം സ്ത്രീകളുടെ അരികിലൂടെ നടന്നു പോയി. അപ്പോൾ അദ്ദേഹം അവർക്ക് കൈകൊണ്ട് ആംഗ്യം കാണിച്ചുകൊണ്ട് സലാം പറഞ്ഞു. ( തിർമുദി)

മറ്റൊരു റിപ്പോർട്ടിൽ ഞങ്ങളോട് (സലാം പറഞ്ഞു)എന്നു കാണുന്നതിനാൽ നബിﷺ ആംഗ്യം കാണിക്കുകയും സലാം പറയുകയും ചെയ്തിട്ടുണ്ട് എന്ന് മനസ്സിലാക്കാവുന്നതാണ്.

## 128 സലാം പറയുന്നതിന്റെ മര്യാദകൾ

507 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞിരിക്കുന്നു, വാഹനത്തിൽ യത്രചെയ്യുന്നവൻ നടക്കുന്നവനോടും, നടന്നു പോകുന്നവൻ ഇരിക്കുന്ന വനോടും, ചെറി സംഘം വലിയ സംഘത്തോടും സലാം പറയേണ്ടതാണ്. (മുത്തഫഖുൻ അലൈഹി) ബുഖാരിയിലുള്ള ഒരു റിപ്പോർട്ടിൽ കുട്ടികൾ വലിയവർക്കും എന്നു കൂടിയുണ്ട്.

508 അബൂ ഉമാമﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺചോദിക്കപ്പെട്ടു, അല്ലാഹുവിന്റെ പ്രവാചകരേ, രണ്ടാളുകൾ പരസ്പരം കണ്ടുമുട്ടിയാൽ ആദ്യം സലാം പറയേണ്ടത് അവരിൽ ആരാണ്. നബിﷺ പറഞ്ഞു. ''അല്ലാഹുവിനോട് കൂടുതൽ അടുത്തവൻ'' (തിർമുദി)

## 129 വീണ്ടും വീണ്ടും കണ്ടു മട്ടിയാൽ സലാം ആവർത്തിക്കുക

509 അബൂ ഹബൈറൈറﷺവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു. നിങ്ങളാരെങ്കിലും നിങ്ങളുടെ സഹോദരനെ കണ്ടു മുട്ടിയാൽ സലാം പറയട്ടെ. അവർക്കിടയിൽ മരമോ, മതിലോ, കല്ലോ മറയിടുകയും വീണ്ടും കണ്ടുമുട്ടുകയയും ചെയ്താൽ വീണ്ടും സലാം പറയട്ടെ. (അബൂദാവൂദ്)

## 130 വീട്ടിൽ പ്രവേശിക്കുമ്പോൾ സലാം പറയൽ

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ فَإِذَا دَخَلْتُم بُيُوتًا فَسَلِّمُوا۟ عَلَىٰٓ أَنفُسِكُمْ تَحِيَّةً مِّنْ عِندِ ٱللَّهِ مُبَـٰرَكَةً طَيِّبَةً ﴾[٢٤/٦١]

(നിങ്ങൾ വല്ല വീടുകളിലും പ്രവേശിക്കുകയാണെങ്കിൽ അല്ലാഹുവിങ്കൽ നിന്നുള്ള അനുഗ്രഹീതവും പാവനവുമായ ഒരു ഉപചാരം എന്ന നിലയിൽ നിങ്ങൾ അന്യോന്യം സലാം പറയണം), (സൂറത്തുന്നൂർ :61 )

510 അനസ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ എന്നോട് പറഞ്ഞു. മോനേ, നീ വീട്ടിൽ പ്രവേശിച്ചാൽ വീട്ടുകാർക്ക് സലാം പറയണം, നിനക്കും നിന്റെ വീട്ടുകാർക്കും അനുഗ്രഹം ചൊരിയാൻ അതാണ് നല്ലത്. (തിർമുദി)

## 131 കുട്ടികളോടു സലാം പറയൽ

359 ാം ഹദീസ് കാണുക

# 132. ഭാര്യക്ക് സലാം പറയൽ, കുഴപ്പമില്ലെങ്കിൽ അന്യ സ്ത്രീകൾക്ക് സലാം പറയൽ

511 സഹല് ബ്നു സഅദ്ﷺ വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, ഞങ്ങളുടെ കൂട്ടത്തിൽ ഒരു സ്ത്രീ മറ്റൊരു റിപ്പോർട്ടിൽ (ഒരു വൃദ്ധ)ഉണ്ടായിരുന്നു. അവർ സിൽഖിന്റെ കിഴങ്ങും ബാർളിധാന്യവും ചേർത്ത് പാചകം ചെയ്ത് വെക്കാറുണ്ടായിരുന്നു. ജുമുഅ നമസ്കാരശേഷം ഞങ്ങൾ തിരിച്ചു പോരുമ്പോൾ അവർക്ക് ഞങ്ങൾ സലാം പറയും. അപ്പോൾ ഞങ്ങൾക്ക് അവർ അത് നൽകാറുണ്ടായിരുന്നു. (ബുഖാരി)

512 ഉമ്മു ഹാനിﷺ വിൽ നിന്ന് നിവേദനം: അവർ പറഞ്ഞു. മക്കാവിജയ ദിവസം ഞാൻ നബിﷺ യുടെ അടുക്കൽ പ്രവേശിച്ചു . അപ്പോൾ അദ്ദേഹം കുളിക്കുകയായിരുന്നു. മകൾ ഫാതിമ ഒരു വസ്ത്രം കൊണ്ട് അദ്ദേഹത്തിന് മറപിടിച്ചു കൊടുക്കുകയായിരുന്നു. അപ്പോൾ ഞാൻ സലാം പറഞ്ഞു. (ഉമ്മുഹാനി ഈ ഹദീസ് വിവരിച്ചിട്ടുണ്ട് (മുസ്ലിം)

506 ാം ഹദീസ് കാണുക

# 133 സദസ്സിൽ നിന്ന് പിരിയുമ്പോൾ സലാം പറയൽ

513 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ആരെങ്കിലും ഒരു സദസ്സിലേക്ക് എത്തുന്നുവെങ്കിൽ സലാം പറയണം, സദസ്സിൽ നിന്ന് പിരിഞ്ഞു പോകുന്നുവെങ്കിലും

സലാം പറയണം. ആദ്യത്തെ സലാം രണ്ടാമത്തേതിനേക്കാൾ ഒട്ടും അർഹത കൂടിയതല്ല തന്നെ, ( അബൂദാവൂദ്, തിർമുദി)

## 134 സമ്മതം ചോദിക്കലും അതിന്റെ മര്യാദകളും

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ لَا تَدْخُلُوا۟ بُيُوتًا غَيْرَ بُيُوتِكُمْ حَتَّىٰ تَسْتَأْنِسُوا۟ وَتُسَلِّمُوا۟ عَلَىٰٓ أَهْلِهَا ۚ ذَٰلِكُمْ خَيْرٌ ﴾. [٢٧/٢٤]

ഹേ, സത്യവിശ്വാസികളേ, നിങ്ങളുടേതല്ലാത്ത വീടുകളിൽ നിങ്ങൾ കടക്കരുത്, നിങ്ങൾ അനുവാദം തേടുകയും ആ വീട്ടുകാർക്ക് സലാം പറയുകയും ചെയ്തിട്ടല്ലാതെ, അതാണ് നിങ്ങൾക്ക് ഏറ്റവം ഉത്തമം (സൂറത്തുന്നൂർ: 27)

﴿ وَإِذَا بَلَغَ ٱلْأَطْفَـٰلُ مِنكُمُ ٱلْحُلُمَ فَلْيَسْتَـْٔذِنُوا۟ كَمَا ٱسْتَـْٔذَنَ ٱلَّذِينَ مِن قَبْلِهِمْ ۚ ﴾. [٥٩/٢٤]

(നിങ്ങളിൽ നിന്നുള്ള കുട്ടികൾ പ്രായപൂർത്തിയെത്തിയാൽ അവരും അവർക്കു മുമ്പുള്ളവർ സമ്മതം ചോദിച്ചതു പോലെ തന്നെ സമ്മതം ചോദിക്കേണ്ടതാണ്. (സൂറത്തുന്നൂർ 59)

514 അബൂ മൂസൽ അഷ്അരീﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ''അനുവാദം ചോദിക്കൽ മൂന്നു പ്രാവശ്യമാണ്. അനുവാദം നൽകിയാൽ പ്രവേശിക്കാം. അല്ലെങ്കിൽ തിരിച്ചു പകണം'' .(മുത്തഫഖുൻ അലൈഹി)

515 സഹ്ല് ബ്നു സഅദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ''നിശ്ചയം കണ്ണിന്റെ കാരണത്താലാണ് അനുവാദം ചോദിക്കണമെന്ന് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത് (മുത്തഫഖുൻ അലൈഹി)

516 കിൽദ ബ്നു ജന്തൽﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ഒരിക്കൽ ഞാൻ സലാം പറയാതെ നബിﷺയുടെ അരികിലെത്തി. അപ്പോൾ നബിﷺ പറഞ്ഞു. നീ തിരിച്ചു പോവുകയും അസ്സലാമു അലൈക്കും എന്ന് സലാം പറഞ്ഞ് അനുവാദം ചോദിച്ചു പ്രവേശിക്കുകയും ചെയ്യുക (അബൂദാവൂദ് ,തിർമുദി)

## 135 അനുവാദം ചോദിക്കുന്നവനോട് 'ആരാണ്?' എന്ന് ചോദിച്ചാൽ എന്ത് പറയണം.

517 ഉമ്മുഹാനിﷺവിൽ നിന്ന് നിവദനം: അവർ പറഞ്ഞു. ഒരിക്കൽ ഫാതിമﷺ നബിﷺക്ക് കുളിക്കാൻ മറപിടിച്ചു കൊടുക്കുകയും അദ്ദേഹം കുളിക്കുകയും ചെയ്യുമ്പോൾ ഞാൻ അദ്ദേഹത്തിന്റെ അടുക്കൽ എത്തി. അപ്പോൾ അദ്ദേഹം ചോദിച്ചു. ആരാണത്. ഞാൻ ഉമ്മുഹാനി എന്ന് മറുപടിപഞ്ഞു. (മുത്തഫഖുൻ അലൈഹി)

518 ജാബിർﷺവിൽ നിന്ന് നിവദനം: അദ്ദേഹം പറഞ്ഞു. ഒരിക്കൽ ഞാൻ നബിﷺ യുടെ വീട്ടിൽ എത്തി വാതിൽ മുട്ടി. അപ്പോൾ അദ്ദേഹം ചോദിച്ചു. ആരാണത്. ഞാൻ എന്ന് മറുപടിപഞ്ഞപ്പോൾ അവിടുന്ന് അത് ഇഷ്ടപ്പെടാത്ത രൂപത്തിൽ ഇപ്രകാരം പ്രതികരിച്ചു ഞാൻ....ഞാൻ...... (മുത്തഫഖുൻ അലൈഹി)

# 136 തുമ്മിയവനുവേണ്ടി പ്രാർത്ഥിക്കലും മറുപടി പറയലും കോട്ടുവ ഇടുന്നതിന്റെ മര്യാദകളും

519 അബൂഹുറൈറﷺൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: ''നിങ്ങൾ ആരെങ്കിലും തുമ്മുകയും അപ്പോൾ 'അൽഹംദുലില്ലാഹ്' എന്ന് അല്ലാഹുവിനെ സ്തുതിക്കുകയും ചെയ്താൽ അത് കേൾക്കുന്ന സഹോദരനോ സുഹൃത്തോ അവന് പ്രാർത്ഥിച്ചുകൊണ്ട് 'യർഹമുകല്ലാഹ്' എന്ന് പറയുകയും ചെയ്തിരിക്കണം. അപ്പോൾ തുമ്മിയവൻ 'യഹ്ദീകുമുല്ലാഹു വ യുസ്ലിഹ ബാലക്കും' (അല്ലാഹു നിങ്ങളെ സൻമാർഗ്ഗത്തിലാക്കുകയും നിങ്ങളുടെ സ്ഥിതി നന്നാക്കുകയും ചെയ്യട്ടെ)പ്രാർത്ഥിക്കുകയും ചെയ്യണം''. (ബുഖാരി )

520 അബൂമൂസൽ അശ്അരീﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. ''നിങ്ങൾ ആരെങ്കിലും തുമ്മുകയും ശേഷം അല്ലാഹുവിനെ സ്തുതിക്കുകയും ചെയ്താൽ അവനു വേണ്ടി നിങ്ങൾ പ്രാർത്ഥിക്കണം. അവൻ അല്ലാഹുവിനെ സ്തുതിക്കു ന്നില്ലെങ്കിൽ അവനുവേണ്ടി നിങ്ങൾ പ്രാർത്ഥിക്കേണ്ടതില്ല''.(മുസ്ലിം)

521 അബൂ ഹുറൈറﷺൽ നിന്ന് നിവേദനം: പ്രവാചകൻﷺ തുമ്മുന്ന സന്ദർഭങ്ങളിൽ തന്റെ കൈകൾ കൊണ്ടോ, വസ്ത്രം കൊണ്ടോ വായ പൊത്തിപ്പിടിച്ച് ശബ്ദം കുറക്കാറു ണ്ടായിരുന്നു''.(അബൂദാവൂദ്,തിർമുദി)

522 അബൂമൂസൽ അശ്അരീﷺവിൽ നിന്ന് നിവേദനം: 'യർഹമുകുമുല്ലാഹ്' (അല്ലാഹു നിങ്ങൾക്ക് കരുണ ചൊരിയട്ടെ) എന്ന് റസൂൽﷺ പ്രാർത്ഥിക്കുമെന്ന് ആഗ്രഹിച്ചു കൊണ്ട് ജൂതൻമാർ

അദ്ദേഹത്തിന്റെ അടുത്ത് വന്ന് തുമ്മാറുണ്ട്, എന്നാൽ അദ്ദേഹം 'യഹ്ദീക്കുമുല്ലാഹു വയുസ്‌ലിഹു ബാലക്കും' (അല്ലാഹു നിങ്ങളെ സൻമാർഗ്ഗത്തിലാക്കുകയും നിങ്ങളുടെ സ്ഥിതി നന്നാക്കുകയും ചെയ്യട്ടെ) എന്നാണ് പ്രാർത്ഥിച്ചിരുന്നത് . (അബൂദാവൂദ്,തിർമുദി)

523 അബൂ സഈദുൽ ഖുദ്‌രീﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. നിങ്ങൾ ആരെങ്കിലും കോട്ടുവാ ഇടുന്നുവെങ്കിൽ സ്വന്തം കൈകൊണ്ട് വായ പൊത്തിപ്പിടിക്കണം. കാരണം പിശാച് അതിൽ പ്രവേശിക്കുന്നതാണ് (മുസ്‌ലിം)

## 137. കണ്ടുമുട്ടുമ്പോൾ ഹസ്തദാനം ചെയ്യലും യാത്ര കഴിഞ്ഞെത്തുന്നവരെ ആലിംഗനം ചെയ്യലും, കുട്ടികളെ വാൽസല്യത്തോടെ ചുംബിക്കലും

524 ബർറാഅ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: രണ്ടു മുസ്‌ലിംകൾ പരസ്പരം കണ്ടുമുട്ടുമ്പോൾ അവർ പരസ്പരം ഹസ്തദാനം ചെയ്യുന്നു വെങ്കിൽ അവർ വേർപിരിയുന്നതിന് മുമ്പായി തന്നെ അവരുടെ പാപങ്ങൾ പൊറുക്കപ്പെടാതിരിക്കുകയില്ല. ( അബൂദാവൂദ്)

525 അനസ്ﷺവിൽ നിന്ന് നിവേദനം: .ഒരാൾ ചോദിച്ചു അല്ലാഹുവിന്റെ പ്രവാചകരേ, ഞങ്ങളിലാരെങ്കിലും സ്നേഹിതനേയോ സഹോദരനേയോ എവിടെവെച്ചെങ്കിലും കണ്ടു മുട്ടുമ്പോൾ അവരുടെ മുമ്പിൽ (ഉപചാരപൂർവ്വം) തലകുനിക്കുന്നതിന് വിരോധമുണ്ടോ, അദ്ദഹം പറഞ്ഞു, പാടില്ല. വീണ്ടും ചോദിച്ചു, എങ്കിൽ അണച്ചുകൂട്ടി ആലിംഗനം

ചയ്യാമോ, അദ്ദേഹം പറഞ്ഞു. പാടില്ല. വീണ്ടും ചോദിച്ചു. പരസ്പരം ഹസ്തദാനം ചെയ്യാമോ. അദ്ദേഹം പറഞ്ഞു. വിരോധമില്ല. (തിർമുദി)

526 ആയിശﷺവിൽ നിന്ന് നിവേദനം: .ഒരിക്കൽ സൈദ്ബ്നു ഹാരിസ്ﷺ നിബിﷺ യുടെ അടുക്കലേക്ക് സമാഗതമായി. അപ്പോൾ അവിടുന്ന് എന്റെ വീട്ടിലായിരുന്നു. അദ്ദേഹം വന്ന് വാതിലിൽ മുട്ടിയപ്പോൾ നബിﷺ തന്റെ വസ്ത്രം വലിച്ചിഴച്ച് അദ്ദേഹത്തിനരികിലെത്തുകയും അദ്ദേഹത്തെ ആലിംഗനം ചെയ്യുകയും ചുംബിക്കുകയും ചെയ്തു. (തിർമുദി)

527 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ ഹസൻﷺവിനെ ചുംബിച്ചു. അപ്പോൾ അഖ്റഅ് ബ്നു ഹാബിസ് പറഞ്ഞു, എനിക്ക് പത്തോളം കുട്ടികളുണ്ട്, അവരിൽ ഒരാളേയും ഞാൻ ചുംബിച്ചിട്ടേയില്ല.അപ്പോൾ നബിﷺ പറഞ്ഞു. കരുണ കാണിക്കാത്തവരോട് അല്ലാഹുവും കാരുണ്യം ചെയ്യുന്നതല്ല, (മുത്തഫഖുൻ അലൈഹി)

77 ാം ഹദീസ് കാണുക

അദ്ധ്യായം 6 :

# രോഗ സന്ദർശനവും ജനാസയെ അനുഗമിക്കലും മയ്യിത്ത് നമസ്കാരം നിർവ്വഹിക്കലും അനുബന്ധ കാര്യങ്ങളും

## 138 രോഗ സന്ദർശനവും ജനാസയെ അനുഗമിക്കലും.

528 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു.: അന്ത്യനാളിൽ അല്ലാഹു പറയും. ആദമിന്റെ മകനേ ഞാൻ രോഗിയായപ്പോൾ നീ എന്തുകൊണ്ടാണ് എന്നെ സന്ദർശിക്കാതിരുന്നത്. അവൻ പറയും. എന്റെ രക്ഷിതാവേ, ലോകരക്ഷിതാവായ നിന്നെ ഞാൻ എങ്ങിനെയാണ് സന്ദർശിക്കുക, അപ്പോൾ അല്ലാഹു പറയും, എന്റെ ഇന്ന ദാസൻ രോഗിയായി കിടന്നത് നീ അറിഞ്ഞിരുന്നു, അവനെ നീ സന്ദർശിച്ചിരുന്നുവെങ്കിൽ നിനക്ക് എന്നെ അവിടെ കണ്ടെത്താമായിരുന്നു.

ആദമിന്റെ മകനേ ഞാൻ നിന്നോട് ഭക്ഷണം ആവശ്യപ്പെട്ടു. നീ എന്നെ ഭക്ഷിപ്പിച്ചില്ല, അവൻ പറയും, നാഥാ, നീ ലോകരക്ഷിതാവായ നിന്നെ ഞാൻ എങ്ങിനെയാണ് ഭക്ഷിപ്പിക്കുക, അപ്പോൾ അല്ലാഹു പറയും, എന്റെ ഇന്ന ദാസൻ നിന്നോട് ഭക്ഷണം ആവശ്യപ്പെട്ടു, അപ്പോൾ നീ അവനെ ഭക്ഷിപ്പിച്ചില്ല, നീ അവനെ ഭക്ഷിപ്പിച്ചിരുന്നുവെങ്കിൽ നിനക്കത് എന്റെ അടുക്കൽ കണ്ടെത്താമായിരുന്നു.

ആദമിന്റെ മകനേ ഞാൻ നിന്നോട് വെള്ളം ആവശ്യപ്പെട്ടു. നീ എന്നെ കുടിപ്പിച്ചില്ല, അവൻ പറയും, നാഥാ, നീ ലോകരക്ഷിതാവായ നിന്നെ ഞാൻ എങ്ങിനെയാണ് കുടിപ്പിക്കുക, അപ്പോൾ അല്ലാഹു പറയും, എന്റെ ഇന്ന ദാസൻ നിന്നോട് കുടിക്കാൻ ആവശ്യപ്പെട്ടു, അപ്പോൾ നീ അവനെ കുടിപ്പിച്ചില്ല, നീ അവനെ കുടിപ്പിച്ചില്ലരുന്നു വെങ്കിൽ നിനക്കത് എന്റെ അടുക്കൽ കണ്ടെത്താമായിരുന്നു. (മുസ്ലിം)

529 സൗബാൻ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഒരു മുസ്ലിം തന്റെ സഹോദരനെ സന്ദർശിക്കുന്നുവെങ്കിൽ അയാൾ തിരിച്ചു വരുന്നവരേയും സ്വർഗ്ഗത്തിലെ ഒരു ഖർഫത്തിലായിരിക്കും, അവർ ചോദിച്ചു, അല്ലാഹുവിന്റെ പ്രവാചകരേ, ഖർഫത്ത് എന്നാൽ എന്താണ്?. അവിടുന്ന് പറഞ്ഞു: സ്വർഗ്ഗത്തിൽ നിന്ന് പറിച്ചെടുക്കുന്ന പഴങ്ങളാണ്. (മുസ്ലിം)

530 അന്സ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ജൂദൻമാരിൽപെട്ട ഒരു ബാലൻ നബിﷺക്ക് സേവനം ചെയ്യാറുണ്ടായിരുന്നു. ഒരിക്കൽ അവന് രോഗം പിടിപെട്ടു. അപ്പോൾ അദ്ദേഹം അവനെ സന്ദർശിക്കുകയും അവന്റെ തലക്കരികിലായി ഇരിക്കുകയും ചെയ്തു. പിന്നീട് അവനോട് പറഞ്ഞു, നീ മുസ്ലിമാകുക. അപ്പോൾ അവൻ തന്റെ സമീപത്തുണ്ടായിരുന്ന പിതാവിലേക്ക് തിരിഞ്ഞു നോക്കി. ഉടൻ അദ്ദേഹം അബുൽ ഖാസിമിനെ അനുസരിക്കൂ എന്ന് പറഞ്ഞു. അപ്പോൾ അവൻ മുസ്ലിമായി. അവന്റെ അടുക്കൽ നിന്നു പുറത്തുവരുമ്പോൾ പ്രവാചകൻ ഇപ്രകാരം പറയുന്നുണ്ടായിരുന്നു. അവനെ നരകത്തിൽ നിന്ന് രക്ഷപ്പെടുത്തിയ അല്ലാഹുവിനാണ് സർവ്വസ്തുതിയും. (ബുഖാരി)

159, 502 എന്നീ ഹദീസുകൾ കാണുക

## 139 രോഗിക്കുവേണ്ടിയുള്ള പ്രാർത്ഥന

531 ആയിശﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ ഒരാൾ രോഗിയാവുകയോ മുറിവോ ഒടിവോ ഉണ്ടാവുകയോ ചെയ്താൽ, പ്രവാകൻﷺ തന്റെ പെരുവിരൽ നിലത്ത് വെക്കുകയും പിന്നീട് എടുക്കുകയും ചെയ്യും. ശേഷം

بِسم اللهِ تربةُ أَرضِنا بِرِيقَةِ بعضِنا يشفَى سقِيمنا بِإِذْنِ ربنا

''അല്ലാഹുവിന്റെ നാമത്തിലും ഭൂമിയിലെ മണ്ണുകൊണ്ടും നമ്മുടെ ചിലരുടെ തുപ്പുനീരിനാലും രക്ഷിതാവിന്റെ അനുവാദത്തോടെയും രോഗം സുഖപ്പെടട്ടെ'' എന്ന് പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. (മുത്തഫഖുൻ അലൈഹി)

532 ആയിശﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ തന്റെ കുടുംബങ്ങൾ രോഗികളായാൽ അവരെ സന്ദർശിക്കുമ്പോൾ തന്റെ വലതു കൈകൊണ്ട് രോഗിയെ തടവിക്കൊണ്ട് ഇപ്രകാരം പ്രാർത്ഥിക്കും:

اللهم رب الناس أَذْهِب الْباس اشفِهِ وأَنت الشافِي لَا شِفَاءَ إِلا شِفَاؤك شِفَاءً لَا يغادِر سقَما

''മനുഷ്യരുടെ രക്ഷിതാവായ അല്ലാഹുവേ, പ്രയാസങ്ങൾ നീക്കേണ മെ, നീ തന്നെയാണ് ശമനം നൽകുന്നവനും, അതിനാൽ രോഗത്തിനു ശമനം നൽകണമേ, നീയല്ലാതെ രോഗം മാറ്റുന്നവനില്ല. അതിനാൽ യാതൊരു പ്രയാസവും അവശേഷിക്കാത്ത രൂപത്തിൽ രോഗം നീ സുഖപ്പെടു ത്തേണമേ''. (മുത്തഫഖുൻ അലൈഹി)

533 അനസ്ﷺ, ഥാബിത്ﷺവിന്റെ രോഗ ശമനത്തിന് വേണ്ടി പ്രാർത്ഥിച്ചു കൊണ്ട് ചോദിച്ചു. നബിﷺ യുടെ മന്ത്രം കൊണ്ട് ഞാൻ താങ്കളെ മന്ത്രിക്കട്ടയോ? അദ്ദേഹം പറഞ്ഞു. അപ്പോൾ അദ്ദേഹം ഇപ്രകാരം പ്രാർത്ഥിച്ചു:

**اللهم رب الناس مذْهِب الْباس اشفِ أنت الشافِي لَا شافِي إلا أنت شِفَاءً لَا يغادِر سقَما**

''മനുഷ്യരുടെ രക്ഷിതാവായ അല്ലാഹുവേ, പ്രയാസങ്ങൾ നീക്കുന്നത് നീയാണ്. നീ തന്നെയാണ് ശമനം നൽകുന്നവനും. അതിനാൽ രോഗത്തിനു ശമനം നൽകണമേ, നീയല്ലാതെ രോഗം മാറ്റുന്നവനില്ല. അതിനാൽ യാതൊരു പ്രയാസവും അവശേഷിക്കാത്ത രൂപത്തിൽ രോഗം നീ സുഖപ്പെടുത്തേണമേ (ബുഖാരി)

534 ഉസ്മാൻബ്നുഅബുൽആസ്ﷺവിൽ നിന്ന് നവേദനം: അദ്ദേഹം തനിക്കുണ്ടായ വേദനയെ കുറിച്ച് നബിﷺയോട് ആവലാതി പറഞ്ഞു. അപ്പോൾ അവിടുന്ന് പറഞ്ഞു. ശരീരത്തിൽ വേദനയുണ്ടാകുമ്പോൾ വേദനയുള്ള സ്ഥലങ്ങളിൽ കൈവെക്കുക, എന്നിട്ട് ഇപ്രകാരം പറയുക. بسم الله അല്ലാഹുവിന്റെ നാമത്തിൽ (മൂന്ന് പ്രാവശ്യം) എന്നും, ഏഴ് പ്രാവശ്യം أعوذ بعزة الله وقدرته من شرِّ ما أجدُ وأُحاذِرُ. (എനിക്ക് അനുഭവപ്പെടുന്നതും ഞാൻ ഭയപ്പെടുന്നതുമായ സർവ്വ തിന്മയിൽനിന്നും സർവ്വശക്തനും പ്രതാപിയുമായ അല്ലാഹുവിനോട് ഞാൻ രക്ഷതേടുന്നു. (മുസ്ലിം)

535 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ രോഗ സന്ദർശനത്തിനായ് ചെന്നാൽ സാധാരണയായി പ്രാർത്ഥിക്കാറുണ്ടായിരുന്ന പോലെ, ഒരിക്കൽ ഒരു ഗ്രാമീണനെ സന്ദർശിച്ചു ഇപ്രകാരം പ്രാർത്ഥിച്ചു.: **لا بأس طهور إن شاء الله**'

സാരമില്ല, സുഖപ്പെടും...'' (ബുഖാരി)

536 അബൂ സഈദിൽ ഖുദ്രിയ്യിﷺവിൽ നിന്ന് നിവേദനം: ജിബ്രീൽ ഒരിക്കൽ നബിﷺയുടെ അരികിൽ വന്ന് ചോദിച്ചു, മുഹമ്മദേ,

അങ്ങേക്ക് രോഗം കൊണ്ട് ആവലാതിയുണ്ടോ. അപ്പോൾ ''അതെ'' എന്ന് അദ്ദേഹം മറുപടി പറഞ്ഞു. അപ്പോൾ ജിബ്‌രീൽ പറഞ്ഞു.

بِاسمِ اللهِ أرقيك مِن كُل شيءٍ يؤذِيك مِن شر كُل نفْسٍ أو عين حاسِدٍ الله يشفِيك بِاسمِ اللهِ أرقيك

അല്ലാഹുവിന്റെ നാമത്തിൽ, അങ്ങയെ ബുദ്ധിമുട്ടിക്കുന്ന സർവ്വരിൽനിന്നും അസൂയാലുക്കളുടെ കണ്ണിന്റെ തിൻമയിൽനിന്നും അല്ലാഹുവിന്റെ നാമത്തിൽ ഞാൻ മന്ത്രിക്കുന്നു. അല്ലാഹു സൗഖ്യം നൽകട്ടെ.'' (മുസ്‌ലിം)

## 140 രോഗിയുടെ സ്ഥിതിഗതികൾ അന്വേഷിക്കുക

537 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ വഫാത്തായ അതേ രോഗത്തിലായിരക്കെ അലിﷺ അദ്ദേഹത്തെ സന്ദർശിച്ചുകൊണ്ട് പുറത്തേക്ക് വന്നപ്പോൾ ജനങ്ങൾ അദ്ദേഹത്തോടു ചോദിച്ചു, അല്ലയോ അബുൽഹസ്സൻ, പ്രവാചകൻﷺക്ക് എങ്ങനെയുണ്ട്, അദ്ദേഹം പറഞ്ഞു, അല്ലാഹുവിന്റെ അനുഗ്രഹത്താൽ അവിടുന്ന് സുഖം പ്രാപിക്കുന്നതാണ്. (ബുഖാരി)

## 141 ജീവിത നൈരാശ്യം നേരിട്ടാൽ എന്തു പറയണം

538 ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു. നബിﷺ എന്നെ ചാരിയിരുന്നു കൊണ്ട് ഇപ്രകാരം പറഞ്ഞത് ഞാൻ കേട്ടിരുന്നു.

« اللّهم اغفرلي وارحمني وألحقني بالرفيق الأعلى ».

അല്ലാഹുവേ, എനിക്ക് പാപമോചനവും കാരുണ്യവും നൽകുകയും ഉന്നതരായ കൂട്ടുകാരുടെ കൂട്ടത്തിൽ എന്നെ നീ ഉൾപ്പെടുത്തുകയും ചെയ്യേണമേ (മുത്തഫഖുൻ അലൈഹി)

539 ആയിശ ﵂വിൽ നിന്ന് നിവേദനം: അവർ പറഞ്ഞു.നബി ﷺ മരണാസന്നമായപ്പോൾ അദ്ദേഹത്തിനരികിലുണ്ടായിരുന്ന ഒരു വെള്ളപാത്രത്തിൽ തന്റെ കൈ മുക്കി മുഖം തടവുകയും ഇപ്രകാരം പ്രാർത്ഥിക്കുകയും ചെയ്തിരുന്നത് ഞാൻ കണ്ടിരുന്നു.

اللّهم أعني على غَمَرَاتِ الموت أو سَكَرَاتِ الموت.

അല്ലാഹുവേ, മരണത്തിലും മരണവേദനയിലും എന്നെ നീ സഹായിക്കേണമേ .(തിർമുദി)

# 142 രോഗിയോട് അനുകമ്പ കാണിക്കാൻ ഉപദേശിക്കലും ക്ഷമകൊണ്ട് വസിയ്യത്ത് ചെയ്യലും, വധശിക്ഷയോ പ്രതിക്രിയയോ നടപ്പിലാക്കുന്നതിന് മുമ്പു ഉപദേശിക്കലും

540 ഇംറാൻബ്നുഹുസൈൻ ﵁വിൻ നിന്ന് നിവേദനം: ജുഹൈന ഗോത്രത്തിൽ പെട്ടതും അവിഹിത ബന്ധത്തിലൂടെ ഗർഭിണിയായതുമായ ഒരു സ്ത്രീ നബി ﷺയുടെ അരികിലെത്തി ഇപ്രകാരം പറഞ്ഞു, അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ ഒരു മഹാപാപം ചെയ്തിരിക്കുന്നു, അതിനാൽ എന്നെ ശിക്ഷിച്ചാലും. അപ്പോൾ അദ്ദേഹം അവളുടെ രക്ഷാധികാരികളെ വിളിക്കുകയും

അവളോട് നല്ല നിലയിൽ വർത്തിക്കാൻ ആവശ്യപ്പെടുകയും ചെയ്തു. അവൾ പ്രസവിച്ചാൽ അവളെ പ്രവാചകന്റെ അടുക്കൽ ഹാജറാക്കാനും ആവശ്യപ്പെട്ടു. അപ്രകാരം കൊണ്ടുവരപ്പെട്ടപ്പോൾ അദ്ദേഹത്തിന്റെ ആജ്ഞയനുസരിച്ച് അവളെ വസ്ത്രം കൊണ്ട് കെട്ടിയതിനു ശേഷം കല്ലെറിയപ്പെടുകയും ചെയ്തു. ശേഷം അവൾക്കു വേണ്ടി അദ്ദേഹം മയ്യിത്ത് നമസ്കാരം നിർവ്വഹിച്ചു. അപ്പോൾ ഉമർﷺ ചോദിച്ചു, അല്ലയോ പ്രവാചകരേ, ആ വ്യഭിചാരിണിയായ സ്ത്രീക്കുവേണ്ടി താങ്കൾ മയ്യിത്തു നമസ്കരിക്കുകയാണോ? അപ്പോൾ അദ്ദേഹം പറഞ്ഞു: 'നിശ്ചയം അവളുടെ പശ്ചാതാപം മദീനക്കാരായ എഴുപത് ആളുകൾക്കിടയിൽ വീതിക്കപ്പെട്ടാലും അവരുടെ പാപങ്ങൾ പൊറുക്കപ്പെടാൻ മാത്രം മതിയായതാണ്, അല്ലാഹുവിന്റെ പ്രീതിക്കായ് സ്വശരീരം ബലി നൽകിയവരേക്കാൾ ഉത്തമരായ മറ്റുവല്ലവരേയും താങ്കൾ കണ്ടിട്ടുണ്ടോ''? (മുസ്ലിം)

## 143 വിധിയെ പഴിക്കാതെ തനിക്ക് വേദനിക്കുന്നുവെന്ന് പറയലും അസ്വസ്ഥത പ്രകടിപ്പിക്കലും അനുവദനീയം

541 ഖാസിം ബ്നുമുഹമ്മദ്ﷺവിൽ നിന്ന് നിവേദനം.: ആയിശﷺ ഒരിക്കൽ പറഞ്ഞു. ഹോ(കഷ്ടം) എന്റെ തല, അപ്പോൾ നബിﷺയും പറഞ്ഞു. എന്റെയും തല. (ബുഖാരി )

542 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺക്ക് പനി ബാധിച്ച സന്ദർഭത്തിൽ ഞാൻ അദ്ദേഹത്തെ സന്ദർശിച്ചു. അപ്പോൾ അദ്ദേഹത്തോട് ഞാൻ ചോദിച്ചു. അങ്ങേക്ക് ശക്തമായി പനിയുണ്ടല്ലോ,

അപ്പോൾ അദ്ദേഹം പറഞ്ഞു. അതെ നിങ്ങൾ രണ്ടാളുകൾക്കു ണ്ടാവാറുള്ളത്ര ശക്തമായി എനിക്ക് പനിയുണ്ട്. (മുത്തഫഖുൻ അലൈഹി)

## 144 മരണാസന്നരായവർക്ക് കലിമ ചൊല്ലിക്കൊടുക്കുക

543 മുആദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു ആരുടെയെങ്കിലും അവസാനത്തെ വാക്ക് 'ലാഇലാഹഇല്ലല്ലാഹ്' എന്നായിരുന്നാൽ അവൻ സ്വർഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നു. (അബൂദാവൂദ്)

544 ഇബ്നുമസ്ഊദ്ﷺ വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങളിൽ നിന്ന് മരണാസന്നരായവർക്ക് 'ലാഇലാഹഇല്ലല്ലാഹ്' എന്ന് ചൊല്ലിക്കൊടുക്കുക. (മുസ്‌ലിം)

## 145 മയ്യിത്തിന്റെ കണ്ണ് അടച്ചു കൊടുക്കുമ്പോൾ പറയേണ്ടത്

545 ഉമ്മുസലമﷺവിൻ നിന്ന് നിവേദനം: അവർ പറഞ്ഞു. അബൂസലമയുടെ മരണ സമയത്ത് നബിﷺ അവിടെ കടന്നുവന്നു, അദ്ദേഹത്തിന്റെ കൺപോളകൾ രണ്ടും തുറന്നിരിക്കുകയായിരുന്നു. നബിﷺ ആ കണ്ണുകൾ അടച്ചുകൊണ്ട് പറഞ്ഞു. നിശ്ചയം ആത്മാവ് പിടിക്കപ്പെടുമ്പോൾ കണ്ണ് അതിനെ പിന്തുടരും. ഇതു കേട്ടപ്പോൾ അദ്ദേഹത്തിന്റെ കുടുംബത്തിലെ ചിലർ ഉച്ചത്തിൽ അട്ടഹസിച്ചു. അപ്പോൾ നബിﷺ പറഞ്ഞു. നിങ്ങൾ നന്മകൊണ്ടല്ലാതെ നിങ്ങൾക്കു

വേണ്ടി പ്രാർത്ഥിക്കരുത്. നിങ്ങളുടെ പ്രാർത്ഥനകൾക്ക് മലക്കുകൾ ആമീൻ പറയും. ശേഷം അദ്ദേഹം പ്രാർത്ഥിച്ചു.

**اللهم اغْفِر لِأبِي سلَمةَ وارفَع درجته فِي الْمهدِيِّ واخلُفْه فِي عقِبِه فِي الْغابِرِين واغْفِر لَنا ولَه يا رب الْعالَمِ وافْسح لَه فِي قَبرِه ونور لَه فِيهِ**

''അല്ലാഹുവേ, അബൂസലമക്ക് നീ പൊറുത്തു കൊടു ക്കേണമേ, സൻമാർഗ്ഗികളുടെ പദവിയിലേക്ക് അദ്ദേഹത്തെ നീ ഉയർത്തേണമേ, അദ്ദേഹത്തിന്റെ ശേഷക്കാർക്കുണ്ടാകുന്ന നഷ്ടം നികത്തി കൊടുക്കേണമേ. സർവ്വലോക രക്ഷിതാവായ അല്ലാഹുവേ, ഞങ്ങൾക്കും അദ്ദേഹത്തിനും നീ പൊറുത്തു തരേണമേ, അദ്ദേഹ ത്തിന്റെ ഖബർ വിശാലപ്പെടുത്തുകയും പ്രഭാപൂരിതമാക്കുകയും ചെയ്യേണമേ,'' (മുസ്ലിം)

## 146. മയ്യിത്തിന്റെ അടുക്കൽ വെച്ച് പറയേണ്ടതും സ്വന്തക്കാർ മരണപ്പെടുമ്പോൾ പറയേണ്ടതും

546 ഉമ്മുസലമﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ട്. ആർക്കെങ്കിലും വല്ല ആപത്തുകളും സംഭവിക്കുകയും അപ്പോൾ അവൻ

**{ إِنا لِلهِ وإِنا إِلَيهِ راجِعونَ } اللهم أجرني فِي مصِيبتِي وأَخلِف لِي خيرا مِنها**

(നിശ്ചയം നാം അല്ലാഹുവിന്റേതാണ്, നാം അവനിലേക്ക് തന്നെ മടക്കപ്പെടുന്നവരുമാകുന്നു, അല്ലാഹുവേ എന്റെ പ്രയാസങ്ങൾക്കു നീ എനിക്ക് പ്രതിഫലം നൽകേണമേ, അതിനേക്കാൾ ഗുണകരമായത് എനിക്കു നീ പകരം നൽകേണമേ), എന്ന് പറയുകയും ചെയ്താൽ

അല്ലാഹു അവന്റെ പ്രയാസത്തിന് പ്രതിഫലം നൽകുകയും, അതിനേക്കാൾ ഗുണകരമായത് പകരം നൽകുകയും ചെയ്യും. ഉമ്മുസലമ പറഞ്ഞു. അബൂസലമ മരിച്ചപ്പോൾ റസൂൽﷺ എന്നോട് ആജ്ഞാപിച്ചിരുന്നപോലെ ഞാൻ പ്രാർത്ഥിച്ചു. അതിനാൽ അദ്ദേഹത്തേക്കാൾ ഉത്തമരായ റസൂൽﷺയെ എനിക്ക് അവൻ പകരം നൽകുകയും ചെയ്തു. (മുസ്‌ലിം)

## 147 മയ്യിത്തിന്റെ അടുക്കൽ വെച്ച് അട്ടഹസിക്കാതെയും മാറിടത്തിലും മുഖത്തും അടിക്കാതെയും കരയൽ അനുവദനീയം

മരണവീട്ടിൽ വെച്ച് മാറിടത്തിലടിച്ചും മുടി മുഖത്തേക്ക് വലിച്ചിട്ടും കരയുന്നത് നിഷിദ്ധവും അവിടെ വെച്ച് വാവിട്ടു കരയുന്നത് വിലക്കപ്പെട്ടതുമാണെന്ന് ഹദീസുകളിൽ സ്ഥിരപ്പെട്ടു വന്നിരിക്കുന്നു. മരണവീട്ടിൽ വെച്ച് വാവിട്ടു കരയുന്നത് കൊണ്ട് മയ്യിത്തിനു ശിക്ഷ ലഭിക്കുമെന്ന് പ്രവാചകൻﷺ പറയുകയും ചെയ്തിട്ടുണ്ട്. എന്നാൽ അതു മരണപ്പെട്ട വ്യക്തി അതിനായി ആവശ്യപ്പെട്ടിട്ടുണ്ടെങ്കിലാണെന്നാണ് വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നത്. താഴെ പറയുന്ന ഹദീസിന്റെ അടിസ്ഥാനത്തിൽ ദുഖാർത്ഥരായ ബന്ധുക്കൾക്ക് കണ്ണുനീർ പൊഴിക്കുന്നതിന് വിരോധമില്ല എന്ന് മനസ്സിലാക്കാവുന്നതാണ്.

547 ഇബ്നു ഉമർ﵁വിൽനിന്ന് നിവേദനം: നബിﷺ സഅദ്ബ്നു ഉബാദയെ സന്ദർശിച്ചു, അപ്പോൾ അദ്ദേഹത്തിന്റെ കൂടെ അബ്ദുറഹ്മാൻ ബനുഔഫ്, സഅദ്ബനു അബീവഖാസ്, അബ്ദുല്ലാ ഇബ്നു മസ്ഊദ് എന്നിവർ ഉണ്ടായിരുന്നു. അവിടെ വെച്ച് നബിﷺ

കരഞ്ഞപ്പോൾ ജനങ്ങളും കരയുകയുണ്ടായി. അപ്പോൾ അദ്ദേഹം പറഞ്ഞു: ''നിങ്ങൾ കേട്ടിട്ടില്ലേ, കണ്ണുനീർ കൊണ്ടോ ഹൃദയം ദുഖിക്കുന്നതിനാലോ അല്ലാഹു ശിക്ഷിക്കുന്നതല്ല, എന്നാൽ ഇതു കാരണം ശിക്ഷിക്കുകയോ കാരുണ്യം കാണിക്കുകയോ ചെയ്തേക്കാം എന്ന് പറഞ്ഞ് അവിടുന്ന് നാവിലേക്ക് ചൂണ്ടുകയുണ്ടായി. (മുത്തഫഖുൻ അലൈഹി).

548 ഉസാമത്ത് ബ്നുസൈദ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺയുടെ മകളുടെ പുത്രൻ മരണാസന്നമായി കിടക്കുമ്പോൾ അവിടുത്തേക്ക് ഉയർത്തപ്പെട്ടു. ആ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ കണ്ണിൽനിന്ന് കണ്ണുനീർ ഒഴുകി. അത് കണ്ട സഅദ്ﷺ അദ്ദേഹത്തോട് ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, ഇതെന്താണ്? അപ്പോൾ പ്രവാചകൻﷺ പറഞ്ഞു. ''അല്ലാഹു അവന്റെ അടിമകളുടെ ഹൃദയങ്ങളിലുണ്ടാക്കിയ കാരുണ്യമാണ്. പരസ്പരം കാരുണ്യം കാണിക്കുന്നവരോടേ അല്ലാഹുവും കാരുണ്യം ചൊരിയുകയുള്ളൂ''. (മുത്തഫഖുൻ അലൈഹി).

549 അനസ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ റസൂൽﷺ മകൻ ഇബ്റാഹീം അന്ത്യശ്വാസം വലിക്കുന്ന സന്ദർഭത്തിൽ അവിടെ കടന്നുചെന്നു. അപ്പോൾ റസൂൽﷺയുടെ ഇരു കണ്ണുകളിൽ നിന്നും കണ്ണുനീർ ധാരധാരയായി ഒഴുകി. അത് കണ്ട അബ്ദുറഹ്മാൻ ബനു ഔഫ് അദ്ദേഹത്തോട് ചോദിച്ചു, ''ഒരു പ്രവാചകരായ താങ്കൾ പോലും കരയുകയോ''? അപ്പോൾ അവിടുന്ന് പറഞ്ഞു: ''ഔഫിന്റെ മകനേ, ഇത് കാരുണ്യമാണ്''. തുടർന്ന് പലതും പറഞ്ഞ അദ്ദേഹം തുടർന്നു. ''നിശ്ചയം കണ്ണുനീർ പ്രവഹിക്കുകയും ഹൃദയം ദുഖിക്കുകയും ചെയ്യും.പക്ഷെ അല്ലാഹുവിന് ഇഷ്ടമില്ലാത്തതൊന്നും നാം പറയുകയില്ല. ഇബ്റാഹീം, നിന്റെ വിയോഗത്തിൽ ഞങ്ങൾ ദുഖിതരാണ് ''. (ബുഖാരി)

## 148 മയ്യിത്തിന്റെ ന്യൂനതകൾ മറച്ചു വെക്കൽ

550 നബി(സ)യുടെ മൗലയായിരുന്ന അസ്‌ലംﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ''ആരെങ്കിലും മയ്യിത്ത് കുളിപ്പിക്കുകയും അപ്പോൾ കണ്ട അതിന്റെ ന്യൂനതകൾ മറച്ചു വെക്കുകയും ചെയ്താൽ അവന്റെ പാപങ്ങൾ നാൽപത് പ്രാവശ്യം അല്ലാഹു പൊറുത്ത് കൊടുക്കും''. (ഹാകിം)

## 149. മയ്യിത്ത് നമസ്കാരവും ജനാസയെ അനുഗമിക്കലും ഖബറടക്കത്തിൽ പങ്കെടുക്കലും

551 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: വിശ്വാസത്തോടെയും പ്രതിഫലേഛയോടുംകൂടി വല്ലവനും ഒരു മുസ്‌ലിമിന്റെ ജനാസ(മയ്യിത്ത്)യെ അനുഗമിക്കുകയും നമസ്കാരം നിർവ്വഹിക്കുകയും മറവു ചെയ്യുന്നത്വരെ അതോടൊപ്പമുണ്ടാവുക യും ചെയ്താൽ രണ്ട് ഖീറാത്ത് പ്രതിഫലവും കൊണ്ടാണ് അയാൾ തിരിച്ചു പോവുക. ഓരോ ഖീറാത്തും ഉഹ്ദ് മലയോളം ഉണ്ടായിരിക്കും. വല്ലവനും നമസ്കാരം മാത്രം നിർവ്വഹിച്ച് മറവു ചെയ്യുന്നതിനു മുമ്പ് പോയാൽ അയാൾ ഒരു ഖീറാത്തുമായിട്ടാണ് തിരിച്ചു പോവുക. (മുത്തഫഖുൻ അലൈഹി).

552 ഉമ്മു അതിയ്യﷺവിൽ നിന്ന് നിവേദനം: ജനാസയെ അനുഗമിക്കുന്നതിൽ നിന്ന് ഞങ്ങൾ വിലക്കപ്പെട്ടിരുന്നു, എന്നാൽ അത് കർശനമാക്കപ്പെട്ടിരുന്നില്ല. (മുത്തഫഖുൻ അലൈഹി).

## 150. ജനാസ നമസ്കാരത്തിൽ ധാരാളം ആളുകൾ പങ്കെടുക്കൽ.

553 മർസദ്ബ്നു അബ്ദുല്ല ﷺവിൽ നിന്ന് നിവേദനം: മാലിക്ക് ബ്നുഹുബൈറ ﷺ മയ്യിത്ത് നമസ്കാരത്തിൽ പങ്കെടുക്കുമ്പോൾ ആളുകൾ കുറവാണെങ്കിൽ അവരെ മൂന്നായി ഭാഗിച്ചു കൊണ്ട് ഇപ്രകാരം പറയാറുണ്ടായിരുന്നു, നബി ﷺ പറഞ്ഞു: ''ആർക്കെങ്കിലും മൂന്ന് അണികൾ (മയ്യത്ത്) നമസ്കാരം നിർവ്വഹിച്ചാൽ അയാൾക്ക് (സ്വർഗ്ഗം) ഉറപ്പായിരിക്കുന്നു'' (അബൂദാവൂദ്, തിർമുദി)

## 151. മയ്യിത്ത് നമസ്കാരത്തിൽ ചൊല്ലേണ്ട പ്രാർത്ഥന

മയ്യിത്തു നമസ്കരിക്കുന്നവൻ നമസ്കാരത്തിൽ നാലു തക്ബീറുകളാണ് ചൊല്ലേണ്ടത്. ആദ്യത്തേതിനു ശേഷം അഊദുവും ഫാതിഹ സൂറത്തും, രണ്ടാമത്തേതിനു ശേഷം നബി ﷺയുടെ പേരിൽ സ്വലാത്ത് മുഴുവനായും ചൊല്ലുന്നതാണ് ഏറ്റവും നല്ലത്. പലരും ചെയ്യാറുള്ള പോലെ **إن ا وملائكه** എന്ന വചനം പാരായണം ചെയ്യുന്നത് ശരിയല്ല. അത് മാത്രം പാരായണം ചെയ്താൽ അയാളുടെ നമസ്കാരം സ്വീകാര്യമാകുകയില്ല,

മൂന്നാമത്തെ തക്ബീറിനു ശേഷം മയ്യിത്തിനും മറ്റു പൊതു മുസ്ലിംകൾക്കും വേണ്ടി പ്രാർത്ഥിക്കണം.

നാലാമത്തേതിന് ശേഷം ഇപ്രകാരം പ്രാർത്ഥിക്കണം:

« اللَّهم لا تحرمنا أجره، ولا تفتنا بعده، واغفرلنا وله »

''അല്ലാഹുവേ അദ്ദേഹത്തെ കൊണ്ടുള്ള പ്രതിഫലം ഞങ്ങൾക്ക് നീ തടയാതിരിക്കുകയും അയാൾക്ക് ശേഷം ഞങ്ങളെ നീ കുഴപ്പത്തിലാക്കാതിരിക്കുകയും ചെയ്യേണമേ. ഞങ്ങൾക്കും അയാൾക്കും നീ പൊറുത്തു തരേണമേ''

നാലാമത്തേ തക്ബീറിനു പൊതുവെ കാണപ്പെടുന്നതിനു വിപരീതമായി സുദീർഘമായി പ്രാർത്ഥിക്കാമെന്ന് സ്ഥിരപ്പെട്ടിട്ടുണ്ട്. മൂന്നാമത്തെ തക്ബീറിനു ശേഷം പ്രാർത്ഥിച്ചതായി ഹദീസുകളിൽ ഉദ്ധരിക്കപ്പെട്ടിട്ടുള്ള ചില പ്രാർത്ഥനകൾ:

554 ഔഫ് ഇബ്നു മാലിക്ﷺ വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ ഒരു മയ്യിത്ത് നമസ്കാരം നിർവ്വഹിച്ചു, അവിടെവെച്ച് ഞാൻ അദ്ദേഹം ചൊല്ലിയ പ്രാർത്ഥനകളിൽ ചിലത് മനപ്പാഠമാക്കി.

**اللهم اغْفِر له وارحمه وعافِهِ واعف عنه وأكْرِم نزلَه ووسع مدخلَه واغْسِلْه بِالماءِ والثلج والبردِ ونقهِ مِن الخطَايا كما نقيت الثوب الأبيض مِن الدنس وأبدِله دارا خيرا مِن دارِهِ وأهلًا خيرا مِن أهلِهِ وزوجا خيرا مِن زوجِهِ وأدخِلْه الجنةَ وأعِذْه مِن عذَابِ القَبرِ و مِن عذَابِ النارِ**

''അല്ലാഹുവേ ഇദ്ദേഹത്തിന് നീ പൊറുത്ത് കൊടുക്കുകയും കാരുണ്യം ചൊരിയുകുകയും ചെയ്യേണമേ, ഇയാൾക്ക് നീ മാപ്പ് നൽകയും സുഖം നൽകുകയും ചെയ്യേണമേ, അല്ലാഹുവേ, അദ്ദേഹത്തിന്റെ വിരുന്ന് നീ ആദരപൂർവ്വമാക്കേണമേ, അദ്ദേഹത്തിന്റെ പ്രവേശന മാർഗ്ഗം നീ പ്രവിശാലമാക്കേണമേ. വെള്ളം കൊണ്ടും മഞ്ഞു കൊണ്ടും ആലിപ്പഴം കൊണ്ടും കഴുകേണമേ. അഴുക്കിൽനിന്നും വെള്ള വസ്ത്രം ശുദ്ധിയാക്കിയ പോലെ അദ്ദേഹത്തിന്റെ പാപങ്ങളിൽ നിന്നും

നീ അതിനെ ശുദ്ധിയാക്കേണമേ. അദ്ദേഹത്തിന്റെ വീടിനെക്കാൾ ഉത്തമായ വീടും വീട്ടുകാരേക്കാൾ നല്ല വീട്ടുകാരേയും ഇണയേക്കാൾ നല്ല ഇണയേയും നീ നൽകേണമേ, അല്ലാഹുവേ, നരകശിക്ഷയിൽ നിന്നും ഖബർ ശിക്ഷയിൽ നിന്നും ഇയാളെ നീ രക്ഷപ്പെടുത്തുകയും സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യേണമേ''. ആ പ്രാർത്ഥന കേട്ടപ്പോൾ ആ മയ്യിത്ത് ഞാനായിരുന്നുവെങ്കിൽ എന്ന് പോലും ഞാൻ ആഗ്രഹിച്ചുപോയി (മുസ്‌ലിം)

555 അബൂഹുറൈറ‎رضي الله عنه നിന്നും നിവേദനം: ഒരിക്കൽ മയ്യിത്ത് നമസ്കരിച്ചപ്പോൾ നബിﷺ ഇപ്രകാരം പ്രാർത്ഥിച്ചു.

**اللهم اغْفِر لِحينا ومِيِتنا وشاهِدِنا وغَائِبِنا وصغِـِنا وكَبِـِنا وذَكَرِنا وأُنثَانا اللهم من أحييته مِنا فَأَحِيِهِ على الإِسلامِ ومن توفيته مِنا فَتوفه على الإِ ان** اللَّهم لا تحرمنا أجره، ولا تفتنا بعده ».

''അല്ലാഹുവേ, ഞങ്ങളിൽ ജീവിച്ചിരിക്കുന്നവർക്കും മരണപ്പെട്ട വർക്കും ഞങ്ങളിലെ ചെറിയവർക്കും വലിയവർക്കും പുരുഷന്മാർക്കും സ്ത്രീകൾക്കും ഹാജറുള്ളവർക്കും ഹാജറില്ലാത്തവർക്കും നീ പൊറുത്ത് തരേണമേ. അല്ലാഹുവേ, ഞങ്ങളിൽ നിന്നും ആരെ നീ ജീവിപ്പിച്ചിരിക്കുന്നവോ അവരെ ഈമാനിൽ ജീവിപ്പിക്കുകയും മരിപ്പിക്കുന്നവരെ ഇസ്‌ലാമോടെ മരിപ്പിക്കുകയും ചെയ്യേണമേ. അല്ലാഹുവേ ഇദ്ദേഹത്തിന്റെ പേരിലുള്ള പ്രതിഫലം ഞങ്ങൾക്കു നീ തടയുകയോ ഇദ്ദേഹത്തിന്ന് ശേഷം ഞങ്ങളെ നീ വഴി പിഴപ്പിക്കുകയോ ചെയ്യരുതേ''. (തിർമുദി)

556 അബൂഹുറൈറ‎رضي الله عنهനിന്നും നിവേദനം: നബിﷺ പറയുന്നതു ഞാൻ കേട്ടു. മയ്യിത്ത് നമസ്കാരം നിർവ്വഹിക്കുമ്പോൾ നിങ്ങൾ അതിനു വേണ്ടി ആത്മാർത്ഥമായി പ്രാർത്ഥിക്കുക. (അബൂദാവൂദ്)

557 അബൂഹുറൈറ(رضي الله عنه)നിന്നും നിവേദനം: നബി(ﷺ) മയ്യിത്ത് നമസ്കരിച്ചപ്പോൾ ഇപ്രകാരം പ്രാർത്ഥിച്ചു.

**اللهم أنت ربها وأنت خلقتها وأنت هديتها للإسلام وأنت قبضت روحها وأنت أعلم بسرها وعلانيتها جئناك شفعاء فاغفر له**

അല്ലാഹുവേ നീയാണ് അയാളുടെ രക്ഷിതാവ്, നീ തന്നെയാണ് അയാളെ സൃഷ്ടിച്ചതും അദ്ദേഹത്തിന് ഇസ്‌ലാമിലേക്ക് മാർഗ്ഗദർശനം നൽകിയതും, നീ തന്നെയാണ് അയാളുടെ ആത്മാവിനെ പിടിച്ചെടുക്കുന്നതും. അയാളുടെ രഹസ്യവും പരസ്യവും അറിയുന്നവനും നീ മാത്രമാണ്. ഞങ്ങളിതാ നിന്റെയടുക്കൽ അദ്ദേഹത്തിന് ശുപാർശകരായി വന്നിരിക്കുന്നു, അതിനാൽ അദ്ദേഹത്തിനു നീ പൊറുത്തു കൊടുക്കേണമേ. (അബൂദാവൂദ്)

## 152 മയ്യിത്ത് വേഗത്തിൽ മറവു ചെയ്യൽ

558 അബൂഹുറൈറ(رضي الله عنه)വിൽ നിന്ന് നിവേദനം: നബി(ﷺ) പറഞ്ഞു: ''നിങ്ങൾ ജനാസ വേഗത്തിൽ കൊണ്ടു പോകണം. സൽകർമ്മങ്ങൾ അനുഷ്ഠിച്ചതാണെങ്കിൽ അതിന്റെ സൽഫലങ്ങൾ വേഗത്തിൽ ലഭിക്കാൻ അത് കാരണമാകും. ഇനി അതല്ലെങ്കിൽ നിങ്ങളുടെ ചുമലിൽ നിന്ന് അത് വേഗത്തിൽ ഒഴിവാക്കുകയുമാകാമല്ലോ''. (മുത്തഫഖുൻ അലൈഹി).

## 153 മയ്യിത്തിന്റെ കടബാധ്യതകൾ കൊടുത്തു തീർക്കാൻ ധൃതി കാണിക്കലും, അപ്രതീക്ഷിത മരണമാണെങ്കിൽ അതിന്റെ കാരണം കണ്ടെത്തുന്നതിന് വേണ്ടിയല്ലാതെ മയ്യത്ത് സംസ്കരണം താമസിപ്പിക്കാതിരിക്കലും

559 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു:'' കടം കൊടുത്തു വീട്ടുന്നതുവരേയും സത്യവിശ്വാസിയുടെ ആത്മാവ് അതിൽ ബന്ധിതമായിരിക്കും''.(തിർമുദി)

## 154. ഖബറിനടുക്കൽ വെച്ച് ഉപദേശിക്കൽ

560 അലി﵁വിൽ നിന്ന് നിവേദനം: ഒരിക്കൽ ഒരു മയ്യിത്തു സംസ്കരണത്തിനായി ഞങ്ങൾ ബഖീഉൽഗർഖദ് എന്ന ശ്മശാനത്തിലായിരുന്നു. അപ്പോൾ നബിﷺ അവിടെ വരികയും ഇരിക്കുകയും ചെയ്തു. ആ സന്ദർഭത്തിൽ ഞങ്ങളും അദ്ദേഹത്തിനു ചുറ്റിലും ഇരുന്നു. അദ്ദേഹത്തിന്റെ കൈയ്യിലുള്ള വടികുത്തിക്കൊണ്ട് അൽപനേരം തല താഴ്ത്തിയിരുന്നു. പിന്നീട് ഇങ്ങിനെ പറഞ്ഞു: നിങ്ങളാരും തന്നെ തന്റെ ഇരിപ്പിടം സ്വർഗ്ഗത്തിലോ നരകത്തിലോ എന്ന് രേഖപ്പെടുത്താതെ ഇല്ലതന്നെ. അപ്പോൾ അവർ ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, എങ്കിൽ ഞങ്ങൾ ആ രേഖപ്പെടുത്തപ്പെട്ടതിന്റെ അടിസ്ഥാനത്തിൽ ഭരമേൽപ്പിച്ചിരിക്കട്ടയോ. അദ്ദേഹം പറഞ്ഞു: നിങ്ങൾ കൽപ്പിക്കപ്പെട്ടത് പ്രവർത്തിച്ചു കൊള്ളുക, നിങ്ങളിൽ ഓരോരുത്തരും താൻ സൃഷ്ടിക്കപ്പെട്ടതിലേക്ക് എളുപ്പമാക്കപ്പെടും. റിപ്പോർട്ടർ ഈ ഹദീസ് പൂർണ്ണമായി ഉദ്ധരിച്ചിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി).

# 155 മയ്യിത്ത് മറവു ചെയ്തു കഴിഞ്ഞാൽ അവിടെവെച്ച് പ്രാർത്ഥിക്കൽ

561 ഉസ്മാൻബ്നു അഫാൻﷺവിൽ നിന്ന് നിവേദനം: മയ്യിത്ത് മറവുചെയ്തു കഴിഞ്ഞാൽ നബിﷺ അവിടെ നിന്നു കൊണ്ട് ഇപ്രകാരം പറഞ്ഞിരുന്നു. നിങ്ങൾ നിങ്ങളുടെ സഹോദരനു വേണ്ടി പൊറുക്കലിനെ തേടുകയും സ്ഥിരതക്ക് വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുക. നിശ്ചയം അവൻ ഇപ്പോൾ ചോദ്യം ചെയ്യപ്പെടുന്നതാണ്. (അബൂദാവൂദ്)

# 156 മയ്യിത്തിനു വേണ്ടി പ്രാർത്ഥിക്കലും ധർമ്മം നൽകലും

﴿ وَٱلَّذِينَ جَآءُو مِنۢ بَعۡدِهِمۡ يَقُولُونَ رَبَّنَا ٱغۡفِرۡ لَنَا وَلِإِخۡوَٰنِنَا ٱلَّذِينَ سَبَقُونَا بِٱلۡإِيمَٰنِ ﴾ [١٠/٥٩].

''അവരുടെ ശേഷം വന്നവർക്കും. അവർ പറയും: 'ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കും സത്യവിശ്വാസത്തോടെ ഞങ്ങൾക്കു മുമ്പു കഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങൾക്കും നീ പൊറുത്തു തരേണമേ. (സൂറത്ത് ഹശ്റ് :10)

562 ആയിശﷺവിൽ നിന്ന് നിവേദനം: ഒരാൾ നബിﷺയോട് പറഞ്ഞു. എന്റെ മാതാവ് പെട്ടെന്ന് മരണപ്പെടുകയുണ്ടായി. അവർക്ക് സംസാരിക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ അവർ ധർമ്മം ചെയ്യുമായിരുന്നു എന്ന് എനിക്ക് ഉറപ്പുണ്ട്. അതിനാൽ ഞാൻ അവർക്കു വേണ്ടി ധർമ്മം ചെയ്താൽ അവർക്കതു കൊണ്ട് പ്രതിഫലം ലഭിക്കുമോ. അദ്ദേഹം പറഞ്ഞു: ''അതെ''. (മുത്തഫഖുൻ അലൈഹി).

563 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു''മനുഷ്യൻ മരണപ്പെട്ടാൽ പ്രതിഫലം ലഭിച്ചുകൊണ്ടിരിക്കുന്ന ധർമ്മം (ജാരിയായ സ്വദഖ), ഉപകാരപ്രദമായ വിജ്ഞാനം അയാൾക്കു വേണ്ടി പ്രാത്ഥിക്കുന്ന നല്ലവരായ സന്താനങ്ങൾ എന്നീ മൂന്നു കാര്യങ്ങളല്ലാത്ത എല്ലാകർമ്മങ്ങളും അവനെ തൊട്ട് മുറിഞ്ഞു പോകുന്നതാണ്'' (മുസ്‌ലിം)

## 157 മയ്യിത്തിനെ പ്രശംസിക്കൽ

564 അനസ്ﷺവിൽ നിന്ന് നിവേദനം: ഒരു മയ്യിത്തുമായി ജനങ്ങൾ നടന്നു പോകുമ്പോൾ അവർ അതിനെ പ്രശംസിക്കുകയുണ്ടായി. അപ്പോൾ നബിﷺ പറഞ്ഞു: ''അയാൾക്ക് അത് സ്ഥിരപ്പെട്ടിരിക്കുന്നു'' മറ്റൊരിക്കൽ ഒരു മയ്യിത്തുമായി ജനങ്ങൾ നടന്നു പോകുമ്പോൾ അതിനെകുറിച്ച് കുറ്റപ്പെടുത്തിക്കൊണ്ടിരിക്കുകയുണ്ടായി. അപ്പോൾ നബിﷺ പറഞ്ഞു: ''അയാൾക്ക് അത് സ്ഥിരപ്പെട്ടിരിക്കുന്നു'' അത് കേട്ടപ്പോൾ ഉമർബ്നുൽ ഖത്താബ് അതിനെ കുറിച്ച് ചോദിച്ചു. എന്താണ് സ്ഥിരപ്പെട്ടിരിക്കുന്നത്? അത് കേട്ടപ്പോൾ നബിﷺ മറുപടി പറഞ്ഞു:''നിങ്ങൾ പ്രശംസിച്ചവർക്ക് സ്വർഗ്ഗം സ്ഥിരപ്പെട്ടിരിക്കുന്നു, അപ്രകാരം നിങ്ങൾ കുറ്റപ്പെടുത്തിയവർക്ക് നരകവും സ്ഥിരപ്പെട്ടിരിക്കുന്നു. നിങ്ങൾ ഭൂമിയിലെ അല്ലാഹുവിന്റെ സാക്ഷികളാണ്''. (മുത്തഫഖുൻ അലൈഹി)

# 158 കൊച്ചുമക്കൾ മരണപ്പെട്ടാലുള്ള ശ്രേഷ്ഠത

565 അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: പ്രായപൂർത്തിയെത്താത്ത മൂന്നു സന്താനങ്ങൾ മരണപ്പെട്ട ഏതൊരു മുസ്ലിമിനേയും ആ സന്താനങ്ങൾക്ക് അല്ലാഹു ചെയ്ത കാരുണ്യത്തിന്റെപേരിൽ സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കാതിരിക്കുകയില്ല. (മുത്തഫഖുൻ അലൈഹി).

566 അബൂ സഈദുൽ ഖുദ്രിയ്യിﷺവിൽ നിന്ന് നിവേദനം: ഒരു സ്ത്രീ പ്രവാചകൻﷺയുടെ അടുത്ത് വന്ന് പറഞ്ഞു. പ്രവാചകരേ, നിങ്ങൾ നൽകുന്ന വിജ്ഞാനങ്ങളെല്ലാം പുരുഷൻമാർ മാത്രം സ്വന്തമാക്കുകയാണല്ലോ, അതിനാൽ അവ ഞങ്ങൾക്കുകൂടി ലഭിക്കാൻ വേണ്ടി ഒരു ദിവസം ഞങ്ങൾക്ക് താങ്കൾ നിശ്ചയിച്ചു തന്നാലും. അപ്പോൾ അദ്ദേഹം അവരോട് ഒരു നിശ്ചിത ദിവസം ഒരു സ്ഥലത്ത് ഒരുമിച്ചു കൂടാൻ നിർദ്ദേശിച്ചു. അപ്രകാരം അവർ ഒരുമിച്ചു കൂടിയപ്പോൾ പ്രവാചകൻ അവിടെ എത്തുകയും അല്ലാഹു അദ്ദേഹ ത്തിനു നൽകിയ അറിവ് പഠിപ്പിച്ചു കൊടുക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം പറഞ്ഞു, നിങ്ങളിൽ നിന്ന് തന്റെ മൂന്ന് സന്താനങ്ങൾ മരണപ്പെട്ടിട്ടുള്ള ഏതൊരു സ്ത്രീയേയും ആ സന്താനങ്ങൾ നരകത്തെ തൊട്ട് തടുക്കാതിരിക്കുകയില്ല. ഒരു സ്ത്രീ ചോദിച്ചു. രണ്ടു സന്തതികളാണെങ്കിലോ, അവിടുന്ന് പറഞ്ഞു, എങ്കിലും. (മുത്തഫഖുൻ അലൈഹി).

# 159 അക്രമികളായ ജനതയെ നശിപ്പിക്കപ്പെട്ട സ്ഥലത്തു കൂടി നടന്നു പോകുമ്പോൾ ദുഖാർത്തരായി കരയലും അതിനെ കുറിച്ച് അശ്രദ്ധരാവാതിരിക്കലും

567 ഇബ്നു ഉമർ ﷺ വിൽനിന്ന് നിവേദനം: നബിﷺ സമൂദ് കാരുടെ വാസസ്ഥലമായിരുന്ന ഹിജ്റിലൂടെ കടന്നു പോയപ്പോൾ സഹാബികളോടു പറഞ്ഞു. ശിക്ഷിക്കപ്പെട്ടവരുടെ പ്രദേശമായ ഇതിലൂടെ നിങ്ങൾ കരയുന്നവരായിക്കൊണ്ടല്ലാതെ പ്രവേശിക്കരുത്. നിങ്ങൾ കരയുന്നില്ലെങ്കിൽ അവിടെ പ്രവേശിക്കരുത്. അവരെ ബാധിച്ചത് നിങ്ങൾക്കും ബാധിക്കാതിരിക്കാൻ വേണ്ടിയാണത്. പിന്നീട് ആ പ്രദേശം വിട്ട് കടക്കുന്നതുവരേയും തല താഴ്ത്തി ധൃതിയിൽ നടന്നു പോയി. (മുത്തഫഖുൻ അലൈഹി)

## അദ്ധ്യായം 7:

# യാത്രാ മര്യാദകൾ

## 160. വ്യാഴാഴ്ച രാവിലെ യാത്ര പുറപ്പെടലും പ്രഭാത വേളയിൽ പുറപ്പെടലും സുന്നത്ത്

568 അബ്ബ്നുമാലിക്ക് ﵁വിൽ നിന്ന് നിവേദനം: പ്രവാചകൻ ﷺ തബൂക്ക് യുദ്ധത്തിന് പുറപ്പെട്ടത് വ്യാഴാഴ്ചയായിരുന്നു, വ്യാഴാഴ്ച യാത്രപുറപ്പെടുന്നത് അദ്ദേഹം ഇഷ്ടപ്പെട്ടിരുന്നു. (മുത്തഫഖുൻ അലൈഹി)

569 സ്വഹാബിയായ സ്വഖ്വുറ്ബ്നുവിദാഅത്തുൽ ഗാംദി﵁വിൽനിന്ന് നിവേദനം: പ്രവാചകൻ ﷺ ഇപ്രകാരം പ്രാർത്ഥിച്ചു. അല്ലാഹുവേ എന്റെ ജനതക്ക് അവരുടെ പ്രഭാതത്തിൽ നീ അനുഗ്രഹം നൽകേണമേ, അവിടുന്ന് സൈന്യത്തെ നിയോഗിക്കുകയാണെങ്കിൽ പകലിന്റെ ആദ്യസമയത്തായിരുന്നു അയക്കാറുണ്ടായിരുന്നത്. കച്ചവടക്കാരനായിരുന്ന സ്വഖ്വുർ തന്റെ ചരക്കുകൾ അയച്ചിരുന്നതും പകലിന്റെ ആദ്യത്തിലായിരുന്നു. അങ്ങിനെ അദ്ദേഹം വലിയ സമ്പന്നനാവുകയും ചെയ്തു. (അബൂദാവൂദ്, തിർമുദി)

## 161. യാത്രക്ക് കൂട്ടുകാരുണ്ടാവലും, അവർക്കൊരു അമീറുണ്ടായിരിക്കലും

570 ഇബ്നു ഉമർ﵁വിൽ നിന്ന് നിവേദനം: പ്രവാചകൻ ﷺ പറഞ്ഞിട്ടുണ്ട്. ഒരാൾ തനിച്ച് രാത്രിയിൽ യാത്രചെയ്യുന്നതു കൊണ്ടുള്ള ഭവിഷ്യത്തുകൾ എനിക്കറിയാവുന്ന പോലെ ജനങ്ങൾ അറിഞ്ഞിരുന്നു

വെങ്കിൽ ഒരാളും ഒരിക്കലും രാത്രിയിൽ തനിച്ച് യാത്ര ചെയ്യുന്നതല്ല(ബുഖാരി)

571 അബൂ സഈദുൽ ഖുദ്രിയ്യിﷺവിൽ നിന്നും അബൂ ഹുറൈറﷺവിൽ നിന്നും നിവേദനം: പ്രവാചകൻﷺ പറഞ്ഞു: മൂന്ന് ആളുകൾ ഒരു യാത്രക്ക് പുറപ്പെടുകയാണെങ്കിൽ അവരിൽ ഒരാളെ അവർ അമീറായി നിശ്ചയിക്കണം. (അബൂദാവൂദ്)

# 162. യാത്ര, അതിനിടയിൽ ഇറങ്ങിത്താമസിക്കൽ, യാത്രയിലെ ഉറക്കം, വാഹനമായി മൃഗങ്ങളെ ഉപയോഗിക്കുന്നവർ അവയെ പ്രത്യേകം ശ്രദ്ധിക്കലും പരിഗണിക്കലും

572 അബൂഹുറൈറﷺവിൽ നിന്നും നിവേദനം: പ്രവാചകൻﷺ പറഞ്ഞു: തീറ്റയുള്ള സ്ഥലങ്ങളിൽ കൂടി നിങ്ങൾ യാത്രചെയ്യുന്നുവെങ്കിൽ ഒട്ടകത്തിനുള്ള ഭൂമിയിലെ അവകാശങ്ങൾ നിങ്ങൾ അതിന് വകവെച്ചു കൊടുക്കണം. വരണ്ട ഭൂമിയിലൂടെ യാത്ര ചെയ്യുന്നുവെങ്കിൽ ധൃതിയിൽ സഞ്ചരിക്കണം. യാത്രക്കിടയിൽ ഇറങ്ങിത്താമസിക്കുമ്പോൾ വഴിയിൽ നിന്നകന്നിരിക്കണം. കാരണം അത് വന്യമൃഗങ്ങളുടേയും ഇഴജന്തുക്കളുടേയും രാത്രിയിലെ സഞ്ചാരമാർഗ്ഗമാണ്. (മുസ്ലിം)

573 അനസ്ﷺവിൽനിന്നും നിവേദനം: പ്രവാചകൻﷺ പറഞ്ഞു: നിങ്ങൾ രാത്രിയിൽ യാത്രചെയ്യുക, നിശ്ചയം രാത്രി ഭൂമി ചുരുട്ടപ്പെടും'' (അബൂദാവൂദ് )

574 സഹ്‌ല് ബ്നുഅംറ് ﷺവിൽ നിന്നും നിവേദനം: പ്രവാചകൻﷺ ഒരിക്കൽ ഒരു ഒട്ടകത്തിന്റെ അരികിലൂടെ നടന്നു പോയി. അതിന്റെ വയറ് ഒട്ടി മുതുകിനോട് ചേർന്നിട്ടുണ്ടായിരുന്നു, അപ്പോൾ അവിടുന്ന് പറഞ്ഞു. മിണ്ടാപ്രാണികളുടെ കാര്യത്തിൽ നിങ്ങൾ അല്ലാ ഹുവിനെ സൂക്ഷിക്കണം. യാത്രക്ക് ഉപയോഗിക്കുമ്പോൾ നല്ലനിലയിൽ അവയെ നിങ്ങൾ പരിരക്ഷിക്കണം. ഭക്ഷിക്കുന്നു വെങ്കിലും നല്ലനിലയിൽ അവയെ നിങ്ങൾ ഭക്ഷിക്കുകയും ചെയ്യണം. (അബൂദാവൂദ്)

575 അനസ്ﷺവിൽ നിന്ന് നിവേദനം: ഞങ്ങൾ യാത്രക്കിടയിൽ എവിടെയെങ്കിലും ഇറങ്ങുകയാണെങ്കിൽ ഒട്ടകക്കട്ടിൽ അഴിച്ചുമാറ്റാതെ ഞങ്ങൾ സുന്നത്ത് പോലും നമസ്കരിക്കാറുണ്ടായിരുന്നില്ല. (അബൂദാവൂദ്) നമസ്കാരം നിർവ്വഹിക്കാൻ ഞങ്ങൾക്ക് വലിയ താൽപര്യം ഉണ്ടായിരുന്നുവെങ്കിലും യാത്രവാഹനങ്ങളായ മൃഗങ്ങൾക്ക് ഞങ്ങൾ വിശ്രമ സമയം നൽകിയ ശേഷമേ അത് നിർവ്വഹിക്കാറുള്ളൂ എന്നർത്ഥം.

## 163. യാത്രയിൽ സുഹൃത്തിനെ സഹായിക്കൽ

576 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ യുദ്ധത്തിനായ് പുറപ്പെടുമ്പോൾ ഇപ്രകാരം പറഞ്ഞിരുന്നു. മുഹാജിറുകളുടേയും അൻസാറുകളുടേയും സമൂഹമെ, നിശ്ചയം നിങ്ങളുടെ

സഹോദരൻമാരിൽ സമ്പത്തും കുടുംബവും ഇല്ലാത്തവരുണ്ട്. അതിനാൽ നിങ്ങൾ രണ്ടോ മൂന്നോ ആളുകളെ വീതം നിങ്ങളിലേക്ക് ചേർക്കണം. ഞങ്ങളിൽ ഓരോരുത്തർക്കും ഞങ്ങൾ പരസ്പരം കൈമാറിക്കിട്ടിയിരുന്ന വാഹനമല്ലാതെ ഉണ്ടായിരുന്നില്ല. റിപ്പോർട്ടർ പറയുന്നു. രണ്ടോ മൂന്നോ ആളുകളേ ഞാൻ എന്നിലേക്ക് കൂട്ടുകയുണ്ടായി. എന്റെ ഒട്ടകത്തിൽ അവർക്കുള്ള ഊഴം തന്നെ ആയിരുന്നു എനിക്കും ലഭിച്ചിരുന്നത്. (അബൂദാവൂദ്)

577 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ യാത്രാസംഘത്തിന്റെ പിന്നിലായിരുന്നു നടന്നിരുന്നത്. ദുർബലരെ സഹായിച്ചും തന്റെ വാഹനത്തിൽ കേറ്റുകയും അവർക്കു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടുമായിരുന്നു അദ്ദേഹത്തിന്റെ യാത്ര. (അബൂദാവൂദ്)

## 164 വാഹനത്തിൽ കയറുമ്പോഴുള്ള പ്രാർത്ഥന

അല്ലാഹു പറഞ്ഞു:

وَجَعَلَ لَكُم مِّنَ ٱلْفُلْكِ وَٱلْأَنْعَـٰمِ مَا تَرْكَبُونَ ﴿١٢﴾ لِتَسْتَوُۥا۟ عَلَىٰ ظُهُورِهِۦ ثُمَّ تَذْكُرُوا۟ نِعْمَةَ رَبِّكُمْ إِذَا ٱسْتَوَيْتُمْ عَلَيْهِ وَتَقُولُوا۟ سُبْحَـٰنَ ٱلَّذِى سَخَّرَ لَنَا هَـٰذَا وَمَا كُنَّا لَهُۥ مُقْرِنِينَ ﴿١٣﴾ وَإِنَّآ إِلَىٰ رَبِّنَا لَمُنقَلِبُونَ ﴿١٤﴾ ﴾. [٤٣/١٢ـ١٤]

നിങ്ങൾക്ക് യാത്ര ചെയ്യാനുള്ള കപ്പലുകളും, കാലികളേയും നിങ്ങൾക്ക് ഏർപ്പെടുത്തിത്തരികയും ചെയ്തവൻ. അവയുടെ പുറത്ത് നിങ്ങൾ ഇരിപ്പുറപ്പിക്കുവാനും എന്നിട്ട് നിങ്ങൾ അവിടെ ഇരിപ്പുറപ്പിച്ചു കഴിഞ്ഞാൽ നിങ്ങളുടെ രക്ഷിതാവിന്റെ അനുഗ്രഹം നിങ്ങൾ ഓർമ്മിക്കുവാനും നിങ്ങൾ ഇപ്രകാരം പറയുവാനും വേണ്ടി. ഞങ്ങള

ൾക്കു വേണ്ടി ഇതിനെ വിധേയമാക്കിത്തന്നവൻ എത്ര പരിശുദ്ധൻ. ഞങ്ങൾക്കതിനെ ഇണക്കുവാൻ കഴിയുമായിരുന്നില്ല. തീർച്ചയായും ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിങ്കലിലേക്ക് തിരിച്ചെത്തുന്നവർ തന്നെയാകുന്നു. (സൂറത്ത് സുഖ്റഫ് :12–14)

578 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: യാത്രക്ക് വേണ്ടി പുറപ്പെടുന്ന പ്രവാചകൻ വാഹനത്തിൽ കയറിയാൽ മൂന്ന് പ്രാവശ്യം തക്ബീർ ചൊല്ലുകയും ശേഷം ഇപ്രകാരം പ്രാർത്ഥിക്കുകയും ചെയ്യാറുണ്ടായിരുന്നു.

**{ سبحانَ الذِي سخر لنا هذَا وما كُنا له مقْرِنِ وإنا إلى ربنا لَمنقِلبونَ }**
**اللهم إنا نسألك فِي سفَرنا هذَا البِر والتقْوى ومِن العمل ما ترضى اللهم هونْ علينا سفَرنا هذَا واطْو عنا بعده اللهم أنت الصاحِب فِي السفَر والخلِيفَةُ فِي الأهل اللهم إني أعوذُ بِك مِن وعثَاءِ السفَر وكآبةِ المنظَر وسوءِ المنقَلبِ فِي المال والأهل**

''ഈ വാഹനത്തെ ഞങ്ങൾക്ക് കീഴ്പ്പെടുത്തി തന്നവൻ എത്രയോ പരിശുദ്ധനാണ്. ഞങ്ങൾക്ക് അതിനുള്ള കഴിവുണ്ടായിരുന്നില്ല, നിശ്ചയം ഞങ്ങൾ ഞങ്ങളുടെ രക്ഷിതാവിലേക്ക് മടക്കപ്പെടുന്നവരാണ്. അല്ലാഹുവേ, ഈ യാത്രയിൽ സൂക്ഷ്മതയും പുണ്യവും നീ ഇഷ്ടപ്പെടുന്ന പ്രവത്തനത്തെയും ഞങ്ങൾ നിന്നോട് ചോദിക്കുന്നു. അല്ലാഹുവേ ഈ യാത്ര ഞങ്ങൾക്ക് നീ എളുപ്പമാക്കേണമേ. അതിന്റെ ദൈർഘ്യം നീ കുറക്കേണമേ. ഈ യാത്രയിൽ നീയാണു കൂട്ടുകാരൻ. വീട്ടിലെ പിൻഗാമിയും നീ തന്നെയാണ്. അല്ലാഹുവേ ഈ യാത്രയിലുള്ള ബുദ്ധിമുട്ടിൽ നിന്നും ദുഖ:മുണ്ടാക്കുന്ന കാഴ്ച്ചകളിൽ നിന്നും ഞാൻ നിന്നോട് രക്ഷ ചോദിക്കുന്നു. സ്വന്തക്കാരിലും

സമ്പത്തിലും ഞാൻ തിരിച്ചെത്തുമ്പോഴുള്ള ചീത്ത പര്യാവസാനത്തിൽ നിന്നും നിന്നോട് ഞാൻ രക്ഷ ചോദിക്കുന്നു.

യാത്രയിൽ നിന്ന് മടങ്ങി വന്നാൽ പ്രവാചകൻﷺ യാത്ര തുടങ്ങിയപ്പോൾ ചൊല്ലിയ പ്രാർത്ഥനയും അതോടൊപ്പം

آيِبونَ تائِبونَ عابِدونَ لِربنا حامِدونَ

പശ്ചാതാപത്തോടെ (മടങ്ങിവന്നിരിക്കുന്നു.) ഞങ്ങളുടെ രക്ഷിതാവിനെ ആരാധിക്കുന്നവരായും അവനെ പ്രകീർത്തിക്കുന്ന വരായും പശ്ചതാപ മനസ്സോടെയിതാ തിരിച്ചെത്തിയിരിക്കുന്നു എന്നു കൂടി ചേർക്കുമായിരുന്നു. (മുസ്‌ലിം)

## 165 കയറ്റം കയറുമ്പോൾ തക്ബീറും ഇറക്കം ഇറങ്ങുമ്പോൾ തസ്ബീഹും ചൊല്ലുകയും പ്രാർത്ഥിക്കുകയും അപ്പോൾ അമിത ശബ്ദം ഉയർത്തൽ വിരോധിക്കപ്പെട്ടിരിക്കുന്നു

579 ഇബ്നു ഉമർؓവിൽ നിന്ന് നിവേദനം: ഞങ്ങൾ കയറ്റം കയറുമ്പോൾ തക്ബീർ ചൊല്ലുകയും ഇറക്കം ഇറങ്ങുമ്പോൾ തസ്ബീഹ് ചൊല്ലുകയും ചെയ്യാറുണ്ടായിരുന്നു. (ബുഖാരി)

580 ഇബ്നു ഉമർؓവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ ഹജ്ജോ, ഉംറയോ കഴിഞ്ഞ് തിരിച്ചുവരുന്ന സന്ദർഭങ്ങളിൽ വല്ല പാറയോ ചുരമോ കയറുന്ന സന്ദർഭങ്ങളിൽ മൂന്നു പ്രാവശ്യം തക്ബീർ ചൊല്ലുകയും പിന്നീട് ഇങ്ങിനെ പ്രാർത്ഥിക്കുകയും ചെയ്തിരുന്നു:

## لَا إِلَهَ إِلَّا اللهُ وحده لَا شريك له له الملك وله الحمد وهو على كل شيء قدير آيبونَ تائبونَ عابدونَ ساجدونَ لربنا حامدونَ صدق الله وعده ونصر عبده وهزم الأحزاب وحده

''അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനും പങ്കുകാരില്ലാത്തവനുമാണ്. രാജാധിപത്യം അവനാണ്. എല്ലാസ്തുതിയും അവനാണ്. അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്. (പശ്ചാതാപത്തോടെ മടങ്ങിവന്നിരിക്കുന്നു.) ഞങ്ങളുടെ രക്ഷിതാവിനെ ആരാധിക്കുന്നവരായും അവനെ പ്രകീർത്തിക്കുന്നവരുമായി പശ്ചാതാപമനസ്സോടെയിതാ തിരിച്ചെത്തിയിരിക്കുന്നു. തന്റെ വാഗ്ദാനം അവൻ നിറവേറ്റിയിരിക്കുന്നു. തന്റെ ദാസനെ അവൻ സഹായിച്ചിരിക്കുന്നു. ശത്രുക്കളെ അവൻ തനിച്ച് പരാജയപ്പെടുത്തിയിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

581 അബൂ മൂസൽശ്അരീﷺവിൽ നിന്ന് നിവേദനം: ഞങ്ങൾ നബിﷺയുടെ കൂടെ ഒരു യാത്രയിലായിരുന്നു. യാത്രയിൽ ഞങ്ങൾ ഏതെങ്കിലും താഴ്വരകളിൽ ഇറങ്ങിയാൽ തക്ബീറുകളും ദിക്റുകളും ഉറക്കെ ചൊല്ലാറുണ്ടായിരുന്നു. അപ്പോൾ നബിﷺപറഞ്ഞു. മനുഷ്യരേ, നിങ്ങൾ നിങ്ങളോട് കനിവുകാണിക്കുക, നിങ്ങൾ വിളിച്ച് പ്രാർത്ഥിക്കുന്നവൻ ബധിരനോ സ്ഥലത്തില്ലാത്തവനോ അല്ല. തീർച്ചയായും അവൻ നിങ്ങളോടൊപ്പമുള്ളവനും എല്ലാം കേൾക്കുന്ന സമീപസ്ഥനുമാണ്. (മുത്തഫഖുൻ അലൈഹി)

## 166. യാത്രയിൽ പ്രാർത്ഥിക്കുന്നതിന്റെ പ്രത്യേകത

582 അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: നിശ്ചയം മൂന്ന് പ്രാർത്ഥനകൾ ഉത്തരം ലഭിക്കുകതന്നെ ചെയ്യും. മർദ്ദിതന്റെ പ്രാർത്ഥന, മുസാഫിറിന്റെ പ്രാർത്ഥന, സന്താനങ്ങൾക്കു വേണ്ടിയുള്ള രക്ഷിതാക്കളുടെ പ്രാർത്ഥന. (അബൂദാവൂദ്, തിർമുദി)

## 167 ആരിൽ നിന്നെങ്കിലും വല്ല ഭയപ്പാടുമുണ്ടാവുന്നുവെങ്കിലുള്ള പ്രാർത്ഥന

583 അബൂ മൂസൽഅശ്അരീﷺവിൽ നിന്ന് നിവേദനം, നബിﷺ വല്ലവരേയും ഭയപ്പെടുന്നുവെങ്കിൽ ഇപ്രകാരം പ്രാർത്ഥിക്കാറുണ്ടായിരുന്നു.

**اللهم إنا نجعلك في نحورهم ونعوذُ بك من شرورهم**

''അല്ലാഹുവേ, അവരുടെ ഹൃദയങ്ങളിൽ ഞങ്ങൾ നിന്നെ നിക്ഷേപിക്കുന്നു, അവരുടെ ഉപദ്രവങ്ങളിൽ നിന്നു നിന്നോടു ഞങ്ങൾ രക്ഷതേടുകയും ചെയ്യുന്നു''. (അബൂദാവൂദ്)

# 168. യാത്രയിൽ ഒരിടത്ത് ഇറങ്ങിയാലുള്ള പ്രാർത്ഥന

584 ഖൗല ബിൻത് ഹകീം ﷺ വിൽ നിന്ന് നിവേദനം: നബി ﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. വല്ലവനും ഒരിടത്ത് ഇറങ്ങുകയും എന്നിട്ട്, അല്ലാഹുവിന്റെ സമ്പൂർണ്ണമായ വചനങ്ങളെ കൊണ്ട് അവൻ സൃഷ്ടിച്ച മുഴുവൻ തിന്മകളിൽ നിന്നും ഞാൻ കാവലിനെ തേടുന്നു. എന്ന് പ്രാർത്ഥിക്കുകയും ചെയ്താൽ പ്രസ്തുത സ്ഥലത്തു നിന്ന് അവൻ യാത്ര തിരിക്കുന്നതു വരെ യാതൊരു ഉപദ്രവവും അവനെ ബാധിക്കുകയില്ല. (മുസ്ലിം)

# 169 യാത്രക്കാരൻ തന്റെ ആവശ്യം നിർവ്വഹിച്ചു കഴിഞ്ഞാൽ കുടുംബത്തിലേക്ക് വേഗത്തിൽ മടങ്ങൽ

585 അബൂഹുറൈറ ﷺ വിൽ നിന്ന് നിവേദനം: നിശ്ചയം നബി ﷺ പറഞ്ഞിരിക്കുന്നു. യാത്ര ക്ലേശങ്ങളുടെ ഒരു ഭാഗമാണ്. തന്റെ ഭക്ഷണം, പാനീയം, ഉറക്കം എന്നിവക്ക് അതു മൂലം വിഘ്നമുണ്ടാവുന്നു. അതിനാൽ നിങ്ങൾ ആരെങ്കിലും യാത്രാലക്ഷ്യം നിർവ്വഹിച്ചു കഴിഞ്ഞാൽ തന്റെ കുടുംബത്തിലേക്ക് വേഗത്തിൽ മടങ്ങേണ്ടതാണ്.

(മുത്തഫഖുൻ അലൈഹി)

# 170. കുടുംബത്തിലേക്ക് പകലിൽ തിരിച്ചെത്തൽ

586 ജാബിർﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞിരിക്കുന്നു. നിങ്ങളിൽ ആരുടെയെങ്കിലും അസാന്നിദ്ധ്യം ദീർഘിച്ചതായാൽ രാത്രി സമയത്ത് തിരിച്ചെത്തി അയാൾ തന്റെ ഭാര്യയെ മുട്ടിവിളിക്കരുത്. മറ്റൊരു റിപ്പോർട്ടിലുള്ളത് ''രാത്രിയിൽ തന്റെ ഭാര്യയെ മുട്ടിവിളിക്കുന്നത് നബിﷺ വിരോധിച്ചിരിക്കുന്നു'' എന്നാകുന്നു. (മുത്തഫഖുൻ അലൈഹി)

587 അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ രാത്രിയിൽ തന്റെ പത്നിമാരുടെ അരികിലെത്തി മുട്ടിവിളിക്കാറുണ്ടായിരുന്നില്ല. പ്രഭാതത്തിലോ പ്രദോഷത്തിലോ ആയിരുന്നു അദ്ദേഹം ചെല്ലാറുണ്ടായിരുന്നത്. (മുത്തഫഖുൻ അലൈഹി)

# 171. യാത്രയിൽ നിന്ന് മടങ്ങിവന്നാൽ പറയേണ്ടത്.

588 അനസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബി(സ)യോടൊപ്പം ഞങ്ങൾ യാത്ര കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ മദീന കാണാവുന്ന അകലത്തിലെത്തി. പിന്നീട് മദീനയിൽ എത്തുന്നതു വരെ അവിടുന്ന് ഇപ്രകാരം പറഞ്ഞുകൊണ്ടിരുന്നു. ''പശ്ചാതപിക്കുകയും സ്വന്തം നാഥനെ ആരാധിക്കുകയും അവനെ പ്രകീർത്തിക്കുകയും ചെയ്തു കൊണ്ട് ഞങ്ങൾ മടങ്ങുന്നവരാണ്''. (മുസ്ലിം)

578 ാം നമ്പർ ഹദീസ് കാണുക

# 172. യാത്രയിൽ നിന്ന് മടങ്ങിവന്നാൽ തന്റെ സമീപത്തുള്ള പള്ളിയിൽ വെച്ച് രണ്ട് റകഅത്ത് നമസ്കാരം നർവ്വഹിക്കുക

589 കഅബ് ബ്നുമാലിക്ക്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ യാത്രയിൽ നിന്ന് മടങ്ങിവന്നാൽ പള്ളിയിൽ പോയി രണ്ട് റകഅത്ത് നമസ്കാരം നിർവ്വഹിക്കലായിരുന്നു ആദ്യമായി ചെയ്തിരുന്നത് (മുത്തഫഖുൻ അലൈഹി)

# 173. സ്ത്രീ ഏകയായി യാത്ര ചെയ്യൽ നിഷിദ്ധം

590 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. മഹ്റമ് (ഭർത്താവോ വിവാഹം നിഷിദ്ധമായിട്ടുള്ള അടുത്ത ബന്ധുവോ) കൂടെയില്ലാതെ സ്ത്രീയുടെ കൂടെ ഒരു പുരുഷനും ഒഴിഞ്ഞിരിക്കാൻ പാടില്ല, മഹ്റമിന്റെ കൂടെ അല്ലാതെ അവൾ യാത്രചെയ്യാനും പാടില്ല. അപ്പോൾ ഒരാൾ ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ യുദ്ധത്തിൽ പങ്കെടുക്കാമെന്ന് തീരുമാനിക്കുകയും എന്റെ ഭാര്യ ഹജ്ജിന് പുറപ്പെടുകയും ചെയ്തിട്ടുണ്ടല്ലോ. അപ്പോൾ അവിടുന്ന് പറഞ്ഞു: ''എങ്കിൽ നീ അവളുടെ കൂടെ പോയി ഹജ്ജ് നിർവ്വഹിക്കുക'' (മുത്തഫഖുൻ അലൈഹി)

591 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഒരു സ്ത്രീയും അവളുടെ മഹ്റമിന്റെ കൂടെയല്ലാതെ ഒരു രാത്രിയും പകലും നീണ്ടു നിൽക്കുന്നത്ര ദൂരം യാത്ര ചെയ്യാൻ പാടില്ല. (മുത്തഫഖുൻ അലൈഹി)

## അദ്ധ്യായം 8:

# ശ്രേഷ്ഠതകൾ

## 174. ഖുർആൻ പാരായണത്തിന്റെ ശ്രേഷ്ഠതകൾ

592 അബൂ ഉമാമﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. നിങ്ങൾ ഖുർആൻ പാരായണം ചെയ്യുക, നിശ്ചയം അതിന്റെ ആളുകൾക്ക് അന്ത്യനാളിൽ അത് ശുപാർശ ചെയ്യുന്നതാണ്. (മുസ്ലിം)

593 നവ്വാസ്ബ്നു സംആൻﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഖുർആൻ അനുസരിച്ച് ജീവിതം നയിച്ച അതിന്റെ ആളുകളേയും ഖുർആനിനേയും അന്ത്യദിനത്തിൽ കൊണ്ടുവരപ്പെടും. ശേഷം സൂറത്തുൽ ബഖറയും ആലു ഇംറാനും അതിന്റെ ആളുകൾക്ക് വേണ്ടി വാദിക്കുന്നതാണ്. (മുസ്ലിം)

594 ഉസ്മാൻബ്നു അഫാൻﷺവിൽ നിവേദനം: നബിﷺ പറഞ്ഞു: നിങ്ങളിൽ ഏറ്റവും ഉത്തമൻമാർ ഖുർആൻ പഠിക്കുകയും അത് പഠിപ്പിക്കുകയും ചെയ്യുന്നവരത്രെ.(ബുഖാരി )

595 ആയിശﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: വിശുദ്ധ ഖുർആനെക്കുറിച്ച് ആഴത്തിൽ മനസ്സിലാക്കി അത് പാരായണം ചെയ്യുന്നവൻ പുണ്യാത്മാക്കളും ആദരണീയരുമായ മലക്കുകളുടെ കൂടെയായിരിക്കും. എന്നാൽ വളരെ പ്രയാസത്തോടെ യും തപ്പിത്തടഞ്ഞും ഖുർആൻ പാരായണം ചെയ്യുന്നവർക്ക് രണ്ട് പ്രതിഫലം ഉണ്ടായിരിക്കും. (മുത്തഫഖുൻ അലൈഹി)

596 അബൂ മൂസൽ അശ്അരീﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: ഖുർആൻ പാരായണം ചെയ്യുന്ന സത്യവിശ്വാസി മധുരനാരങ്ങ പോലെയാണ്. അതിന്റെ വാസന സുഗന്ധമുള്ളതും രുചി തൃപ്തികരവുമാണ്. ഖുർആൻ പാരായണം ചെയ്യാത്ത സത്യവിശ്വാസിയുടെ ഉപമ കാരക്ക പോലെയുമാണ്. അതിന് വാസനയില്ല, എന്നാൽ രുചിതൃപ്തികരമാണ്. ഖുർആൻ പാരായണം ചെയ്യുന്ന കപടവിശ്വാസി ഉപമ റൈഹൻ പോലെയാണ്. അതിന്റെ വാസന സുഗന്ധമുള്ളതും രുചി കൈപ്പുള്ളതുമാണ്. ഖുർആൻ പാരായണം ചെയ്യാത്ത കപടവിശ്വാസിയുടെ ഉപമ ആട്ടങ്ങ പോലെയുമാണ്. അതിന് വാസനയില്ല എന്നാൽ രുചി കൈപ്പേറിയതുമാണ്. (മുത്തഫഖുൻ അലൈഹി)

597 ഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. നിശ്ചയം അല്ലാഹു ഈ ഖുർആൻ മുഖേന ചില ജനങ്ങളെ ഉയർത്തുകയും മറ്റു ചിലരെ താഴ്ത്തുകയും ചെയ്യുന്നതാണ് (മുത്തഫഖുൻ അലൈഹി)

598 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഖുർആനിലെ ഒരു അക്ഷരം ആരെങ്കിലും പാരായണം ചെയ്യുന്നുവെങ്കിൽ അവന് ഒരു നൻമയുണ്ടായിരിക്കും. ഏതൊരു നൻമക്കും പത്തിരട്ടിയാണ് പ്രതിഫലം ലഭിക്കുക. അലിഫ് ലാം മീം എന്നത് ഒരു അക്ഷരമാണ് എന്ന് ഞാൻ പറയുന്നില്ല. എന്നാൽ അലിഫ് ഒരു അക്ഷരവും ലാം ഒരു അക്ഷരവും മീം ഒരു അക്ഷരവുമാകുന്നു. (തിർമുദി)

599 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: രണ്ടു കാര്യങ്ങളിൽ ഒഴികെ അസൂയ അനുവദനീയമല്ല. ഒരാൾക്ക് അല്ലാഹു പരിധുദ്ധ ഖുർആൻ പഠിപ്പിക്കുകയും അയാൾ അത്

പാരായണം ചെയ്തുകൊണ്ട് രാത്രിയിലും പകലിലും നമസ്കാരം നിർവ്വഹിക്കുകയും ചെയ്യുന്നു. മറ്റൊരാൾക്ക് അല്ലാഹു സമ്പത്ത് നൽകി. അയാൾ അത് കൊണ്ട് രാത്രിയിലും പകലിലും അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ചെലവു ചെയ്തു കൊണ്ടിരിക്കുകയും ചെയ്യുന്നു. (മുത്തഫഖുൻ അലൈഹി)

600 അബ്ദുല്ല ബ്നു അംറ്ബ്നുൽ ആസ്ﷻവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഖുർആനിന്റെ ആളുകളോട് പറയപ്പെടും ഇഹലോകത്ത് നീ മന്ദം മന്ദം ഖുർആൻ ഓതിയ പോലെ ഇവിടേയും നീ പാരായണം ചെയ്തുകൊള്ളുക. നീ ഓതുന്ന വചനത്തിന്റെ അവസാനത്തിലാണ് നിന്റെ പദവി നില കൊള്ളുന്നത്. (അബൂദാവൂദ്, തിർമുദി) തരക്കേടില്ലാത്ത ഹദീസ് എന്ന് പറയുകയും ചെയ്തു

## 175. ഖുർആൻ നിരന്തരം പരിശോധിക്കണം അത് വിസ്മരിക്കുന്നതിനെ കുറിച്ചുള്ള താക്കീത്.

601 അബൂമൂസﷻവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ വിശുദ്ധഖുർആനിനെ പ്രത്യേകം പരിശോധിച്ചു കൊണ്ടിരിക്കണം. നിശ്ചയം മുഹമ്മദിന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നെ സത്യം. തീർച്ചയായും കയറിൽ കരുക്കിയിടപ്പെട്ട ഒട്ടകം ചാടിപ്പോകുന്നതിലുപരിയായി ഖുർആൻ കുതറിപ്പോകുന്നതാണ്. (മുത്തഫഖുൻ അലൈഹി)

602 ഇബ്നു ഉമർﷻവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഖുർആൻ മനപാഠമാക്കിയവന്റെ ഉപമ കയറിൽ ബന്ധിക്കപ്പെട്ട ഒട്ടകത്തെ പോലെയാണ്. അതിനെ നല്ലപോലെ പരിശോധിക്കുന്നു

വെങ്കിൽ പിടിച്ചു നിർത്താൻ കഴിയും. അല്ലാതെ അതിനെ പാട്ടിനുവിട്ടാൽ അത് നഷ്ടപ്പെടുകയും ചെയ്തേക്കാം. (മുത്തഫഖുൻ അലൈഹി )

## 176. നല്ലശബ്ദത്തോടെയുള്ള ഖുർആൻ പാരായണം ചെയ്യലും പാരായണം ചെയ്ത് കേൾപിക്കാൻ ആവശ്യപ്പെടലും

603 അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. നല്ല ശബ്ദത്തോടെ ഖുർആൻ ഓതുവാൻ പ്രവാചകൻﷺക്ക് അല്ലാഹു അനുവദിച്ച പോലെ മറ്റൊന്നിനും ശബ്ദം നന്നാക്കുവാൻ അല്ലാഹു അനുവദിച്ചിട്ടില്ല. (മുത്തഫഖുൻ അലൈഹി)

604 ബർറാഅ്ﷺവിൽ നിന്ന് നിവേദനം: നബിﷺ ഇശാനമസ്കാരം നിർവ്വഹിച്ചപ്പോൾ ഒരിക്കൽ 'വത്തീനി വസ്സൈത്തൂൻ' എന്ന സൂറത്ത് പാരായണം ചെയ്യുന്നത് ഞാൻ കേൾക്കുകയുണ്ടായി. അതിനേക്കാൾ മനോഹരമായ ശബ്ദത്തിൽ അത് മറ്റാരിൽനിന്നും ഞാൻ കേട്ടിട്ടില്ല. (മുത്തഫഖുൻ അലൈഹി)

605 അബൂ മൂസൽ അശ്അരീﷺവിൽ നിന്ന് നിവേദനം: നബിﷺ അദ്ദേഹത്തോടു പറഞ്ഞു: നിശ്ചയം ദാവൂദ്عليه السلامയുടെ രാഗത്തിൽനിന്ന് അൽപം എനിക്ക് നൽകപ്പെട്ടിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ മറ്റൊരു റിപ്പോർട്ടിലുള്ളത് നിശ്ചയം നബിﷺ പറഞ്ഞു, കഴിഞ്ഞ രാത്രിയിൽ നിന്റെ ഖുർആൻ പാരായണം ഞാൻ ശ്രദ്ധിച്ചിരുന്നത് നീ അറിഞ്ഞിരുന്നുവെങ്കിൽ എന്നു കൂടിയുണ്ട്.

# 177.ചില പ്രത്യേക വചനങ്ങളും സൂറത്തുകളും പഠിക്കാനുള്ള പ്രേരണ.

606 അബൂസഈദ് റാഫിബ്നുമുഅല്ലാﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നീ പള്ളിയിൽ നിന്ന് പുറത്തു പോകുന്നതിനു മുമ്പായി വിശുദ്ധ ഖുർആനിലെ മഹത്തായ ഒരു വചനം ഞാൻ നിനക്ക് പഠിപ്പിച്ചു തരട്ടെയോ എന്ന് ചോദിച്ചു കൊണ്ട് നബിﷺ ഒരിക്കൽ എന്റെ കൈ പിടിച്ചു. അങ്ങിനെ പുറത്ത് പോകാൻ ഉദ്ദേശിച്ചപ്പോൾ ഞാൻ ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, വിശുദ്ധ ഖുർആനിലെ മഹത്തായ ഒരു വചനം എനിക്ക് പഠിപ്പിച്ചുതരാമെന്ന് അങ്ങ് എന്നോട് പറഞ്ഞുവല്ലോ. അപ്പോൾ അദ്ദേഹം പറഞ്ഞു. വിശുദ്ധ ഖുർആനിലെ മഹത്തായതും ആവർത്തിച്ചു പാരായണം ചെയ്യപ്പെടുന്നതുമായ ഏഴു വചനങ്ങൾ ഉൾക്കൊള്ളുന്ന ഫാതിഹയാണത്. (ബുഖാരി)

607 അബൂസഈദുൽ ഖുദ്രിയ്യിﷺവിൽ നിന്ന് നിവേദനം: 'സൂറത്ത് ഇഖ്ലാസി'നെ പരാമർശിച്ചു കൊണ്ട് നബിﷺ പറഞ്ഞു. എന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നെയാണ് സത്യം. തീർച്ചയായും അത് ഖുർആനിന്റെ മൂന്നിൽഒന്നിനു തുല്ല്യമാവുന്നതാണ്. മറ്റൊരു റിപ്പോർട്ടിലുള്ളത് ഇപ്രകാരമാണ്. പ്രവാചകൻﷺ തന്റെ അനുചരൻമാരോട് ഇങ്ങിനെ ചോദിക്കുകയുണ്ടായി. ഓരോ രാത്രികളിലും വിശുദ്ധ ഖുർആനിന്റെ മൂന്നിൽ ഒരു ഭാഗം പാരായണം ചെയ്യാൻ നിങ്ങൾക്ക് കഴിയാതിരിക്കുമോ. (ഈ ചോദ്യം) അവർക്ക് പ്രയാസമുള്ളതായി അനുഭവപ്പെട്ടു. അവർ പറഞ്ഞു. അല്ലാഹുവിന്റെ പ്രവാചകരേ, ഞങ്ങളിൽ ആർക്കാണ് അതിനു സാധിക്കുക. അപ്പോൾ

അദ്ദേഹം പറഞ്ഞു. സൂറത്ത് ഇഖ്‌ലാസ് ഖുർആനിന്റെ മൂന്നിൽഒന്നിനു തുല്ല്യമാണ്. (ബുഖാരി )

608 ഉഖ്ബത്ത് ബ്നുആമിർﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: ഇന്നലെ രാത്രിയിൽ അവതരിക്കപ്പെട്ട സൂക്തങ്ങൾ നീ കണ്ടില്ലയോ, അതിനു തുല്ല്യമായ വചനങ്ങൾ മുമ്പൊരിക്കലും കാണപ്പെട്ടിട്ടുമില്ല. സൂറത്തുന്നാസ്, ഫലഖ് എന്നിവയത്രെ അത്. (മുസ്‌ലിം)

609 അബൂഹുറൈറﷺ വിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു. മുപ്പത് വചനങ്ങളുള്ള ഒരു അദ്ധ്യായം വിശുദ്ധ ഖുർആനിലുണ്ട്. പാപങ്ങൾ പൊറുക്കപ്പെടുന്നതുവരെ അത് ആളുകൾക്ക് വേണ്ടി ശുപാർശ ചെയ്തു കൊണ്ടിരിക്കും. സൂറത്തുൽ മുൽക്കാണ് അത്. (അബൂദാവൂദ്, തിർമുദി)

610 അബൂ മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും രാത്രിയിൽ സൂറത്തുൽ ബഖറയിലെ അവസാനത്തെ രണ്ട് വചനങ്ങൾ പാരായണം ചെയ്യുന്നുവെങ്കിൽ അത് മതിയാകുന്നതാണ്. (മുസ്‌ലിം)

611 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ആരും തന്നെ നിങ്ങളുടെ ഭവനങ്ങൾ സ്മശാനങ്ങളാക്കരുത്. നിശ്ചയം സൂറത്തുൽബഖറ പാരായണം ചെയ്യുന്ന വീടുകളിൽ നിന്ന് പിശാച് അകന്ന് പോകുന്നതാണ്. (മുസ്‌ലിം)

612 ഉബയ്യ്ബ്നുകഅബ്ﷺ വിൽ നിന്ന് നിവേദനം: നബിﷺ ചോദിച്ചു. അബുൽ മുൻദിറേ, അല്ലാഹുവിന്റെ ഗ്രന്ഥത്തിൽ നിന്ന് നീ പഠിച്ചതിൽ ഏറ്റവും ശ്രേഷ്ഠതയേറിയ വചനം ഏതാണെന്ന് നിനക്കറിയുമോ? അപ്പോൾ''ആയത്തുൽ കുർസിയാണത്''എന്ന് ഞാൻ

പറഞ്ഞു. അദ്ദേഹം എന്റെ നെഞ്ചിൽ തട്ടിക്കൊണ്ട് ഇപ്രകാരം പറഞ്ഞു. ''വിജ്ഞാനം കൊണ്ട് നിനക്ക് ധന്യതകൈവരട്ടെ'' (മുസ്‌ലിം)

613 അബുദ്ദർദാഅ്ﷺ വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സൂറത്തുൽ കഹ്ഫിന്റെ ആദ്യത്തിലെ പത്ത് വചനങ്ങൾ ആരെങ്കിലും മനപ്പാഠമാക്കിയാൽ ദജ്ജാലിന്റെ കുഴപ്പത്തിൽ നിന്ന് അവന് സുരക്ഷ ലഭിക്കുന്നതാണ്. മറ്റൊരു റിപ്പോർട്ടിലുള്ളത് സൂറത്തുൽ കഹ്ഫിന്റെ അവസാനത്തെ പത്ത് വചനങ്ങൾ എന്നാകുന്നു. (മുസ്‌ലിം)

# 178 ഖുർആൻപാരായണത്തിന് വേണ്ടി ഒരുമിച്ചു കൂടൽ

614 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു: അല്ലാഹുവിന്റെ ഭവനങ്ങളിൽ നിന്നുള്ളൊരു ഭവനത്തിൽ ഖുർആൻ പാരായണം ചെയ്യുന്നതിനായും അത് പരസ്പരം പഠിക്കുന്ന തിനായും ആരെങ്കിലും ഒരുമിച്ചു കൂടുകയാണെങ്കിൽ തീർച്ചയായും അല്ലാഹുവിന്റെ സമാധാനം അവരിൽ അവതരിക്കും, അവന്റെ കാരുണ്യം കൊണ്ട് ആവരണം ചെയ്യപ്പെടും, മലക്കുകൾ അവരെ പൊതിയുകയും, അല്ലാഹു തന്റെ അടുക്കലുള്ളവരോട് അവരെക്കുറിച്ച് പറയുകയും ചെയ്യും. ( മുസ്‌ലിം)

# 179 വുളുവിന്റെ മഹത്വം.

അല്ലാഹുപറഞ്ഞിരിക്കുന്നു.

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوٓاْ إِذَا قُمۡتُمۡ إِلَى ٱلصَّلَوٰةِ فَٱغۡسِلُواْ وُجُوهَكُمۡ وَأَيۡدِيَكُمۡ إِلَى ٱلۡمَرَافِقِ وَٱمۡسَحُواْ بِرُءُوسِكُمۡ وَأَرۡجُلَكُمۡ إِلَى ٱلۡكَعۡبَيۡنِۚ وَإِن كُنتُمۡ جُنُبٗا فَٱطَّهَّرُواْۚ وَإِن كُنتُم مَّرۡضَىٰٓ أَوۡ عَلَىٰ سَفَرٍ أَوۡ جَآءَ أَحَدٞ مِّنكُم مِّنَ ٱلۡغَآئِطِ أَوۡ لَٰمَسۡتُمُ ٱلنِّسَآءَ فَلَمۡ تَجِدُواْ مَآءٗ فَتَيَمَّمُواْ صَعِيدٗا طَيِّبٗا فَٱمۡسَحُواْ بِوُجُوهِكُمۡ وَأَيۡدِيكُم مِّنۡهُۚ مَا يُرِيدُ ٱللَّهُ لِيَجۡعَلَ عَلَيۡكُم مِّنۡ حَرَجٖ وَلَٰكِن يُرِيدُ لِيُطَهِّرَكُمۡ وَلِيُتِمَّ نِعۡمَتَهُۥ عَلَيۡكُمۡ لَعَلَّكُمۡ تَشۡكُرُونَ ٦ ﴾ المائدة: ٦

സത്യവിശ്വാസികളേ, നിങ്ങൾ നമസ്കാരത്തിന് ഒരുങ്ങിയാൽ നിങ്ങളുടെ മുഖങ്ങളും മുട്ടുവരെ രണ്ടു കൈകളും കഴുകുകയും നിങ്ങളുടെ തല തടവുകയും നെരിയാണിവരെ രണ്ടു കാലുകൾ കഴുകുകയും ചെയ്യുക. നിങ്ങൾ ജനാബത്ത് (വലിയ അശുദ്ധി) ബാധിച്ചവരായാൽ നിങ്ങൾ (കുളിച്ച്) ശുദ്ധിയാവുക. നിങ്ങൾ രോഗികളാകുകയോ യാത്രയിലാകുകയോ ചെയ്താൽ, അല്ലെങ്കിൽ നിങ്ങളിലൊരാൾ മലമൂത്ര വിസർജ്ജനം കഴിഞ്ഞ് വരികയോ, നിങ്ങൾ സ്ത്രീകളുമായി സംസർഗ്ഗം നടത്തുകയോ ചെയ്തിട്ട് നിങ്ങൾക്ക് വെള്ളം കിട്ടിയില്ലെങ്കിൽ ശുദ്ധമായ ഭൂമുഖം തേടിക്കൊള്ളുക, എന്നിട്ട് അത്കൊണ്ട് നിങ്ങളുടെ മുഖവും കൈകളും തടവുക. നിങ്ങൾക്ക് ഒരു ബുദ്ധിമുട്ടും വരുത്തിവെക്കണം എന്ന് അല്ലാഹു ഉദ്ദേശിക്കുന്നില്ല.

എന്നാൽ നിങ്ങളെ ശുദ്ധീകരിക്കണമെന്നും തന്റെ അനുഗ്രഹം നിങ്ങൾക്ക് പൂർത്തിയാക്കിത്തരണമെന്നും അവൻ ഉദ്ദശിക്കുന്നു. നിങ്ങൾ നന്ദിയുള്ളവർ ആയേക്കാം. (സൂറത്ത് മാഇദ :6)

615 അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: പ്രവാചകൻ(സ) പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. സത്യ വിശ്വാസിയുടെ വുളുവിന്റെ തിളക്കം അവന്റെ വുളു എവിടെവരെ ചെയ്തുവോ അത്രവരേയും ഉണ്ടായിരിക്കും (മുത്തഫഖുൻ അലൈഹി).

616 ഉസ്മാൻ ബ്നുഅഫാൻ(റ)വിൽനിന്ന് നിവേദനം: പ്രവാചകൻ(സ) പറഞ്ഞു. ആരെങ്കിലും നല്ലപോലെ വുളൂഅ് ചെയ്യുന്നുവെങ്കിൽ അയാളുടെ ശരീരത്തിലെ പാപങ്ങൾ നഖത്തിനടിയിലൂടെ ഉതിർന്നു പോകുന്നതാണ്. (മുസ്‌ലിം)

617 അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: പ്രവാചകൻ(സ) ചോദിച്ചു: നിങ്ങളുടെ പദവികൾ ഉയർത്തപ്പെടുകയും പാപങ്ങൾ മായ്ക്കപ്പെടുകയും ചെയ്യുന്ന മഹത്തായൊരു കാര്യത്തെ കുറിച്ച് ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടെയോ? അപ്പോൾ അതെ എന്ന് അവർ മറുപടി പറഞ്ഞു. അദ്ദേഹം പറഞ്ഞു: നിങ്ങൾ വുളു പൂർണ്ണമായി ചെയ്യുകയും, പള്ളികളിലേക്കുള്ള കാലടികൾ വർദ്ധിപ്പിക്കുകയും ഒരു നമസ്കാരം കഴിഞ്ഞാൽ അടുത്ത നമസ്കാരത്തിനായി പ്രതീക്ഷിക്കുകയും ചെയ്യുക, അതാണ് റിബാത്ത്, അതാണ് റിബാത്ത്. (അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള നിതാന്ത ജാഗ്രത) (മുസ്‌ലിം)

618 ഉമർബ്നുൽ ഖത്താബ് (റ)വിൽ നിന്ന് നിവേദനം: നബി(സ) പറഞ്ഞിരിക്കുന്നു. നിങ്ങളിൽ ഒരാളും വുളു സമ്പൂർണ്ണമായും ചെയ്യുകയും ശേഷം

أشهد أنْ لا إله إلا الله وحده لا شريك له وأشهد أن محمدا عبده ورسوله

''അല്ലാഹുവല്ലാതെ ആരാധ്യനില്ല. അവൻ ഏകനാണ്. അവന് പങ്കുകാരില്ല എന്നും നിശ്ചയം മുഹമ്മദ് അല്ലാഹുവിന്റെ ദാസനും ദൂതനുമാണ് എന്നും ഞാൻ സാക്ഷ്യം വഹിക്കുന്നു.'' എന്ന് പ്രാർത്ഥിച്ചാൽ അയാൾക്ക് വേണ്ടി സ്വർഗ്ഗത്തിലെ എട്ട് വാതിലുകളും തുറക്കപ്പെടുകയും ഇഷ്ടമുള്ളതിൽ കൂടി അയാൾക്ക് പ്രവേശിക്കാൻ കഴിയുകയും ചെയ്യും. (മുസ്‌ലിം)

തിർമുദിയുടെ റിപ്പോർട്ടിൽ

اللهم اجعلني من التوابين واجعلني من المتطهرين

''അല്ലാഹുവേ എന്നെ നീ പശ്ചാതപിക്കുന്നവരിലും പരിശുദ്ധി യുള്ളവരിലും ഉൾപെടുത്തേണമേ'' എന്നുകൂടിയുണ്ട്.

16,84 എന്നീ ഹദീസുകൾ കൂടി കാണുക

## 180 ബാങ്കിന്റെ മഹത്വം.

619 അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: പ്രവാചകൻ(ﷺ) പറഞ്ഞു: ''ബാങ്കിലും നമസ്കാരത്തിന്റെ ആദ്യ സ്വഫിലുമുള്ള മഹത്വം ജനങ്ങൾ മനസ്സിലാക്കിയിരുന്നുവെങ്കിൽ അത് ലഭിക്കുവാനായി നറുക്കെടുപ്പല്ലാത്ത മറ്റ് മാർഗ്ഗങ്ങളൊന്നും അവർ കണ്ടെത്തുന്ന തുമല്ലെങ്കിൽ അവർ അതിനായി നറുക്കിടുക തന്നെ ചെയ്യുമായിരുന്നു''. അപ്രകാരം തന്നെ ളുഹർ ആദ്യം നമസ്കരിക്കുന്നതു കൊണ്ടുള്ള പ്രാധാന്യം അവർ അറിഞ്ഞാൽ അതിനായി അവർ മുൻകടക്കുമായിരുന്നു. ഇശാ നമസ്കാരത്തിന്റേയും സുബഹ് നമസ്കാരത്തിന്റേയും ശ്രേഷ്ഠത അവർ അറിഞ്ഞാൽ മുട്ടുകുത്തി

ഞെരങ്ങിക്കൊണ്ടാണെങ്കിലും അവർ അതിൽ പങ്കെടുക്കുമായിരുന്നു. (മുത്തഫഖുൻ അലൈഹി).

620 അബ്ദുല്ലബ്നു അബ്ദുറഹ്മാൻ ബ്നുഅബീ സഹ്സ്വഹﷺവിൽ നിന്ന് നിവേദനം: അബൂ സഈദുൽ ഖുദ്രിയ്യിﷺ ഒരിക്കൽ അദ്ദേഹത്തോട് ഇപ്രകാരം പറഞ്ഞു: നിശ്ചയം നീ ആടുകളേയും ഗ്രാമപ്രദേശത്തേയും ഇഷ്ടപ്പെടുന്നു. അതിനാൽ സ്വന്തം ആടുകൾക്കിടയിലും ഗ്രാമത്തിലും ആയിരിക്കുമ്പോൾ ബാങ്ക് കൊടുക്കുമ്പോൾ നിന്റെ ശബ്ദം നീ ഉറക്കെയാക്കണം. കാരണം നിശ്ചയം ബാങ്കൊലിയുടെ ഉറക്കെയുള്ള ശബ്ദം മനുഷ്യനും ജിന്നും കേൾക്കുന്നുവെങ്കിൽ അന്ത്യദിനത്തിൽ അവ അയാൾക്ക് വേണ്ടി സാക്ഷ്യം വഹിക്കും. അബൂ സഈദുൽ ഖുദ്രിയ്യിﷺപറയുന്നു. ഇത് ഞാൻ നബിﷺയിൽ നിന്ന് കേട്ടതാണ്. (ബുഖാരി)

621 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു: നമസ്കാരത്തിന് വേണ്ടി ബാങ്കുവിളിച്ചാൽ അത് കേൾക്കാതിരിക്കാൻവേണ്ടി കീഴ്വായു ഇട്ടുകൊണ്ട് പിശാച് അവിടെ നിന്ന് ഓടിപ്പോകുന്നതാണ്. ബാങ്ക് പൂർത്തിയായിക്കഴിഞ്ഞാൽ അവൻ മടങ്ങിവരും. ഇഖാമത്ത് കൊടുത്താൽ വീണ്ടും അവിടെ നിന്ന് പോകും. ശേഷം തിരിച്ചു വരികയും നമസ്കരിക്കുന്നവന്റെ മനസ്സാന്തരങ്ങളിൽ ദുർബോധനങ്ങളുണ്ടാക്കുകയും ചെയ്യും. അതുവരേയും വിസ്മരിച്ച പലതും അവന്റെ മനസ്സിൽ ഓർമ്മിപ്പിച്ചു കൊണ്ടിരിക്കും. അങ്ങിനെ താൻ എത്രയാണ് നമസ്കാരിച്ചത് എന്നതുപോലും ഓർമയ്യില്ലാതാക്കി മാറ്റും. (മുത്തഫഖുൻ അലൈഹി).

622 അബ്ദുല്ല ബ്നുഅംറ് ബ്നുൽആസ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ ഇങ്ങിനെ പറയുന്നയുത് അദ്ദേഹം കേട്ടിട്ടുണ്ട്. നിങ്ങൾ ബാങ്ക് കൊടുക്കുന്നത് കേട്ടാൽ അദ്ദേഹം പറയുന്നത് പോലെ

നിങ്ങളും പറയുക. അതിന് ശേഷം എന്റെ പേരിൽ നിങ്ങൾ സ്വലാത്ത് ചൊല്ലുകയും ചെയ്യുക. ആരെങ്കിലും എന്റെ പേരിൽ ഒരിക്കൽ സ്വലാത്ത് ചൊല്ലിയാൽ അല്ലാഹു അദ്ദേഹത്തിന് പത്ത് അനുഗ്രഹം ചൊരിയുന്നതാണ്. പിന്നീട് നിങ്ങൾ എനിക്ക് വേണ്ടി അല്ലാഹുവിനോട് വസീലത്തിനെ ചോദിക്കണം. അത് സ്വർഗ്ഗത്തിലുള്ള മഹത്തായ പദവിയാകുന്നു. അല്ലാഹുവിന്റെ അടിമകളിൽ ഒരാൾക്കല്ലാതെ അതിനർഹതയില്ല. അത് ഞാൻ ആയിരിക്കണമെന്ന് ഞാൻ ആഗ്രഹിക്കുന്നു. ആരെങ്കിലും എനിക്ക് വേണ്ടി അല്ലാഹുവിനോട് വസീലത്തിനെ ചോദിച്ചാൽ അയാൾക്ക് അന്ത്യനാളിൽ എന്റെ ശുപാർശ ലഭിക്കുന്നതാണ്. (മുസ്ലിം)

623 ജാബിർﷺ വിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു:

**اللهم رب هذه الدعوة التامة والصلاة القائمة آت محمدا الوسيلة والفضيلة وابعثه مقاما محمودا الذي وعدته**

''ഈ പൂർണ്ണമായ പ്രാർത്ഥനയുടെയും ആസന്നമായ നമസ് കാരത്തിന്റെയും ഉടമസ്ഥനായ അല്ലാഹുവെ, മുഹമ്മദ് നബി(സ)ക്ക് വസ്വീല, ഫള്വീല എന്നീ പദവികൾ നീ നൽകേണമെ. നീ വാഗ്ദാനം ചെയ്ത സ്തുത്യർഹമായ സ്ഥാനത്തേക്ക് അദ്ദേഹത്തെ നീ നിയോഗിക്കുകയും ചെയ്യേണമെ'' എന്ന് വല്ലവനും ബാങ്കു കേൾക്കുമ്പോൾ പ്രാർത്ഥിച്ചാൽ അന്ത്യനാളിൽ എന്റെ ശുപാർശ ലഭിക്കുന്നതാണ്. (ബുഖാരി)

624. സഅദ് ബ്നുഅബീവഖാസ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു: ബാങ്ക് കേൾക്കുന്നവൻ

أشهد أنْ لا إله إلا الله وحده لا شريك له وأن محمدا عبده ورسوله
رضيت بالله ربا وبمحمدٍ رسولًا وبالإسلام دينا

''അല്ലാഹുവല്ലാതെ ആരാധ്യനില്ലെന്നും അവൻ ഏകനാണെന്നും അവന് പങ്കുകാരില്ലെന്നും മുഹമ്മദ് അവന്റെ ദാസനും ദൂതനുമാണെന്നും, ഞാൻ അല്ലാഹുവിനെ രക്ഷിതാവായും മുഹമ്മദിനെ ദൂതനായും ഇസ്‌ലാമിനെ മതമായും ഇഷ്ടപ്പെട്ടിരിക്കുന്നു''എന്നും പ്രാർത്ഥിച്ചാൽ അയാളുടെ പാപങ്ങൾ പൊറുക്കപ്പെടും. (മുസ്‌ലിം)

625. അനസ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺ പറഞ്ഞു. ബാങ്കിനും ഇഖാമത്തിനും ഇടക്കുള്ള പ്രാർത്ഥന തള്ളപ്പെടുകയില്ല. (അബൂദാവൂദ്, തിർമുദി)

## 181 നമസ്കാരത്തിന്റെ മഹത്വം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ إِنَّ ٱلصَّلَوٰةَ تَنْهَىٰ عَنِ ٱلْفَحْشَآءِ وَٱلْمُنكَرِ ﴾[٢٩/٤٥]

നിശ്ചയമായും നമസ്കാരം നീചവും നികൃഷ്ടവുമായ കാര്യങ്ങളിൽ നിന്ന് തടഞ്ഞു നിർത്തുന്നതാണ്. (അൻകബൂത്ത് 45)

626 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ട്. നിങ്ങളിൽ ഒരാളുടെ വീട്ടുപടിക്കരികിലൂടെയായി ഒരു അരുവി ഒഴുകിക്കൊണ്ടിരിക്കുകയും അയാൾ ദിനംപ്രതി അഞ്ചു പ്രാവശ്യമായി അതിൽ കുളിക്കുകയും ചെയ്യുന്നുവെങ്കിൽ പിന്നീട് അയാളുടെ ശരീരത്തിൽ വല്ല അഴുക്കുകളും അവശേഷിക്കുമോ? എന്ന് അവിടുന്ന് ചോദിച്ചു. അവർ മറുപടി പറഞ്ഞു:

ഇല്ല പ്രവാചകരേ, അഴുക്കുകളൊന്നും അവശേഷിക്കുകയില്ല. അദ്ദേഹം പറഞ്ഞു. അപ്രകാരമാണ് അഞ്ചു സമയങ്ങളിലുള്ള നമസ്കാരവും. അതുകൊണ്ട് പാപങ്ങളെല്ലാം അല്ലാഹു മായ്ച്ചുകളയുന്നതാണ്. (മുത്തഫഖുൻ അലൈഹി).

627 ഉസ്മാൻ ബ്നുഅഫാൻ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ട്. മുസ്ലിമായ ഏതൊരാൾക്കും ഫറള്നമസ്കാരം സമാഗതമാവുകയും അതിന് വേണ്ടി കൃത്യമായ രീതിയിൽ വുളു ചെയ്ത് സൂക്ഷ്മതയോടു കൂടി അതിലെ റുകൂഉകളും മറ്റു കർമ്മങ്ങളും നിർവ്വഹിക്കുകയും മഹാപാപം ചെയ്തിട്ടുമില്ലെങ്കിൽ തന്റെ മുൻകഴിഞ്ഞ പാപങ്ങൾക്ക് അത് പരിഹാരമാകാതിരിക്കുകയില്ല. എല്ലാകാലത്തും ഇത് ബാധകമാണ്. (മുസ്ലിം)

85, 268, 271 എന്നീ ഹദീസുകൾ വായിക്കുക

## 182 സുബഹ് നമസ്കാരത്തിന്റെയും അസർ നമസ്കാരത്തിന്റെയും മഹത്വം.

628 അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബി(സ) പറഞ്ഞു: രാത്രിയിലേയും പകലിലേയും മലക്കുകൾ നിങ്ങളെ നിരീക്ഷിച്ചു കൊണ്ടിരിക്കും. അവർ സുബഹ്നമസ്കാര സമയത്തും അസർനമസ്കാര സമയത്തുമായി ഒരുമിച്ചു കൂടുന്നതാണ്. ശേഷം നിങ്ങളുടെ കൂടെ രാത്രിയിലുണ്ടായിരുന്ന മലക്കുകൾ ആകാശത്തേക്ക് കയറിപ്പോകുന്നു. അപ്പോൾ അല്ലാഹു അവരോടു (മനുഷ്യരെകുറിച്ച് അവൻ ഏറ്റവും നന്നായി അറിയുന്നവനാണെങ്കിലും) അവരെ കുറിച്ച് ചോദിക്കും. നിങ്ങൾ എന്റെ അടിമകളെ എങ്ങിനെയാണ് ഉപേക്ഷിച്ചു പോന്നത്. അപ്പോൾ അവർ പറയും. ഞങ്ങൾ അവരുടെ അടുത്ത് ചെല്ലുമ്പോഴും

ഞങ്ങൾ അവിടെ നിന്ന് മടങ്ങി വരുമ്പോഴും അവർ നമസ്കരിച്ചുകൊണ്ടിരിക്കുകയാണ്. (ബുഖാരി, മുസ്ലിം)

629 ബുറൈദﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും അസർ നമസ്കാരം ഉപേക്ഷിച്ചാൽ അയാളുടെ കർമ്മങ്ങളെല്ലാം നഷ്ടപ്പെടുന്നതാണ്. (ബുഖാരി )

86, 271 എന്നീ ഹദീസുകൾ വായിക്കുക

## 183. പള്ളികളിലേക്ക് നടന്ന് പോകുന്നതിന്റെ മഹത്വം

630 ബുറൈദﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും അല്ലാഹുവിനോടുള്ള നിർബന്ധബാധ്യതയായ നമസ്കാരം നിർവ്വഹിക്കുന്നതിനായി തന്റെ വീട്ടിൽ നിന്ന് വുളുചെയ്ത് ശുദ്ധിവരുത്തി അല്ലാഹുവിന്റെ ഭവനങ്ങളിൽ പെട്ട ഏതെങ്കിലും ഒരു പള്ളിയിലേക്ക് പുറപ്പെടുന്ന പക്ഷം അവന്റെ കാലടികൾ വെക്കുന്നതിനനുസരിച്ച് ഓരോ പാപങ്ങൾ ഉതിർന്നു പോവുകയും പദവികൾ ഉയർത്തപ്പെടുകയും ചെയ്യാതിരിക്കില്ല. (മുസ്ലിം)

631 ഉബയ്യ് ബ്നു കഅബ് ﷺവിൽ നിന്ന് നിവേദനം: അൻസാറുകളിൽ പെട്ട ഒരാൾ പള്ളിയിൽ നിന്ന് വളരെ അകലത്തിലായിരുന്നു താമസിച്ചിരുന്നത്. എങ്കിലും അദ്ദേഹത്തിന് നമസ്കാരം നഷ്ടപ്പെടാറുണ്ടായിരുന്നില്ല. ഒരിക്കൽ അദ്ദേഹത്തോട് ഒരു കഴുതയെ വാങ്ങുവാനും രാത്രിയിലും മരുഭൂമിയിലുമെല്ലാം അതിനെ യാത്രക്ക് ഉപയോഗിക്കാമല്ലോ എന്നും പറയപ്പെട്ടു. അതിന് അദ്ദേഹം ഇങ്ങിനെ മറുപടി പറഞ്ഞു: എന്റെ വീട് പള്ളിയോട് ചേർന്നാവുന്നത് എനിക്കിഷ്ടമില്ല. ഞാൻ പള്ളിയിലേക്ക് പോകുന്നതും പള്ളിയിൽ നിന്ന് എന്റെ വീട്ടിലേക്ക് തിരിച്ചു വരുന്നതുമായ കാലടികളെല്ലാം രേഖപ്പെടുത്തപ്പെടണം എന്ന് ഞാൻ

ആഗ്രഹിക്കുന്നു. ഇതറിഞ്ഞ പ്രവാചകൻﷺ പറഞ്ഞു: അതെല്ലാം അല്ലാഹു താങ്കളിൽ സമ്മേളിപ്പിച്ചിരിക്കുന്നു. (മുസ്‌ലിം)

632 അബൂമൂസرضي الله عنهവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: നമസ്കാരത്തിന് ഏറ്റവും കൂടുതൽ പ്രതിഫലം ലഭിക്കുന്നവർ അത് നിർവ്വഹിക്കാനായി ഏറ്റവും കൂടുതൽ ദൂരം നടന്നെത്തുന്നവരാണ്. ഇമാമിന്റെ കൂടെ നമസ്കരിക്കാൻ കാത്തിരിക്കുന്നവർക്കാണ് നമസ്കാരം നിർവ്വഹിച്ച് ഉറങ്ങുന്നവരെക്കാൾ പ്രതിഫലമുള്ളത്. (മുത്തഫഖുൻ അലൈഹ)

633 ബുറൈദرضي الله عنهവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: ജമാഅത്ത് നമസ്കാരത്തിൽ പങ്കെടുക്കാനായി ഇരുട്ടിൽ പള്ളികളിലേക്ക് നടന്നുപോകുന്നവർക്ക് അന്ത്യനാളിൽ സമ്പൂർണ്ണമായ പ്രകാശം ഉണ്ടായിരിക്കുമെന്ന് സന്തോഷവാർത്ത അറിയിക്കുക.

(അബൂദാവൂദ്, തിർമുദി)

634 അബൂഹുറൈറ(റ)വിൽ നിന്ന് നിവേദനം: നബിﷺ ചോദിച്ചു: പദവികൾ ഉയർത്തപ്പെടുകയും പാപങ്ങൾ മായ്ക്കപ്പെടുകയും ചെയ്യുന്ന കാര്യത്തെകുററിച്ച് ഞാൻ നിങ്ങൾക്ക് അറിയിച്ചു തരട്ടയോ? അപ്പോൾ അവർ പറഞ്ഞു. അല്ലാഹുവിന്റെ പ്രവാചകരേ, അറിയിച്ചു തന്നാലും. അദ്ദേഹം പറഞ്ഞു: പൂർണ്ണമായി വുളുചെയ്യുക, പള്ളികളിലേക്ക് ധാരാളം കാലടികൾ വെക്കുക, ഒരു നമസ്കാരം കഴിഞ്ഞാൽ മറ്റൊരു നമസ്കാരത്തിനായി കാത്തിരിക്കുക. അതാണ് രിബാത്ത്. അതാണ് രിബാത്ത്. (അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള നിതാന്ത ജാഗ്രത) (മുസ്‌ലിം)

78 ാം ഹദീസ് വായിക്കുക

## 184. നമസ്കാരം പ്രതീക്ഷിച്ചിരിക്കുന്നതിന്റെ മഹത്വം

635 അബൂഹുറൈറെﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: ജമാഅത്ത് നമസ്കാരത്തിനായി പ്രതീക്ഷിച്ചിരിക്കുന്നേട ത്തോളം സമയവും നിങ്ങൾ നമസ്കാരത്തിലായിരിക്കും. കാരണം സ്വന്തം വീട്ടുകാരിലേക്ക് നിങ്ങൾ തിരിച്ചു പോകുന്നതിനു നിങ്ങൾക്ക് തട സ്സമായത് നമസ്കാരം മാത്രമല്ലാതെ മറ്റൊന്നുമായിരുന്നില്ല, (മുത്തഫഖുൻ അലൈഹി)

636 അബൂഹുറൈറെﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: നിങ്ങൾ വുളു നഷ്ടപ്പെടാത്ത നിലയിൽ നമസ്കാരം നിർവ്വ ഹിച്ചിരിക്കുന്ന സ്ഥലത്തായിരിക്കുമ്പോഴെല്ലാം മലക്കുകൾ നിങ്ങൾക്ക് വേണ്ടി ഇങ്ങിനെ പ്രാർത്ഥിച്ചു കൊണ്ടിരിക്കും. ''അല്ലാഹുവേ, അദ്ദേഹ ത്തിന് നീ കാരുണ്യം ചെയ്യേണമേ, ഇദ്ദേഹത്തിന് നീ പൊറുത്ത് കൊടു ക്കേണമേ'', (ബുഖാരി)

## 185. ജമാഅത്തു നമസ്കാരത്തിന്റെ മഹത്വം

637 ഇബ്നു ഉമർ ﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: ജമാഅത്തു (സംഘടിത) നമസ്കാരത്തിന് തനിച്ചു നമസ്കരി ക്കുന്നതിനേക്കാൾ ഇരുപത്തിഏഴ് ഇരട്ടി പദവി കൂടുതലുണ്ട് (മുത്തഫഖുൻ അലൈഹി)

638 അബൂഹുറൈറെﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺയുടെ അരികിൽ ഒരു അന്ധൻ വന്നുകൊണ്ടു പറഞ്ഞു. അല്ലാഹു വിന്റെ പ്രവാചകരേ, എന്നെ പള്ളിയിലേക്ക് കൊണ്ടുപോകാൻ ഒരു വഴി കാട്ടിയില്ല, അതിനാൽ അങ്ങ് എനിക്ക് വീട്ടിൽവെച്ച് നമസ്കാരം നിർവ്വ ഹിക്കാൻ ഇളവ് അനുവദിക്കുമോ? അപ്പോൾ അവിടുന്ന് അദ്ദേഹത്തിന് ഇളവ് അനുവദിക്കുകയുണ്ടായി. എന്നാൽ അദ്ദേഹം തിരിഞ്ഞുപോകാൻ

ആരംഭിച്ചപ്പോൾ അയാളെ വിളിച്ചു കൊണ്ട് ചോദിച്ചു. നീ ബാങ്ക് കേൾക്കാറുണ്ടോ? ആഗതൻ ''അതെ'' എന്ന് മറുപടി പറഞ്ഞു. അപ്പോൾ അവിടുന്ന് പറഞ്ഞു. ''എങ്കിൽ നീ അതിന് ഉത്തരം ചെയ്യണം''.(മുസ്ലിം)

639 ഇബ്നു മസ്ഊദ് ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: യഥാർത്ഥ മുസ്ലിമായിക്കൊണ്ട് നാളെ അല്ലാഹുവിനെ കണ്ടുമുട്ടുണമെന്ന് വല്ലവനും ആഗ്രഹിക്കുന്നുവെങ്കിൽ ബാങ്ക് വിളിക്കുന്ന സ്ഥലത്തു വെച്ച് അവൻ പതിവായി നമസ്കരിച്ചുകൊള്ളട്ടെ. നിശ്ചയം നിങ്ങളുടെ പ്രവാചകന് സൻമാർഗ്ഗം അല്ലാഹു കാണിച്ചു കൊടുത്തിരിക്കുന്നു. നിശ്ചയം നമസ്കാരം ആ സൻമാർഗ്ഗത്തിൽ പെട്ടതാണ്. നിയമ വിരുദ്ധമായി നമസ്കാരം വീട്ടിൽ വെച്ചു ചെയ്യുന്നപോലെ നിങ്ങളും സ്വന്തം വീടുകളിൽ വെച്ച് നമസ്കരിച്ചാൽ നബിﷺയുടെ മാതൃക നിങ്ങൾ കൈവെടിഞ്ഞവരായിത്തീരും. നബിﷺയുടെ മാതൃക നിങ്ങൾ കൈവെടിഞ്ഞാൽ നിശ്ചയം നിങ്ങൾ വഴിപിഴച്ചവരായി മാറും. നിശ്ചയം കാപട്യം കൊണ്ട് അറിയപ്പെട്ടവരല്ലാതെ ഞങ്ങളിൽ നിന്ന് ആരും ജമാഅത്ത് നമസ്കാരത്തിൽനിന്ന് പിന്തി നിൽകാറില്ലായിരുന്നു എന്ന് ഞാൻ ഓർക്കുന്നു. രോഗികളായാൽ പോലും ചിലർ രണ്ടാളുകളുടെ ചുമലിൽ നയിക്കപ്പെട്ടുകൊണ്ടുവന്ന് നമസ്കാരത്തിന്റെ സ്വഫുകളിൽ നിർത്തപ്പെടാറുണ്ടായിരുന്നു.) മറ്റൊരു റിപ്പോർട്ടിലുള്ളത് നിശ്ചയം നബിﷺഞങ്ങളെ പഠിപ്പിച്ചിട്ടുള്ള സൻമാർഗ്ഗ ചര്യയിൽപെട്ടതാണ് ബാങ്ക് വിളിക്കുന്ന പള്ളിയിൽവെച്ച് നമസ്കരിക്കുക എന്നത്. (മുസ്ലിം)

640 അബുദ്ദർദാഅ്ﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. സംഘടിതമായി നമസ്കാരം നിർവ്വഹിക്കാതെ ഗ്രാമത്തിലോ, നാടിൻപുറങ്ങളിലോ മൂന്നാളുകൾ ഉണ്ടാവുകയില്ല, അവരെ പിശാച് സ്വാധീനിച്ചിട്ടല്ലാതെ. അതിനാൽ നിങ്ങൾ സംഘ

ടിതമായി നമസ്കാരം നിർവ്വഹിക്കണം. നിശ്ചയം ആട്ടിൻ പറ്റങ്ങളിൽ നിന്ന് ഒറ്റപ്പെടുന്ന ആടിനെയാണ് ചെന്നായ പിടികൂടുക (അബൂദാവൂദ്)

## 186. സുബ്ഹ്, ഇശാ നമസ്കാരങ്ങളുടെ ജമാഅത്തിൽ പങ്കെടുക്കാനുള്ള പ്രേരണ

641 ഉസ്മാൻബ്നു അഫാൻﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ''ആരെങ്കിലും ഇശാനമസ്കാരം സംഘടിതമായി നിർവ്വഹിച്ചാൽ രാത്രി പകുതിവരെ നമസ്കരിച്ചപോലെയാണ്. ആരെങ്കിലും സുബ്ഹ്നമസ്കാരം സംഘടിതമായി നിർവ്വഹിച്ചാൽ രാത്രി മുഴുവനും നമസ്കരിച്ചപോലെയാണ്'' .(മുസ്ലിം)

642 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺപറഞ്ഞു: സുബ്ഹിയും ഇശാഉം ജമാഅത്തായി നിർവ്വഹിക്കുന്നതിനേക്കാൾ കപടവിശ്വാസികൾക്ക് ഭാരമേറിയ മറ്റൊരു നമസ്കാരവുമില്ല. അതു രണ്ടിലുമുള്ള പ്രതിഫലം അവർ അറിഞ്ഞിരുന്നുവെങ്കിൽ ഇഴഞ്ഞു കൊണ്ടാണെങ്കിലും അവർ അതിൽ പങ്കെടുക്കുമായിരുന്നു. (മുത്തഫഖുൻ അലൈഹി)

## 187 ഫറള് നമസ്കാരങ്ങൾ മുറുകെ പിടിക്കാനുള്ള കൽപനയും ഉപേക്ഷിക്കുന്നവർക്കുള്ള മുന്നറിയിപ്പും

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ حَـٰفِظُواْ عَلَى ٱلصَّلَوَٰتِ وَٱلصَّلَوٰةِ ٱلۡوُسۡطَىٰ ﴾[٢/٢٣٨]

(നമസ്കാരങ്ങൾ നിങ്ങൾ സൂക്ഷ്മതയോടെ നിർവഹിച്ചു പോരേണ്ടതാണ്. പ്രത്യേകിച്ചും ഉൽകൃഷ്ടമായ നമസ്കാരം.) ബഖറ :238

﴿ فَإِن تَابُواْ وَأَقَامُواْ ٱلصَّلَوٰةَ وَءَاتَوُاْ ٱلزَّكَوٰةَ فَخَلُّواْ سَبِيلَهُمۡ ﴾ . [٩/٥]

(ഇനി അവർ സത്യനിഷേധത്തിൽ നിന്ന് പശ്ചാത്തപിച്ച് മടങ്ങുകയും നമസ്കാരം ശരിയാവണ്ണം നിർവ്വഹിക്കുകയും സകാത്ത് കൊടുക്കുകയും ചെയ്യുന്നപക്ഷം നിങ്ങളവരെ വെറുതെ വിട്ടേക്കണം ( തൗബ :5) .

643 ഇബ്നു മസ്ഊദ് ﷺനിന്ന് നിവേദനം: ഏറ്റവും ശ്രേഷ്ഠമായ കാര്യം ഏതാണെന്ന് ഞാൻ നബിﷺയോട് ചോദിച്ചു, അദ്ദേഹം പറഞ്ഞു. നമസ്കാരം അതിന്റെ സമയത്ത് നിർവ്വഹിക്കുക, പിന്നീട് ഏതാണ് എന്ന് ചോദിച്ചപ്പോൾ മാതാപിതാക്കൾക്ക് നൻമ ചെയ്യുക എന്നും പറഞ്ഞു പിന്നീട് ഏതാണ് എന്ന് ചോദിച്ചപ്പോൾ അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള സമരമാണ് എന്നും പറഞ്ഞു. (മുത്തഫഖുൻ അലൈഹി)

644 ഇബ്നുഉമർﷺ വിൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: അഞ്ച് തൂണുകളിലാണ് ഇസ്‌ലാം അടിയുറപ്പിക്കപ്പെട്ടിട്ടുള്ളത്. അല്ലാഹുവല്ലാതെ മറ്റാരാധ്യനില്ലെന്നും മുഹമ്മദ്ﷺ അല്ലാഹുവിന്റെ പ്രവാചകനാണെന്നും സാക്ഷ്യം വഹിക്കുക, നമസ്കാരം മുറപ്രകാരം നിർവഹിക്കുക. സകാത്ത് കൊടുക്കുക, പരിശുദ്ധ മന്ദിരത്തിൽ ഹജ്ജ് നിർവ്വഹിക്കുക. റമളാൻമാസം വ്രതമനുഷ്ഠിക്കുക എന്നിവയാണവ (മുസ്‌ലിം)

645 ജാബിർ ﷺൽ നിന്ന് നിവേദനം: റസൂൽﷺ പറയുന്നത് ഞാൻ കേട്ടു: നിശ്ചയം ഒരാളുടെ സത്യവിശ്വാസത്തിന്റെയും സത്യനിഷേധത്തിന്റെയും ശിർക്കിന്റെയും ഇടയിലുള്ള അന്തരം നമസ്കാരം ഉപേക്ഷിക്കൽ മാത്രമാണ്. (മുത്തഫഖുൻ അലൈഹി)

646 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽ (സ) പറഞ്ഞു: ഒരടിമയുടെ ഇബാദത്തുകളിൽ അന്ത്യദിനത്തിൽ ആദ്യമായി ചോദ്യം ചെയ്യപ്പെടുന്നത് നമസ്കാരത്തെകുറിച്ചാണ്. അത് നന്നായിട്ടുണ്ടെങ്കിൽ അവൻ വിജയിയും അത് മോശമായാൽ അവൻ പരാജിതനുമത്രെ! ഇനിയൊരാൾ ഫർള് നിർവ്വഹിച്ചതിൽ വല്ല വീഴ്ചയും വരുത്തിയിട്ടുണ്ടെങ്കിൽ(മലക്കുകളോട്) അല്ലാഹു പറയും: അവൻ വല്ല സുന്നത്തും നിർവ്വഹിച്ചിട്ടുണ്ടോ? നിങ്ങൾ ഒന്നു നോക്കൂ! അങ്ങനെ വല്ലതും ഉണ്ടെങ്കിൽ ഫർളിലെ ന്യൂനത അതുകൊണ്ട് പരിഹരിക്കപ്പെടും. പിന്നീട് മറ്റ് പ്രവർത്തനങ്ങളുടെയും നില ഇതു തന്നെ(ഫർളിലെ വീഴ്ച സുന്നത്തുകൊണ്ട് പരിഹരിക്കപ്പെടും. (തിർമുദി)

141 ാം ഹദീസ് വായിക്കുക

# 188. ആദ്യത്തെ സഫഫിനുള്ള മാഹാത്മ്യവും അണികൾ ശരിപ്പെടുത്തേണ്ടതിന്റെ അനിവാര്യതയും

647 ജാബിർﷺൽ നിന്ന് നിവേദനം: ഒരിക്കൽ റസൂൽ ഞങ്ങളുടെ അടുത്തേക്ക് വന്നുകൊണ്ട് ചോദിച്ചു: മലക്കുകൾ റബ്ബിന്റെ അടുക്കൽ അണിയായ് നിൽക്കുംപോലെ നമസ്കാരത്തിൽ നിങ്ങൾക്കും അണിയായ് നിന്നുകൂടെ? ഞങ്ങൾ ചോദിച്ചു പ്രവാചകരേ! മലക്കുകൾ റബ്ബിന്റ അടുത്ത് എങ്ങനെയാണ് അണിയായ് നിൽക്കുന്നത്? അവിടുന്ന്

പറഞ്ഞു: ആദ്യമാദ്യം അണികളെ അവർ പൂർത്തീകരിക്കും. അണികളെ അവർ നേരെയാക്കുകയും ചെയ്യും. (മുസ്‌ലിം)

648 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: പുരുഷന്മാരുടെ അണികളിൽ ആദ്യത്തെതാണുത്തമം. അവസാനത്തേത് മോശമാകുന്നു. സ്ത്രീകളുടെ അണികളിൽ അവസാനത്തേതാണുത്തമം. ആദ്യത്തേത് മോശമാകുന്നു. (മുസ്‌ലിം)

649 അനസ്ﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: (നമസ്കാരത്തിൽ) അണികളെ നിങ്ങൾ ശരിയാക്കണം(മടമ്പുകാൽ ഒപ്പിച്ചു നിർത്തണം) അണികളെ ശരിയാക്കൽ നമസ്കാരത്തിന്റെ പൂർണ്ണതയിൽ പെട്ടതാണ് (മുത്തഫഖുൻ അലൈഹി)

ബുഖാരിയുടെ മറ്റൊരു റിപ്പോർട്ടിൽ സ്വഫുകൾ ശരിയാക്കുക എന്നത് നമസ്കാരം കൃത്യമായി നിർവ്വഹിക്കുന്നതിന്റെ ഭാഗമത്രെ എന്നുകൂടിയുണ്ട്

650 നുഅ്മാൻബ്നുബഷീർﷺൽ നിന്ന് നിവേദനം: റസൂൽﷺ അമ്പുകൾ ശരിയാക്കുന്ന പോലെ ഞങ്ങളുടെ സ്വഫ്ഫുകളെ ശരിയാക്കിയിരുന്നു. ഇക്കാര്യം ഞങ്ങൾ നല്ലവണ്ണം ഗ്രഹിച്ചതായി അവിടുത്തേക്ക് ബോധ്യം വരുന്നതുവരെ അവിടുന്നിത് തുടർന്നു കൊണ്ടിരുന്നു. പിന്നീടൊരിക്കൽ നബിﷺ നമസ്കരിക്കാൻ വേണ്ടി എഴുന്നേറ്റ് നിന്ന് തക്ബീർ ചൊല്ലാനടുത്തപ്പോൾ സ്വഫ്ഫിൽ നിന്ന് നെഞ്ചുന്തിനിൽക്കുന്ന ഒരാളെ അവിടുന്ന് കാണുകയുണ്ടായി. ഉടനെ പറഞ്ഞു: അല്ലാഹുവിന്റെ അടിമകളേ, നിങ്ങൾ അണികളെ ശരിയാക്കണം അല്ലെങ്കിൽ നിങ്ങളുടെ മുഖങ്ങൾക്കിടയിൽ അല്ലാഹു ഭിന്നതയുണ്ടാക്കും. (മുസ്‌ലിം)

651 ഇബ്നുഉമർﷺനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങൾ അണി ശരിയാക്കുകയും ചുമലുകൾ നേരയാക്കുകയും വിടവുകൾ അടക്കുകയും നിങ്ങളുടെ സഹോദരന്മാരുടെ കൈക്ക് വഴങ്ങിക്കൊ

ടുക്കുകയും ചെയ്യുക. പിശാചിന് നിങ്ങൾ വിടവുകളുപേക്ഷിച്ചിടരുത്. അണി ചേർക്കുന്നവനെ അല്ലാഹു ചേർക്കുകയും അണി മുറിക്കുന്ന വനെ അല്ലാഹു മുറിക്കുകയും ചെയ്യട്ടെ. (അബൂദാവൂദ്)

652 അനസ്ﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങൾ ആദ്യത്തെ സ്വഫുകൾ ഓരോന്നും പൂർത്തിയാക്കുക, അപൂർണമായതു ണ്ടെങ്കിൽ അത് അവസാനത്തേതായിരിക്കട്ടെ (അബൂദാവൂദ്)

619 ാം ഹദീസ് വായിക്കുക

# 189. ഫറള് നമസ്കാരത്തോടനുബന്ധിച്ച റവാത്തിബായ സുന്നത്തുകൾ

653 ഉമ്മുഹബീബﷺൽ നിന്ന് നിവേദനം: റസൂൽ ﷺ പറയു ന്നത് ഞാൻ കേട്ടു. എല്ലാ ദിവസവും ഫർളിന് പുറമെ പന്ത്രണ്ടു റക അത്ത് സുന്നത്ത് നമസ്കരിക്കുന്ന ഒരോ മുസ്ലിമിന്നും അല്ലാഹു സ്വർഗ്ഗ ത്തിൽ ഒരു ഭവനമുണ്ടാക്കാതിരിക്കുകയില്ല (മുസ്ലിം)

654 ഇബ്നുഉമർﷺനിന്ന് നിവേദനം: റസൂൽﷺ യൊന്നിച്ച് ളുഹ റിനു മുമ്പ് രണ്ടും അതിനു ശേഷം രണ്ടും ജുമുഅക്കുശേഷം രണ്ടും മഗ്രിബിനുശേഷം രണ്ടും ഇശാക്കുശേഷം രണ്ടും റക്അത്തുകൾ ഞാൻ നമസ്കരിച്ചു. (മുത്തഫഖുൻ അലൈഹി)

655 അബ്ദുല്ല ബ്നുമഗ്ഫൽﷺനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: എല്ലാ രണ്ട് ബാങ്കിന്റെയും (ബാങ്കിന്റെയും ഇഖാമത്തിന്റെയും) ഇടയിൽ സുന്നത്ത് നമസ്കരമുണ്ട്. എല്ലാ രണ്ട് ബാങ്കിന്റെയും (ബാങ്കിന്റെയും ഇഖാമത്തിന്റെയും) ഇടയിൽ സുന്നത്ത് നമസ്കരമുണ്ട്. മൂന്നാം പ്രാവശ്യം ഇഷ്ടമുളളവനാണ് എന്നു പറഞ്ഞു (മുത്തഫഖുൻ അലൈഹി.)

# 190 സുബഹിന്റെ രണ്ടു റകഅത്ത് സുന്നത്തിനുള്ള പ്രാധാന്യം

656 ആയിശ ﷺൽ നിന്ന് നിവേദനം: സുബഹിന്റെ മുമ്പ് രണ്ടു റകഅത്തു സുന്നത്തു നമസ്കാരത്തെപോലെ നബിﷺ മറ്റൊന്നും പ്രാധാന്യം നൽകിയിരുന്നില്ല. (മുത്തഫഖുൻ അലൈഹി)

657 ആയിശ ﷺ ൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: സുബഹിന്റെ രണ്ട് റകഅത്ത് ഇഹലോകത്തേക്കാളും അതിലുള്ളതിനേക്കാളും ഗുണകരമായതാണ് (മുസ്ലിം) മറ്റൊരു റിപ്പോർട്ടിൽ ഇഹലോകത്തിലുള ളതിനേക്കാളും എനിക്കിഷ്ടം എന്ന്കൂടിയുണ്ട്. (മുസ്ലിം)

# 191. സുബഹിന്റെ സുന്നത്ത് ലഘൂകരിക്കൽ, അതിന്റെ സമയം, പാരായണം ചെയ്യേണ്ടത് എന്ത്?

658 ആയിശ ﷺൽ നിന്ന് നിവേദനം: നബിﷺ സുബഹിന്റെ രണ്ടു റകഅത്തു നമസ്കാരത്തിൽ ഫാതിഹ ഓതിയോ എന്ന് തോന്നാവുന്ന വിധം ലഘുവാക്കാറുണ്ടായിരുന്നു. ( മുത്തഫഖുൻ അലൈഹി )

659 ഹഫ്സ ﷺൽ നിന്ന് നിവേദനം: ബാങ്ക് കൊടുക്കുന്നവൻ സുബഹിബാങ്ക് കൊടുക്കുകയും പ്രഭാതം നല്ല പോലെ പൊട്ടിവിടരുകയും ചെയ്താൽ ലഘൂകരിച്ചുകൊണ്ടായിരുന്നു സുബഹിന്റെ രണ്ട് റകഅത്ത് റസൂൽﷺനമസ്കരിച്ചിരുന്നത്. (മുസ്ലിം)

660 അബൂഹുറൈറ ﷺൽ നിന്ന് നിവേദനം: ഫജറിന്റെ രണ്ടു റകത്തിൽ ഖുൽയാഅയ്യുഹൽ കാഫിറൂൻ, ഖുൽഹുവല്ലാഹു അഹദ്, എന്നീ രണ്ട് സൂറത്തുകൾ നബിﷺ ഓതാറുണ്ടായുരുന്നു. (മുസ്‌ലിം)

## 192. സുബ്ഹിയുടെ രണ്ടു റകഅത്തിന് ശേഷം ചെരിഞ്ഞു കിടക്കുന്നതിനുള്ള പ്രേരണ

661 ആയിശﷺൽ നിന്ന് നിവേദനം: ഇശാഅ്നമസ്കാരം കഴിഞ്ഞ് സുബഹി നമസ്കാരത്തിൽ പ്രവേശിക്കുന്നതിനിടയിൽ നബിﷺ പതിനൊന്ന് റകഅത്ത് സുന്നത്ത് നമസ്കരിച്ചിരുന്നു. എല്ലാ ഈരണ്ട് റക അത്തുകൾക്കിടയിലും അവിടുന്ന് സലാം വിട്ടും. ഒരു റകഅത്ത് കൊണ്ട് ആ നമസ്കാരത്തെ ഒറ്റയാക്കും. അങ്ങനെ ബാങ്ക് വിളിക്കുന്നവൻ സുബ്ഹി ബാങ്കിൽ നിന്ന് വിരമിക്കുകയും പ്രഭാതം വ്യക്തമാവുകയും (നമസ്കാരസമയം അറിയിക്കാൻ) നബിﷺ അടുത്ത് മുഅദ്ദിൻ ചെല്ലു കയും ചെയ്താൽ അവിടുന്ന് എഴുന്നേറ്റ് ലഘുവായി രണ്ട് റകഅത്ത് നമസ്കരിക്കും എന്നിട്ട് ഇഖാമത്ത് കൊടുവാൻവേണ്ടി മുഅദ്ദിൻ വരു ന്നത്വരെ അവിടുന്ന് വലതുഭാഗത്ത് ചരിഞ്ഞു കിടക്കും. (മുസ്‌ലിം)

## 193. ളുഹറിന്റെ സുന്നത്ത് നമസ്കാരം

662 ആയിശﷺൽ നിന്ന് നിവേദനം: നബിﷺ എന്റെ വീട്ടിൽ വെച്ച് ളുഹറിന്റെ മുമ്പ് നാലു റകഅത്ത് നമസ്കരിച്ചിരുന്നു. പിന്നീട് അവിടുന്ന് പുറത്തുപോയി ജനങ്ങൾക്ക് ഇമാമായി നമസ്കരിക്കും. അതി നുശേഷം വീട്ടിൽ മടങ്ങിവന്ന് രണ്ടു റകഅത്ത് സുന്നത്ത് നമസ്കരിക്കാ റുണ്ട്. അപ്രകാരം തന്നെ അവിടുന്ന് മഗ്‌രിബിനു ഇമാമായി നമസ്കരിച്ച

ശേഷം എന്റെ വീട്ടിൽ തിരിച്ച് വന്ന് രണ്ടു റകഅത്ത് നമസ്കരിക്കും. ജനങ്ങൾക്ക് ഇമാമായി ഇശാ നമസ്കരിച്ചശേഷവും വീട്ടിൽവന്ന് രണ്ടു റകഅത്ത് നമസ്കരിച്ചിരുന്നു. (മുസ്‌ലിം)

654 ാം ഹദീസ് വായിക്കുക

## 194. അസറിന്റ സുന്നത്ത് നമസ്കാരം

663 ഇബ്നുഉമർﷺനിന്ന് നിവേദനം: നബിﷺ ഒരിക്കൽ പ്രാർത്ഥിച്ചു. അസറിനു മുമ്പ് നാല്റകഅത്ത് നമസ്കരിക്കുന്ന മനുഷ്യനെ അല്ലാഹു അനുഗ്രഹിക്കട്ടെ. (അബൂദാവൂദ്)

## 195. മഗ്‌രിബിന്റെ സുന്നത്ത് നമസ്കാരം

664 അബ്ദുല്ലബ്നു മഗ്ഫൽﷺനിന്ന് നിവേദനം: നബിﷺ പറഞ്ഞു: മഗ്‌രിബിനു മുമ്പ് നിങ്ങൾ രണ്ട് റകഅത്ത് സുന്നത്ത് നമസ്കരിക്കണം മൂന്ന് പ്രാവശ്യം അതാവർത്തിച്ചു. മൂന്നാം പ്രവശ്യം പറഞ്ഞു: അതുദ്ദേശിച്ചവർക്ക്. (ബുഖാരി)

## 196. ഇശായുടെ സുന്നത്ത്

654 ,655 എന്നീ ഹദീസ് വായിക്കുക.

## 197. ജുമുഅയുടെ സുന്നത്ത് നമസ്കാരം

665 അബൂഹുറൈറﷺൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളിലാരെങ്കിലും ജുമുഅ നമസ്കരിച്ചാൽ അതിന് ശേഷം അവൻ നാല് റകഅത്ത് സുന്നത്ത് നമസ്കരിച്ചു കൊള്ളട്ടെ.(മുസ്‌ലിം)

654 ാം ഹദീസ് വായിക്കുക

# 198. വീട്ടിൽ വെച്ചുളള സുന്നത്ത് നമസ്കാരം. സുന്നത്ത് നമസ്കാരങ്ങൾക്ക് ഫറള് നിർവ്വഹിച്ച സ്ഥലത്തു നിന്ന് അൽപം മാറിനിൽക്കുകയോ എന്തെങ്കിലും സംസാരിച്ച് വേർപിരിക്കുകയോ ചെയ്യൽ

666 സൈദുബ്നു സാബിതിﷺൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ജനങ്ങളെ നിങ്ങളുടെ വീടുകളിൽ വെച്ച് നിങ്ങൾ സുന്നത്ത് നമസ്കരിക്കുക. തീർച്ചയായും ഫർളല്ലാത്ത നമസ്കാരങ്ങളിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമായത് മനുഷ്യൻ തന്റെ വീട്ടിൽവെച്ച് നിർവ്വഹിക്കുന്ന നമസ്കാരമാണ്. (മുസ്ലിം)

667 ഇബ്നുഉമർ ﷺനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളുടെ നമസ്കാരങ്ങളിൽ ചിലത് നിങ്ങളുടെ വീടുകളിൽ വെച്ച് നിർവ്വഹിക്കുക. അതിനെ (വീടിനെ)നിങ്ങൾ ശ്മശാനമാക്കരുത്. (മുത്തഫഖുൻ അലൈഹി)

668 ഉമർബ്നു അത്വാഅ്ﷺനിന്ന് നിവേദനം: അംറിനെ ഒരിക്കൽ നാഫിഅ് ﷺസാഇബിന്റെ അടുത്തേക്ക് പറഞ്ഞയച്ചു. അദ്ദേഹത്തിൽ നിന്ന് നമസ്കാരത്തിൽവെച്ച് മുആവിയﷺവിന് കാണാൻകഴിഞ്ഞ ഏതോ കാര്യത്തെ സംബന്ധിച്ച് സാഇബിനോട് ചോദിച്ചറിയുവാൻ വേണ്ടിയായിരുന്നു പറഞ്ഞയച്ചിരുന്നത്. അങ്ങനെ ഞാൻ സാഇബിന്റെ അടുത്തുചെന്ന് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: അതെ ഞാൻ മുആവിയﷺയൊന്നിച്ച് ഒരു മുറിയിൽ ജുമുഅ നമസ്കരിച്ചു. ഇമാം സലാം വീട്ടിയപ്പോൾ ഞാൻ എഴുന്നേറ്റു നിന്ന് അവിടെ വെച്ച് സുന്നത്ത് നമ

സ്കരിച്ചു. അദ്ദേഹം തന്റെ കൊട്ടാരത്തിൽ പ്രവേശിച്ചപ്പോൾ എന്റെ യടുത്ത് ആളെ പറഞ്ഞയച്ചുകൊണ്ട് പറഞ്ഞു: നീ ഈ ചെയ്തത് ആവർത്തിക്കരുത്. ജുമുഅ നമസ്കരിച്ചാൽ സംസാരിക്കുകയോ സ്ഥലം വിടുകയോ ചെയ്യുന്നത്വരെ മറ്റൊരു നമസ്കാരം അതിനോട് നീ ചേർക്കരുത്. നിശ്ചയം സംസാരിക്കുകയോ സ്ഥലം വിടുകയോ ചെയ്യാതെ തുടർന്ന് നമസ്കരിക്കരുതെന്ന് റസൂൽﷺ നമ്മോട് ആജ്ഞാപി ച്ചിട്ടുണ്ട്. (മുസ്ലിം)

## 199. വിത്ർ നമസ്കാരം, അതിന്റെ പ്രാധാന്യം, അതിന്റെ സമയം

669 അലിؓനിന്ന് നിവേദനം: ഫർള് നമസ്കാരം പോലെ നിർബന്ധമുളളതല്ല വിത്ർ. പക്ഷേ റസൂൽ(സ)സുന്നത്താക്കി നിശ്ചയിച്ച താണ്. അവിടുന്ന് പറയുകയുണ്ടായി: അല്ലാഹു വിത്റും (ഏകനും)വി ത്റിനെ (ഒറ്റയെ) ഇഷ്ടപ്പെടുന്നവനുമാണ്. അതുകൊണ്ട് ഖുർആനിൽ വിശ്വസിച്ചവരെ നിങ്ങൾ വിത്റ് നമസ്കരിക്കൂ. (അബൂദാവൂദ് ,തുർമുദി)

670 ഇബ്നുഉമർؓനിന്ന് നിവേദനം: റസൂൽﷺ അരുൾ ചെയ്തു: രാത്രിയിലെ നിങ്ങളുടെ നമസ്കാരളിൽ അവസാനത്തേത് വിത്റാക്കണം (മുത്തഫഖുൻ അലൈഹി).

671 അബൂ സഈദിؓനിന്ന് നിവേദനം: നേരം പുലരുന്നതിന് മുമ്പ് നിങ്ങൾ വിത്റ് നമസ്കരിക്കുവീൻ. (മുസ്ലിം)

672 ജാബിർؓനിന്ന് നിവേദനം: റസൂൽﷺ പ്രസ്താവിച്ചു. രാ ത്രിയുടെ അന്ത്യയാമത്തിൽ ഉറക്കത്തിൽ നിന്ന് എയുന്നേൽക്കുകയി ല്ലെന്ന് ഭയപ്പെടുന്നവർ രാത്രിയുടെ ആദ്യസമയത്ത് വിത്റ് നമസ്കരിച്ചു കൊളളട്ടെ. ഇനി അവസാനയാമത്തിൽ ഉണരുമെന്ന് വല്ലവനും പ്രതീക്ഷ യുണ്ടെങ്കിൽ അപ്പോൾ അവൻ വിത്ർ നമസ്കരിച്ചുകൊളളട്ടെ. രാത്രി

യുടെ അന്ത്യയാമത്തിലുള്ള നമസ്കാരത്തിൽ മലക്കുകൾ പങ്കെടുക്കും അതുകൊണ്ട് അതാണ് ഏറ്റവും ഉത്തമമായ സമയം. (മുസ്‌ലിം)

## 200. ളുഹാ നമസ്കാരം, ഏറ്റവും കുറഞ്ഞാൽ എത്ര? കൂടിയാൽ എത്ര? അതിന്റെ സമയം എപ്പോൾ.

673 അബൂഹുറൈറ ﷺൽ നിന്ന് നിവേദനം: എല്ലാ മാസവും മൂന്ന് ദിവസം വ്രതമനുഷ്ഠിക്കുവാനും (എല്ലാ ദിവസവും) രണ്ട് റക അത്ത് ളുഹാ നമസ്കരിക്കുവാനും ഉറങ്ങുന്നതിനു മുമ്പ് വിത്ത്റ് നമ സ്കരിക്കുവാനും എന്റെ ഖലീൽ (നബി(സ) എന്നോട് ഉപദേശിച്ചിരുന്നു. (മുത്തഫഖുൻ അലൈഹി).

674 ഉമ്മുഹാനിഇ ﷺൽ നിന്ന് നിവേദനം: ഞാൻ മക്കാ വിജയ ദിവസം റസൂൽ ﷺ യുടെ അടുത്തേക്ക് പോയി. അന്നേരം അവിടുന്ന് കുളിക്കുകയായിരുന്നു. അങ്ങനെ കുളിയിൽ നിന്ന് വിരമിച്ചപ്പോൾ എട്ട് റകഅത്ത് അവിടുന്ന് നമസ്കരിച്ചു. അത് ളുഹാ നമസ്കാരമായിരുന്നു. (മുത്തഫഖുൻ അലൈഹി). 74 ാം ഹദീസ് കാണുക

## 201. സൂര്യനുദിച്ച് ഉയർന്നതു മുതൽ മധ്യത്തിൽ നിന്ന് നീങ്ങന്നതുവരെയാണ് ളുഹായുടെ സമയം

675 സൈദുബ്നു അർഖമി ﷺൽ നിന്ന് നിവേദനം: (ആദ്യ സമ യത്ത്) ളുഹാ നമസ്കരിക്കുന്ന ചില ആളുകളെ കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു: ഇതല്ലാത്ത സമയത്ത് നമസ്കരിക്കലാണ് ഉത്തമമെന്ന്

അവർക്കറിഞ്ഞുകൂടെ? നിശ്ചയം റസൂൽﷺ പറഞ്ഞിട്ടുണ്ട്: അവ്വാബീങ്ങളുടെ (പാപങ്ങളിൽ നിന്ന് സദാ പശ്ചാത്താപം പ്രകടിപ്പിക്കുന്നവരുടെ(ളുഹാ) നമസ്കാരം ഒട്ടകകുഞ്ഞുങ്ങൾ അത്യുഷ്ണം കാരണമായി എരിഞ്ഞുപൊളളുന്ന സമയമത്രെ. (മുസ്ലിം)

## 202. പളളിയിൽ വെച്ച് തഹിയ്യത്ത് നമസ്കാരം, ഏതെങ്കിലും രണ്ടു റക്അത്തു നമസ്കാരം നിർവ്വഹിക്കാതെ പളളിയിൽ ഇരിക്കൽ കറാഹത്ത്

676. അബൂഖത്താദ(റ)ൽ നിന്ന് നിവേദനം: റസൂൽﷺ പ്രസ്താവിച്ചു. നിങ്ങളാരെങ്കിലും പളളിയിൽ പ്രവേശിച്ചാൽ രണ്ട് റകഅത്ത് തഹിയ്യത്ത് നമസ്കരിക്കാതെ അവിടെ ഇരിക്കരുത്. (മുത്തഫഖുൻ അലൈഹി).

## 203. വുളുവിന്റെ രണ്ടു റകഅത്ത്

677 അബൂഹുറൈറ(റ)ൽ നിന്ന് നിവേദനം: റസൂൽﷺ ബിലാൽ(റ)നോട് ചോദിച്ചു: ബിലാൽ ഇസ്ലാമിൽ നീ ചെയ്തിട്ടുളള അമലുകളിൽ കൂടുതൽ പ്രതിഫലമാഗ്രഹിക്കാവുന്ന അമലേതാണ്? നീ എന്നോട് പറയൂ. നിശ്ചയം എന്റെ മുൻവശത്തായി സ്വർഗ്ഗത്തിൽ നിന്റെ രണ്ടു ചെരിപ്പിന്റെ ശബ്ദം ഞാൻ കേട്ടു. അദ്ദേഹം പറഞ്ഞു: രാത്രിയിലോ പകലോ ഏത് അവസരത്തിലും ഞാൻ വുളു ചെയ്താൽ എനിക്ക് നിശ്ചയിക്കപ്പെട്ടത്ര ഞാൻ നമസികരിക്കുമായിരുന്നു. കൂടുതൽ പ്രതിഫലമാഗ്രഹിക്കാവുന്ന ഇതല്ലാതെ മറ്റൊരു പ്രവർത്തിയും ഞാൻ ചെയ്തിട്ടില്ല. (മുത്തഫഖുൻ അലൈഹി).

# 204 ജുമുഅഃ ദിവസത്തിന്റെ മാഹാത്മ്യം

അല്ലാഹു പറയുന്നു.

﴿ فَإِذَا قُضِيَتِ ٱلصَّلَوٰةُ فَٱنتَشِرُواْ فِى ٱلْأَرْضِ وَٱبْتَغُواْ مِن فَضْلِ ٱللَّهِ وَٱذْكُرُواْ ٱللَّهَ كَثِيرًا لَّعَلَّكُمْ تُفْلِحُونَ ﴾ [٦٢/١٠]

(ജുമുഅഃ) നമസ്കാരം നിർവവ്വഹിക്കപ്പെട്ടാൽ നിങ്ങൾ ഭൂമിയിൽ വ്യാപിക്കുകയും അല്ലാഹുവിന്റെ ഔദാര്യം തേടുകയും ധാരാളമായി അല്ലാഹുവിനെ ധ്യാനിക്കുകയും ചെയ്യുക. നിങ്ങൾ വിജയികളായേക്കാം. (ജുമുഅ :10)

678. അബൂഹുറൈറ ﷺൽ നിന്ന് നിവേദനം: റസൂൽ ﷺ പറഞ്ഞു: സൂര്യനുദിക്കുന്ന ദിവസങ്ങളിൽവെച്ച് ഏറ്റവും ശ്രഷ്ടമായത് ജുമുഅ ദിവസമാകുന്നു. ആദം നബി ﷺ സ്രഷ്ടിക്കപ്പെട്ടതും സ്വർഗ്ഗത്തിൽ പ്രവേ ശനം നൽകപ്പെട്ടതും അതിൽനിന്ന് പുറത്താക്കപ്പെട്ടതും അന്നേ ദിവസ മാണ്. (മുസ്‌ലിം)

679. അദ്ദേഹത്തിൽനിന്നും ഇബ്നുഉമർ ﷺ നിന്ന് നിവേദനം: മിമ്പ റിന്റെ പടികളിൽ നിന്നുക്കൊണ്ട് നബി ﷺ പറയുന്നത് അവരിരുവരും കേട്ടു. ജുമുഅനമസ്കാരം ഉപേക്ഷിക്കുന്നവർ ആ പ്രവർത്തിയിൽനിന്ന് വിരമിച്ച് കൊളളട്ടെ. അല്ലാത്തപക്ഷം അവരുടെ ഹൃദയങ്ങളിൽ അല്ലാഹു മുദ്രവെച്ചുകളയും പിന്നീട് അശ്രദ്ധരുടെ കൂട്ടത്തിലാണ് അവരകപ്പെടുക. (മുസ്‌ലിം)

680. അബൂസഈദ് ﷺ നിന്ന് നിവേദനം: റസൂൽ ﷺ പറഞ്ഞു: ജുമുഅ നമസ്കാരത്തിനുവേണ്ടി കുളിക്കൽ പ്രായപൂർത്തിയെത്തിയ എല്ലാവരു ടെയും കടമയാണ്. (മുത്തഫഖുൻ അലൈഹി).

681. സൽമാൻﷺ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ജുമുഅ ദിവസം ആരെങ്കിലും കുളിച്ച് (മീശ വെട്ടുക, നഖം മുറിക്കുക, വസ്ത്രം അലക്കുക തുടങ്ങി) കഴിയുന്നത്ര ശുചീകരിച്ചുകൊണ്ട് എണ്ണ തേക്കുകയോ തന്റെ ഭവനത്തിലെ സുഗന്ധം പൂശുകയോ ചെയ്തു, അനന്തരം ജുമുഅ നമസ്കാരത്തിന് പുറപ്പെട്ടു, രണ്ടാളുകൾക്കിടയിൽ (കവച്ചുവെച്ചുകൊണ്ട്) വേർപെടുത്തിയതുമില്ല, സാധിക്കുന്നത്ര അവൻ നമസ്കരിച്ചു, ഇമാം ഖുത്തുബ നിർവ്വഹിച്ചപ്പോൾ നിശ്ശബ്ദത പാലിച്ചു, എങ്കിൽ തന്റെ ആ ദിവസത്തിലേയും (കഴിഞ്ഞതോ വരുന്നതോ ആയ) മറ്റൊരു ജുമുഅയുടെയും ഇടയിലുള്ള ചെറുപാപങ്ങൾ പൊറുക്കപ്പെടുന്നതാണ്. (ബുഖാരി)

682 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ജുമുഅ ദിവസം വല്ലവനും ജനാബത്ത് കുളിക്കും പോലെ കുളിച്ചു. അനന്തരം അവൻ നേരത്തെ പള്ളിയിലേക്ക് പുറപ്പെട്ടു. എന്നാൽ അവൻ ഒരു ഒട്ടകം അറുത്ത് ദാനം ചെയ്തവനെപ്പോലയാണ്. രണ്ടാമത്തെ മണിക്കൂറിലാണ് ഒരുവൻ ജുമുഅക്ക് പോയതെങ്കിൽ അവനൊരു പശുവിനെ ബലി ചെയ്തവന് തുല്യനാണ്. മൂന്നാമത്തെ മണിക്കൂറിലാണ് ഒരുവൻ പോയതെങ്കിൽ കൊമ്പുള്ള ഒരു മുട്ടനാടിനെ അറുത്ത് ദാനം ചെയ്തവന് തുല്യനാണ്. നാലാമത്തെ മണിക്കൂറിലാണ് ഒരുവൻ പോയതെങ്കിൽ ഒരു കോഴിയെ അറുത്ത് ദാനം ചെയ്തവന് തുല്യനാണ്. അഞ്ചാമത്തെ മണിക്കൂറിലാണ് വല്ലവനും പോയതെങ്കിൽ ഒരു കോഴിമുട്ട ദാനം ചെയ്തവന് തുല്യനാണ്. അങ്ങനെ ഇമാം പള്ളിയിലേക്ക് പുറപ്പെട്ട് കഴിഞ്ഞാൽ ഖുത്തുബ കേൾക്കാൻവേണ്ടി മലക്കുകൾ അവിടെ ഹാജറാകും. (മുത്തഫഖുൻ അലൈഹി).

683 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽﷺ വെള്ളിയാഴ്ച ദിവസത്തെ സംബന്ധിച്ച് പ്രശംസിച്ച് പറയുകയുണ്ടായി. ദിവസ

ത്തിൽ ഒരു സമയമുണ്ട് തന്റെ ആവശ്യങ്ങൾക്കുവേണ്ടി പ്രാർത്ഥിച്ച് നമസ്കരിച്ചുകൊണ്ടിരിക്കെ മുസ്‌ലിമായ ഒരടിമ ആ സമയം പ്രാർത്ഥിച്ചാൽ അവന്റെ ആവശ്യം അല്ലാഹു നിറവേറ്റികൊടുക്കുക തന്നെ ചെയ്യും. അത് വളരെ കുറഞ്ഞ സമയമാണെന്ന് നബി(സ)കൈകൊണ്ട് ആംഗ്യം കാണിച്ചു. (മുത്തഫഖുൻ അലൈഹി).

684 ഔസ്ﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളുടെ ഏറ്റവും പ്രധാന്യമുള്ള ദിവസങ്ങളിൽപെട്ടതാണ് ജുമുഅ ദിവസം. അതുകൊണ്ട് അന്നേ ദിവസം നിങ്ങൾ എന്റെ പേരിൽ സ്വലാത്ത് ചൊല്ലുക. നിശ്ചയം നിങ്ങളുടെ സ്വലാത്ത് എന്റെ അടുക്കൽ വെളിവാക്കപ്പെടും. (അബൂദാവൂദ്)

83 ാം ഹദീസ് കാണുക

## 205 രാത്രിയിലെ സുന്നത്ത് നമസ്കാരത്തിന്റെ ശ്രേഷ്ഠത

അല്ലാഹു പറയുന്നു:

﴿ وَمِنَ ٱلَّيْلِ فَتَهَجَّدْ بِهِۦ نَافِلَةً لَّكَ عَسَىٰٓ أَن يَبْعَثَكَ رَبُّكَ مَقَامًا مَّحْمُودًا ﴿٧٩﴾ ﴾.[١٧/٧٩]

(രാത്രി നീ ഉറക്കമൊഴിക്കൂ (തഹജ്ജുദ് നമസ്കാരം നിർവ്വഹിക്കൂ)അത് ഉന്നതപദവി കൈവരുത്തിത്തരുന്ന നടപടിയത്രെ. നിന്റെ രക്ഷിതാവ് നിന്നെ സ്തുത്യർഹമായ ഒരു സ്ഥാനത്തെത്തിക്കാൻ ഇടയുണ്ട്.) ഇസ്റാഅ് :79

﴿ تَتَجَافَىٰ جُنُوبُهُمْ عَنِ ٱلْمَضَاجِعِ ﴾ الآية.[١٦/٣٢]

(ശിക്ഷ ഭയപ്പെട്ടുകൊണ്ടും പ്രതിഫലം മോഹിച്ചുകൊണ്ടും തങ്ങളുടെ റബ്ബിനോട് പ്രർത്ഥിച്ച്കൊണ്ട് വിരിപ്പുകളിൽ നിന്ന് അവരുടെ പാർശ്വങ്ങൾ ഉയരുന്നതാണ് (സജദ : 18)

﴿ كَانُواْ قَلِيلاً مِّنَ ٱلَّيۡلِ مَا يَهۡجَعُونَ ﴾. [١٧/٥١]

(രാത്രി അൽപം മാത്രമേ അവർ ഉറങ്ങാറുള്ളൂ. (അദ്ദാരിയാത്ത് : 17)

685 സാലിംﷺതന്റെ പിതാവിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: അബ്ദുല്ല നല്ല വ്യക്തിയാണ്. അദ്ദേഹം രാത്രി തഹജ്ജുദ് നമസ്കരിച്ചെങ്കിൽ (കൊള്ളാമായിരുന്നു) സാലിംﷺ പറയുന്നു. അതിനു ശേഷം അബ്ദുല്ല രാത്രിയിൽ അൽപം മാത്രമേ ഉറങ്ങാറുള്ളൂ (മുത്തഫഖുൻ അലൈഹി).

686 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽﷺ അരുൾ ചെയ്തു: നിങ്ങളോരോരുത്തരും നിദ്രയിലായിരിക്കുമ്പോൾ നിങ്ങളുടെ തലയുടെ പിൻവശം പിശാച് മൂന്ന് കെട്ടുകൾ കെട്ടിയിടുന്നതാണ്. നിനക്ക് ദീർഘമായ രാത്രി ലഭിക്കട്ടെ. അതു കൊണ്ട് നീ ഉറങ്ങിക്കൊള്ളൂ എന്ന് മന്ത്രിച്ച് കൊണ്ടാണ് ഓരോന്നും അവൻ കെട്ടിയിടുക. എന്നാൽ അവനുണർന്ന് അല്ലാഹുവിനെ സ്മരിച്ചുവെങ്കിൽ അവയിൽ നിന്ന് ഒരു കെട്ടു അഴിഞ്ഞു പോകുന്നതാണ്. അവൻ വുളു ചെയ്താൽ വേറൊരു കെട്ടും അഴിഞ്ഞു പോകും നമസ്കരിച്ചെങ്കിലോ എല്ലാ കെട്ടും അഴിഞ്ഞു പോകുന്നതാണ്. അങ്ങനെ അവൻ സംതൃപ്തനും ഉന്മേഷവാനുമായിത്തീരുന്നു. അല്ലാത്ത പക്ഷം അവൻ മടിയനും മ്ളേഛ മനസ്കനുമായി തീരുന്നതാണ്. (മുത്തഫഖുൻ അലൈഹി).

687 അബൂഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽ ﷺപറഞ്ഞു: റമളാനിലേതല്ലാത്ത നോമ്പുകളിൽവെച്ച് ഏറ്റവും ഉത്തമമായത് മുഹറമാസത്തിലെ നോമ്പാകുന്നു. അപ്രകാരം തന്നെ ഫർള് നമസ്കാരത്തിന്

ശേഷം നമസ്കാരങ്ങളിൽവെച്ച് ഏറ്റവും ഉത്തമമായത് രാത്രിയിലെ സുന്നത്ത് നമസ്കാരമാണ്. (മുസ്ലിം)

688 ഇബ്നുഉമർ ﷺനിന്ന് നിവേദനം: നബിﷺപറഞ്ഞു: രാത്രിയിലെ സുന്നത്ത് നമസ്കാരം ഈരണ്ട് റകഅത്താണ്. അങ്ങനെ പ്രഭാതത്തെ നീ ഭയന്നാൽ ഒരു റകഅത്ത് വിത്ർ നമസ്കരിക്കൂ. (മുത്തഫഖുൻ അലൈഹി).

689 ആയിശﷺൽ നിന്ന് നിവേദനം: റസൂൽﷺ രാത്രി പതിനൊന്ന് റകഅത്ത് നമസ്കരിക്കാറുണ്ട്. നിങ്ങളിൽനിന്ന് ഒരോരുത്തരും അമ്പത് ആയത്തകൾ ഓതുന്നത്ര സമയം അതിൽ ഓരോ സുജൂദും ചെയ്തിരുന്നു. സുബഹി നമസ്കാരത്തിനു മുമ്പായി രണ്ടു റകഅത്ത് അവിടുന്ന് നമസ്കരിക്കാറുണ്ട്. എന്നിട്ട് നമസ്കാര സമയം അറിയിക്കാൻ ബാങ്ക് വിളിക്കുന്നവൻ ചെല്ലുന്നത് വരെ വലതുഭാഗം ചെരിഞ്ഞു കിടക്കും (ബുഖാരി)

690 ആയിശﷺൽ നിന്ന് നിവേദനം: റസൂൽﷺ രാത്രിയുടെ ആദ്യസമയത്തിൽ ഉറങ്ങുകയും അവസാനയാമത്തിൽ എഴുന്നേറ്റ് സുന്നത്ത് നമസ്കരിക്കുകയും ചെയ്തിരുന്നു. (മുത്തഫഖുൻ അലൈഹി).

691 ജാബിർﷺൽ നിന്ന് നിവേദനം: റസൂൽﷺ പറയുന്നത് ഞാൻ കേട്ടു. നിശ്ചയം രാത്രിയിൽ ഒരു (പ്രത്യേക)സമയമുണ്ട് ഇഹപരകാര്യങ്ങളിൽ നന്മ ചോദിച്ച്കൊണ്ട് ഒരു മുസ്ലീമും യോജിച്ചാൽ അല്ലാഹു അവന് ആ കാര്യം നൽകുക തന്നെ ചെയ്യും. എല്ലാ രാത്രിയിലും ഇങ്ങനെ തന്നെയാണ്. (മുസ്ലിം.)

692 ആയിശﷺ ൽ നിന്ന് നിവേദനം: റസൂൽﷺ രാത്രിയിൽ എഴുന്നേറ്റ് നമസ്കരിക്കുമ്പോൾ ലഘുവായ റണ്ട് റകഅത്ത് കൊണ്ടാണ് നമസ്കാരം ആരംഭിച്ചിരുന്നത്. (മുസ്ലിം.)

693 അബൂഹുറൈറ(റ)ൽ നിന്ന് നിവേദനം: റസൂൽ(ﷺ) പറഞ്ഞു രാത്രിയിൽ എഴുന്നേറ്റ് നമസ്കരിക്കുകയും ഭാര്യയെ വിളിച്ചുണർത്തി അവൾ എഴുന്നേൽക്കാതിരുന്നപ്പോൾ മുഖത്ത് വെള്ളംകുടഞ്ഞു എഴുന്നേൽപ്പിച്ചവനെ അല്ലാഹു അനുഗ്രഹിക്കട്ടെ. അപ്രകാരം തന്നെ രാത്രിയിൽ എഴുന്നേറ്റ് നമസ്കരിക്കുകയും ഭർത്താവിനെ വിളിച്ചുണർത്തി അയാൾ എഴുന്നേൽക്കാതിരുന്നപ്പോൾ മുഖത്ത് വെള്ളം കുടഞ്ഞു എഴുന്നേൽപ്പിക്കുകയും ചെയ്തവളേയും അല്ലാഹു അനുഗ്രഹിക്കട്ടെ. (അബൂദാവൂദ്)

694 ആയിശ(റ) ൽ നിന്ന് നിവേദനം: നബി (ﷺ)പറഞ്ഞു: നിങ്ങൾക്കാർക്കെങ്കിലും നമസ്കാരത്തിൽ ഉറക്കം ബാധിച്ചാൽ ഉറക്കം വിട്ടുമാറുന്നത് വരെ അവർ ഉറങ്ങികൊള്ളട്ടെ. നിശ്ചയം നിങ്ങളാരെങ്കിലും ഉറങ്ങികൊണ്ട് നമസ്കരിക്കുമ്പോൾ ഇസ്തിഗ്ഫാർ ചെയ്യുന്നതിനിടയിൽ തന്നെതന്നെ കുറ്റപ്പെടുത്തിയേക്കാം (മുത്തഫഖുൻ അലൈഹി).

695 അബൂഹുറൈറ(റ)ൽ നിന്ന് നിവേദനം: നിങ്ങളാരെങ്കിലും രാത്രി എഴുന്നേറ്റ് നമസ്കരിക്കുമ്പോൾ ഖുർആൻ ഓതാൻ നാവിൽ പ്രയാസം നേരിടുകയും പറയുന്നത് ഗ്രഹിക്കാൻ കഴിയാതാവുകയും ചെയ്താൽ ഉറങ്ങിക്കൊള്ളുക. (മുസ്ലിം)

65, 103, 104 എന്നീ ഹദീസുകൾ കാണുക

## 206. റമളാനിലെ തറാവീഹ് നമസ്കാരം

696 അബൂഹുറൈറ(റ)ൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നിർബന്ധിക്കാത്ത രൂപത്തിൽ റമളാനിലെ രാത്രി നമസ്കാരം നിർവ്വഹിക്കാൻ നബി(ﷺ) പ്രേരിപ്പിക്കാറുണ്ടായിരുന്നു. അവിടുന്ന് പറഞ്ഞു. പ്രതിഫലേഛയോടും സത്യവിശ്വാസത്തോടും കൂടി ആരെങ്കിലും റമാളാനിൽ രാത്രി നമസ്കാരം നിർവ്വഹിച്ചാൽ അവന് മുൻകഴിഞ്ഞ പാപങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു. (മുസ്ലിം)

# 207 ലൈലത്തുൽ ഖദ്ർ, അതിന്റെ ശ്രേഷ്ഠത, പ്രതീക്ഷിക്കാവുന്ന ദിവസങ്ങൾ

﴿ إِنَّآ أَنزَلْنَٰهُ فِى لَيْلَةِ ٱلْقَدْرِ ﴿١﴾ وَمَآ أَدْرَىٰكَ مَا لَيْلَةُ ٱلْقَدْرِ ﴿٢﴾ لَيْلَةُ ٱلْقَدْرِ خَيْرٌ مِّنْ أَلْفِ شَهْرٍ ﴿٣﴾ تَنَزَّلُ ٱلْمَلَٰٓئِكَةُ وَٱلرُّوحُ فِيهَا بِإِذْنِ رَبِّهِم مِّن كُلِّ أَمْرٍ ﴿٤﴾ سَلَٰمٌ هِىَ حَتَّىٰ مَطْلَعِ ٱلْفَجْرِ ﴿٥﴾ ﴾ القدر: ١ - ٥

തീർച്ചയായും നാം ഇതിനെ (ഖുർആനിനെ) നിർണയത്തിന്റെ രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു. നിർണയത്തിന്റെ രാത്രി എന്നാൽ എന്താണെന്ന് നിനക്കറിയാമോ? നിർണയത്തിന്റെ രാത്രി ആയിരം മാസത്തെക്കാൾ ഉത്തമമാകുന്നു. മലക്കുകളും ആത്മാവും അവരുടെ രക്ഷിതാവിന്റെ എല്ലാകാര്യത്തെ സംബന്ധിച്ചുമുള്ള ഉത്തരവുമായി ആ രാത്രിയിൽ ഇറങ്ങി വരുന്നു. പ്രഭാതോദയംവരെ അത് സമാധാനമത്രെ. (ഖദ്റ് 1–8)

﴿ إِنَّآ أَنزَلْنَٰهُ فِى لَيْلَةٍ مُّبَٰرَكَةٍ ﴾ [٣/٤٤]

(തീർച്ചയായും നാം അതിനെ ഒരു അനുഗൃഹീത രാത്രിയിൽ അവതരിപ്പിച്ചിരിക്കുന്നു.) (44/3)

697 അബൂഹുറൈറﷺൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: പ്രതിഫലേഛയോടും സത്യവിശ്വാസത്തോടും കൂടി ആരെങ്കിലും(ലൈലത്തുൽ ഖദ്ർ) നിർണയത്തിന്റെ രാത്രിയിൽ രാത്രി നമസ്കാരം നിർവ്വഹിച്ചാൽ അവന് മുൻകഴിഞ്ഞ പാപങ്ങൾ പൊറുക്കപ്പെട്ടിരിക്കുന്നു. (മുത്തഫഖുൻ അലൈഹി).

698 ആയിശﷺവിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: റമളാനിലെ അവസാനത്തെ പത്തിൽ നിങ്ങൾ (ലൈലത്തുൽ ഖദ്ർ) നിർണയത്തിന്റെ രാത്രിയെ പ്രതീക്ഷിക്കുക. (മുത്തഫഖുൻ അലൈഹി).

699 ആയിശ(ﷺ)വിൽ നിന്ന് നിവേദനം: അവർ പറഞ്ഞു: റമളാനിന്റെ അവസാനത്തെ പത്തിൽ പ്രവേശിച്ചാൽ പ്രവാചകൻﷺ ആരാധനകളെ കൊണ്ട് രാത്രിയെജീവിപ്പിക്കുകയും സഹധർമ്മിണിയെ വിളിച്ചുണർത്തുകയും അരയുടുപ്പ് മുറുക്കി എടുക്കുകയും ചെയ്യാറുണ്ടായിരുന്നു. (മുത്തഫഖുൻ അലൈഹി).

700 ആയിശ(ﷺ)വിൽ നിന്ന് നിവേദനം: ഞാൻ പറഞ്ഞു: അല്ലാഹുവിന്റെ പ്രവാചകരേ, ലൈലത്തുൽ ഖദ്ർ എന്നാണെന്ന് എനിക്ക് മനസ്സിലായാൽ അന്ന് ഞാൻ എന്താണ് പറയേണ്ടത്? അപ്പോൾ അദ്ദേഹം പറഞ്ഞു: നീ അല്ലാഹുവേ, നീ മാപ്പ് കൊടുക്കുന്നവനാണ്. മാപ്പ് കൊടുക്കുന്നത് നിനക്ക് ഇഷ്ടവുമാണ്. അതിനാൽ എനിക്ക് മാപ്പുനൽകേണമേ എന്ന് പറയുക. (മുസ്ലിം)

## 208. ദന്തശുദ്ധീകരണവും മറ്റു ശുദ്ധീകരണ മുറകളും

701 അബൂഹുറൈറ(ﷺ)വിൽ നിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: എന്റെ അനുയായികൾക്ക് പ്രയാസമാകുമായിരുന്നില്ലെങ്കിൽ എല്ലാ നമസ്കാരത്തോടൊപ്പവും ദന്തശുദ്ധീകരണം നടത്താൻ ഞാൻ നിർബന്ധിക്കുമായിരുന്നു. (മുത്തഫഖുൻ അലൈഹി.)

702 ശുറൈഹ്(ﷺ) വിൽ നിന്ന് നിവേദനം: ഞാൻ ആയിശ(ﷺ)യോട് ചോദിച്ചു, നബിﷺ വീട്ടിൽ കയറിയാൽ ആദ്യമായി തുടങ്ങുന്നതെന്തായിരുന്നു? അവർ പറഞ്ഞു: ബ്രഷ് ചെയ്യലാണ്. (മുസ്ലിം)

703 ആയിശﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: ബ്രഷ് ചെയ്യൽ വായയുടെ ശുദ്ധീകരണവും അല്ലാഹുവിന് ഇഷ്ടപ്പെട്ടതുമാകുന്നു.(നസാഈ ,ഇബ്നു ഖുസൈമ)

704 ഇബ്നുഉമർﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ മീശ വെട്ടുകയും താടി വളർത്തുകയും വേണം. (മുത്തഫഖുൻ അലൈഹി.)

705 അബൂഹുറൈറﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: നൈസർഗ്ഗകി കാര്യങ്ങൾ അഞ്ചാണ്. ചേലാകർമ്മം ചെയ്യൽ, ഗുഹ്യരോമം നീക്കൽ, നഖം മുറിക്കുക, മീശവെട്ടുക, കക്ഷം വൃത്തിയാക്കുക (മുത്തഫഖുൻ അലൈഹി)

## 209. സകാത്ത് (നിർബന്ധ ദാനം) പ്രാധാന്യവും മഹത്വവും

അല്ലാഹു പറയുന്നു:

﴿ وَأَقِيمُواْ ٱلصَّلَوٰةَ وَءَاتُواْ ٱلزَّكَوٰةَ ﴾ [٢/٤٣]

നിങ്ങൾ നമസ്കാരം നിലനിർത്തുകയും നിർബന്ധദാനം കൊടുക്കുകയും വേണം. (ബഖറ 43)

﴿ وَمَآ أُمِرُوٓاْ إِلَّا لِيَعۡبُدُواْ ٱللَّهَ مُخۡلِصِينَ لَهُ ٱلدِّينَ حُنَفَآءَ وَيُقِيمُواْ ٱلصَّلَوٰةَ وَيُؤۡتُواْ ٱلزَّكَوٰةَۚ وَذَٰلِكَ دِينُ ٱلۡقَيِّمَةِ ۝٥ ﴾ [٩٨/٥].

(കീഴ്വണക്കം അല്ലാഹുവിന് മാത്രം ആക്കികൊണ്ട് ഋജുമനസ്കരായ നിലയിൽ അവനെ ആരാധിക്കുവാനും, നമസ്കാരം നിലനിർത്തുവാനും സകാത്ത് നൽകുവാനും അല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. അതത്രെ വക്രതയില്ലാത്ത മതം (ബയ്യിന :5)

﴿ خُذْ مِنْ أَمْوَالِهِمْ صَدَقَةً تُطَهِّرُهُمْ وَتُزَكِّيهِم بِهَا ﴾[٩/١٠٣].

(അവരെ ശുദ്ധീകരിക്കുകയും, അവരെ സംസ്കരിക്കുകയും ചെയ്യാനുതകുന്ന ദാനം അവരുടെ സ്വത്തുക്കളിൽ നിന്ന് നീ വാങ്ങുക. (തൗബ :103)

706 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: മുആദ്ﷺവിനെ യമനിലേക്ക് നിയോഗിച്ചപ്പോൾ നബിﷺ അദ്ദേഹത്തോടു പറഞ്ഞു. നീ പോകുന്നത് വേദക്കാരുടെ അടുക്കലേക്കാണ്. ആദ്യമായി അവരെ നീ ക്ഷണിക്കേണ്ടത് ലാഇലാഹ ഇല്ലല്ലാഹ്,മുഹമ്മദു റസൂലുല്ലാഹ് എന്ന സാക്ഷ്യത്തിലേക്കാണ്. ആ കാര്യത്തിൽ അവർ താങ്കളെ അംഗീകരിച്ചാൽ ഓരോ ദിവസവും രാവിലും പകലിലുമായി അഞ്ചു സമയങ്ങളിൽ നമസ്കരിക്കാൻ അല്ലാഹു നിർബന്ധമാക്കിയിട്ടുണ്ടെന്ന് അവരോടു പറയണം. അതും അവർ അംഗീകരിച്ചാൽ ദാനധർമ്മം അല്ലാഹു നിർബന്ധമാക്കിയിട്ടുണ്ടെന്നും സമ്പന്നരിൽ നിന്ന് ധനം ശേഖരിച്ച് ദരിദ്രർക്കിടയിൽ അത് വിതരണം ചെയ്യുകയാണ് വേണ്ടതെന്നും കൽപ്പിക്കണം. (മുത്തഫഖുൻ അലൈഹി)

707 അബൂഹുറൈറﷺ വിൽനിന്ന് നിവേദനം: നബിﷺയുടെ മരണാനന്തരം അബൂബക്കർﷺ ഖലീഫയായി. സത്യനിഷേധികളായി മാറിയ അറബികളോട് യുദ്ധം ചെയ്യാൻ അബൂബക്കർﷺ തീരുമാനിച്ചപ്പോൾ ഉമർﷺ ചോദിച്ചു: അല്ലാഹുവല്ലാതെ ഒരാരാധ്യനുമില്ലെന്ന് പ്രഖ്യാപിക്കും വരെ ജനങ്ങളോട് യുദ്ധം ചെയ്യാനേ എന്നോട് കൽപ്പിച്ചിട്ടുള്ളൂ. അങ്ങിനെ വല്ലവനും പ്രഖ്യാപിച്ചു കഴിഞ്ഞാൽ അവൻ എന്നിൽനിന്നു മറ്റു ബാധ്യതകളുടെ പേരിലല്ലാതെ തന്റെ ധനത്തെയും ജീവനെയും സംരക്ഷിച്ചു കഴിഞ്ഞു. പിന്നീടവന്റെ വിചാരണ അല്ലാഹുവിങ്കലാണ് എന്ന് നബിﷺ പ്രഖ്യാപിച്ചിരിക്കെ താങ്കൾ

എങ്ങിനെയാണ് ജനങ്ങളോട് യുദ്ധംചെയ്യാൻ തീരുമാനിച്ചത്? അബൂബക്കർ ﷺ പറഞ്ഞു: അല്ലാഹുവാണേ നമസ്കാരത്തിന്റെയും സക്കാത്തിന്റെയും ഇടയിൽ വ്യത്യാസം കൽപ്പിച്ചവനുമായി ഞാൻ യുദ്ധം ചെയ്യും. സക്കാത്ത് ധനത്തിന്റെ ബാധ്യതയാണ്. അല്ലാഹുവാണേ നബിﷺക്ക് കൊടുക്കാറുള്ള ഒരു ഒട്ടകത്തിന്റെ കയർ തരാൻ വിസമ്മതിച്ചാൽ അതിന്റെ പേരിൽ ഞാനവരോട് സമരം ചെയ്യും. ഉമർ ﷺ പറയുന്നു അല്ലാഹുവാണേ, യുദ്ധം ചെയ്യുന്നതിലേക്ക് അബൂബക്കർ ﷺ വിന്റെ ഹൃദയത്തെ അല്ലാഹു തുറന്നുവിട്ടതാണെന്നും ആ നടപടി തികച്ചും ശരിയാണെന്നും എനിക്കപ്പോൾ ബോധ്യമായി. (മു. അലൈഹി)

708 അബൂഹുറൈറ ﷺ വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ബാധ്യത(സകാത്ത്) കൊടുത്തുവീട്ടാത്ത സ്വർണ്ണത്തിന്റെയും വെള്ളിയുടെയും ഉടമകൾക്ക് വേണ്ടി അന്ത്യദിനത്തിൽ നരകാഗ്നിയിൽ വെച്ച് പഴുപ്പിച്ച ചില തകിടുകൾ നിർമ്മിക്കപ്പെടും. അതുകൊണ്ട് അവരുടെ പാർശ്വവും മുതുകും നെറ്റിയും ചൂടുവെക്കപ്പെടുന്നതാണ്. അത് തണുക്കുമ്പോഴൊക്കെ വീണ്ടും പഴുപ്പിക്കും. അമ്പതിനായിരം കൊല്ലം നീണ്ടുനിൽക്കുന്ന ദിവസത്തിലാണ് ഈ ശിക്ഷ അനുഭവിക്കേണ്ടിവരിക.അങ്ങിനെ ജനങ്ങൾക്കിടയിൽ വിധിക്കപ്പെട്ടുകഴിഞ്ഞാൽ സ്വർഗത്തിലേക്കോ നരകത്തിലേക്കോ ഉള്ള വഴി അവൻ കാണുന്നതാണ്. (മുത്തഫഖുൻ അലൈഹി)

709 ജരീർ ബ്നുഅബ്ദുല്ലാ ﷺ വിൽനിന്ന് നിവേദനം: നമസ്കാരം നിലനിർത്തുക, സകാത്ത് നൽകുക, സർവ്വമുസ്ലിംകൾക്കും ഉപദേശം നൽകുക എന്നീ കാര്യങ്ങൾ ചെയ്യു മെന്ന് ഞാൻ നബിﷺ യോട് പ്രതിജ്ഞ ചെയ്തിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി)

644 ാം ഹദീസു വായിക്കുക

# 210 വിശുദ്ധ റമളാനിലെ നോമ്പും അതിന്റെ ശ്രേഷ്ഠതകളും

അല്ലാഹു പറയുന്നു:

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ كُتِبَ عَلَيۡكُمُ ٱلصِّيَامُ كَمَا كُتِبَ عَلَى ٱلَّذِينَ مِن قَبۡلِكُمۡ لَعَلَّكُمۡ تَتَّقُونَ ١٨٣ أَيَّامٗا مَّعۡدُودَٰتٖۚ فَمَن كَانَ مِنكُم مَّرِيضًا أَوۡ عَلَىٰ سَفَرٖ فَعِدَّةٞ مِّنۡ أَيَّامٍ أُخَرَۚ وَعَلَى ٱلَّذِينَ يُطِيقُونَهُۥ فِدۡيَةٞ طَعَامُ مِسۡكِينٖۖ فَمَن تَطَوَّعَ خَيۡرٗا فَهُوَ خَيۡرٞ لَّهُۥۚ وَأَن تَصُومُواْ خَيۡرٞ لَّكُمۡۖ إِن كُنتُمۡ تَعۡلَمُونَ ١٨٤ شَهۡرُ رَمَضَانَ ٱلَّذِيٓ أُنزِلَ فِيهِ ٱلۡقُرۡءَانُ هُدٗى لِّلنَّاسِ وَبَيِّنَٰتٖ مِّنَ ٱلۡهُدَىٰ وَٱلۡفُرۡقَانِۚ فَمَن شَهِدَ مِنكُمُ ٱلشَّهۡرَ فَلۡيَصُمۡهُۖ وَمَن كَانَ مَرِيضًا أَوۡ عَلَىٰ سَفَرٖ فَعِدَّةٞ مِّنۡ أَيَّامٍ أُخَرَۗ يُرِيدُ ٱللَّهُ بِكُمُ ٱلۡيُسۡرَ وَلَا يُرِيدُ بِكُمُ ٱلۡعُسۡرَ وَلِتُكۡمِلُواْ ٱلۡعِدَّةَ وَلِتُكَبِّرُواْ ٱللَّهَ عَلَىٰ مَا هَدَىٰكُمۡ وَلَعَلَّكُمۡ تَشۡكُرُونَ ١٨٥ ﴾ البقرة: ١٨٣ - ١٨٥

സത്യവിശ്വാസികളേ, നിങ്ങളുടെ മുമ്പുള്ളവരോട് കൽപിച്ചിരുന്നത് പോലെത്തന്നെ നിങ്ങൾക്കും നോമ്പ് നിർബന്ധമായി കൽപിക്കപ്പെട്ടിരിക്കുന്നു. നിങ്ങൾ ദോഷബാധയെ സൂക്ഷിക്കുവാൻ വേണ്ടിയത്രെ അത്.

എണ്ണപ്പെട്ട ഏതാനും ദിവസങ്ങളിൽ മാത്രം. നിങ്ങളിലാരെങ്കിലും രോഗിയാവുകയോ യാത്രയിലാവുകയോ ചെയ്താൽ മറ്റു ദിവസങ്ങളിൽ നിന്ന് അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്). (ഞെരുങ്ങിക്കൊണ്ട് മാത്രം) അതിന്നു സാധിക്കുന്നവർ (പകരം) ഒരു പാവപ്പെട്ടവന്നുള്ള ഭക്ഷണം പ്രായശ്ചിത്തമായി നൽകേണ്ടതാണ്. എന്നാൽ ആരെങ്കിലും സ്വയം സന്നദ്ധനായി കൂടുതൽ നൻമചെയ്താൽ അതവന്ന് ഗുണകരമാകുന്നു. നിങ്ങൾ കാര്യം ഗ്രഹിക്കുന്നവരാണെങ്കിൽ നോമ്പനുഷ്ഠിക്കുന്നതാകുന്നു നിങ്ങൾക്ക് കൂടുതൽ ഉത്തമം.

ജനങ്ങൾക്ക് മാർഗദർശനമായിക്കൊണ്ടും, നേർവഴി കാട്ടുന്നതും സത്യവും അസത്യവും വേർതിരിച്ചു കാണിക്കുന്നതുമായ സുവ്യക്ത തെളിവുകളായിക്കൊണ്ടും വിശുദ്ധ ഖുർആൻ അവതരിപ്പിക്കപ്പെട്ട മാസമാകുന്നു റമളാൻ. അതു കൊണ്ട് നിങ്ങളിൽ ആർ ആ മാസത്തിൽ സന്നിഹിതരാണോ അവർ ആ മാസം വ്രതമനുഷ്ഠിക്കേണ്ടതാണ്. ആരെങ്കിലും രോഗിയാവുകയോ, യാത്രയിലാവുകയോ ചെയ്താൽ പകരം അത്രയും എണ്ണം (നോമ്പെടുക്കേണ്ടതാണ്.) നിങ്ങൾക്ക് ആശ്വാസം വരുത്താനാണ് അല്ലാഹു ഉദ്ദേശിക്കുന്നത്. നിങ്ങൾക്ക് ഞെരുക്കം ഉണ്ടാക്കാൻ അവൻ ഉദ്ദേശിക്കുന്നില്ല. നിങ്ങൾ ആ എണ്ണം പൂർത്തിയാക്കുവാനും, നിങ്ങൾക്ക് നേർവഴി കാണിച്ചുതന്നിന്റെ പേരിൽ അല്ലാഹുവിന്റെ മഹത്വം നിങ്ങൾ പ്രകീർത്തിക്കുവാനും നിങ്ങൾ നന്ദിയുള്ളവരായിരിക്കുവാനും വേണ്ടിയത്രെ (ഇങ്ങനെകൽപിച്ചി ട്ടുള്ളത്.) (ബഖറ: 183 185)

710 അബൂഹുറൈറ ﷺ വിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹു പ്രഖ്യാപിച്ചിട്ടുണ്ട്. നോമ്പൊഴിച്ചുള്ള മനുഷ്യന്റെ എല്ലാ കർമ്മങ്ങളും അവനുതന്നെയുള്ളതാണ്, നോമ്പ് എനിക്കും. ഞാനാണ് അതിന് പ്രതിഫലം നൽകുന്നത്. തെറ്റുകൾ തടുക്കാനുള്ള ഒരു പരിചയാണ് നോമ്പ്. നിങ്ങളിൽ ആർക്കെങ്കിലും നോമ്പ് ദിവസമായാൽ തെറ്റ് പ്രവർത്തിക്കാതിരിക്കുകയും ബഹളമുണ്ടാക്കാതിരിക്കുകയും ചെയ്യട്ടെ. ഇനി വല്ലവനും അവനെ വഴക്കു പറയുകയോ അവനോട് ശണ്ഠകൂടുകയോ ചെയ്യുന്നപക്ഷം ഞാൻ നോമ്പുകാരനാണ് എന്ന് പറയട്ടെ മുഹമ്മദിന്റെ ആത്മാവ് ആരുടെ കയ്യിലാണോ അവൻ തന്നെയാണ് സത്യം, നോമ്പു കാരന്റെ വായയുടെ ഗന്ധം അല്ലാഹുവിന്റെ അടുക്കൽ കസ്തൂരിയെക്കാൾ വാസനയുള്ളതാണ്. നോമ്പുകാരന് രണ്ട് ആനന്ദമുണ്ട്. ഒന്ന് നോമ്പ് മുറിക്കുമ്പോഴും മറ്റൊന്ന് നോമ്പുമായി തന്റെ നാഥനെ കണ്ടുമുട്ടുമ്പോഴും.(മു. അലൈഹി)

711 സഹ്ൽ ഇബ്നുസഅദ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർഗത്തിൽ റയ്യാൻ എന്ന ഒരു കവാടമുണ്ട്. അന്ത്യദിനത്തിൽ നോമ്പുകാരാണ് അതിലൂടെ സ്വർഗത്തിൽ പ്രവേശിക്കുക. അവരല്ലാത്ത മറ്റാർക്കും അതിലൂടെ പ്രവേശനമില്ല. അവിടെ വെച്ച് ചോദിക്കപ്പെടും നോമ്പുകാരെവിടെ? ഉടനെ അവർ എഴുന്നേറ്റ് കൊണ്ട് അതിലൂടെ പ്രവേശിക്കും. അങ്ങിനെ അവരെല്ലാം പ്രവേശിച്ചു കഴിഞ്ഞാൽ വാതിൽ അടക്കപ്പെടും. പിന്നീട് ആർക്കും അതിലൂടെ പ്രവേശനം ലഭിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

712 അബൂഹുറൈറﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: റമളാൻ സമാഗതമായാൽ സ്വർഗത്തിന്റെ വാതിലുകൾ തുറക്കപ്പെടും. നരകത്തിന്റെ വാതിലുകൾ അടക്കുകയും പിശാചുക്കളെ ചങ്ങലയിൽ ബന്ധിക്കപ്പെടുകയും ചെയ്യും (മുത്തഫഖുൻ അലൈഹി)

713 അബൂ സഈദുൽ ഖുദ്രിﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹുവിന്റെ മാർഗത്തിൽ ആരും തന്നെ ഒരുദിവസം വ്രതമനുഷ്ഠിക്കുന്നില്ല, അതുകാരണം അവന്റെ മുഖം നരകത്തിൽ നിന്നും 70 വർഷത്തെ വഴി അകലെയാക്കിയിട്ടല്ലാതെ (മുത്തഫഖുൻ അലൈഹി)

714 അബൂഹുറൈറﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ റമളാൻ മാസപ്പിറവി കണ്ടാൽ നോമ്പെടുക്കുകയും ശവ്വാൽപിറവി കണ്ടാൽ നോമ്പുപേക്ഷിക്കുകയും ചെയ്യുക. മേഘം കാരണം പിറവി കാണാതെപോയാൽ ശഅബാൻ മാസം നിങ്ങൾ 30 പൂർത്തീകരിക്കുക. (മുത്തഫഖുൻ അലൈഹി)

മുസ്ലിമിന്റെ ഒരു റിപ്പോർട്ടിലുണ്ട് മേഘംമൂലം മാസപ്പിറവി കാണാൻ കഴിയാതെ വന്നാൽ 30 നോമ്പ് നിങ്ങളനുഷ്ഠിക്കുക.

# 211. റമളാനിൽ സുകൃതം പ്രവർത്തിക്കലും അവസാനത്തെ പത്തിൽ അത് വർദ്ധിപ്പിക്കലും

715 ഇബ്നുഅബ്ബാസ്ﷺ വിൽനിന്ന് നിവേദനം: നബിﷺ ജനങ്ങളിൽ വെച്ച് ഏറ്റവും നല്ല ധർമ്മിഷ്ഠനായിരുന്നു. എന്നാൽ അവിടുന്ന് ഏറ്റവും കൂടുതൽ ധർമ്മം ചെയ്തിരുന്നത് ജിബ്രീലുമായി കണ്ടുമുട്ടാറുള്ള റമളാനിലായിരുന്നു. റമളാനിന്റെ ഓരോ രാത്രിയിലും ജിബിരീൽ തിരുദൂതരെ കണ്ടുമുട്ടാറുണ്ടായിരുന്നു. പ്രസ്തുത അവസരത്തിൽ ഖുർആൻ അദ്ദേഹത്തിനു പഠിപ്പിച്ചിരുന്നു .അടിച്ചു വീശികൊണ്ടിരിക്കുന്ന കാറ്റ് പോലെ ഉദാരശീലനായിരുന്നു പ്രവാചകൻﷺ. (മുത്തഫഖുൻ അലൈഹി)

699. വായിക്കുക.

# 212. റമളാനിനു മുമ്പ് തിങ്കളാഴ്ചയോ വ്യാഴാഴ്ചയോ യോജിച്ചു വന്നാലല്ലാതെ നോമ്പെടുക്കാൻ വിരോധം

716 അബൂ ഹുറൈറﷺ വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങളിലൊരാളും ഒന്നോ രണ്ടോ നോമ്പുകൊണ്ട് റമളാനിനെ മുൻകടക്കാൻ പാടില്ല. പതിവായി നോമ്പ് നോൽക്കുന്ന വനൊഴികെ. അവന് അന്നേ ദിവസവും നോമ്പനുഷ്ഠിക്കാം. (മുത്തഫഖുൻ അലൈഹി)

717 അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ശഅബാനിന്റെ അവസാന പകുതി അവശേഷിച്ചാൽ നിങ്ങൾ നോമ്പനുഷ്ഠിക്കരുത്. (തിർമുദി)

718 അമ്മാർ ﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: മാസപ്പിറവി സംശയിക്കപ്പെടുന്ന ദിവസം വല്ലവനും നോമ്പനുഷ്ഠിച്ചാൽ അവൻ അബുൽഖാസിമിനോട് വിപരീതം പ്രവർത്തിച്ചു. (അബൂ ദാവൂദ്)

## 213. മാസപ്പിറവി കാണുമ്പോൾ പറയേണ്ടത്

719 ത്വൽഹത്ത് ﷺ നിന്ന് നിവേദനം: നബി ﷺ മാസപ്പിറവി കണ്ടാൽ ഇപ്രകാരം പ്രാർത്ഥിക്കാറുണ്ട്.

**اللهم أهِلّه علينا بِالْيمن والإِيمان والسلامة والإسلامِ ربي وربك الله**

അല്ലാഹുവേ, ഐശ്വര്യത്തോടെയും വിശ്വാസത്തോടെയും രക്ഷയോടെയും സമാധാനത്തോടെയും ഞങ്ങൾക്കീ മാസത്തെ പിറപ്പിക്കേണമേ, എന്റെയും നിന്റെയും സംരക്ഷകൻ അല്ലാഹുവാണ്. (തിർമുദി)

## 214. അത്താഴത്തിന്റെയും അത് പിന്തിപ്പിക്കുന്നതിന്റെയും മഹത്വം

720 അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: നിങ്ങൾ അത്താഴം കഴിക്കണം. നിശ്ചയമായും അത്താഴം കഴിക്കുന്നതിൽ നൻമയുണ്ട്. (മുത്തഫഖുൻ അലൈഹി)

721 ഇബ്നുഉമർ ﷺ വിൽനിന്ന് നിവേദനം: നബി ﷺക്ക് രണ്ട് മുഅദ്ദിനുകൾ (ബാങ്ക് വിളിക്കുന്നയാൾ) ഉണ്ടായിരുന്നു. ബിലാലും

ഇബ്നുഉമ്മുമക്തൂമും. നബിﷺ പറഞ്ഞു: നിശ്ചയം ബിലാൽ‎ﷺ രാത്രിയിലാണ് ബാങ്ക് കൊടുക്കുക. ഇബ്നു ഉമ്മു മക്തൂമും ബാങ്ക് കൊടുക്കുന്നത് വരെ നിങ്ങൾക്ക് ഭക്ഷിക്കുകയും കുടിക്കുകയും ചെയ്യാം. റാവി പറഞ്ഞു: അവ രണ്ടിന്റെയും ഇടയിൽ ഒരാൾ ഇറങ്ങുകയും മറ്റൊരാൾ കയറുകയും ചെയ്യുന്നത്ര സമയം മാത്രമേ ഉണ്ടായിരുന്നുള്ളൂ. (മുത്തഫഖുൻ അലൈഹി)

## 215. നോമ്പ് മുറിക്കുന്നതിൽ ധൃതി കാണിക്കണം.

722 സഹ്ൽﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സമയമായാൽ ബദ്ധപ്പെട്ട് നോമ്പ് മുറിക്കുമ്പോഴെല്ലാം ജനങ്ങൾ ക്ഷേമത്തിലായിരിക്കും. (മുത്തഫഖുൻ അലൈഹി)

723 സൽമാൻﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങളിൽ ആരെങ്കിലും നോമ്പ് തുറക്കുന്നപക്ഷം കാരക്കകൊണ്ട് നോമ്പ് തുറക്കട്ടെ. ഇനി അത് കിട്ടിയില്ലെങ്കിൽ വെള്ളംകൊണ്ട് തുറക്കട്ടെ. നിശ്ചയം അത് ശുദ്ധിയാക്കുന്നതാണ്. (അബൂ ദാവൂദ്, തിർമുദി)

## 216. നോമ്പുകാരൻ അവയവങ്ങളെ സൂക്ഷിക്കണം

724 അബൂഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ നോമ്പുകാരനായാൽ ചീത്ത കാര്യങ്ങൾ പറയുകയോ അപശബ്ദങ്ങളുണ്ടാക്കുകയോ ചെയ്യരുത്. ആരെങ്കിലും നിങ്ങളോട്

വഴക്കിന് വന്നാൽ ഞാൻ ഒരു നോമ്പുകാരനാകുന്നു എന്ന് അവരോട് പറയുകയും ചെയ്യണം (മുത്തഫഖുൻ അലൈഹി.)

725 അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവനും കള്ളം പറയുന്നതും അതനുസരിച്ചുള്ള പ്രവർത്തനവും ഉപേക്ഷിച്ചില്ലെങ്കിൽ അവൻ ആഹാര പാനീയങ്ങൾ ഉപേക്ഷിക്കുന്നതിൽ അല്ലാഹുവിന് യാതൊരു താൽപര്യവുമില്ല. (ബുഖാരി.)

## 217. വ്രതത്തെ സംബന്ധിച്ച ചില പ്രശ്നങ്ങൾ

726. അബൂഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവനും മറന്നു കൊണ്ട് തിന്നുകയോ കുടിക്കുകയോ ചെയ്താൽ അവൻ നോമ്പ് പൂർത്തിയാക്കട്ടെ നിശ്ചയമായും അല്ലാഹുവാണ് അവനെ തീററിയതും കുടിപ്പിച്ചതും. ( മുത്തഫഖുൻ അലൈഹി)

727. ലഖീത് ബ്നുസ്വബ്റ ﷺ വിൽനിന്ന് നിവേദനം: ഞാൻ പറഞ്ഞു: പ്രവാചകരേ വുളുവിനെ കുറിച്ച് എനിക്ക് പറഞ്ഞു തരിക അവിടുന്ന് പറഞ്ഞു: നീ വുളു പൂർണ്ണമായി എടുക്കുക, വിരലുകൾ വിടർത്തി കഴുകുകയും നോമ്പുകാരനല്ലെങ്കിൽ മൂക്കിൽ നല്ലവണ്ണം വെള്ളം കയററി ചീററുകയും വേണം. (അബൂദാവൂദ്, തിർമുദി)

728. ആയിശ ﷺവിൽ നിന്ന് നിവേദനം: നബിﷺ ഭാര്യയിൽ നിന്ന് ജനാബത്തുകാരനായിരിക്കെ പ്രഭാതമാകാറുണ്ട് എന്നിട്ട് അദ്ദേഹം കുളിക്കുകയും നോമ്പ് നോൽക്കുകയും ചെയ്യും (മുത്തഫഖുൻ അലൈഹി.)

## 218. മുഹററം, ഷഅബാൻ, ദുൽഹജ്ജ് ആദ്യപത്ത് ദിവസങ്ങളിലെ നോമ്പിന്റെ ശ്രേഷ്ഠത

729. ആയിശ ﵂ വിൽനിന്ന് നിവേദനം: ശഅബാൻ മാസത്തേക്കാൾ കൂടുതൽ ഒരുമാസത്തിലും നബി ﷺ സുന്നത്ത് നോമ്പ് അനുഷ്ഠിക്കാറില്ല. ശഅബാന്റെ പ്രധാന ഭാഗവും അവിടുന്ന് നോമ്പനുഷ്ഠിച്ചിരുന്നു. മറ്റൊരു റിപ്പോർട്ടിലുണ്ട്, ശഅബാനിൽ അൽപ ദിവസമൊഴിച്ച് അദ്ദേഹം നോമ്പനുഷ്ഠിച്ചിരുന്നു. ( മുത്തഫഖുൻ അലൈഹി)

## 219. ദുൽഹജ്ജിലെ ആദ്യത്തെ പത്ത് നാളുകളിലെ സൽകർമ്മങ്ങളുടെ ശ്രേഷ്ഠത

**730.** ഇബ്നു അബ്ബാസ് ﵄ വിൽ നിന്ന് നിവേദനം: നബി ﷺ പ്രഖ്യാപിച്ചു, ഈ ദിവസ(ദുൽ ഹജ്ജിന്റെ പത്ത് ദിവസ)ത്തേക്കാൾ അല്ലാഹുവിന് സൽകർമ്മങ്ങൾ കൂടുതലിഷ്ടപ്പെടുന്ന മറ്റൊരു ദിവസവുമില്ല. അവർ ചോദിച്ചു: പ്രവാചകരേ അല്ലാഹുവിന്റെ മാർഗത്തിലുള്ള യുദ്ധത്തേക്കാളുമോ അവിടുന്ന് പറഞ്ഞു: അല്ലാഹുവിന്റെ മാർഗത്തിലുള്ള യുദ്ധത്തേക്കാളും (ഉത്തമമാണവ) സ്വശരീരംകൊണ്ടും സമ്പത്തുകൊണ്ടും യുദ്ധത്തിനു പുറപ്പെട്ടിട്ട് അവയിൽ ഒന്നും തന്നെ തിരിച്ചുകൊണ്ടുവരാത്തവനൊഴികെ. (ബുഖാരി)

## 220. അറഫ, ആശൂറാഅ്, താസൂആഅ് ദിവസങ്ങളിലെ നോമ്പിന്റെ മഹത്വം

731. അബൂ ഖതാദ ﵁ വിൽ നിന്ന് നിവേദനം: അറഫാ നോമ്പിനെ കുറിച്ച് നബി ﷺ യോട് ചോദിക്കപ്പെട്ടു. അദ്ദേഹം മറുപടി പറഞ്ഞു, കഴിഞ്ഞതും വരാനിരിക്കുന്നതുമായ ഓരോ കൊല്ലങ്ങളിലെയും ചെറിയ പാപങ്ങളെ അത് മുഖേന പൊറുത്തുതരും. (മുസ്‌ലിം)

732. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നിശ്ചയമായും നബിﷺ ആശൂറാഅ് നോമ്പ് അനുഷ്ഠിക്കുകയും അത് കൽപ്പിക്കുകയും ചെയ്തിരുന്നു. (മുത്തഫഖുൻ അലൈഹി)

733. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അടുത്ത വർഷംവരെ ഞാൻ ജീവിച്ചിരിക്കുന്നപക്ഷം താസൂആഅ് നോമ്പും(മുഹറം 9)ഞാൻ നോൽക്കുന്നതാണ്. (മുസ്‌ലിം)

## 221. ശവ്വാലിലെ ആറുദിവസ നോമ്പ് സുന്നത്താണ്

734 അബൂ അയ്യൂബ്ﷺ വിൽ നിന്ന് നിവേദനം: നിശ്ചയമായും നബിﷺ പറഞ്ഞു: ആരെങ്കിലും റമദാനിലെ നോമ്പും തുടർന്ന് ശവ്വാലിലെ ആറും അനുഷ്ഠിച്ചാൽ ആ വർഷം മുഴുവൻ നോമ്പനുഷ്ഠിച്ചതുപോലെ യാണ്. (മുസ്‌ലിം)

## 222. തിങ്കൾ, വ്യാഴം ദിവസങ്ങളിലെ നോമ്പ്

735. ആയിശﷺവിൽ നിന്ന് നിവേദനം: നബിﷺ തിങ്കൾ, വ്യാഴം എന്നീ ദിവസങ്ങളിലെ നോമ്പിനെ കുറിച്ച് പ്രത്യേകം ശ്രദ്ധ ചെലുത്തിയിരുന്നു. (തിർമുദി)

## 223. എല്ലാമാസങ്ങളിലെയും മൂന്ന് ദിവസത്തെ നോമ്പ്

ഓരോ മാസത്തിലേയും പൗർണമി ദിനങ്ങളായ 13, 14, 15 ദിവസങ്ങളിൽ നോമ്പനുഷ്ടിക്കൽ പ്രത്യേകം ശ്രേഷ്ഠതയുള്ളതാണ്.

736. അബദുല്ല ബ്നുഅംറ്ബ്നുആസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: എല്ലാ മാസങ്ങളിലും മൂന്ന് ദിവസം നോമ്പനുഷ്ഠിക്കൽ വർഷം മുഴുവൻ നോമ്പനുഷ്ഠിക്കുന്നതിനു തുല്യമാണ്. (മുത്തഫഖുൻ അലൈഹി)

737. അബൂദർറ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: മാസത്തിൽ മൂന്ന് ദിവസം നീ നോമ്പനുഷ്ഠിക്കുന്നുവെങ്കിൽ പതിമൂന്ന്, പതിനാല്, പതിനഞ്ച് എന്നീ ദിവസങ്ങളിൽ നീ നോമ്പനുഷ്ഠിച്ചു കൊള്ളുക. (തിർമുദി)

738. ഇബ്നു അബ്ബാസ്ﷺ വിൽനിന്ന് നിവേദനം: നാട്ടിൽ വെച്ചും യാത്രാവേളകളിലും പ്രവാചകൻﷺ പൗർണ്ണമി ദിവസങ്ങളിൽ നോമ്പ് ഉപേക്ഷിച്ചിരുന്നില്ല. (നസാഇ)

## 224. നോമ്പ് തുറപ്പിച്ചവനുള്ള ശ്രേഷ്ഠത

739. സൈദ് ബ്നുഖാലിദ്ജുഹ്നിﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവനും നോമ്പ് തുറപ്പിച്ചാൽ നോമ്പുകാരന്റേതിന് തുല്യമായ പ്രതിഫലം അവന് ലഭിക്കും, അതുകൊണ്ട് നോമ്പുകാരന്റെ പ്രതിഫലത്തിൽ ഒന്നും ചുരുങ്ങുകയില്ല. (തിർമുദി)

740. അനസ്ﷺ വിൽനിന്ന് നിവേദനം: ഒരുദിവസം നബിﷺ സഅദ്ﷺന്റെ വീട്ടിൽ ചെന്നു, ഉടനെ അദ്ദേഹം പത്തിരിയും ഒലീവെണ്ണയും കൊണ്ടുവന്നു. അത് ഭക്ഷിച്ച ശേഷം പ്രവാചകൻﷺ ഇങ്ങനെ പ്രാർത്ഥിച്ചു: നോമ്പുകാർ നിങ്ങളുടെ അടുത്ത് നോമ്പ് തുറക്കട്ടെ, നിങ്ങളുടെ ആഹാരം ഉത്തമൻമാർ ഭക്ഷിക്കട്ടെ, മലക്കുകൾ നിങ്ങൾക്കു വേണ്ടി പ്രാർത്ഥിക്കട്ടെ. (അബൂദാവൂദ്)

## അദ്ധ്യായം 9:

# ഇഅ്ത്തികാഫ്

## 225. റമദാനിലെ ഇഅ്ത്തികാഫ്

741. ഇബ്നുഉമർ ﵄ വിൽനിന്ന് നിവേദനം: റമദാനിലെ അവസാനത്തെ പത്തിൽ നബി ﷺ ഇഅ്ത്തികാഫ് ഇരിക്കാറുണ്ടായിരുന്നു. (മുത്തഫഖുൻ അലൈഹി)

742. ആയിശ ﵂ വിൽനിന്ന് നിവേദനം: നബി ﷺ മരണം വരെ റമദാനിലെ അവസാനത്തെ പത്തിൽ ഇഅ്ത്തികാഫ് ഇരിക്കാറുണ്ടായിരുന്നു. അദ്ദേഹത്തിന്റെ വിയോഗാനന്തരം പത്നിമാരും അത് അനുഷ്ഠിച്ചു പോന്നു. ( മുത്തഫഖുൻ അലൈഹി)

## അദ്ധ്യായം 10:

# ഹജ്ജ്

## 226. ഹജ്ജിന്റെ ശ്രേഷ്ഠതകളും,വിധികളും

﴿ وَلِلَّهِ عَلَى ٱلنَّاسِ حِجُّ ٱلْبَيْتِ مَنِ ٱسْتَطَاعَ إِلَيْهِ سَبِيلًا ۚ وَمَن كَفَرَ فَإِنَّ ٱللَّهَ غَنِىٌّ عَنِ ٱلْعَٰلَمِينَ ﴾ [٩٧/٣]

ആ മന്ദിരത്തിൽ എത്തിച്ചേരാൻ കഴിവുള്ള മനുഷ്യർ അതിലേക്ക് ഹജ്ജ് തീർത്ഥാടനം നടത്തൽ അവർക്ക് അല്ലാഹുവോടുള്ള ബാധ്യതയാകുന്നു. വല്ലവനും അവിശ്വസിക്കുന്ന പക്ഷം അല്ലാഹു ലോകരെ ആശ്രയിക്കാത്ത വനാകുന്നു. (ആലു ഇംറാൻ: 97)

743. അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: ഒരിക്കൽ നബി ﷺ പ്രസംഗിച്ച കൂട്ടത്തിൽ ഞങ്ങളോട് പറഞ്ഞു: ജനങ്ങളേ നിശ്ചയം അല്ലാഹു നിങ്ങൾക്ക് ഹജ്ജ് നിർബന്ധമാക്കിയിരിക്കുന്നു. അതുകൊണ്ട് നിങ്ങൾ ഹജ്ജ് നിർവ്വഹിക്കുവീൻ. അന്നേരം ഒരാൾ ചോദിച്ചു: പ്രവാചകരേ എല്ലാ വർഷവും നിർബന്ധമാണോ? മൂന്ന് പ്രാവശ്യം അത് ആവർത്തിച്ചു ചോദിക്കും വരെ മൗനം ദീക്ഷിച്ചു. പിന്നീട് ഇങ്ങനെ പറഞ്ഞു: അതെ എന്ന് ഞാൻ പറയുന്നപക്ഷം അത് നിർബന്ധമാവുകയും അനന്തരം നിങ്ങൾക്കത് അസാധ്യമാവുകയും ചെയ്യും. ശേഷം ഇങ്ങനെ തുടർന്നു, ഞാൻ നിങ്ങൾക്ക് ഉപേക്ഷ വരുത്തിയതിൽ നിങ്ങളെന്നെ വിട്ടേക്കുക. തീർച്ചയായും പൂർവ്വ സമൂഹങ്ങൾ നശിക്കാൻ കാരണം അവരോടുള്ള പ്രവാചകൻമാരോടുള്ള അധികരിച്ച ചോദ്യവും എതിർപ്പുകളുമായിരുന്നു. അതിനാൽ ഞാൻ നിങ്ങളോട് ഒരു കാര്യം നിർദ്ദേശിച്ചാൽ പരമാവധി നിങ്ങൾ അത് പ്രാവർത്തികമാക്കുക, ഒരു കാര്യം വിരോധിക്കുകയാണെങ്കിൽ നിങ്ങൾ അത് വർജ്ജിക്കുകയും ചെയ്യുക. (മുസ്‌ലിം)

744. അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: ഒരിക്കൽ നബി ﷺ ചോദിക്കപ്പെട്ടു, പ്രവർത്തനങ്ങളിൽ ഏററവും ഉൽകൃഷ്ഠമായത് ഏതാണ്? അദ്ദേഹം പറഞ്ഞു: അല്ലാഹുവിലും അവന്റെ പ്രവാചകനിലുമുള്ള വിശ്വാസം. പിന്നീടെന്താണെന്ന് ചോദിക്കപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു, അല്ലാഹുവിന്റെ മാർഗത്തിലുള്ള സമരമാണ്. പിന്നീടെന്താണെന്ന് വീണ്ടും ചോദിക്കപ്പെട്ടപ്പോൾ പരിപൂർണ്ണമായ ഹജ്ജ് എന്ന് അദ്ദേഹം മറുപടിപറഞ്ഞു. (മുത്തഫഖുൻ അലൈഹി)

745. അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറയുന്നത് ഞാൻ കേട്ടു: ആരെങ്കിലും തെററുകുററങ്ങൾ ചെയ്യാതെയും സ്ത്രീവിഷയങ്ങളിൽ ഏർപ്പെടാതെയും ഹജ്ജ് കർമ്മം നിർവ്വഹിച്ചാൽ

ഉമ്മ പ്രസവിച്ച ദിവസത്തെ പോലെയാണ് (പാപരഹിതനായി)അവൻ മടങ്ങുക. (മുത്തഫഖുൻ അലൈഹി)

746. അബൂഹുറൈറﷺ വിൽനിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: ഒരു ഉംറ അടുത്ത ഉംറവരേയുള്ള പാപങ്ങൾക്കുള്ള പരിഹാരമാകുന്നു. പുണ്യകരമായ ഹജ്ജിന് സ്വർഗ്ഗമല്ലാതെ പ്രതിഫലമേയില്ല (മുത്തഫഖുൻ അലൈഹി)

747. ആയിശﷺ വിൽനിന്ന് നിവേദനം: നിശ്ചയം നബിﷺ പറഞ്ഞു: അറഫാദിനത്തേക്കാൾ ഏറ്റവും കൂടുതൽ ആളുകളെ നരകാഗ്നിയിൽ നിന്ന് മോചിപ്പിക്കുന്ന മറ്റൊരു ദിവസവുമില്ല. (മുസ്ലിം)

748. ഇബ്നു അബ്ബാസ്ﷺ വിൽനിന്ന് നിവേദനം: നിശ്ചയം ന ബിﷺ പറഞ്ഞു: റമളാൻ മാസത്തിൽ ഉംറനിർവ്വഹിക്കുന്നത് എന്റെ കൂടെ യോ തനിച്ചോ ഹജ്ജ് നിർവ്വഹിക്കുന്നതിന് തുല്ല്യമാണ്. (മുത്തഫഖുൻ അലൈഹി)

749. ഇബ്നു അബ്ബാസ്ﷺ വിൽനിന്ന് നിവേദനം: ഒരിക്കൽ ഒരു സ്ത്രീ വന്ന് നബിﷺയോട് ഇപ്രകാരം ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, ഹജ്ജ് നിർബന്ധമാക്കിക്കൊണ്ടുള്ള നിർദ്ദേശം വരുന്നവേളയിൽ എന്റെ പിതാവിന് വാർദ്ധക്യം പിടികൂടുകയും വാഹനപ്പുറത്തിരിക്കാൻ കഴിയാത്ത അവസ്ഥയിലാവുകയും ചെയ്തിരിക്കുന്നു. അവർക്ക് ഹജ്ജു നിർവ്വഹിക്കാൻ സാധ്യമല്ല. അതിനാൽ പിതാവിന് പകരമായി ഞാൻ ഹജ്ജ് നിർവ്വഹിക്കട്ടയോ. അപ്പോൾ അദ്ദേഹം പറഞ്ഞു. അതെ. (മുത്തഫഖുൻ അലൈഹി)

123, 644 എന്നിവ വായിക്കുക.

## അദ്ധ്യായം 11:

# ധർമ്മ സമരം

## 227. അല്ലാഹുവിന്റെ മാർഗ്ഗത്തിലുള്ള സമരത്തിന്റെ പ്രാധാന്യം

﴿ وَقَٰتِلُوا۟ ٱلْمُشْرِكِينَ كَآفَّةً كَمَا يُقَٰتِلُونَكُمْ كَآفَّةً ۚ وَٱعْلَمُوٓا۟ أَنَّ ٱللَّهَ مَعَ ٱلْمُتَّقِينَ ﴿٣٦﴾ ﴾[٩/٣٦].

ബഹുദൈവ വിശ്വാസികൾ നിങ്ങളോട് ആകമാനം യുദ്ധം ചെയ്യുന്നത് പോലെ നിങ്ങൾ അവരോടും ആകമാനം യുദ്ധം ചെയ്യുക. അല്ലാഹു സൂക്ഷ്മത പാലിക്കുന്നവരുടെ കൂടെയാണെന്ന് നിങ്ങൾ മനസ്സിലാക്കുകയും ചെയ്യുക. (തൗബ: 36)

﴿ كُتِبَ عَلَيْكُمُ ٱلْقِتَالُ وَهُوَ كُرْهٌ لَّكُمْ ۖ وَعَسَىٰٓ أَن تَكْرَهُوا۟ شَيْـًٔا وَهُوَ خَيْرٌ لَّكُمْ ۖ وَعَسَىٰٓ أَن تُحِبُّوا۟ شَيْـًٔا وَهُوَ شَرٌّ لَّكُمْ ۗ وَٱللَّهُ يَعْلَمُ وَأَنتُمْ لَا تَعْلَمُونَ ﴿٢١٦﴾ ﴾[٢/٢١٦].

യുദ്ധം ചെയ്യാൻ നിങ്ങൾക്കിതാ നിർബന്ധ കൽപന നൽകപ്പെട്ടിരിക്കുന്നു. അതാകട്ടെ നിങ്ങൾക്ക് അനിഷ്ടകരമാകുന്നു. എന്നാൽ ഒരു കാര്യം നിങ്ങൾ വെറുക്കുകയും (യഥാർത്ഥത്തിൽ)അത് നിങ്ങൾക്ക് ഗുണകരമായിരിക്കുകയും ചെയ്യാം. നിങ്ങളൊരു കാര്യം ഇഷ്ടപ്പെടുകയും (യഥാർത്ഥത്തിൽ) നിങ്ങൾക്കത് ദോഷകരമായിരിക്കുകയും ചെയ്തെന്നും വരാം. അല്ലാഹു അറിയുന്നു. നിങ്ങൾ അറിയുന്നില്ല. (ബഖറ: 216)

﴿ ٱنفِرُوا۟ خِفَافًا وَثِقَالًا وَجَٰهِدُوا۟ بِأَمْوَٰلِكُمْ وَأَنفُسِكُمْ فِى سَبِيلِ ٱللَّهِ ۚ ﴾[٩/٤١].

നിങ്ങൾ സൗകര്യമുള്ളവരാണെങ്കിലും ഞെരുക്കമുള്ളവരാണെങ്കിലും (ധർമ്മസമരത്തിന്) ഇറങ്ങിപുറപ്പെട്ട് കൊള്ളുക. നിങ്ങളുടെ സ്വത്തുക്കൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങൾ സമരം ചെയ്യുക. (തൗബ: 41)

﴿ إِنَّ ٱللَّهَ ٱشْتَرَىٰ مِنَ ٱلْمُؤْمِنِينَ أَنفُسَهُمْ وَأَمْوَٰلَهُم بِأَنَّ لَهُمُ ٱلْجَنَّةَ ۚ يُقَٰتِلُونَ فِى سَبِيلِ ٱللَّهِ فَيَقْتُلُونَ وَيُقْتَلُونَ ۖ وَعْدًا عَلَيْهِ حَقًّا فِى ٱلتَّوْرَىٰةِ وَٱلْإِنجِيلِ وَٱلْقُرْءَانِ ۚ وَمَنْ أَوْفَىٰ بِعَهْدِهِۦ مِنَ ٱللَّهِ ۚ فَٱسْتَبْشِرُوا۟ بِبَيْعِكُمُ ٱلَّذِى بَايَعْتُم بِهِۦ ۚ وَذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ﴿١١١﴾ ﴾.[٩/١١١]

തീർച്ചയായും സത്യവിശ്വാസികളുടെ പക്കൽ നിന്ന്, അവർക്ക് സ്വർഗമുണ്ടായിരിക്കുക എന്നതിനു പകരമായി അവരുടെ ദേഹങ്ങളും അവരുടെ ധനവും അല്ലാഹു വാങ്ങിയിരിക്കുന്നു. അവർ അല്ലാഹുവിന്റെ മാർഗത്തിൽ യുദ്ധം ചെയ്യുന്നു. അങ്ങനെ അവർ കൊല്ലുകയും കൊല്ലപ്പെടുകയും ചെയ്യുന്നു. (അങ്ങനെ അവർ സ്വർഗാവകാശികളാകുന്നു.) തൗറാത്തിലും ഇൻജീലിലും ഖുർആനിലും തന്റെമേൽ ബാധ്യതയായി അല്ലാഹു പ്രഖ്യാപിച്ച സത്യവാഗ്ദാനമത്രെ അത്. അല്ലാഹുവെക്കാളധികം തന്റെ കരാർ നിറവേറ്റുന്നവനായി ആരുണ്ട്? അതിനാൽ നിങ്ങൾ(അല്ലാഹുവുമായി)നടത്തിയിട്ടുള്ള ആ ഇടപാടിൽ സന്തോഷം കൊള്ളുവിൻ. അതു തന്നെയാണ് മഹത്തായ ഭാഗ്യം. (തൗബ:111)

﴿ لَّا يَسْتَوِى ٱلْقَٰعِدُونَ مِنَ ٱلْمُؤْمِنِينَ غَيْرُ أُو۟لِى ٱلضَّرَرِ وَٱلْمُجَٰهِدُونَ فِى سَبِيلِ ٱللَّهِ بِأَمْوَٰلِهِمْ وَأَنفُسِهِمْ ۚ فَضَّلَ ٱللَّهُ ٱلْمُجَٰهِدِينَ بِأَمْوَٰلِهِمْ وَأَنفُسِهِمْ عَلَى ٱلْقَٰعِدِينَ دَرَجَةً ۚ وَكُلًّا وَعَدَ ٱللَّهُ ٱلْحُسْنَىٰ ۚ وَفَضَّلَ ٱللَّهُ ٱلْمُجَٰهِدِينَ عَلَى ٱلْقَٰعِدِينَ أَجْرًا

عَظِيمًا ﴿٩٥﴾ دَرَجَٰتٍ مِّنْهُ وَمَغْفِرَةً وَرَحْمَةً ۚ وَكَانَ ٱللَّهُ غَفُورًا رَّحِيمًا ﴿٩٦﴾ ﴾[٤/٩٦]

ന്യായമായ വിഷമമില്ലാതെ (യുദ്ധത്തിന് പോകാതെ) ഒഴിഞ്ഞിരിക്കുന്ന വിശ്വാസികളും, തങ്ങളുടെ ധനം കൊണ്ടും ദേഹം കൊണ്ടും അല്ലാഹുവിന്റെ മാർഗത്തിൽ സമരം ചെയ്യുന്നവരും തുല്യരാകുകയില്ല. തങ്ങളുടെ ധനം കൊണ്ടും ദേഹംകൊണ്ടും സമരം ചെയ്യുന്നവരെ ഒഴിഞ്ഞിരിക്കുന്നവരേക്കാൾ അല്ലാഹു പദവിയിൽ ഉയർത്തിയിരിക്കുന്നു. എല്ലാവർക്കും അല്ലാഹു നല്ല പ്രതിഫലം വാഗ്ദാനം ചെയ്തിരിക്കുന്നു. എന്നാൽ സമരത്തിൽ ഏർപെടുന്നവർക്ക് ഒഴിഞ്ഞിരിക്കുന്നവരേക്കാളും കൂടുതലായി അല്ലാഹു മഹത്തായ പ്രതിഫലം നൽകുന്നതാണ്. (നിസാഅ്: 95)

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُوا۟ هَلْ أَدُلُّكُمْ عَلَىٰ تِجَٰرَةٍ تُنجِيكُم مِّنْ عَذَابٍ أَلِيمٍ ﴿١٠﴾ تُؤْمِنُونَ بِٱللَّهِ وَرَسُولِهِۦ وَتُجَٰهِدُونَ فِى سَبِيلِ ٱللَّهِ بِأَمْوَٰلِكُمْ وَأَنفُسِكُمْ ۚ ذَٰلِكُمْ خَيْرٌ لَّكُمْ إِن كُنتُمْ تَعْلَمُونَ ﴿١١﴾ يَغْفِرْ لَكُمْ ذُنُوبَكُمْ وَيُدْخِلْكُمْ جَنَّٰتٍ تَجْرِى مِن تَحْتِهَا ٱلْأَنْهَٰرُ وَمَسَٰكِنَ طَيِّبَةً فِى جَنَّٰتِ عَدْنٍ ۚ ذَٰلِكَ ٱلْفَوْزُ ٱلْعَظِيمُ ﴿١٢﴾ وَأُخْرَىٰ تُحِبُّونَهَا ۖ نَصْرٌ مِّنَ ٱللَّهِ وَفَتْحٌ قَرِيبٌ ۗ وَبَشِّرِ ٱلْمُؤْمِنِينَ ﴾ [٦١/١٠-١٣]

സത്യവിശ്വാസികളേ, വേദനാജനകമായ ശിക്ഷയിൽ നിന്ന് നിങ്ങളെ രക്ഷിക്കുന്ന ഒരു കച്ചവടത്തെപ്പറ്റി ഞാൻ നിങ്ങൾക്ക് അറിയിച്ച് തരട്ടെയോ? നിങ്ങൾ അല്ലാഹുവിലും അവന്റെ ദൂതനിലും വിശ്വസിക്കണം. അല്ലാഹുവിന്റെ മാർഗത്തിൽ നിങ്ങളുടെ സ്വത്തുക്കൾ കൊണ്ടും ശരീരങ്ങൾ കൊണ്ടും നിങ്ങൾ സമരം ചെയ്യുകയും വേണം. അതാണ് നിങ്ങൾക്ക് ഗുണകരമായിട്ടുള്ളത്. നിങ്ങൾ അറിവുള്ളവരാണെങ്കിൽ.

എങ്കിൽ അവൻ നിങ്ങൾക്ക് നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും താഴ്ഭാഗത്ത്കൂടി അരുവികൾ ഒഴുകുന്ന സ്വർഗത്തോപ്പുകളിലും, സ്ഥിരവാസത്തിനുള്ള സ്വർഗത്തോപ്പുകളിലെ വിശിഷ്ടമായ വസതികളിലും അവൻ നിങ്ങളെ പ്രവേശിപ്പിക്കുകയും ചെയ്യുന്നതാണ്. അതത്രെ മഹത്തായ ഭാഗ്യം.

നിങ്ങൾ ഇഷ്ടപ്പെടുന്ന മറ്റൊരു കാര്യവും (അവൻ നൽകുന്നതാണ്.) അതെ, അല്ലാഹുവിങ്കൽ നിന്നുള്ള സഹായവും ആസന്നമായ വിജയവും. (നബിയേ) സത്യവിശ്വാസികൾക്ക് നീ സന്തോഷവാർത്ത അറിയിക്കുക. (സ്വഫ് : 10 – 13)

750. അബൂദർറ് ﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ഞാൻ ഒരിക്കൽ ഇപ്രകാരം ചോദിച്ചു: അല്ലാഹുവിന്റെ പ്രവാചകരേ, കർമ്മങ്ങളിൽ ഏറ്റവും ശ്രേഷ്ഠമായ കാര്യം ഏതാണ്. അപ്പോൾ അവിടുന്ന് പറഞ്ഞു: അല്ലാഹുവിൽ വിശ്വസിക്കലും അവന്റെ മാർഗ്ഗത്തിലുള്ള സമരവുമാണ്. (മുത്തഫഖുൻ അലൈഹി)

751. സഹ്ല് ബ്നുസഅദ് ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ഒരു ദിവസമെങ്കിലും ശത്രുക്കളെ കാത്തിരിക്കുന്നത് ദുനിയാവും അതിലുള്ളവയെല്ലാം ലഭിക്കുന്നതിനേക്കാൾ മഹത്തായതാണ്. സ്വർഗ്ഗത്തിൽ ഒരു ചാട്ടവാർ വെക്കാനുള്ള സ്ഥലം ലഭിക്കുന്നത് ദുനിയാവും അതിലുള്ളവയെല്ലാം ലഭിക്കുന്നതിനേക്കാൾ മഹത്തായതാണ്. ഒരാൾ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ രാവിലെയോ വൈകുന്നേരമോ ഇറങ്ങിപ്പുറപ്പെടുന്നത് ദുനിയാവും അതിലുള്ളവയെല്ലാം ലഭിക്കുന്നതിനേക്കാൾ മഹത്തായതാണ്. (മുത്തഫഖുൻ അലൈഹി)

752. ഫുളാലത്ത് ബ്നുഉബൈദ് ﷺ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: മരണപ്പെടുന്ന മുഴുവനാളുകളുടേയും പ്രവർത്തനങ്ങൾ

മുദ്രവെക്കപ്പെടുന്നതാണ്. എന്നാൽ അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ശത്രുക്കളെ കാത്തിരിക്കുന്നവരുടേതൊഴികെ. അന്ത്യനാൾവരെയും അവരുടെ കർമ്മങ്ങൾ വളർന്നു കൊണ്ടിരിക്കുകയും ഖബർ ശിക്ഷയിൽ നിന്ന് അവർക്ക് നിർഭയത്വം ലഭിക്കുകയും ചെയ്യുന്നതാണ്. (അബൂദാവൂദ്, തിർമുദി)

753. അബൂഹുറൈറ ﵁ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ പരിക്കേറ്റുണ്ടാവുന്ന മുറിവുകളിൽ നിന്ന് രക്തംവാർന്നു കൊണ്ടായിരിക്കും അന്ത്യനാളിൽ അയാൾ വരുന്നത്. അതിന് രക്തത്തിന്റെ നിറമാണെങ്കിലും കസ്തൂരിയുടെ സുഗന്ധമായിരിക്കും. (മുത്തഫഖുൻ അലൈഹി)

754. അബൂഹുറൈറ ﵁ വിൽനിന്ന് നിവേദനം: ഒരിക്കൽ നബി ﷺ യോട് ചോദിക്കപ്പെട്ടു. അല്ലാഹുവിന്റെ പ്രവാചകരേ, അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരം ചെയ്യുന്നത് എന്തിനോടാണ് തുല്യമാവുക? അപ്പോൾ അദ്ദേഹം പറഞ്ഞു: നിങ്ങൾക്കതിന് സാധ്യമല്ല. രണ്ടുമൂന്ന് പ്രാവശ്യം അവർ അത് ആവർത്തിച്ചു. അപ്പോഴെല്ലാം അദ്ദേഹം പറഞ്ഞു. നിങ്ങൾക്കതിന് സാധ്യമല്ല. പിന്നീട് അവിടുന്നു പറഞ്ഞു: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ യുദ്ധംചെയ്യുന്നവന്റെ അവസ്ഥ യുദ്ധത്തിന് പോയവൻ തിരിച്ചു വരുന്നവരേയും ക്ഷീണിക്കാതെ നോമ്പെടുക്കുകയും ഖുർആൻ ഓതി നമസ്കരിക്കുകയും ചെയ്യുന്നവനെപ്പോലെയാകുന്നു. (മുത്തഫഖുൻ അലൈഹി)

755. അബൂഹുറൈറ ﵁ വിൽനിന്ന് നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ സമരം ചെയ്യുന്ന പോരാളികൾക്കായ് അല്ലാഹു സ്വർഗ്ഗത്തിൽ തയ്യാറാക്കിവച്ചിരിക്കുന്ന നൂറ് പദവികളുണ്ട്. ഓരോ ഈരണ്ട് പദവികൾക്കിടയിലും ആകാശ ഭൂമികൾക്കിടയിലുള്ളത്ര വിശാലതയുണ്ട്. (ബുഖാരി )

756. അബീബക്കറ ഇബ്നു അബൂമൂസൽ അശ്അരീﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ശത്രുക്കളുടെ സന്നിദ്ധിയിൽ വെച്ച് എന്റെ പിതാവ് പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. നബിﷺ പറഞ്ഞിരിക്കുന്നു. നിശ്ചയം സ്വർഗ്ഗീയ കവാടങ്ങൾ വാളിന്റെ നിഴലുകളിലാണ്. അത് കേട്ടപ്പോൾ പരുപരുത്ത വസ്ത്രധാരിയായ ഒരാൾ എഴുന്നേറ്റ് നിന്ന് ഇപ്രകാരം ചോദിച്ചു. അല്ലയോ അബൂ മൂസ, ഇത് നബിﷺ പറയുന്നതായി നീ കേട്ടിട്ടുണ്ടോ? അദ്ദേഹം അതെ എന്ന് മറുപടി പറഞ്ഞു. ശേഷം അദ്ദേഹം തന്റെ സുഹൃത്തുക്കളുടെ അടുക്കലേക്ക് പോവുകയും അവരോട് സലാം പറഞ്ഞ് തന്റെ വാളുറ വലിച്ചുകീറി വാളുമായി ശത്രുക്കളുടെ അടുക്കലേക്കോടുകയും യുദ്ധം ചെയ്ത് രക്തസാക്ഷിയായി മരിക്കുകയും ചെയ്തു. (മുസലിം)

757. അബൂഅബസ് അബ്ദുറഹ്മാൻ ബ്നുജുബൈർﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ കാൽപാദങ്ങളിൽ പൊടിപിടിച്ച ഒരാളേയും നരകം സ്പർശിക്കുന്നതേയല്ല (ബുഖാരി)

758. അനസ്ﷺ വിൽനിന്ന് നിവേദനം: അസ്‌ലം ഗോത്രത്തിൽ പെട്ട ഒരു യുവാവ് നബിﷺ യുടെ അരികിൽ വന്നു പറഞ്ഞു. അല്ലാഹുവിന്റെ പ്രവാചകരേ, ഞാൻ യുദ്ധത്തിൽ പങ്കെടുക്കണം എന്ന് ഉദ്ദേശിക്കുന്നു. എന്നാൽ അതിനുള്ള സാമഗ്രികളൊന്നും എന്റെ കൈവശമില്ല. ഞാൻ എന്തു ചെയ്യും? അപ്പോൾ അവിടുന്ന് പറഞ്ഞു. നീ ഇന്ന വ്യക്തിയെ സമീപിക്കുക. അദ്ദേഹം യുദ്ധത്തിനുള്ള സാമഗ്രികളെല്ലാം സജ്ജീകരിച്ചിട്ടുണ്ട് പക്ഷേ, രോഗിയായിരിക്കുക യാണ്. അതിനാൽ അത് നൽകാൻ പറയുക. ഉടനെ അദ്ദേഹം പ്രസ്തുത വ്യക്തിയെ സമീപിക്കുകയും നബിﷺയുടെ സലാം അറിയിക്കുകയും

ചെയ്തു. ശേഷം അദ്ദേഹം യുദ്ധത്തിനുള്ള സജ്ജീകരിച്ചിട്ടുള്ള സാമഗ്രികളെല്ലാം തനിക്ക് നൽകാൻ പ്രവാചകൻ പറഞ്ഞിട്ടുണ്ടെന്ന് അറിയിക്കുകയും ചെയ്തു. അപ്പോൾ അദ്ദേഹം തന്റെ പത്നിയെ വിളിച്ചുകൊണ്ട് അവ കൈമാറാൻ ആവശ്യപ്പെടുകയും യാതൊന്നും നൽകാതിരിക്കരുതെന്ന് നിർദ്ദേശിക്കുകയും ചെയ്തു. പിന്നീട് അദ്ദേഹം പറഞ്ഞു: യാതൊന്നും തടഞ്ഞുവെക്കാതിരിക്കുന്നുവെങ്കിൽ അതിൽ അല്ലാഹുവിന്റെ അനുഗ്രഹം ചൊരിയുകതന്നെ ചെയ്യുമെന്ന് ഉണർത്തുകയും ചെയ്തു. (മുസ്‌ലിം)

759. അനസ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: രക്തസാക്ഷിത്വം വരിച്ച് മരണപ്പെടുകയും സ്വർഗ്ഗത്തിൽ പ്രവേശിപ്പിക്കപ്പെടുകയും ചെയ്തവരല്ലാത്ത മറ്റൊരാളും പിന്നീട് ഭൂമുഖത്തേക്ക് തിരിച്ചുവരാൻ കൊതിക്കുന്നതേയല്ല, എന്നാൽ അവർക്ക് സ്വർഗ്ഗത്തിൽ ലഭിക്കുന്ന ആദരവു കാരണം വീണ്ടും വീണ്ടും പോരാടി രക്തസാക്ഷിത്വം വരിക്കാനായി ഭൂമിയിലേക്ക് തിരിച്ചുവരാൻ ആഗ്രഹിക്കുന്നു. (മുത്തഫഖുൻ അലൈഹി)

760. അബ്ദുല്ല ബ്നുഅംറ്ബ്നുആസ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: കടം ഒഴിച്ച് മറ്റെല്ലാ പാപങ്ങളും രക്തസാക്ഷിക്ക് അല്ലാഹു പൊറുത്തുകൊടുക്കും. (മുസ്‌ലിം)

761. സമുറﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞിരിക്കുന്നു. കഴിഞ്ഞ രാത്രിയിൽ രണ്ടാളുകൾ എന്റെ അടുക്കൽ വരികയും എന്നെയും കൊണ്ട് ഒരു മരത്തിൽ കയറി ഏറ്റവും ശ്രേഷ്ഠവും മഹത്തരവുമായ ഒരു ഭവനത്തിൽ പ്രവേശിക്കുകയും ചെയ്തു. അതിനേക്കാൾ ഉത്തമമായ ഒരു ഭവനവും ഞാൻ കണ്ടിട്ടേയില്ല. ശേഷം അവർ രണ്ടുപേരും പറഞ്ഞു. ഇത് ശുഹദാക്കൾക്കുള്ള ഭവനമാകുന്നു. (ബുഖാരി)

762. സഹ്ല് ബ്നുസഅദ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: രണ്ടു കാര്യങ്ങൾ തിരസ്കരിക്കപ്പെടുന്നതേയല്ല. ബാങ്കിനോടനുബന്ധിച്ചുള്ള പ്രാർത്ഥനയും രണാങ്കണത്തിൽ വെച്ച് പരസ്പരം പോരടിക്കുമ്പോഴുള്ള പ്രാർത്ഥനയും. (അബൂദാവൂദ് )

763. അനസ്ﷺ വിൽനിന്ന് നിവേദനം: യുദ്ധത്തിന് പുറപ്പെടുമ്പോൾ നബിﷺ ഇപ്രകാരം പറയുമായിരുന്നു: അല്ലാഹുവേ നീയാണ് എന്റെ സഹായി, നിന്റെ പേരിൽ മാത്രമാണ് ഞാൻ ലക്ഷ്യത്തിലേക്ക് നീങ്ങികൊണ്ടിരിക്കുന്നത്. നിന്റെ പേരിൽ മാത്രമാണ് ഞാൻ ശത്രുക്കളോട് എതിർക്കുന്നതും രണാങ്കണത്തിൽ വെച്ച് പോരാടുന്നതും. (അബൂദാവൂദ്, തിർമുദി)

764. ഇബ്നുഉമർﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: അന്ത്യനാൾവരെ കുതിരയുടെ മൂർദ്ധാവിൽ നൻമ ബന്ധിക്കപ്പെട്ടിരിക്കുകയാണ്. (മുത്തഫഖുൻ അലൈഹി)

765. ഉഖ്ബﷺ വിൽനിന്ന് നിവേദനം: നബിﷺ മിമ്പറിൽ വെച്ച് ഇപ്രകാരം പറയുന്നത് ഞാൻ കേട്ടു: ശത്രുക്കൾക്കെതിരിൽ നിങ്ങളുടെ കഴിവിന്റെ പരമാവധി ശക്തി സംഭരിക്കുക. അറിയുക ശക്തി അമ്പ് തൊടുത്തു വിടലാണ്. ശക്തി അമ്പ് തൊടുത്തു വിടലാണ്. ശക്തി അമ്പ് തൊടുത്തു വിടലാണ്. (മുസ്ലിം)

766. ഉഖ്ബﷺ വിൽനിന്ന് നിവേദനം: നബിﷺ പറയുന്നത് ഞാൻ കേട്ടു. നിങ്ങൾ ചില പ്രദേശങ്ങൾ വിജയിച്ചടക്കുക തന്നെ ചെയ്യും. നിങ്ങൾക്ക് അല്ലാഹുവിന്റെ സഹായം ഉണ്ടാവുക തന്നെ ചെയ്യും. എങ്കിലും നിങ്ങൾ അമ്പിന്റെ കാര്യത്തിൽ അശ്രദ്ധാലുക്കളാവരുത് . (മുസ്ലിം)

767. ഉഖ്ബ ﷺ വിൽനിന്ന് നിവേദനം: നബിﷺ പറയുന്നത് ഞാൻ കേട്ടു. അമ്പെയ്ത്താൻ പഠിക്കുകയും പിന്നീട് അത് ഉപേക്ഷിക്കുകയും ചെയതാൽ അവൻ നമ്മിൽപ്പെട്ടവനല്ല. അല്ലെങ്കിൽ അവൻ നമ്മെ ധിക്കരിച്ചവനാണ്. (മുസ്‌ലിം)

768. അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവനും(യുദ്ധവേളയിൽ) യുദ്ധംചെയ്യാതെയോ ചെയ്യണമെന്ന് മനസ്സിൽ വിചാരിക്കാതെയോ മരണപ്പെട്ടാൽ കാപട്യത്തിൽ നിന്നുള്ള ഒരംശവുമായിട്ടാണ് അവൻ മരണപ്പെട്ടത്.( മുസ്‌ലിം)

769. അനസ് ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: ധനം, നാവ്, ശരീരം എന്നിവ കൊണ്ട് നിങ്ങൾ ബഹുദൈവ വിശ്വാസികളോട് ധർമ്മ സമരം ചെയ്യുക (അബൂദാവൂദ്)

770. ജാബിർ ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: യുദ്ധം ഒരു തന്ത്രമാണ്. (മുത്തഫഖുൻ അലൈഹി)

35, 122 എന്നീ ഹദീസുകൾ വായിക്കുക

## 228. ശത്രുക്കളുമായുള്ള യുദ്ധത്തിൽ മരണപ്പെടുന്ന രക്തസാക്ഷികൾ അല്ലാതെയുള്ള രക്ത സാക്ഷികളെ കുളിപ്പിക്കലും അവർക്ക് വേണ്ടി നമസ്കരിക്കലും

771. അബൂഹുറൈറ ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു: രക്തസാക്ഷികൾ അഞ്ച് വിധമാണ്. വിഷൂചിക നിമിത്തം മരണപ്പെട്ടവർ, ഉദര രോഗത്താൽ മരണപ്പെട്ടവർ, മുങ്ങിമരിച്ചവർ, ശരീരത്തിൽ വല്ലതും പൊളിഞ്ഞ് വീണ് ആകസ്മികമായി മരിച്ചവർ, ദൈവമാർഗത്തിൽ രക്ത സാക്ഷികളായവർ എന്നിവരാണവർ. (മുത്തഫഖുൻ അലൈഹി)

772. സ്വർഗ്ഗം കൊണ്ട് സന്തോഷ വാർത്ത അറിയിക്കപ്പെട്ടവരിൽ ഉൾപ്പെടുന്ന സഈദ്ബ്നുസൈദ്ﷺ വിൽനിന്ന് നിവേദനം നബിﷺ പറയുന്നത് ഞാൻ കേട്ടു: ധനത്തെ സംരക്ഷിക്കാനായി കൊല്ലപ്പെട്ടവൻ രക്തസാക്ഷിയാണ്. രക്തം സംരക്ഷിക്കാനായി കൊല്ലപ്പെട്ടവൻ രക്തസാക്ഷിയാണ്.മതത്തെ സംരക്ഷിക്കാനായി കൊല്ലപ്പെട്ടവൻ രക്തസാക്ഷിയാണ്. കുടുംബത്തെ സംരക്ഷിക്കാനായി കൊല്ലപ്പെട്ടവൻ രക്തസാക്ഷിയാണ്.(അബൂദാവൂദ്, തിർമുദി).

## 229. അടിമമോചനത്തിന്റെ ശ്രേഷ്ഠത

അല്ലാഹു പറയുന്നു:

﴿ فَلَا ٱقْتَحَمَ ٱلْعَقَبَةَ ﴿١١﴾ وَمَآ أَدْرَىٰكَ مَا ٱلْعَقَبَةُ ﴿١٢﴾ فَكُّ رَقَبَةٍ ﴿١٣﴾ ﴾ [البلد: ١١-١٣].

''എന്നിട്ട് ആ മലമ്പാതയിൽ അവൻ തള്ളിക്കടന്നില്ല. ആ മലമ്പാത എന്താണെന്ന് നിനക്കറിയാമോ? ഒരു അടിമയെ മോചിപ്പിക്കുക. (സൂറത്ത് ബലദ്: 11,12,13)

773. അബൂഹുറൈറﷺ നിവേദനം: നബിﷺ അരുളി: വല്ലവനും ഒരു മുസ്‌ലിം അടിമയെ സ്വതന്ത്ര നാക്കിയാൽ ആ അടിമയുടെ ഓരോ അംഗത്തിനും പ്രതിഫലമായി ഇവന്റെ ഓരോ അംശത്തേയും നരകശിക്ഷയിൽ നിന്ന് അല്ലാഹു മോചിപ്പിക്കുന്നതാണ്. എത്രത്തോളമെന്നാൽ ജനനേന്ദ്രിയത്തിനു പകരമായി ജനനേന്ദ്രിയം പോലും മോചിപ്പിക്കും. (മുത്തഫഖുൻ അലൈഹി)

# 230. അടിമയോട് നല്ലനിലയിൽ വർത്തിക്കുന്നതിന്റെ മഹത്വം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَٱعْبُدُوا۟ ٱللَّهَ وَلَا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ وَبِٱلْوَٰلِدَيْنِ إِحْسَـٰنًا وَبِذِى ٱلْقُرْبَىٰ وَٱلْيَتَـٰمَىٰ وَٱلْمَسَـٰكِينِ وَٱلْجَارِ ذِى ٱلْقُرْبَىٰ وَٱلْجَارِ ٱلْجُنُبِ وَٱلصَّاحِبِ بِٱلْجَنۢبِ وَٱبْنِ ٱلسَّبِيلِ وَمَا مَلَكَتْ أَيْمَـٰنُكُمْ ۗ ﴾ [٤/٣٦].

(നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുകയും മാതാപിതാക്കളോട് നല്ലനിലയിൽ വർത്തിക്കുകയും ചെയ്യുക. ബന്ധുക്കളോടും അനാഥകളോടും പാവങ്ങളോടും കുടുംബബന്ധമുള്ള അയൽക്കാരോടും അന്യരായ അയൽക്കാരോടും സഹവാസിയോടും വഴിപോക്കനോടും നിങ്ങളുടെ വലതുകൈകൾ ഉടമപ്പെടുത്തിയ അടിമകളോടും നല്ലനിലയിൽ വർത്തിക്കുക. പൊങ്ങച്ചക്കാരനും ദുരഭിമാനിയുമായിട്ടുള്ള ആരെയും അല്ലാഹു ഒരിക്കലും ഇഷ്ടപ്പെടുകയില്ല. (സൂറത്ത് നിസാഅ്: 36)

774. മഅറൂറ് ബ്നുസുവൈദ്ﷺ വിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. അബൂദർറുﷺ വിനേയും അദ്ദേഹത്തിന്റെ അടിമയേയും ഒരേ പോലുള്ള വസ്ത്രം ധരിച്ച നിലയിൽ ഞാൻ കാണുകയുണ്ടായി. അതിനെ കുറിച്ച് ഞാൻ അദ്ദേഹത്തോടു ചോദിച്ചു. അദ്ദേഹം പറഞ്ഞു: നബിﷺയുടെ കാലത്ത് ഒരിക്കൽ ഞാൻ എന്റെ ഒരു ഭൃത്യൻ മാതാവിനെ വിളിച്ച് അധിക്ഷേപം നടത്തി. അതറിഞ്ഞ പ്രവാചകൻﷺ എന്നോടു പറഞ്ഞു. നിന്നിൽ ജാഹിലിയ്യത്തിലെ സംസ്കാരം ഇന്നും അവശേഷിക്കുന്നു. അവർ നിങ്ങളുടെ

സഹോദരങ്ങളാണ്. അല്ലാഹു അവരെ നിങ്ങൾക്ക് കീഴ്പെടുത്തി തന്നിരിക്കുകയാണ്. ആർക്കെങ്കിലും അവരുടെ സംരക്ഷണത്തിന് കീഴിൽ കഴിയുന്ന സഹോദരങ്ങളുണ്ടെങ്കിൽ അവൻ ഭക്ഷിക്കുന്നതിൽ നിന്ന് അവരെയും ഭക്ഷിപ്പിക്കുകയും അവൻ ധരിക്കുതിൽ നിന്ന് അവരെയും ധരിപ്പിക്കുകയും ചെയ്യട്ടെ. അവർക്ക് സാധിക്കാത്തത് ചെയ്യാൻ നിർബന്ധിക്കാതിരിക്കുകയും അവരെ സഹായിക്കുകയും ചെയ്യട്ടെ. (മുത്തഫഖുൻ അലൈഹി)

## 231 . കലാപവേളയിലെ ആരാധനയുടെ മാഹാത്മ്യം

775 മഅ്ഖലിﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: കലാപ വേളയിലെ ഇബാദത്ത് എന്റെ അടുത്തേക്ക് ഹിജ്റ ചെയ്യുന്നതിന് തുല്യ മാണ്.

## 232. കൊള്ളകൊടുക്കയിൽ വിട്ടുവീഴ്ച ചെയ്യണം. കടംവാങ്ങുന്നവൻ നല്ല നിലയിൽ അത് വീട്ടലും ഞെരുക്കമുള്ളവർക്ക് ആശ്വാസം നൽകലും

അല്ലാഹു പറയുന്നു:

﴿وَمَا تَفۡعَلُواْ مِنۡ خَيۡرٖ فَإِنَّ ٱللَّهَ بِهِۦ عَلِيمٞ﴾.[٢/٢١٥]

നിങ്ങൾ ചെയ്യുന്ന നന്മ ഏതോ, നിശ്ചയം അത് അല്ലാഹു അറിയുന്നുണ്ട്. (ബഖറ: 215)

﴿ وَيَٰقَوۡمِ أَوۡفُواْ ٱلۡمِكۡيَالَ وَٱلۡمِيزَانَ بِٱلۡقِسۡطِۖ وَلَا تَبۡخَسُواْ ٱلنَّاسَ أَشۡيَآءَهُمۡ ﴾.[١١/٨٥]

(ശുഐബ് നബി തന്റെ ജനതയോട് പറഞ്ഞു. ജനങ്ങളെ: നിങ്ങൾ അളവും തൂക്കവും നീതിയോടെ പൂർത്തിയാക്കണം. ജനങ്ങൾക്കവരുടെ സാധനം നിങ്ങൾ ചുരുക്കരുത്. (ഹൂദ്: 85)

﴿ وَيۡلٞ لِّلۡمُطَفِّفِينَ ۝١ ٱلَّذِينَ إِذَا ٱكۡتَالُواْ عَلَى ٱلنَّاسِ يَسۡتَوۡفُونَ ۝٢ وَإِذَا كَالُوهُمۡ أَو وَّزَنُوهُمۡ يُخۡسِرُونَ ۝٣ أَلَا يَظُنُّ أُوْلَٰٓئِكَ أَنَّهُم مَّبۡعُوثُونَ ۝٤ لِيَوۡمٍ عَظِيمٖ ۝٥ يَوۡمَ يَقُومُ ٱلنَّاسُ لِرَبِّ ٱلۡعَٰلَمِينَ ۝٦ ﴾.[٨٣/١ـ٦]

(ജനങ്ങളിൽനിന്ന് അളന്നെടുക്കുമ്പോൾ പൂർത്തിയായി അളന്നെടുക്കുകയും അങ്ങോട്ട് അളന്നുകൊടുക്കുകയോ തൂക്കികൊടുക്കയോ ചെയ്യുമ്പോൾ ചുരുക്കുകയും ചെയ്യുന്നവർക്ക് കടുത്ത ശിക്ഷയുണ്ട്. ഒരു പ്രധാന ദിവസത്തിൽ, അഥവാ ലോക പരിപാലകനായ അല്ലാഹുവിന്റെ മുന്നിൽ ജനങ്ങൾ നിൽക്കുന്ന ദിവസത്തിൽ ആനയിക്കപ്പെടുമെന്ന് അവർ വിചാരിക്കുന്നില്ലേ. (മുത്വഫ്ഫീൻ 1 –6)

776. ജാബിർﷺൽ നിന്ന് നിവേദനം: റസൂൽﷺ പ്രാർത്ഥിച്ചു. വിൽക്കുമ്പോഴും വാങ്ങുമ്പോഴും കടം തിരിച്ചടക്കുമ്പോഴും വിവിശാലമനസ്കത കാണിക്കുന്ന വ്യക്തിയെ അല്ലാഹു അനുഗ്രഹിക്കട്ടെ. (ബുഖാരി)

777. അബൂഖതാദﷺൽ നിന്ന് നിവേദനം: റസൂൽﷺ അരുൾ ചെയ്തതു ഞാൻ കേട്ടിട്ടുണ്ട്. അന്ത്യദിനത്തിലെ ക്ലേശത്തിൽനിന്ന് അല്ലാഹു രക്ഷപ്പെടുത്തുവാൻ ആഗ്രഹിക്കുന്നവൻ കടം വീട്ടാൻ പ്രയാസപ്പെടുന്നവന്ന് ആശ്വാസം നൽകുകയോ കടം വിട്ടുകൊടുക്കുയോ ചെയ്തുകൊള്ളട്ടെ. (മുസ്‌ലിം)

778. അബൂഹുറൈറ ﷺൽ നിന്ന് നിവേദനം:റസൂൽ ﷺപറഞ്ഞു:(പൗരാണികരിൽ) ജനങ്ങൾക്ക് കടം കൊടുക്കുന്ന ഒരാളുണ്ടായിരുന്നു.ഭൃത്യനോട് അദ്ദേഹം പറയുമായിരുന്നു. ഒരു ഞെരുക്കക്കാരനാണ് നിന്നെ സമീപിച്ചതെങ്കിൽ അവന്ന് വിട്ടുവീഴ്ച ചെയ്ത്കൊടുക്കണം. അല്ലാഹു നമുക്കും വിട്ട്വീഴ്ച ചെയ്തേക്കാം. അങ്ങനെ മരണാന്തരം അല്ലാഹു അവന് വിട്ടുവീഴ്ച ചെയ്തുകൊടുത്തു.
( മുത്തഫഖുൻ അലൈഹി)

779. അബൂമസ്ഊദിﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: മുൻഗാമികളിൽ ഒരാൾ വിചാരണചെയ്യപ്പെട്ടു. ഒരു നന്മയും അയാളിൽ കാണപ്പെടുകയുണ്ടായില്ല.പക്ഷേ ധനികനായിരുന്നപ്പോൾ അദ്ദേഹം ജനങ്ങളുമായി സമ്പർക്കം പുലർത്തുകയും ഞെരുക്കമുള്ളവർക്ക് വിട്ടുവീഴ്ച ചെയ്തുകൊടുക്കുവാൻ തന്റെ ഭൃത്യൻമാരോട് കൽപിക്കുകയും ചെയ്തിരുന്നു. അല്ലാഹു പറഞ്ഞു. വിട്ടുവീഴ്ച ചെയ്ത് കൊടുക്കുവാൻ അവനേക്കാൾ കൂടുതൽ ഞാനാണർഹൻ. അതുകൊണ്ട് (മലക്കുകളേ)നിങ്ങളവന്ന് വിട്ടുവീഴ്ച ചെയ്തുകൊടക്കൂ. (മുസ്ലിം)

780. ജാബിർﷺൽ നിന്ന് നിവേദനം: നബിﷺ തന്റെ പക്കൽനിന്ന് ഒരൊട്ടകം വാങ്ങി. വില നൽകിയപ്പോൾ തൂക്കം അൽപം കൂട്ടിയാണ് നൽകിയത്. (മുത്തഫഖുൻഅലൈഹി)

781. അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽ ﷺപറഞ്ഞു: ഞെരുക്കമുള്ളവന് അവധി നൽകുകയോ കടം വിട്ടുകൊടുക്കുകയോ ചെയ്താൽ അല്ലാഹുവിന്റെതല്ലാത്ത മറ്റാരുടെയും നിഴലില്ലാത്ത അന്ത്യദിനത്തിൽ അർശിന്റെ നിഴലിൽ അല്ലാഹു അവന് നിഴലിട്ട്കൊടുക്കും. (തിർമുദി)

### അദ്ധ്യായം 12:

# വിദ്യഭ്യാസം

## 233. വിദ്യ അഭ്യസിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നതിന്റെ സവിശേഷത

അല്ലാഹു പറയുന്നു:

﴿ وَقُل رَّبِّ زِدْنِي عِلْمًا ﴾.[١١٤/٢٠]

(നീ പ്രാർത്ഥിക്കൂ. എന്റെ നാഥാ നീ എനിക്ക് അറിവ് വർദ്ധിപ്പിച്ച് തരണേ. (ത്വാഹ 14)

﴿ قُلْ هَلْ يَسْتَوِي الَّذِينَ يَعْلَمُونَ وَالَّذِينَ لَا يَعْلَمُونَ ﴾.[٩/٣٩]

(നീ പറയൂ! വിവരമുള്ളവനും വിവരമില്ലാത്തവനും സമമാകുമോ? (ഒരിക്കലും സമമാകുകയില്ല.) സുമർ: 19

﴿ يَرْفَعِ اللَّهُ الَّذِينَ آمَنُوا مِنكُمْ وَالَّذِينَ أُوتُوا الْعِلْمَ دَرَجَاتٍ ﴾. [١١/٥٨]

(നിങ്ങളിൽനിന്നുള്ള സത്യവിശ്വസികളെയും പണ്ഡിതൻമാരേയും വിവിധ പദവികളിലേക്ക് അല്ലാഹു ഉയർത്തും. (ഫാതിർ: 28)

﴿ إِنَّمَا يَخْشَى اللَّهَ مِنْ عِبَادِهِ الْعُلَمَاءُ ﴾ [٢٨/٣٥]

അവന്റെ അടിമകളിൽ നിന്ന് പണ്ഡിതന്മാർ മാത്രമാണ് അല്ലാഹുവിനെ ഭയപ്പെടുന്നത്. (ഫാതിർ: 28)

782. മുആവിയ ﷺ ൽനിന്ന് നിവേദനം: റസൂൽ ﷺ പറഞ്ഞു: അല്ലാഹു വല്ലവനും നന്മ ഉദ്ദേശിച്ചിട്ടുണ്ടെങ്കിൽ അവനെ ദീനിൽ പാണ്ഡിത്യമുള്ളവനാക്കിതീർക്കും. (മുത്തഫഖുൻ അലൈഹി )

783. അബ്ദുല്ല ഇബ്നുഅംറ് ബ്നുൽആസ്ﷺ ൽനിന്ന് നിവേദനം: റസൂൽﷺ പഖ്യാപിച്ചു: ഒരു ആയത്തെങ്കിലും എന്നിൽ നിന്ന് നിങ്ങൾ മറ്റുള്ളവർക്ക് എത്തിച്ചു കൊടുക്കുവീൻ. ഇസ്രായീല്യരിൽ നിന്ന് നിങ്ങൾ റിപ്പോർട്ട് ചെയ്ത്കൊള്ളുക അതിൽ കുറ്റമില്ല. എന്റെ പേരിൽ മനപൂർവ്വം കളവ് പറയുന്നവനാരോ, അവൻ തന്റെ ഇരിപ്പിടം നരകത്തിൽ ഒരുക്കികൊള്ളട്ടെ. (ബുഖാരി)

784. അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ആരെങ്കിലും വിജ്ഞാനം തേടി പുറപ്പെടുന്നുവെങ്കിൽ അല്ലാഹു അദ്ദേഹത്തിന് സ്വർഗ്ഗത്തിലേക്കുള്ള മാർഗ്ഗം എളുപ്പമാക്കി കൊടുക്കുന്നതാണ്. (മുസ്ലിം)

785. അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ആദമിന്റെ മക്കൾ മരണപ്പെട്ടു കഴിഞ്ഞാൽ മൂന്നു കാര്യങ്ങളല്ലാത്തതെല്ലാം അവരിൽ നിന്ന് മുറിഞ്ഞു പോകുന്ന താണ്. നിലനിൽക്കുന്ന ദാനധർമ്മം, ഉപകാരപ്രദമായ വിജ്ഞാനം, അവനുവേണ്ടി പ്രാർത്ഥിക്കുന്ന നല്ലവരായ സന്താനങ്ങൾ എന്നിവയാണത്. (മുസ്ലിം)

786. അബൂഉമാമﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ഭക്തനേക്കാൾ പണ്ഡിതന്റെ മഹത്വം നിങ്ങളിൽ താഴ്ന്നവരേക്കാൾ എനിക്കുള്ള മാഹാത്മ്യം പോലയാണ്, എന്നിട്ട് റസൂൽﷺ പറഞ്ഞു: നിശ്ചയം അല്ലാഹുവിന്റെ മലക്കുകളും ആകാശ ഭൂമിയിലുള്ളവരും മാളത്തിലെ ഉറുമ്പും മത്സ്യവുംകൂടി ജനങ്ങൾക്ക് നൻമ പഠിപ്പിച്ച് കൊടുക്കുന്നവർക്ക് വേണ്ടി പ്രർത്ഥിക്കുന്നതാണ്. (തുർമുദി)

787. ഇബ്നുമസ്ഊദിﷺൽ നിന്ന് നിവേദനം: റസൂൽﷺ പറയുന്നത് ഞാൻ കേട്ടു. നമ്മുടെ പക്കൽനിന്ന് വല്ലതും കേട്ടു പഠിക്കുകയും

കേട്ടത് പോലതന്നെ പ്രബോധനം ചെയ്യുകയും ചെയ്ത വ്യക്തിയെ അല്ലാഹു പ്രകാശിപ്പിക്കട്ടെ. (അനുഗ്രഹിക്കട്ടെ)എത്ര മുബല്ലഗാണ് (പഠിച്ച വരിൽ നിന്ന് കേട്ട് മനസിലാക്കിയവൻ) നേരിൽകേട്ട് മനസിലാക്കിയവ രേക്കാൾ നന്നായി പഠിച്ചിട്ടുള്ളത്. (തിർമുദി )

788. അബൂഹുറൈറ﷜ൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ആരോടെങ്കിലും ഒരു കാര്യത്തെ സംബന്ധിച്ചു ചോദിക്കപ്പെട്ടു. എന്നിട്ടവ നത് മറച്ചുവെച്ചു. എങ്കിൽ അന്ത്യദിനത്തിൽ അവന് തീയാലുള്ള കടി ഞ്ഞാണിടപ്പെടും. (അബൂദാവൂദ്)

789. അദ്ദേഹത്തിൽ നിന്ന് റസൂൽﷺ അരുൾ ചെയ്തു: അല്ലാ ഹുവിന്റെ പ്രീതി നേടാനുതകുന്ന ജ്ഞാനം വല്ലവനും പഠിച്ചു, അവനത് പഠിച്ചതോ ഐഹിക നന്മ ഉദ്ദേശിച്ച്കൊണ്ട് മാത്രമാണുതാനും. എങ്കിൽ അന്ത്യദിനത്തിൽ അവന് സ്വർഗ്ഗത്തിന്റെ വാസനപോലും എത്തിക്കുകയി ല്ല. (അഥവാ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയില്ല.) (അബൂദാവൂദ്)

790. അബ്ദുല്ല ഇബനുഅംറ് ബ്നുൽആസ്﷜ വിൽനിന്ന് നിവേ ദനം: റസൂൽﷺ പറയുന്നത് ഞാൻ കേട്ടു: അല്ലാഹു വിജ്ഞാനത്തെ ഒറ്റയ ടിക്ക് മനുഷ്യനിൽനിന്ന് എടുത്തുകളയുകയില്ല. പിന്നെയൊ പണ്ഢി തൻമാരുടെ മരണം മുഖേനയാണ് ജ്ഞാനത്തെ അവൻ എടുത്തുകളയു ന്നത്. അവസാനം ഒരു പണ്ഡിതനും അവശേഷിക്കാത്ത കാലം വരു മ്പോൾ ചില മൂഢന്മാരെ മനുഷ്യർ നേതാക്കളാക്കിവെക്കും. എന്നിട്ട് മതനടപടികളെ സംബന്ധിച്ച് അവരോട് ചോദിക്കപ്പെടും യാതൊരു വിവ രവുമില്ലാതെ അവരതാ മറുപടി നല്കുന്നു. തദ്വാരാ അവർ സ്വയം വഴി തെറ്റുകയും മറ്റുള്ളവരെ വഴിതെറ്റിക്കുകയും ചെയ്യുന്നു. (മുത്തഫഖുൻ അലൈഹി )

120, 331 എന്നിവ കാണുക.

## അദ്ധ്യായം 13:

# അല്ലാഹുവിനെ സ്തുതിക്കലും അവന് നന്ദി പ്രകടിപ്പിക്കലും

## 234. അല്ലാഹുവിന് ശുക്ർ ചെയ്യൽ നിർബന്ധം

അല്ലാഹു പറയുന്നു:

﴿ فَٱذْكُرُونِيٓ أَذْكُرْكُمْ وَٱشْكُرُوا۟ لِى وَلَا تَكْفُرُونِ ﴾ . [٢/١٥٢]

(നിങ്ങളെന്നെ അനുസരിച്ച്കൊണ്ട്)നിങ്ങളെന്നെ ഓർക്കണം. എങ്കിൽ ഞാൻ നിങ്ങളെയും ഓർക്കും എനിക്ക് നിങ്ങൾ നന്ദി പ്രകടിപ്പിക്കൂ. എന്നോട് നിങ്ങൾ നന്ദികേടു പ്രവർത്തിക്കരുത്. (ബഖറ: 152)

﴿ لَئِن شَكَرْتُمْ لَأَزِيدَنَّكُمْ ﴾.[١٤/٧]

(നിങ്ങൾ നന്ദി പ്രകടിപ്പിച്ചാൽ നിങ്ങൾക്ക് ഞാൻ അനുഗ്രഹങ്ങൾ വദ്ധിപ്പിക്കും. (ഇബ്റാഹീം: 7)

﴿ وَقُلِ ٱلْحَمْدُ لِلَّهِ ﴾.[١٧/١١١]

(സർവ്വ സ്തുതിയും അല്ലാഹുവിനാണെന്ന് നീ പറയൂ. (ഇസ്റാഅ്: 111)

﴿ وَءَاخِرُ دَعْوَىٰهُمْ أَنِ ٱلْحَمْدُ لِلَّهِ رَبِّ ٱلْعَـٰلَمِينَ ﴾ . [١٠/١٠]

(അവരുടെ (സ്വർഗ്ഗവാസികളുടെ) അവസാനവാക്ക് സർവ്വസ്തുതിയും സർവ്വലോകസംരക്ഷകനായ അല്ലാഹുവിനാകുന്നു. (യൂനുസ് 10

791. അബൂഹുറൈറ‎ﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: അല്ലാഹുവിന്റെ ഹംദ് കൊണ്ട് തുടങ്ങാത്തതെല്ലാം മുറിഞ്ഞു പോയതാണ് (ബർക്കത്തില്ലാത്തതാണ്) (അബൂദാവൂദ്)

792. അബൂമൂസൽ അശ്അരീﷺ വിൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ഒരു ദാസന്റെ സന്താനം മരണപ്പെട്ടാൽ മലക്കുകളോട് അല്ലാഹു ചോദിക്കും, മലക്കുകളേ, നിങ്ങൾ ഇന്ന ദാസന്റെ സന്താനത്തിന്റെ ആത്മാവിനെ പിടിച്ചല്ലോ, അപ്പോൾ എന്താണ് ആ ദാസന്റെ പ്രതികരണം? അവർ പറയും. അദ്ദേഹം നിന്നെ സ്തുതിക്കുകയും പശ്ചാതപിക്കുകയും ചെയ്തു. അപ്പോൾ അല്ലാഹു പറയും. അവന് നിങ്ങൾ സ്വർഗ്ഗത്തിൽ ഒരു ഹംദിന്റെ(കീർത്തനം)ഭവനം ഉണ്ടാക്കിക്കൊടുക്കുക. (തിർമുദി )

92 എന്നിവ കാണുക.

അദ്ധ്യായം 14:

# നബിﷺയുടെ പേരിൽ സ്വലാത്ത് ചൊല്ലൽ

## 235. സ്വലാത്തിന്റെ സവിശേഷതയും പ്രാധാന്യവും

അല്ലാഹു പറയുന്നു:

﴿ إِنَّ ٱللَّهَ وَمَلَٰٓئِكَتَهُۥ يُصَلُّونَ عَلَى ٱلنَّبِيِّۚ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ صَلُّواْ عَلَيۡهِ وَسَلِّمُواْ تَسۡلِيمًا ﴿٥٦﴾ ﴾ [٥٦/٣٣]

(നിശ്ചയം അല്ലാഹു നബിﷺയുടെ മേൽ അനുഗ്രഹം വർഷിക്കുന്നു. മലക്കുകൾ (അദ്ദേഹത്തിനുവേണ്ടി) പ്രാർത്ഥിക്കുന്നു. സത്യവിശ്വാസികളേ, നിങ്ങളും ആ നബിയുടെ പേരിൽ സ്വലാത്തും സലാമും ചൊല്ലുക. (അഹ്സാബ് : 56)

793. അബ്ദുല്ല ഇബനുഅംറ് ബ്നുൽആസ്ﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്.: എന്റെ പേരിൽ വല്ലവനും സ്വലാത്ത് ചൊല്ലിയാൽ അല്ലാഹു അവനെ പത്ത് പ്രാവശ്യം അനുഗ്രഹിക്കും (മുസ്‌ലിം)

794 ഔസ്ﷺൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളുടെ ദിവസങ്ങളിലുത്തമം വെള്ളിയാഴ്ച ദിവസമാണ്. അതുകൊണ്ട് നിങ്ങളാ ദിവസത്തിൽ എന്റെ പേരിൽ ധാരാളം സ്വലാത്ത് ചൊല്ലുക. നിശ്ചയം നിങ്ങളുടെ സ്വലാത്ത് എന്റെ മുമ്പിൽ വെളിവാക്കപ്പെടും സഹാബാക്കൾ ചോദിച്ചു. പ്രവാചകരേ അങ്ങ് മണ്ണായിപ്പോയി

രിക്കെ. ഞങ്ങളുടെ സ്വലാത്ത് അങ്ങേക്ക് എങ്ങനെ വെളിവാക്കപ്പെടും. റാവി പറയുന്നു. അവരതിന് ബലീത്ത് (ദ്രവിക്കുക) എന്നാണ് വ്യഖ്യാനി ച്ചിട്ടുള്ളത്. അവിടുന്ന് മറുപടി പറഞ്ഞു. നിശ്ചയം അല്ലാഹു നബിമാരുടെ ശരീരങ്ങൾ ഭൂമിക്ക് നിഷിദ്ധമാക്കിയിരിക്കുന്നു. (അബൂദാവൂദ് )

795 അബൂഹുറൈറ ﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: എന്നെപ്പറ്റി പറയപ്പെടുകയും അനന്തരം എന്റെ പേരിൽ സ്വലാത്ത് ചൊല്ലാതിരിക്കുകയും ചെയ്തവന്റെ മൂക്ക് മണ്ണോട് ചേരട്ടെ. (തിർമുദി)

796 അദ്ദേഹത്തിൽ നിന്ന്: റസൂൽﷺ പറഞ്ഞു: എന്റെ ഖബർ നിങ്ങൾ ആഘോഷസ്ഥലമാക്കരുത്. മറിച്ച് നിങ്ങളെനിക്ക് സ്വലാത്ത് ചൊല്ലണം. നിങ്ങൾ എവിടെയായിരുന്നാലും നിങ്ങളുടെ സ്വലാത്ത് എനി ക്കെത്തിക്കപ്പെടും. (അബൂദാവൂദ്)

797 കഅ്ബ് ബ്നുഉജ്റ ﷺ ൽനിന്ന് നിവേദനം: റസൂൽﷺ ഞങ്ങളുടെ അടുത്ത് വന്നപ്പോൾ ഞങ്ങൾ ചോദിച്ചു. പ്രവാചകരേ അങ്ങേക്ക് എങ്ങനെ സലാം ചൊല്ലണമെന്ന് ഞങ്ങൾക്കറിയാം, എന്നാൽ എങ്ങിനെയാണ് അങ്ങേക്ക് സ്വലാത്ത് ചൊല്ലേണ്ടത്? അദ്ദേഹം പറഞ്ഞു. നിങ്ങൾ ഇപ്രകാരം പറയൂ.

**اللهم صل على محمدٍ وعلى آل محمدٍ كما صليت على آل إبراهيم إنك حميد مجيد اللهم بارك على محمدٍ وعلى آل محمدٍ كما باركت على آل إبراهيم إنك حميد مجيد**

''അല്ലാഹുവേ ഇബ്രാഹീം കുടുംബത്തിന് അനുഗ്രഹിച്ചത് പോലെ മുഹമ്മദിനും കുടുംബത്തിനും നീ അനുഗ്രഹിക്കണമേ. നീ സ്തുത്യർഹനും ഉന്നതനുമാകുന്നു''.(മുത്തഫഖുൻ അലൈഹി )

798 അബൂഹുമൈദിﷺ ൽനിന്ന് നിവേദനം: ആളുകൾ ചോദിച്ചു: പ്രവാചകരേ അങ്ങേക്ക് ഞങ്ങളെങ്ങനെ സ്വലാത്ത് ചൊല്ലണം? അവിടുന്നരുളി: നിങ്ങൾ പറയണം:

**اللهم صل على محمدٍ وأزواجِهِ وذُريتِهِ كما صليت على آل إبراهيم وبارك على محمدٍ وأزواجِهِ وذُريتِهِ كما باركت على آل إبراهيم إنك حميد مجيد**

അല്ലാഹുവേ ഇബ്റാഹീം‍ﷺനെ നീ അനുഗ്രഹിച്ച വിധത്തിൽ മുഹമ്മദ്ﷺനെയും ഭാര്യമാരേയും സന്താനങ്ങളെയും നീ അനുഗ്രഹിക്കുകയും ഇബ്റാഹീമിന് നീ അഭിവൃദ്ധി നൽകിയത് പോല മുഹമ്മദ്ﷺനെയും ഭാര്യമാർക്കും സന്താനങ്ങൾക്കും നീ അഭിവൃദ്ധി നൽകുകയും ചെയ്യേണമേ. നിശ്ചയം നീ സ്തുത്യർഹനും മഹാനുമാണ്. (മുത്തഫഖുൻ അലൈഹി )

## അദ്ധ്യായം: 15

# അദ്കാറുകൾ

## 236. ദിക്റിന്റെ മാഹാത്മ്യവും അതിനുള്ള പ്രേരണയും

അല്ലാഹു പറയുന്നു.

﴿ وَلَذِكْرُ ٱللَّهِ أَكْبَرُ ﴾. [٤٥/٢٩]

(അല്ലാഹുവിനെ സ്മരിക്കൽ മാത്രമാണ് ഏറ്റവും ഉൽകൃഷ്ടമായത്. (അങ്കബൂത്ത്: 45)

﴿ فَٱذْكُرُونِىٓ أَذْكُرْكُمْ ﴾.[١٥٢/٢]

(നിങ്ങളെന്നെ സ്മരിക്കൂ ഞാൻ നിങ്ങളെയും സ്മരിക്കാം.(ബഖറ: 152)

﴿ وَٱذْكُر رَّبَّكَ فِى نَفْسِكَ تَضَرُّعًا وَخِيفَةً وَدُونَ ٱلْجَهْرِ مِنَ ٱلْقَوْلِ بِٱلْغُدُوِّ وَٱلْـَٔاصَالِ وَلَا تَكُن مِّنَ ٱلْغَٰفِلِينَ ﴾. [٢٠٥/٧]

(വിനയത്തോടെയും ഭക്തിയോടെയും കൂടുതൽ ഉച്ചത്തിലല്ലാതയും പ്രഭാതത്തിലും പ്രദോഷത്തിലും നിന്റെ ഹൃദയത്തിൽ നിന്റെ നാഥനെ നീ സ്മരിക്കൂ. നീ ഒരിക്കലും അശ്രദ്ധനാവരുത്. (അഅ്റാഫ് 125)

﴿ وَٱذْكُرُوا۟ ٱللَّهَ كَثِيرًا لَّعَلَّكُمْ تُفْلِحُونَ ﴾ [١٠/٦٢]

(നിങ്ങൾ അല്ലാഹുവിനെ ധാരാളം സ്മരിക്കൂ. നിങ്ങൾ വിജയികളായേക്കാം.

﴿ إِنَّ ٱلْمُسْلِمِينَ وَٱلْمُسْلِمَٰتِ﴾ إلى قوله تعالى ﴿وَٱلذَّٰكِرِينَ ٱللَّهَ كَثِيرًا وَٱلذَّٰكِرَٰتِ أَعَدَّ ٱللَّهُ لَهُم مَّغْفِرَةً وَأَجْرًا عَظِيمًا ﴿٣٥﴾ ﴾ . [٣٥/٣٣]

(അല്ലാഹുവിന്) കീഴ്പെടുന്നവരായ പുരുഷൻമാർ, സ്ത്രീകൾ, വിശ്വാസികളായ പുരുഷൻമാർ, സ്ത്രീകൾ, ഭക്തിയുള്ളവരായ പുരുഷൻമാർ, സ്ത്രീകൾ, സത്യസന്ധരായ പുരുഷൻമാർ, സ്ത്രീക ൾ, ക്ഷമാശീലരായ പുരുഷൻമാർ, സ്ത്രീകൾ, വിനീതരായ പുരുഷൻമാർ, സ്ത്രീകൾ, ദാനം ചെയ്യുന്നവരായ പുരുഷൻമാർ, സ്ത്രീകൾ, വ്രതമനുഷ്ഠിക്കുന്നവരായ പുരുഷൻമാർ, സ്ത്രീകൾ, തങ്ങളുടെ ഗുഹ്യാവയവങ്ങൾ കാത്തുസൂക്ഷിക്കുന്നവരായ പുരുഷൻമാർ, സ്ത്രീകൾ, ധാരാളമായി അല്ലാഹുവെ ഓർമിക്കുന്നവരായ പുരുഷൻമാർ, സ്ത്രീകൾ - ഇവർക്ക് തീർച്ചയായും അല്ലാഹു പാപമോചനവും മഹത്തായ പ്രതിഫലവും ഒരുക്കിവെച്ചിരിക്കുന്നു. (അഹ്സാബ്: 35)

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱذْكُرُواْ ٱللَّهَ ذِكْرًا كَثِيرًا ﴿٤١﴾ وَسَبِّحُوهُ بُكْرَةً وَأَصِيلًا ﴿٤٢﴾ ﴾ الآية.[٤١/٣٣ ـ٤٢]

(സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ ധാരാളമായി അനുസ്മരിക്കുകയും, കാലത്തും വൈകുന്നേരവും അവനെ പ്രകീർത്തിക്കുകയും ചെയ്യുവിൻ. (അഹ്സാബ്: 35)41,42)

799 അബൂഹുറൈറ ﷺ ൽനിന്ന് നിവേദനം: നാവുകൊണ്ട് ഉച്ചരി ക്കാൻ പ്രയാസം കുറഞ്ഞതും ത്രാസിൽ കനം കൂടിയതും കാരുണ്യവാ നായ അല്ലാഹുവിന് ഇഷ്ടപ്പെട്ടതുമായ രണ്ടു വചനം *സുബ്ഹാനല്ലാഹി വബിഹംദിഹി സുബ്ഹാനല്ലാഹി അളീം* (അല്ലാഹുവിന്റ പരിശുദ്ധത യെയും അവന്റെ മഹത്വത്തെയും ഞാൻ പ്രകീർത്തണം ചെയ്ത്

കൊള്ളുന്നു. മഹാനായ അല്ലാഹു പരിശുദ്ധനത്രെ). (മുത്തഫഖുൻ അലൈഹി )

800 അദ്ദേഹത്തിൽ നിന്ന് നിവേദനം: റസൂൽ ﷺപറഞ്ഞു:

**لا إله إلا الله وحده لا شريك له له الملك وله الحمد وهو على كل شيءٍ قدير**

''അല്ലാഹു അല്ലാതെ അരാധ്യനില്ല.അവന് ഒരു പങ്കാളിയുമില്ല.അവനാണ് എല്ലാ അധികാരങ്ങളും അവന് തന്നെയാണ് സർവ്വസ്തുതിയും.എല്ലാറ്റിനും കഴിവുള്ളവൻ അവനാണ്''. വല്ലവരും ദിവസം നൂറ് പ്രാവശ്യം ഇപ്രകാരം പറഞ്ഞാൽ. പത്ത് അടിമകളെ മോചിപ്പിച്ചതിന് തുല്യമായ പ്രതിഫലം അവന് ലഭിക്കും അതിനോടൊപ്പം നൂറ് നൻമകൾ അവന് എഴുതപ്പെടുകയും അവന്റെ നൂറ് തെറ്റുകൾ മായ്ക്കപ്പെടുകയും ചെയ്യും. അന്നേ ദിവസം സന്ധ്യവരെ പിശാചിൽ നിന്ന് അതവനെ കാക്കുകയും ചെയ്യും. ഇതിനേക്കാൾ ഉപരി ചെയ്തവനല്ലാതെ അവൻ കൊണ്ടുവന്നതിനേക്കാൾ ഉൽകൃഷ്ടമായതൊന്നും കൊണ്ടുവരാൻ കഴിയുകയില്ല. **سبحانَ اللهِ وبحمدِهِ** ഞാൻ അല്ലാഹുവിനെ പ്രകീർത്തിക്കുകയും സ്തുതിക്കുകയും ചെയ്യുന്നുവെന്ന് ദിവസവും നൂറ് പ്രവശ്യം വല്ലവനും പറഞ്ഞാൽ അവന്റെ പാപങ്ങൾ ഇളവ് ചെയ്യപ്പെടും ആ പാപം സമുദ്രത്തിലെ നുരകൾക്ക് സമാനമായി ഉണ്ടായിരുന്നാൽ പോലും. (മുസ്‌ലിം)

801 സഅദ് ബ്നുഅബീവഖാസ്ﷺ നിന്ന് നിവേദനം: ഒരിക്കൽ ഒരു ഗ്രമീണനായ അറബി നബിﷺയുടെ അടുക്കൽ വന്നു പറഞ്ഞു: എനിക്ക് പ്രാർത്ഥിക്കാൻ ചില വചനങ്ങൾ എനിക്ക് പഠിപ്പിച്ച് തന്നാലും. അവിടുന്ന് പറഞ്ഞു:

لَا إِلَه إِلَّا الله وحده لَا شريك لَه الله أَكْبر كَبِيرًا والْحمد لِلهِ كَثِيرًا سبحانَ اللهِ رب الْعالَمِينَ لَا حولَ ولَا قُوةَ إِلَّا بِاللهِ الْعزِيز الْحكِيم

അല്ലാഹു അല്ലാതെ അരാധ്യനില്ല അവൻ ഏകനാണ്. അവനൊരു കൂട്ടുകാരുമില്ല. അല്ലാഹു ഏറ്റവും വലിയവനാണ്. അല്ലാഹുവിനെ ഞാൻ അതിരറ്റ് സ്തുതിക്കുന്നു. സർവ്വലോക പരിപാലകനായ അല്ലാഹു പരിശുദ്ധനാണ്. പാപത്തിൽ നിന്നുള്ള പിൻമാറ്റവും ആരാധനക്കുള്ള ശേഷിയും തന്ത്രജ്ഞനും പ്രതാപശാലിയുമായ അല്ലാഹുവിങ്കൽ നിന്ന് മാത്രമാണ് എന്ന് നീ പറയുക . ഇവ എന്റെ നാഥനുള്ളതാണല്ലോ. എനിക്കുള്ളതേതാണ്? അദ്ദേഹം ചോദിച്ചു. നബിﷺ പറഞ്ഞു: നീ പറയൂ,

اللهم اغْفِر لِي وارحمنِي واهدِنِي وارزقْنِي

അല്ലാഹുവേ നീ എനിക്ക് പൊറുത്ത് തരികയും എന്നെ നീ അനുഗ്രഹിക്കുകയും എനിക്ക് നേരായ മാർഗ്ഗം കാണിച്ച് തരികയും എനിക്ക് ആഹാരം തരികയും ചെയ്യണമേ. (മുസ്ലിം)

802 സൗബാൻ ﷺ നിന്ന് നിവേദനം: റസൂൽﷺ നമസ്കാരത്തിൽ നിന്ന് വിരമിച്ചാൽ മൂന്ന് പ്രാവശ്യം പൊറുക്കലിനെ തേടികൊണ്ട് പറയുമായിരുന്നു.

اللهم أَنت السلَام ومِنك السلَام تباركْت يا ذَا الْجلَال والْإِكْرام

''അല്ലാഹുവേ നീ സമാധാനമാണ്, നിന്റെ പക്കൽ നിന്നാണ് സമാധാനമുണ്ടാവുക. പ്രഭാവത്തിന്റെയും മഹാനുഭാവത്തിന്റെയും ഉടമയായ നീ വിശുദ്ധനാകുന്നു.'' ഹദീസ് ഉദ്ധാരകരിൽ ഒരാളായ ഔസാഇയോട് ചോദിച്ചു. പൊറുക്കലിനെ തേടൽ എങ്ങനെയാണ്. അദ്ദേഹം പറഞ്ഞു: 'അസ്തഗ്ഫിറുല്ലാ അസ്തഗ്ഫിറുല്ലാ' എന്ന് പറയുകയാണ്. (മുസ്ലിം)

803 മുഗീറ ﷺ നിന്ന് നിവേദനം: നമസ്കാരത്തിൽ നിന്ന് വിരമി ച്ച് സലാം വീട്ടിയാൽ ഇപ്രകാരം റസൂൽ ﷺ പറയാറുണ്ട്.

لَا إِلَهَ إِلَّا اللهُ وحده لَا شريك لَه لَه الْملْك ولَه الْحمد وهو علَى كُلِّ شيءٍ قَدِير
اللهم لَا مانِع لِما أَعطَيت ولَا معطِي لِما منعت ولَا ينفَع ذَا الْجد مِنك الْجد

അല്ലാഹു അല്ലാതെ അരാധ്യനില്ല, അവൻ ഏകനാണ്, അവനൊരു കൂട്ടുകാരുമില്ല. രാജാധികാരവും സ്തുതിയും അവന്നാണ് എല്ലാറ്റിനും കഴിവുള്ളവനും അവൻ തന്നെയാണ്, അല്ലാഹുവേ നീ കൊടുത്തത് തട യുന്നവനില്ല. നീ തടുത്തത് കൊടുക്കുന്നവനുമില്ല. ധനികന് നിന്റെയടു ക്കൽ അവന്റെ സൗഭാഗ്യം ഉപകരിക്കുകയില്ല.(മുത്തഫഖുൻ അലൈഹി)

804 അബ്ദുല്ല ഇബ്നുസുബൈർ ﷺ ൽനിന്ന് നിവേദനം: എല്ലാ നമ സ്കാരത്തിന് ശേഷവും സലാം വീട്ടികഴിയുമ്പോൾ അദ്ദേഹം ഇപ്രകാരം പറയാറുണ്ട് :

لَا إِلَهَ إِلَّا اللهُ وحده لَا شريك لَه لَه الْملْك ولَه الْحمد وهو علَى كُلِّ شيءٍ قَدِير
لَا حولَ ولَا قُوةَ إِلَّا بِاللهِ لَا إِلَهَ إِلَّا الله ولَا نعبد إِلَّا إِياه لَه النعمةُ ولَه الْفَضلُ ولَه
الثناءُ الْحسن لَا إِلَهَ إِلَّا الله مخلِصِين لَه الدين ولَو كَرِه الْكَافِرونَ

അല്ലാഹു അല്ലാതെ അരാധ്യനില്ല, അവൻ ഏകനാണ്, അവനൊരു കൂട്ടുകാരുമില്ല. രാജാധികാരം അവനാണ് സ്തുതികളും അവനത്രെ. എല്ലാറ്റിനും കഴിവുള്ളവൻ അവനാണ്. എല്ലാകഴിവും ശേഷിയും അല്ലാ ഹുവിനെ കൊണ്ട് മാത്രമാണ്, അല്ലാഹു അല്ലാതെ ആരാധ്യനില്ല, അവന ല്ലാത്ത മറ്റ് യാതൊന്നിനെയും നമ്മൾ ആരാധിക്കുന്നില്ല. എല്ലാ അനുഗ്ര ഹവും ഔദാര്യവും അവന്റെതാണ്, അഴകാർന്ന അഭിനന്ദനം അവനത്രെ. അല്ലാഹു അല്ലാതെ മറ്റാരാധ്യനില്ല. നമ്മൾ അവനിൽ നിഷ്കളങ്കമായി വിശ്വസിക്കുന്നു. സത്യനിഷേധികൾ വെറുത്താലും ശരി.

അബ്ദുല്ല പറഞ്ഞു: എല്ലാ നമസ്കാരങ്ങളുടെയും ശേഷം റസൂൽﷺ ഇപ്രകാരം തഹ്ലീല് ചെയ്തിരുന്നു. (മുസ്ലിം)

805 അബൂഹുറൈറ‍ؓ ൽനിന്ന് നിവേദനം: റസൂൽ ﷺപറഞ്ഞു: വല്ലവനും തന്റെ നമസ്കാരശേഷം 33 വീതം തസ്ബീഹും ഹംദും തക്ബീറും ചെല്ലുകയും 100 പൂർത്തീകരിക്കാൻ ലാ ഇലാഹ ഇല്ലല്ലാഹു വഹ്ദഹു ലാ ശരീക്ക ലഹു ലഹുൽമുല്ക്കു വലഹുൽഹംദു വഹുവാ അലാ കുല്ലി ശൈഇൻ ഖദീർ എന്നു പറയുകയും ചെയ്യുന്നപക്ഷം സമുദ്രത്തിലെ നുരകളുടെയത്ര പാപങ്ങളുണ്ടെങ്കിലും അതെല്ലാം പൊറുക്കപ്പെടും (മുസ്ലിം)

806 സഅദ് ബ്നുഅബീവഖാസ്ؓ ൽനിന്ന് നിവേദനം: നമസ്കാരശേഷം റസൂൽﷺ ഈ വചനങ്ങൾ പറഞ്ഞു കൊണ്ട് കാവലപേക്ഷിച്ചിരുന്നു:

« اللَّهم إني أعوذ بك من الجُبْن والبخل، وأعوذبك من أن أردَّ إلى أرذل العمر، وأعوذ بك من فتنة الدنيا، وأعوذبك من فتنة القبر ».

അല്ലാഹുവേ ഭീരുത്വം, പിശുക്ക് എന്നിവയിൽ നിന്ന് ഞാൻ നിന്നിൽ അഭയം പ്രാപിച്ച്കൊള്ളുന്നു. അപ്രകാരം വയോവൃദ്ധതയിൽ നിന്നും ദുനിയാവിന്റെ ഫിത്നയിൽ നിന്നും ഖബറിലെ കുഴപ്പങ്ങളിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. (ബുഖാരി )

807 മുആദ്ؓ ൽനിന്ന് നിവേദനം: ഒരിക്കൽ നബിﷺ എന്റെ കൈപിടിച്ച് പറഞ്ഞു: മുആദെ അല്ലാഹുവാണേ ഞാൻ നിന്നെ സ്നേഹിക്കുന്നു. മുആദെ ഞാൻ നിന്നെ ഉപദേശിക്കുന്നു. എല്ലാ നമസ്കാരങ്ങൾക്ക് ശേഷവും വിട്ടുകളയാതെ നീ ഇപ്രകാരം പറയണം:

**اللهم أعِني على ذِكْرِك وشكْرِك وحسن عِبادتك**

അല്ലാഹുവേ നിന്നെ സ്മരിക്കുന്നതിനും നിനക്ക് നന്ദികാണിക്കുന്നതിനും നല്ലവണ്ണം ഇബാദത്ത് ചെയ്യുന്നതിനും എന്നെ സഹായിക്കണേ. (അബൂദാവൂദ്)

808 അബൂഹുറൈറ ﷺ ൽനിന്ന് നിവേദനം: റസൂൽ ﷺ പറഞ്ഞു: നിങ്ങൾ ഓരോരുത്തരും അത്തഹിയാത്തോതുമ്പോൾ നാല് കാര്യങ്ങളിൽ നിന്ന് അല്ലാഹുവോട് കാവലിനെ തേടിക്കൊണ്ട് ഇങ്ങനെ പ്രാർത്ഥിക്കണം.

**اللهم إني أعوذُ بك من عذاب جهنم ومن عذاب القبر ومن فتنة المحيا والممات ومن شر فتنة المسيح الدجال**

അല്ലാഹുവേ നരകശിക്ഷയിൽ നിന്നും ഖബർ ശിക്ഷയിൽ നിന്നും ജീവിതത്തിലും മരണത്തിലുമുള്ള പരീക്ഷണങ്ങളിൽ നിന്നും മസീഹുദ്ദജ്ജാലിന്റെ ഫിത്നയിൽ നിന്നും ഞാൻ നിന്നിലഭയം തേടുന്നു. (മുസ്‌ലിം)

809 അലി ﷺ ൽനിന്ന് നിവേദനം: നമസ്കാരിക്കുമ്പോൾ അത്തഹിയാത്തിന്റെയും സലാമിന്റെയും ഇടക്ക് അവസാനമായി നബി ﷺ ഇപ്രകാരം പറഞ്ഞിരുന്നു:

**اللهم اغْفِر لي ما قدمت وما أخرت وما أسررت وما أعلنت وما أسرفْت وما أنت أعلم به مني أنت المقدم وأنت المؤخر لا إله إلا أنت**

അല്ലാഹുവേ ഞാൻ മുമ്പ് ചെയ്തുപോയതും ഇനി ചെയ്തേക്കാവുന്നതുമായ കുറ്റവും രഹസ്യവും പരസ്യവുമായി ചെയ്ത കുറ്റവും അമിതമായി ചെയ്ത കുറ്റവും എന്നെക്കാൾ നിനക്ക് അറിയാവുന്ന കുറ്റവും എനിക്ക് നീ പൊറുത്തു തരേണമേ. നീ ഉദ്ദേശിക്കുന്നവരെ നീയാണ് മുന്തിക്കുന്നവനും പിന്തിക്കുന്നവനും. നീയല്ലാതെ മറ്റാരാധ്യനില്ല. (മുസ്‌ലിം)

810 ആയിശാﷺ ൽനിന്ന് നിവേദനം: നബിﷺ റുകൂഇലും സുജൂദിലും സാധാരണ ഇപ്രകാരം പറയാറുണ്ട്:

**سبحانك اللهم ربنا وبحمدِك اللهم اغْفِر لِي**

അല്ലാഹുവേ നീ പരിശുദ്ധനാണ്. നിന്നെ ഞാൻ പ്രകീർത്തിക്കുകയും സ്തുതിക്കുകയും ചെയ്യുന്നു. അല്ലാഹുവേ എനിക്ക് പൊറുത്തു തരേണമേ. (മുത്തഫഖുൻ അലൈഹി)

811 ആയിശﷺ ൽനിന്ന് നിവേദനം: റുകൂഇലും സുജൂദിലും നബിﷺ പറയാറുണ്ട്: **سبوح قُدوس رب الْملَائكِةِ والروح**

ജിബ്രീൽﷺന്റെയും മറ്റ് മലക്കുകളുടെയും റബ്ബ് വാഴ്ത്തപ്പെട്ടവനും പരമപരിശുദ്ധനുമാകുന്നു. (മുസ്ലിം)

812 ഇബ്നുഅബ്ബാസിﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: റുകൂഇൽ നിങ്ങൾ അല്ലാഹുവിനെ പ്രകീർത്തിക്കുകയും സുജൂദിൽ നിങ്ങൾ കഴിയുന്നത്ര പ്രാർത്ഥിക്കുകയും വേണം. അതിൽ നിങ്ങൾക്കുത്തരം കിട്ടാൻ ഏറ്റവും അർഹമായതാണ് (മുസ്ലിം)

813 അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺപറഞ്ഞു: ദാസൻ തന്റെ റബ്ബുമായി ഏറ്റവും കൂടുതൽ അടുക്കുന്ന സമയം അവൻ സുജൂദിലായിരിക്കുമ്പോഴാണ്. തദവസരം നിങ്ങൾ ധാരാളമായി പ്രർത്ഥിക്കുക. (മുസ്ലിം)

814 ഉമ്മുൽ മുഅ്മിനീൻ ജുവൈരിയ്യﷺ ൽനിന്ന് നിവേദനം: ഒരു പ്രഭാതത്തിൽ സുബഹി നമസ്കാരാനന്തരം അവരുടെ അടുത്ത് നിന്ന് നബിﷺ പുറപ്പെട്ടു. ളുഹാസമയത്തിന് ശേഷം നബി(സ) തിരിച്ചു വന്നപ്പോഴും ജുവൈരിയ്യﷺ നമസ്കരിച്ച സ്ഥലത്ത് തന്നെ ഇരിക്കുകയായിരു

ന്നു. അവിടുന്ന് പറഞ്ഞു: ഞാൻ വിട്ടുപിരിയുമ്പോഴുള്ള അവസ്ഥയിലാണല്ലോ നീ. അതെ എന്നവർ പറഞ്ഞപ്പോൾ റസൂൽﷺ പറയുകയുണ്ടായി: നിനക്ക് ശേഷം, മൂന്ന് പ്രവശ്യം ഞാൻ നാല് വാക്കുകൾ പറഞ്ഞു. അതും ഇന്നേ ദിവസം നീ പറഞ്ഞതും തൂക്കിനോക്കിയാൽ അത് മുൻതൂക്കമുള്ളതായിത്തീരും.

**سبحانَ اللهِ وبحمدِهِ عدد خلْقِهِ ورضا نفْسِهِ وزنةَ عرشِهِ ومِداد كَلِماتِهِ**

അല്ലാഹുവിനെ കീർത്തിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ ഞാൻ വാഴ്ത്തുന്നു. അവന്റെ സൃഷ്ടികളുടെ എണ്ണത്തോളവും അവന്റെ തൃപ്തിയുള്ളവയുടെ എണ്ണത്തോളവും അവന്റെ അർശിന്റെ തൂക്കത്തോളവും അവന്റെ വചനങ്ങളെഴുതുന്ന മഷിയുടെയത്രയും എന്നത്രെ ആ വാക്കുകൾ. (മുസ്‌ലിം)

815 അബൂഹുറൈറ رضي الله عنه ൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: അല്ലാഹുവിനെ സ്മരിക്കുന്നവന്റെയും സ്മരിക്കാത്തവന്റെയും നില ജീവനുള്ളതിന്റെയും ജീവനില്ലാത്തതിന്റെയും നിലയാണ്. (മുസ്‌ലിം, ബുഖാരി)

816 അബൂഹുറൈറ رضي الله عنه ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: അല്ലാഹു പറയും എന്റെ ദാസൻ എന്നെ വിചാരിക്കും പോലയാണ് ഞാൻ. അവനെന്നെ സ്മരിക്കുമ്പോൾ ഞാൻ അവനൊന്നിച്ചായിരിക്കും. അവനെന്നെ ഓർത്താൽ ഞാൻ അവനെയും ഓർക്കും ഒരു സദസ്സിൽ വെച്ച്കൊണ്ടാണ് എന്നെ ഓർത്തതെങ്കിൽ അവരേക്കാളുത്തമരായ മലക്കുകളുടെ സദസ്സിൽവെച്ച് ഞാൻ അവനെയും ഓർക്കും. (മുത്തഫഖുൻ അലൈഹി)

817 അദ്ദേഹത്തിൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: മുഫർരിദൂൻ മുൻകടന്നു കഴിഞ്ഞു: പ്രവാചകരേ ആരാണ് മുഫർരിദൂൻ എന്നു സഹാബാക്കൾ ആരാഞ്ഞപ്പോൾ അവിടുന്ന് പറഞ്ഞു: അല്ലാഹുവിനെ ധാരാളം സ്മരിക്കുന്ന പുരുഷൻമാരും സ്ത്രീകളുമാണവർ.(മുസ്‌ലിം)

818 അബൂമൂസﷺ നിവേദനം: റസൂൽﷺ ഒരിക്കൽ എന്നോട് ചോദിച്ചു: സ്വർഗ്ഗത്തിലെ ഒരു നിക്ഷേപം ഞാൻ നിനക്കറിയിച്ചു തരട്ടയോ? ഞാൻ പറഞ്ഞു: അതെ, പ്രവാചകരേ പറഞ്ഞു തരിക. അവിടുന്ന് പറഞ്ഞു: **لا حولَ ولا قُوةَ إلا باللهِ** ലാ ഹൗല വലാ ഖുവത്താ ഇല്ലാ ബില്ലാ.

(മുത്തഫഖുൻ അലൈഹി)

74, 76 എന്നിവ വായിക്കുക.

## 237. കിടന്നും നിന്നും ഇരുന്നും, ചെറിയ, വലിയ അശുദ്ധി, ആർത്തവം എന്നീ ഘട്ടങ്ങളിലും അല്ലാഹുവിനെ സ്മരിക്കൽ

അല്ലാഹു പറഞ്ഞു:

﴿ إِنَّ فِي خَلْقِ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱخْتِلَٰفِ ٱلَّيْلِ وَٱلنَّهَارِ لَءَايَٰتٍ لِّأُو۟لِى ٱلْأَلْبَٰبِ ﴿١٩٠﴾ ٱلَّذِينَ يَذْكُرُونَ ٱللَّهَ قِيَٰمًا وَقُعُودًا وَعَلَىٰ جُنُوبِهِمْ وَيَتَفَكَّرُونَ فِى خَلْقِ ٱلسَّمَٰوَٰتِ وَٱلْأَرْضِ رَبَّنَا مَا خَلَقْتَ هَٰذَا بَٰطِلًا سُبْحَٰنَكَ فَقِنَا عَذَابَ ٱلنَّارِ ﴿١٩١﴾ ﴾ آل عمران: ١٩٠ - ١٩١

(തീർച്ചയായും ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും, രാപകലുകൾ മാറിമാറി വരുന്നതിലും സൽബുദ്ധിയുള്ളവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്. നിന്നു കൊണ്ടും ഇരുന്നു കൊണ്ടും കിടന്നു കൊണ്ടും അല്ലാഹുവെ ഓർമിക്കുകയും, ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയെപറ്റി ചിന്തിച്ച് കൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും) ഞങ്ങളുടെ രക്ഷിതാവേ! നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ

എത്രയോ പരിശുദ്ധൻ! അതിനാൽ നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാത്തുരക്ഷിക്കണേ. (ആലു ഇംറാൻ 190,191)

819 ആയിശﷺൽ നിന്ന് നിവേദനം: റസൂൽﷺ എല്ലാ സന്ദർഭങ്ങളിലും അല്ലാഹുവിനെ സ്മരിച്ചിരുന്നു. (മുസ്ലിം)

820 ഇബ്നുഅബ്ബാസിﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളിലൊരാൾ ഭാര്യയുടെ അടുത്ത് ചെന്നപ്പോൾ ഇപ്രകാരം പ്രർത്ഥിച്ചു: بِاسمِ اللهِ اللهم جنبنا الشيطانَ وجنب الشيطانَ ما رزقْتنا

അല്ലാഹുവിന്റെ നാമത്തിൽ അല്ലാഹുവേ ഞങ്ങളിൽ നിന്ന് പിശാചിനെ നീ അകറ്റേണമേ. ഞങ്ങൾക്ക് നീ പ്രദാനം ചെയ്യുന്ന സന്താനത്തിൽ നിന്നും പിശാചിനെ നീ അകറ്റേണമേ. എന്നിട്ടവർക്ക് സന്താനം ജനിച്ചാൽ പിശാചിന് അവനെ ശല്യപ്പെടുത്തുവാൻ കഴിയുകയില്ല. ( മുത്തഫഖുൻ അലൈഹി)

## 238 ഉറങ്ങാൻ ഒരുങ്ങുമ്പോഴും ഉണരുമ്പോഴും ചൊല്ലേണ്ടത്

821 ഹുദൈഫ, അബൂദർറﷺ എന്നിവരിൽനിന്ന് നിവേദനം: റസൂൽﷺ തന്റെ വിരിപ്പിലേക്ക് പോയാൽ

اللهم بِاسمِك أحيا وأموت

അല്ലാഹുവേ നിന്റെ നാമത്തിൽ ഞാൻ ജീവിക്കുകയും മരിക്കുകയും ചെയ്യുന്നു എന്നും, ഉറക്കിൽ നിന്നുണർന്നാൽ

الْحمد لِلهِ الذِي أحيانا بعد ما أماتنا وإليهِ النشور

മരിപ്പിച്ചതിനു ശേഷം എന്നെ ജീവിപ്പിച്ച അല്ലാഹുവിനാണ് സർവ്വസ്തുതിയും. അവനിലേക്കാണ് എന്റെ മടക്കവും എന്നു പറയാറുണ്ടായിരുന്നു. (തിർമുദി)

## 239 ദിക്റിന്റെ സദസിനുള്ള മാഹാത്മ്യവും അകാരണമായി അതിൽ നിന്ന് വിട്ടു നിൽകുന്നതിനെ കുറിച്ചുള്ള വിരോധവും

അല്ലാഹു പറഞ്ഞു :

﴿ وَٱصْبِرْ نَفْسَكَ مَعَ ٱلَّذِينَ يَدْعُونَ رَبَّهُم بِٱلْغَدَوٰةِ وَٱلْعَشِيِّ يُرِيدُونَ وَجْهَهُۥ ۖ وَلَا تَعْدُ عَيْنَاكَ عَنْهُمْ ﴾ [٢٨/١٨]

(തങ്ങളുടെ രക്ഷിതാവിന്റെ മുഖം ലക്ഷ്യമാക്കിക്കൊണ്ട് കാലത്തും വൈകുന്നേരവും അവനോട് പ്രാർത്ഥിച്ച് കൊണ്ടിരിക്കുന്നവരുടെ കൂടെ നീ നിന്റെ മനസ്സിനെ അടക്കി നിർത്തുക. ഇഹലോക ജീവിതത്തിന്റെ അലങ്കാരം ലക്ഷ്യമാക്കിക്കൊണ്ട് നിന്റെ കണ്ണുകൾ അവരെ വിട്ടുമാറിപ്പോകാതിരിക്കട്ടെ. (കഹ്ഫ്: 19)

822 അബൂ വാഖിദുൽ ഹാരിസ്ﷺ ൽനിന്ന് നിവേദനം: ഒരിക്കൽ നബിﷺഒരു സംഘം ആളുകളോടൊപ്പം മദീനയിലെ പള്ളിയിലിരിക്കു മ്പോൾ മൂന്നു പേർ ആഗതരായി. രണ്ടു പേർ നബിﷺയുടെ അടുത്ത് വന്ന് നിന്നു. ഒരാൾ സദസിൽ ഒഴിവ് കണ്ടപ്പോൾ അവിടയിരുന്നു. മ റ്റൊരാൾ എല്ലാവരുടെയും പിന്നിലിരുന്നു. മൂന്നാമനാകട്ടെ പിൻതിരിഞ്ഞു പ്പോവുകയാണുണ്ടായത്. നബിﷺ സംസാരത്തിൽ നിന്ന് വിരമിച്ചപ്പോൾ അനുയായികളോട് ഇപ്രകാരം ചോദിച്ചു. ഈ മൂന്നാളുകളുടെ നില നിങ്ങളോട് ഞാൻ വിവരിക്കട്ടയോ? അവരിലോരാൾ അല്ലാഹുവിൽ

അഭയം തേടി. അല്ലാഹു അവന് അഭയം നല്കി. രണ്ടാമത്തവൻ ലജ്ജിച്ചു. അല്ലാഹു അവനോടും ലജ്ജ കാണിച്ചു. മൂന്നാമത്തവനാകട്ടെ പിന്തിരിഞ്ഞ് പോയി. അപ്പോൾ അവനിൽ നിന്ന് അല്ലാഹുവും പിന്തിരിഞ്ഞുകളഞ്ഞു. (മുത്തഫഖുൻ അലൈഹി)

823 അബൂസഈദ്ﷺ ൽനിന്ന് നിവേദനം: ഒരിക്കൽ മുആവിയ ﷺ പള്ളിയിലെ സദസ്സിൽ ചെന്ന് നിങ്ങൾ എന്താണ് ഇവിടെ ഇരിക്കുന്നതെന്ന് ചോദിച്ചു. അവർ പറഞ്ഞു. അല്ലാഹുവിനെ സ്മരിച്ച്കൊണ്ടാണ് ഞങ്ങൾ ഇരിക്കുന്നത്. മുആവിയﷺ ചോദിച്ചു അല്ലാഹുവാണെ അക്കാര്യത്തിന് മാത്രമാണോ നിങ്ങളിവിടെ ഇരുന്നത്? അവർ പറഞ്ഞു: അതിന് വേണ്ടി മാത്രമാണ് ഞങ്ങളിവിടെ ഇരുന്നത്. മുആവിയﷺ പറഞ്ഞു: നിങ്ങളെ കുറിച്ച് തെറ്റിദ്ധാരണയുള്ളതു കൊണ്ടല്ല. ഞാൻ സത്യം ചെയ്യിച്ചത്. എന്റെ പദവിയിലുള്ള ആരും എന്നേക്കാൾ കുറഞ്ഞ ഹദീസ് ഉദ്ധരിച്ചിട്ടില്ല. ഒരിക്കൽ സ്വാഹിബികളുടെ ഒരു സദസ്സിൽ റസൂൽﷺ പുറപ്പെട്ടു ചെന്ന് കൊണ്ട് ചോദിച്ചു. നിങ്ങൾ എന്താണ് ഇവിടെ ഇരിക്കുന്നത്? ഇസ്ലാമിലേക്ക് മാർഗ്ഗദർശനം ചെയ്യുകയും അതു കൊണ്ട് ഞങ്ങളെ അനുഗ്രഹിക്കുകയും ചെയ്തതിന്റെ പേരിൽ അല്ലാഹുവിനെ സ്മരിച്ച കൊണ്ടാണ് ഞങ്ങൾ ഇരിക്കുന്നതെന്ന് അവർ മറുപടി പറഞ്ഞു. നബിﷺ ചോദിച്ചു: അല്ലാഹുവാണെ അക്കാര്യത്തിന് മാത്രമാണോ നിങ്ങളിവിടെ ഇരിക്കുന്നത്. അവർ പറഞ്ഞു: അല്ലാഹുവാണെ സത്യം, അതു മാത്രമാണ് ഞങ്ങളെ ഇവിടെ ഇരുത്തിയത്. പ്രവാചകൻ പറഞ്ഞു: നിങ്ങളെ തെറ്റിദ്ധരുക്കുന്നത് കൊണ്ടല്ല. ഞാൻ സത്യം ചെയ്യിപ്പിച്ചത്. അല്ലാഹു നിങ്ങളെപറ്റി മലക്കുകളോട് അഭിമാനപൂർവ്വം സംസാരിക്കുന്നുണ്ടെന്ന് ജിബ്രീൽﷺ വന്ന് എന്നോട് പറഞ്ഞതു കൊണ്ടാണ്. (മുസ്ലിം)

614 ാമത്തെ ഹദീസ് കാണുക.

## 240 പ്രഭാതത്തിലും പ്രദോഷത്തിലും ദിക്ർ ചൊല്ലണം

അല്ലാഹു പറഞ്ഞിരിക്കുന്നു.

: ﴿ وَٱذْكُر رَّبَّكَ فِي نَفْسِكَ تَضَرُّعًا وَخِيفَةً وَدُونَ ٱلْجَهْرِ مِنَ ٱلْقَوْلِ بِٱلْغُدُوِّ وَٱلْآصَالِ وَلَا تَكُن مِّنَ ٱلْغَٰفِلِينَ ﴿٢٠٥﴾ ﴾. [٢٠٥/٧]

വിനയത്തോടും ഭയപ്പാടോടും കൂടി, വാക്ക് ഉച്ചത്തിലാകാതെ രാവിലെയും വൈകുന്നേരവും നീ നിന്റെ രക്ഷിതാവിനെ മനസ്സിൽ സ്മരിക്കുക. നീ ശ്രദ്ധയില്ലാത്തവരുടെ കൂട്ടത്തിലാകരുത്. (അഅ്റാഫ് :205 )

അസറിനും മഗ്‌രിബിനും ഇടിലുള്ള സമയത്തെ കുറിക്കുന്ന പദമാണ് ''ആസ്വാൽ'' എന്ന് ഭാഷാ പണ്ഢിതൻമാർ പറയുന്നു.

﴿ فَٱصْبِرْ عَلَىٰ مَا يَقُولُونَ وَسَبِّحْ بِحَمْدِ رَبِّكَ قَبْلَ طُلُوعِ ٱلشَّمْسِ وَقَبْلَ غُرُوبِهَا ﴾.[١٣٠/٢٠]

''ആയതിനാൽ ഇവർ പറയുന്നതിനെ പറ്റി ക്ഷമിക്കുക. സൂര്യോദയത്തിനു മുമ്പും, സൂര്യാസ്തമയത്തിന് മുമ്പും നിന്റെ രക്ഷിതാവിനെ സ്തുതിക്കുന്നതോടൊപ്പം അവന്റെ പരിശുദ്ധിയെ നീ പ്രകീർത്തിക്കുകയും ചെയ്യുക. ''(ത്വാഹ :130)

﴿ فِي بُيُوتٍ أَذِنَ ٱللَّهُ أَن تُرْفَعَ وَيُذْكَرَ فِيهَا ٱسْمُهُۥ يُسَبِّحُ لَهُۥ فِيهَا بِٱلْغُدُوِّ وَٱلْآصَالِ ﴿٣٦﴾ رِجَالٌ لَّا تُلْهِيهِمْ تِجَٰرَةٌ وَلَا بَيْعٌ عَن ذِكْرِ ٱللَّهِ ﴾.[٣٦/٢٤] الآية.

''ചില ഭവനങ്ങളിലത്രെ (ആ വെളിച്ചമുള്ളത്) അവ ഉയർത്തപ്പെടാനും അവയിൽ തന്റെ നാമം സ്മരിക്കപ്പെടാനും അല്ലാഹു

ഉത്തരവ് നൽകിയിരിക്കുന്നു. അവയിൽ രാവിലെയും സന്ധ്യാ സമയങ്ങളിലും അവന്റെ മഹത്വം പ്രകീർത്തിച്ചു കൊണ്ടിരിക്കുന്ന''ചില ആളുകൾ. അല്ലാഹുവെ സ്മരിക്കുന്നതിൽ നിന്നും, നമസ്കാരം മുറപോലെ നിർവ്വഹിക്കുന്നതിൽ നിന്നും, സകാത്ത് നൽകുന്നതിൽ നിന്നും കച്ചവടമോ ക്രയവിക്രയമോ അവരുടെ ശ്രദ്ധ തിരിച്ചു വിടുകയില്ല. ഹൃദയങ്ങളും കണ്ണുകളും ഇളകിമറിയുന്ന ഒരു ദിവസത്തെ അവർ ഭയപ്പെട്ടു കൊണ്ടിരിക്കുന്നു.'' (നൂർ 36,37)

﴿ إِنَّا سَخَّرْنَا ٱلْجِبَالَ مَعَهُۥ يُسَبِّحْنَ بِٱلْعَشِىِّ وَٱلْإِشْرَاقِ ۝١٨ ﴾ . [١٨/٣٨]

''നിശ്ചയം അദ്ദേഹത്തിന്(ദാവൂദ്)(അ) നാം പർവ്വതങ്ങളെ കീഴ്പ്പെടുത്തികൊടുത്തു. പ്രഭാതത്തിലും പ്രദോഷത്തിലും അദ്ദേഹ ത്തോടൊപ്പം അവയും തസ്ബീഹ് ചൊല്ലുന്നു. (സ്വാദ്: 18)

824 അബൂഹുറൈറ ൽനിന്ന് നിവേദനം: പുലർച്ചയിലും സന്ധ്യാസമയത്തും *സുബ്ഹാനല്ലാഹി വബിഹംദിഹി* എന്ന് നൂറ് പ്രാവശ്യം വല്ലവനും പറഞ്ഞാൽ അതുപോലയോ അതിൽ കൂടുതലോ ചൊല്ലിയവലനല്ലാതെ ഒരാൾക്കും അന്ത്യദിനത്തിൽ അവൻ കൊണ്ടുവ ന്നതിനേക്കൾ ശ്രേഷ്ഠമായത് കൊണ്ടുവരാൻ സാധിക്കുകയില്ല. (മുസ്‌ലിം)

825 അദ്ദേഹത്തിൽ നിന്ന് നിവേദനം: നബിﷺയുടെ അടുക്കൽ ഒരാൾ വന്നു പറഞ്ഞു. പ്രവാചകരേ കഴിഞ്ഞ രാത്രി എന്നെ ഒരു തേൾ കുത്തിയതിനാൽ എനിക്ക് കഠിനമായ വേദന അനുഭവപ്പെടുന്നു. അവി ടുന്ന് പറഞ്ഞു നീ സന്ധ്യാസമയത്ത് *അഊദു ബി കലിമാത്തില്ലാഹിത്താ മാത്തി മിൻ ശർറി മാ ഖലക്ക്*(പരിപൂർണ്ണമായ വചനങ്ങളുടെ പേരിൽ അല്ലാഹു സൃഷ്ടിച്ചിട്ടുള്ളവയുടെ ഉപദ്രവത്തിൽ നിന്ന് ഞാൻ അഭയം തേടുന്നു)എന്നു പറഞ്ഞാൽ നിനക്ക് യാതൊരു ഉപദ്രവവുമേൽക്കുക യില്ല. (മുസ്‌ലിം)

826 അദ്ദേഹത്തിൽ നിന്ന് നിവേദനം: നേരം പുലർന്നാൽ നബിﷺ ഇപ്രകാരം പറയാറുണ്ട്.

**اللهم بك أصبحنا وبك أمسينا وبك نحيا وبك نموت وإليك النشور**

അല്ലാഹുവേ നീ നിമിത്തമാണ് ഞങ്ങൾക്ക് ഈ പ്രഭാതവും സായാഹ്നവുമുണ്ടായത്. നിന്റെ പേരിലാണ് ഞങ്ങൾ ജീവിക്കുന്നതും മരിക്കുന്നതും. നിന്റെ അടുത്തേക്ക് തന്നെയാണ് ഞങ്ങൾ ഉയർത്തെഴുന്നേറ്റ്വരുന്നതും. സന്ധ്യാവേളകളിലും നബിﷺഇപ്രകാരം പറഞ്ഞിരുന്നു:

**اللهم بك أمسينا وبك نحيا وبك نموت وإليك النشور**

അല്ലാഹുവേ നിന്റെ കഴിവുകൊണ്ടാണ് ഞങ്ങൾക്ക് സന്ധ്യയുണ്ടാകുന്നതും നിന്നെകൊണ്ടാണ് ഞങ്ങൾ ജനിക്കുന്നതും ഉയർത്തെഴുന്നേൽക്കുന്നതും. (അബൂദാവൂദ്, തിർമുദി)

827 അദ്ദേഹത്തിൽ നിന്ന് നിവേദനം: അബൂബക്കർ ﷺ പറഞ്ഞു. പ്രവാചകരേ രാവിലെയും വൈകുന്നേരവും ഞാൻ പ്രാർത്ഥിക്കേണ്ടതായ ചില വചനങ്ങൾ അവിടുന്ന് നിർദ്ദേശിച്ചാലും പ്രവാചകൻ പറഞ്ഞു. നീ പറഞ്ഞുകൊള്ളുക:

**اللهم فاطر السموات والأرض عالم الغيب والشهادة رب كل شيء ومليكه أشهد أنْ لا إله إلا أنت أعوذُ بك من شر نفْسي وشر الشيطان وشركه**

ആകാശ ഭൂമിയുടെ സൃഷ്ടാവും ദൃശ്യവും അദൃശ്യവും അറിയുന്നവനും എല്ലാ വസ്തുക്കളുടെയും സംരക്ഷകനും ഉടമസ്ഥനുമായ അല്ലാഹുവേ നീയല്ലാതെ മറ്റാരാധ്യനില്ലെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. എന്റെ ദേഹച്ഛകളിൽനിന്നും പിശാചിന്റെ തിൻമയിൽ അവൻ പങ്കുചേരുന്നതിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. എന്നിട്ടവി

ടുന്ന് പറഞ്ഞു. രാവിലെയും വൈകുന്നേരവും ഉറക്കറയിൽ ചെന്നാലും നീ ഇത് പറയണം. (അബൂദാവൂദ് , തിർമുദി)

828 ഇബ്നുമസ്ഊദ് ﷺ ൽനിന്ന് നിവേദനം: വൈകുന്നേരം നബിﷺ പറയാറുണ്ട്:

**أمسينا وأمسى الملك لله والحمد لله لا إله إلا الله وحده لا شريك له .. له الملك وله الحمد وهو على كل شيء قدير رب أسألك خير ما في هذه الليلة وخير ما بعدها وأعوذ بك من شر ما في هذه الليلة وشر ما بعدها رب أعوذ بك من الكسل وسوء الكبر رب أعوذ بك من عذاب في النار وعذاب في القبر وإذا أصبح قال ذلك أيضا أصبحنا وأصبح الملك لله**

ഞങ്ങൾക്കും സന്ധ്യയായി. ഈ സന്ധ്യാസമയത്തെ അധികാരങ്ങളെല്ലാം അല്ലാഹുവിന്റെതാണ്. സർവ്വസ്തുതിയും അല്ലാഹുവിനാണ്. അല്ലാഹുവല്ലാതെ മറ്റാരാധ്യനില്ല. അവനൊരുകൂട്ടുകാരുമില്ല. റിപ്പോർട്ടർ പറയുന്നു. അവനാണ് അധികാരവും അവനാണ് സർവ്വസ്തുതിയും എന്നുംകൂടി അക്കൂട്ടത്തിൽ അവിടുന്ന് പറഞ്ഞതായി ഞാൻ ഓർക്കുന്നു. അവൻ എല്ലാറ്റിനും കഴിവുള്ളവനാണ്. എന്റെ നാഥാ ഈ രാത്രിയിലുള്ളതിന്റെ നന്മയും അതിന്റെ ശേഷമുള്ളതിന്റെ നന്മയും നിന്നോട് ഞാൻ അപേക്ഷിക്കുന്നു. ഈ രാത്രിയുടെ തിന്മയിൽ നിന്നും അതിന്റെ ശേഷമുള്ളതിന്റെ തിന്മയിൽനിന്നും നിന്നോട് ഞാൻ രക്ഷതേടുന്നു. നാഥാ ഉദാസീനതയിൽ നിന്നും ഉപദ്രവകരമായ വാർദ്ധക്യത്തിൽ നിന്നും നിന്നോട് ഞാൻ രക്ഷതേടുന്നു. അപ്രകാരം തന്നെ നരകശിക്ഷയിൽനിന്നും ഖബർ ശിക്ഷയിൽനിന്നും നിന്നോട് ഞാൻ രക്ഷതേടുന്നു.നേരം പുലർന്നാൽ ഞങ്ങൾക്ക് പ്രഭാതമുണ്ടായിരിക്കുന്നു. ഈ പ്രഭാതത്തിലെ അധികാരങ്ങളെല്ലാം അല്ലാഹുവിന്റെതാണ് എന്ന ആമുഖത്തോട മുൻവചനങ്ങൾ ആവർത്തിക്കുമായിരുന്നു. (മുസ്ലിം )

829 അബ്ദുല്ല ൽനിന്ന് നിവേദനം: നബി എന്നോട് പറഞ്ഞു: രാവിലെയും വൈകുന്നേരവും ഇഖ്ലാസും മുഅവദതൈനിയും മൂന്ന് തവണ വീതം ഓതൂ എല്ലാ കാര്യങ്ങൾക്കും നിങ്ങൾക്ക് അത് മതിയായിതീരും.

830 ഉസ്മാൻ ൽനിന്ന് നിവേദനം:നബിപറഞ്ഞു: ഓരോ ദിവസവും രാവിലെയും വൈകുന്നേരവും *''ബിസ്മില്ലാഹില്ലദീ ലായളുർറു അമസ്മിഹി ശൈഉൻ ഫിൽ അർളി വലാഫിസ്സമാഇ വഹുവസ്സമീഉൽ അലീം''* (അല്ലാഹുവിന്റെ നാമം കൊണ്ട് ആരംഭിക്കുന്നു, അവന്റെ നാമം കൊണ്ടായാൽ ആകാശത്തിലോ ഭൂമിയിലോ യാതൊരു ദ്രോഹവും വരുത്താനാകില്ല. അവൻ എല്ലാം കേൾക്കുന്നവനും കാണുന്നവനുമാകുന്നു) എന്ന് മൂന്ന് പ്രാവശ്യം, ഈ പ്രാർത്ഥന പറഞ്ഞാൽ അവനെ യാതൊന്നും ഉപദ്രവിക്കുകയില്ല. (അബൂദാവൂദ്.തിർമുദി)

## 241 ഉറങ്ങാനുദ്ദേശിക്കുമ്പോൾ പറയേണ്ടത്

അല്ലാഹു പറഞ്ഞു:

﴿ إِنَّ فِي خَلْقِ ٱلسَّمَٰوَٰتِ وَٱلْأَرْضِ وَٱخْتِلَٰفِ ٱلَّيْلِ وَٱلنَّهَارِ لَءَايَٰتٍ لِّأُو۟لِى ٱلْأَلْبَٰبِ ﴿١٩٠﴾ ٱلَّذِينَ يَذْكُرُونَ ٱللَّهَ قِيَٰمًا وَقُعُودًا وَعَلَىٰ جُنُوبِهِمْ وَيَتَفَكَّرُونَ فِى خَلْقِ ٱلسَّمَٰوَٰتِ وَٱلْأَرْضِ ﴾ [٣/١٩٠]

(തീർച്ചയായും ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയിലും, രാപകലുകൾ മാറിമാറി വരുന്നതിലും സൽബുദ്ധിയുള്ളവർക്ക് പല ദൃഷ്ടാന്തങ്ങളുമുണ്ട്. നിന്നു കൊണ്ടും ഇരുന്നു കൊണ്ടും കിടന്നു കൊണ്ടും അല്ലാഹുവെ ഓർമിക്കുകയും, ആകാശങ്ങളുടെയും ഭൂമിയുടെയും സൃഷ്ടിയെപറ്റി ചിന്തിച്ച് കൊണ്ടിരിക്കുകയും ചെയ്യുന്നവരത്രെ അവർ. (അവർ പറയും)

ഞങ്ങളുടെ രക്ഷിതാവേ! നീ നിരർത്ഥകമായി സൃഷ്ടിച്ചതല്ല ഇത്. നീ എത്രയോ പരിശുദ്ധൻ! അതിനാൽ നരകശിക്ഷയിൽ നിന്ന് ഞങ്ങളെ കാത്തുരക്ഷിക്കണേ. (ആലു ഇംറാൻ : 190,191)

831 അലിﷺ ൽനിന്ന് നിവേദനം: നബിﷺ അദ്ദേഹത്തോടും ഫാത്തിമﷺയോടും പറഞ്ഞു. നിങ്ങൾ രണ്ടു പേരും വിരിപ്പിലോ ഉറക്കറ യിലോ ചെല്ലുമ്പോൾ 33 വീതം തക്ബീറും തസ്ബീഹും ഹംദും ചൊല്ലുക ( മുത്തഫഖുൻ അലൈഹി)

ഒരു റിപ്പോർട്ടിൽ തസ്ബീഹ് 34 എന്നും മൂന്നാമത്തെ റിപ്പോർട്ടിൽ തക്ബീർ 34 എന്നുമാണ്.

832 അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങൾ ഓരോരുത്തരും രാത്രി കിടക്കാൻ വിരിപ്പിൽ ചെന്നാൽ തന്റെ വിരിപ്പ് കുടഞ്ഞ് വൃത്തിയാക്കി കൊള്ളട്ടെ. കാരണം അവൻ എഴുന്നേറ്റ് പോയശേഷം അതിൽ തന്നെ പ്രതിനിധീകരിച്ചിട്ടുള്ളത് (പാമ്പ്,തേൾ പോലയുള്ളവ) അവൻ അറിയുകയില്ല. എന്നിട്ട് ഇങ്ങനെ പ്രാർത്ഥിച്ച് കൊള്ളട്ടെ.

**بِاسمِك رب وضعت جنِبي وبِك أرفَعه إِنْ أمسكْت نفْسِي فَارحمها وإِنْ أرسلْتها فَاحفَظْها بِما تحفَظُ بِهِ عِبادك الصالِحِ**

നാഥാ നിന്റെ നാമത്തിൽ എന്റെ പാർശ്വത്തെ ഞാൻ വെക്കുന്നു. ഇനി ഈ വിരിപ്പിൽ നിന്ന് എന്റെ പാർശ്വത്തെ ഉയർത്തുന്നത്. നിന്റെ ശക്തികൊണ്ട് മാത്രമായിരിക്കും. എന്റെ ജീവനെ നീ പിടിച്ചെടുക്കുന്ന പക്ഷം അതിനോട് നീ കാരുണ്യം കാണിക്കേണമേ. വിട്ടയക്കുന്ന പക്ഷം സജ്ജനങ്ങളായ നിന്റെ അടിമകളെ സംരക്ഷിക്കുന്ന വിധം അതിനേയും നീ സംരക്ഷിക്കണമേ. ( മുത്തഫഖുൻ അലൈഹി)

833 ആയിശ ﷺ ൽനിന്ന് നിവേദനം: റസൂൽ ﷺ ഉറക്കറയിൽ ചെന്നാൽ ഇരുകൈകളിലും ഊതി മുഅവ്വിദാത്ത് ഓതികൊണ്ട് അവിടുത്തെ ശരീരത്തിൽ അതുകൊണ്ട് തടവുമായിരുന്നു. (മുത്തഫഖുൻ അലൈഹി)

അവർ തന്നെ റിപ്പോർട്ടു ചെയ്യുന്ന മറ്റൊരു ഹദീസിൽ പ്രവാചകൻ ﷺ എല്ലാ ദിവസവും ഉറങ്ങാൻ പോയാൽ രണ്ടു കൈകളും കൂട്ടിപ്പിടിക്കുകയും അതിലേക്ക് ഊതുകയും പിന്നീട് തന്റെ തലയിലും മുഖത്തും ശരീരത്തിൽ കൈ എത്തുന്ന സ്ഥലങ്ങളിലെല്ലാം അതു കൊണ്ട് തടവുകയും ചെയ്യാറുണ്ടായിരുന്നു എന്ന് കാണാം. മൂന്നു പ്രാവശ്യം സൂറത്ത് ഇഖ്ലാസ്വും മുഅവ്വിദത്തൈനിയും ഓതുകയും ചെയ്തിരുന്നു. ( മുത്തഫഖുൻ അലൈഹി)

834 അനസ് ﷺ ൽനിന്ന് നിവേദനം: റസൂൽ ﷺ ഉറങ്ങാൻവേണ്ടി വിരിപ്പിൽ വരുമ്പോൾ പറയുമായിരുന്നു. നമ്മെ തീറ്റുകയും കുടിപ്പിക്കുകയും ആവശ്യം നിർവഹിച്ച് തരികയും രക്ഷ നൽകുകയും ചെയ്ത അല്ലാഹുവിനാണ് സർവ്വസ്തുതിയും. ആവശ്യം നിറവേറ്റികൊടുക്കുവാനോ അഭയം നൽകുവാനോ ആരുമില്ലാത്ത എത്ര ആളുകളാണ്.(മുസ്ലിം)

835 ഹുദൈഫ ﷺ ൽനിന്ന് നിവേദനം: റസൂൽ ﷺ ഉറങ്ങാനുദ്ദേശിച്ചാൽ അവിടുത്തെ വലത് കൈ കവിളിനു താഴെ വെച്ച്കൊണ്ട് പറയുമായിരുന്നു: ''എന്റെ നാഥാ നിന്റെ അടിമകളെ ഉയർത്തെഴുന്നേൽപ്പിക്കുന്ന ദിവസം നിന്റെ ശിക്ഷയിൽ നിന്നും എന്നെ രക്ഷിക്കേണമേ''. ( തിർമുദി)

ഹഫ്സ ﷺ വിൽ നിന്നുള്ള റിപ്പോർട്ടിൽ മൂന്നു പ്രാവശ്യം എന്നുകൂടിയുണ്ട്. 52, 483 എന്നീ ഹദീസുകൾ കാണുക .

# അദ്ധ്യായം 16:

# പ്രാർത്ഥന

## 242. പ്രാർത്ഥനയുടെ പ്രാധാന്യവും ശ്രേഷ്ഠതകളും

അല്ലാഹു പറയുന്നു:

﴿ وَقَالَ رَبُّكُمُ ٱدْعُونِىٓ أَسْتَجِبْ لَكُمْ ۚ ﴾ [٤٠/٦٠]

''നിങ്ങളുടെ നാഥൻ പറഞ്ഞിട്ടുണ്ട്: നിങ്ങളെന്നോട് പ്രാർത്ഥിക്കൂ ഞാൻ നിങ്ങൾക്ക് ഉത്തരം നല്കാം''.(ഗാഫിർ:60)

﴿ ٱدْعُوا۟ رَبَّكُمْ تَضَرُّعًا وَخُفْيَةً ۚ إِنَّهُۥ لَا يُحِبُّ ٱلْمُعْتَدِينَ ﴿٥٥﴾ ﴾. [٧/٥٥]

''വിനയത്തോടയും പതുങ്ങിയ സ്വരത്തിലും അല്ലാഹുവിനോട് നിങ്ങൾ പ്രാർത്ഥിക്കൂ പരിധി ലംഘിക്കുന്നവരെ ഒരിക്കലും അല്ലാഹു ഇഷ്ടപ്പെടുകയില്ല''.(അഅ്റാഫ് :55)

﴿ وَإِذَا سَأَلَكَ عِبَادِى عَنِّى فَإِنِّى قَرِيبٌ ۖ أُجِيبُ دَعْوَةَ ٱلدَّاعِ إِذَا دَعَانِ ۖ ﴾

[٢/١٨٦]

''എന്റെ അടിമ എന്നെ സംബന്ധിച്ച് നിന്നോട് ചോദിച്ചാൽ നീ പറയണം ഞാൻ അവരോട് കൂടുതൽ അടുത്തവനാണ്. എന്നോട് പ്രർത്ഥിക്കുന്നവന്റെ പ്രർത്ഥനക്ക് ഞാൻ ഉത്തരം നൽകും''ബഖറ :186

﴿ أَمَّن يُجِيبُ ٱلْمُضْطَرَّ إِذَا دَعَاهُ وَيَكْشِفُ ٱلسُّوٓءَ ﴾ [٢٧/٦٢]

‘‘വിളിച്ച് പ്രർത്ഥിച്ചാൽ വിഷമത്തിൽ അകപ്പെട്ട ഒരു നിസ്സഹായന് ഉത്തരം നൽകുകയും ആപത്ത് ദുരീകരിക്കുകയും ചെയ്യുന്നവനാരാണ്’’ (നംല് : 62)

836 നുഅ്മാൻ ബ്നു ബഷീർﷺ ൽ നിന്ന് നിവേദനം: പ്രർത്ഥന തന്നെയാണ് ആരാധന. (അബൂദാവൂദ്, തിർമുദി)

837 അനസ്ﷺ ൽനിന്ന് നിവേദനം: റസൂൽﷺയുടെ പാർത്ഥനയിൽ അധികഭാഗവും

﴿ رَبَّنَآ ءَاتِنَا فِى ٱلدُّنْيَا حَسَنَةً وَفِى ٱلْـَٔاخِرَةِ حَسَنَةً وَقِنَا عَذَابَ ٱلنَّارِ ﴿٢٠١﴾ ﴾ البقرة: ٢٠١

നാഥാ ഇഹത്തിലും പരത്തിലും നീ ഞങ്ങൾക്ക് നന്മ പ്രദാനം ചെയ്യണമേ. നരകാഗ്നിയിൽനിന്ന് ഞങ്ങളെ രക്ഷിക്കണമേ എന്നായിരുന്നു. (മുത്തഫഖുൻ അലൈഹി)

838 ത്വാരിഖ് ബ്നുഹഷീംﷺ ൽ നിന്ന്നിവേദനം: ഒരാൾ ഇസ്ലാം സ്വീകരിച്ചാൽ നബിﷺ അദ്ദേഹത്തിന് നമസ്കാരം പഠിപ്പിച്ച് കൊടുക്കുകയും എന്നിട്ട് ഈ വചനങ്ങൾ പറഞ്ഞു കൊണ്ട് പ്രാർത്ഥിക്കാൻ കൽപ്പിക്കുകയും ചെയ്യുമായിരുന്നു;

**اللهم اغْفِر لي وارحمني واهدِني وعافِني وارزقْني**

‘‘നാഥാ നീ എനിക്ക് പൊറുത്തുതരികയും കരുണ ചെയ്യുകയും എന്നെ നേർമാർഗ്ഗത്തിലാക്കുകയും ആരോഗ്യം പ്രദാനം ചെയ്യുകയും ആഹാരം നൽകുകയും ചെയ്യേണമേ. (മുസ്ലിം )

839 അബ്ദുല്ല ബ്നുഅംറ് ബ്നുൽആസ്ﷺ വിൽനിന്ന് നിവേദനം: നബിﷺ പറഞ്ഞു:

(( اَللَّهُمَّ مُصَرِّفَ الْقُلُوبِ! صَرِّفْ قَلْبِي عَلَى طَاعَتِكَ.))

''മനസ്സുകൾ മാറ്റി മിറക്കുന്ന നാഥാ, നിനക്ക് കീഴ്പെടുന്ന രീതിയിൽ ഞങ്ങളുടെ മനസ്സ് നീ കീഴ്പ്പെടുന്നതാക്കി മാറ്റേണമേ (മുസ്ലിം)

840 അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: വിപത്തുകളുടെ ക്ലേശങ്ങളിൽ നിന്നും ദൗർഭാഗ്യത്തിന്റെ കുണ്ടിൽ നിന്നും മോശമായ വിധിയിൽ നിന്നും ശത്രുക്കൾക്ക് സന്തോഷിക്കാനുള്ള സാഹചര്യങ്ങളിൽ നിന്നും നിങ്ങൾ അല്ലാഹുവിനോട് രക്ഷ തേടികൊള്ളു. (മുത്തഫഖുൻ അലൈഹി)

841 അബൂഹുറൈറﷺ ൽനിന്ന് നിവേദനം: റസൂൽﷺ പാർത്ഥിക്കാറുണ്ട്:

(( اَللَّهُمَّ أَصْلِحْ لِي دِينِي الَّذِي هُوَ عِصْمَةُ أَمْرِي، وَأَصْلِحْ لِي دُنْيَايَ الَّتِي فِيهَا مَعَاشِي، وَأَصْلِحْ لِي آخِرَتِي الَّتِي فِيهَا مَعَادِي، وَاجْعَلِ الْحَيَاةَ زِيَادَةً لِي فِي كُلِّ خَيْرٍ، وَاجْعَلِ الْمَوْتَ رَاحَةً لِي مِنْ كُلِّ شَرٍّ.))

അല്ലാഹുവേ എന്റെ പ്രശ്നങ്ങൾക്ക് ഏകാവലംബമായ എന്റെ ദീനിനെ എനിക്ക് നീ നന്നാക്കി തരണേമേ. എന്റെ ജീവിതം നിലകൊള്ളുന്ന ദുനിയാവ് എനിക്ക് നീ ശരിപ്പെടുത്തി തരേണമേ, ഞാൻ മടങ്ങി ചെല്ലുന്ന പരലോകത്തെ നീ നന്നാക്കിതീർക്കണമേ, എന്റെ ജീവിതത്തെ മുഴുവൻ നല്ല കാര്യവും വർദ്ധിപ്പിക്കാനുതകുന്നതാക്കേണമേ . ചീത്തകാര്യങ്ങളിൽനിന്ന് മരണം എനിക്ക് ഒരു വിശ്രമവുമാക്കണേ.(മുസ്ലിം)

842 അലിﷺ ൽനിന്ന് നിവേദനം: നബിﷺ എനിക്ക് പറഞ്ഞുതന്നു: അല്ലാഹുവേ എന്നെ നീ ഹിദായത്തിലാക്കുകയും എന്നെ നീ ശരിയാക്കുകയും ചെയ്യണമേ എന്ന് നീ പറയുക.

843 അബൂബക്കർﷺ ൽനിന്ന് നിവേദനം: ഞാൻ ഒരിക്കൽ നബിﷺയോട് ആവശ്യപ്പെട്ടു. എന്റെ നമസ്കാരത്തിൽ ഞാൻ

പ്രാർത്ഥിക്കാൻവേണ്ടി എനിക്ക് അവിടുന്ന് ഒരു പ്രാർത്ഥന പഠിപ്പിച്ച് തരിക. നബിﷺ പറഞ്ഞു: നീ പ്രാർത്ഥിക്കൂ.

**اللهم إني ظلمت نفسي ظلما كثيرا ولا يغفر الذنوب إلا أنت فاغفر لي مغفرةً من عندك وارحمني إنك أنت الغفور الرحيم**

അല്ലാഹുവേ ഞാൻ എന്നോട് തന്നെ ധാരാളം അതിക്രമം പ്രവർത്തിച്ച്പോയി നീ അല്ലാത്ത ആരും പാപങ്ങൾ പൊറുക്കുകയില്ല. അതുകൊണ്ട് നിന്റെ പക്കൽ നിന്നുള്ള പാപമോചനം എനിക്ക് തരണമേ. എന്നോടു നീ കരുണ ചെയ്യണമേ. നിശ്ചയം പൊറുക്കുന്നവനും കരുണാനിധിയും നീ തന്നെയാണ് . (മുത്തഫഖുൻ അലൈഹി)

844 അനസ്ﷺ ൽനിന്ന് നിവേദനം: നബിﷺ പ്രാർത്ഥിച്ചിരുന്നു:

(( اَللَّهُمَّ إِنِّي أَعُوْذُ بِكَ مِنَ الْعَجْزِ وَالْكَسَلِ وَالْجُبْنِ والْهَرَمِ وَالْبُخْلِ، وَأَعُوْذُ بِكَ مِنْ عَذَابِ الْقَبْرِ وَ أَعُوْذُ بِكَ مِنْ فِتْنَةِ الْمَحْيَا وَالْمَمَاتِ.))

അല്ലാഹുവേ, അശക്തിയിൽ നിന്നും ഉദാസീനതയിൽ നിന്നും ഭീതിൽനിന്നും വാർദ്ധക്യത്തിൽ നിന്നും പിശുക്കിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു. ഖബർ ശിക്ഷയിൽ നിന്നും ജീവിതത്തിലും മരണത്തിലും നേരിടുന്ന കുഴപ്പങ്ങളിൽ നിന്നും ഞാൻ രക്ഷതേടുന്നു. (മുസ്‌ലിം)

845 അബൂമൂസാﷺ ൽനിന്ന് നിവേദനം: റസൂൽﷺ ഇങ്ങനെ പ്രാർത്ഥിക്കാറുണ്ടായിരുന്നു:

**اللهم اغْفِر لي خطيئتي وجهلي وإسرافي في أمري وما أنت أعلم به مني اللهم اغْفِر لي جِدي وهزلي وخطئي وعمدِي وكُل ذَلك عِندِي اللهم اغْفِر لي ما قدمت وما أخرت وما أسررت وما أعلنت وما أنت أعلم به مني أنت المقدم وأنت المؤخر وأنت على كُل شيءٍ قَدِير**

അല്ലാഹുവേ എന്റെ തെറ്റുകുറ്റങ്ങളും എന്റെ അറിവുകേടും എന്റെ നടപടികളിൽ എന്നിൽ നിന്ന് വന്നുപോയ അതിരുകവിയലും എന്നേക്കാൾ നിനക്കറിവുള്ള മറ്റുതെറ്റുകളും എനിക്ക് പൊറുത്തുതര ണമേ അല്ലാഹുവേ എന്റെ കാര്യത്തിലും കളിയിലും പറയുന്ന വാക്കു കളും മനപ്പൂർവ്വവും അല്ലാതെയും ഞാൻ ചെയ്ത തെറ്റുകളും നീ എനിക്ക് പൊറുത്തുതരേണമേ. അതെല്ലാം എന്നിൽനിന്ന് വന്നുഭവിച്ചിട്ടു ണ്ട്. അല്ലാഹുവേ ഞാൻ മുൻകൂട്ടി ചെയ്തതും ഇനി ചെയ്യാനി രിക്കുന്നതും രഹസ്യമായ് ചെയ്തതും പരസ്യമായി ചെയ്തതും എന്നേ ക്കാൾ കൂടുതലായി നിനക്കറിയാവുന്നതുമായ എല്ലാ പാപങ്ങളും നീ എനിക്ക് പൊറുത്തു തരേണമേ നീയാണ് ചിലരെ സ്ഥാനം കൊണ്ട് മുന്തിക്കുന്നവൻ മറ്റു ചിലരെ പിന്തിക്കുന്നവനും നീ എല്ലാ കാര്യ ങ്ങൾക്കും കഴിവുള്ളവനുമാണ് (മുത്തഫഖുൻ അലൈഹി)

846 ആയിശാﷺ ൽനിന്ന് നിവേദനം: നബിﷺ പ്രാർത്ഥിക്കുമ്പോൾ പറയാറുണ്ട്,

**اللهم إني أعوذُ بك من شر ما عملْت ومن شر ما لم أعملْ**

അല്ലാഹുവേ എന്റെ പ്രവർത്തി മൂലമുണ്ടാകുന്ന നാശ ത്തിൽനിന്നും ഞാൻ പ്രവർത്തിക്കാത്തത് കൊണ്ട് ഭവിക്കുന്ന നാശ ത്തിൽനിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു.(മുസ്ലിം)

847 ഇബ്നുഉമർﷺ ൽനിന്ന് നിവേദനം: നബിﷺയുടെ പ്രാർത്ഥനയിൽപ്പെട്ടതാണ്:

**اللهم إني أعوذُ بك من زوال نعمتك وتحول عافيتك وفُجاءَةِ نقْمتك وجميع سخطك**

അല്ലാഹുവേ, നീ തന്നിട്ടുള്ള അനുഗ്രങ്ങൾ നീങ്ങിപ്പോകുന്ന തിൽനിന്നും നീ തന്നിട്ടുള്ള സൗഖ്യം അകന്ന് പോകുന്നതിൽ നിന്നും ആകസ്മികമായി ഭവിക്കുന്ന നിന്റെ ശിക്ഷയിൽ നിന്നും നിന്റെ എല്ലാ കോപത്തിൽ നിന്നും നിന്നിൽ ഞാൻ അഭയം തേടുന്നു. (മുസ്ലിം)

848 സൈദുബ്നു അർഖം ﷺ ൽനിന്ന് നിവേദനം: നബിﷺ ഇങ്ങനെ പ്രർത്ഥിക്കാറുണ്ട്:

( اَللَّهُمَّ إنِّـي أعُوْذُ بِكَ مِنَ الْعَجْزِ وَالْكَسَلِ وَالْجُبْنِ وَالْبُخْلِ والهَرَمِ عَذَابِ الْقَبْرِ. اَللَّهُمَّ آتِ نَفْسِي تَقْوَاهَا، وَزَكِّهَا أَنْتَ خَيْرُ مَنْ زَكَّاهَا، أَنْتَ وَلِيُّهَا وَمَوْلاهَا. اَللَّهُمَّ إنِّي أَعُوذُ بِكَ مِنْ عِلْمٍ لاَ يَنْفَعُ وَمِنْ قَلْبٍ لاَ يَخْشَعُ وَمِنْ نَفْسٍ لاَ تَشْبَعُ، وَمِنْ دَعْوَةٍ لاَ يُسْتَجَابُ لَهَا.)

അല്ലാഹുവേ ബലഹീനതയിൽ നിന്നും ഉദാസീനതയിൽ നിന്നും പിശുക്കിൽ നിന്നും ശേഷിയറ്റ വാർദ്ധക്യ രോഗത്തിൽ നിന്നും ഖബർ ശിക്ഷയിൽ നിന്നും ഞാൻ നിന്നോട് അഭയം തേടു ന്നു. അല്ലാഹുവേ, നീ എന്റെ മനസ്സിന് ഭക്തി പ്രദാനം ചെയ്യുകയും അതിനെ സംസ്കരിക്കു കയും ചെയ്യണമേ. മനസ്സിനെ ശുദ്ധമാക്കുന്നതിൽ നീയാണുത്തമൻ, നീയാണതിന്റെ ഉടമസ്ഥനും രക്ഷാധികാരിയും അല്ലാഹുവേ പ്രയോജന മില്ലാത്ത വിദ്യയിൽനിന്നും ഭക്തിയില്ലാത്ത ഹൃദയത്തിൽ നിന്നും വയർ നിറയാത്ത ശരീരത്തിൽ നിന്നും ഉത്തരം ലഭിക്കാത്ത പ്രർത്ഥനയിൽ നിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു. (മുസ്ലിം)

849 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം . നബിﷺ ഇങ്ങനെ പ്രർത്ഥിക്കാറുണ്ട്.

**اللهم لك أسلمت وبك آمنت وعليك توكلت وإليك أنبت وبك خاصمت وإليك حاكمت فاغفر لي ما قدمت وما أخرت وما أسررت وما أعلنت أنت المقدم وأنت المؤخر لا إله إلا أنت**

അല്ലാഹുവേ, ഞാൻ നിനക്ക് കീഴ്പെടുകയും നിന്നിൽ വിശ്വസിക്കുകയും ഭരമേൽപ്പിക്കുകയും ചെയ്തിരിക്കുന്നു. നിന്നിലേക്ക് പശ്ചാതപിക്കുകയും നിനക്ക് വേണ്ടി തർക്കിക്കയും നിന്റെ വിധി അംഗീകരിക്കുകയും ചെയ്തിരിക്കുന്നു. അല്ലാഹുവേ, എന്റെ

കഴിഞ്ഞുപോയതും വരാനിരിക്കുന്നതും ഞാൻ രഹസ്യമായും പരസ്യമായും ചെയ്ത എല്ലാപാപങ്ങളും എനിക്കു നീ പൊറുത്ത് തരേണമേ. അല്ലാഹുവേ, നീ ഉദ്ദേശിക്കുന്നവരെ മുന്തിക്കുകയും ഉദ്ദേശിക്കുന്നവരെ പിന്തിക്കുകയും ചെയ്യുന്നു. നീയാണ് എന്റെ ആരാധ്യൻ. നീയല്ലാതെ മറ്റൊരു ആരാധ്യനുമില്ല.

ചില റിപ്പോർട്ടുകളിൽ : **ولا حولَ ولا قُوةَ إلا باللهِ**

''അല്ലാഹുവിനെ കൊണ്ടല്ലാതെ യാതൊരു കഴിവും ശേഷിയും ഇല്ല''എന്നും വന്നിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി)

850 ആയിശ ﵂ ൽനിന്ന് നിവേദനം: നബി ﷺ ഇങ്ങനെ പ്രർത്ഥിക്കാറുണ്ട്: **اللهم إني أعوذُ بك مِن فِتنةِ النارِ وعذَابِ النارِ ومِن شر الْغِنى والْفَقْر**

അല്ലാഹുവേ നരകത്തിലേക്ക് വഴി തെളിക്കുന്ന കുഴപ്പത്തിൽ നിന്നും നരകശിക്ഷയിൽ നിന്നും ഐശ്വര്യം നിമിത്തവും ദാരിദ്രം നിമിത്തവും വന്നുഭവിക്കുന്ന ആപത്തിൽ നിന്നും ഞാൻ നിന്നോട് അഭയം തേടുന്നു.(അബൂദാവൂദ് ,തിർമുദി)

851 സിയാദ് ﵁ ൽ നിന്ന് നിവേദനം: നബി ﷺ ഇങ്ങനെ പ്രർത്ഥിക്കാറുണ്ട് : **اللهم إني أعوذُ بك مِن منكَراتِ الأخلاق والأعمال والأهواءِ**

''അല്ലാഹുവേ ദുസ്സ്വഭാവങ്ങളിൽ നിന്നും ദുഷ്കൃത്യങ്ങളിൽ നിന്നും ദേഹേഛകളിൽ നിന്നും ഞാൻ നിന്നോട് രക്ഷ തേടുന്നു''.( തിർമുദി)

852 അനസ് ﵁ ൽ നിന്ന് നിവേദനം: നബി ﷺ പ്രർത്ഥിച്ചിരുന്നു

**اللهم إني أعوذُ بك مِن البرص والجنون والجذَامِ ومِن سيئْ الأسقَامِ**

വെള്ളപ്പാണ്ഡിൽ നിന്നും ഭ്രാന്തിൽ നിന്നും കുഷ്ഠരോഗത്തിൽ നിന്നും മറ്റുവെറുക്കപ്പെട്ട രോഗങ്ങളിൽ നിന്നും നിന്നോട് ഞാൻ രക്ഷ തേടുന്നു. (അബൂദാവൂദ് )

853 അബൂ ഹുറൈറﷺൽ നിന്ന് നിവേദനം: റസൂൽﷺ പ്രാർത്ഥിക്കുമായിരുന്നു:

**اللهم إني أعوذُ بك من الجوع فإنه بئس الضجيع وأعوذُ بك من الخيانة فإنها بئست البطانةُ**

അസഹനീയമായ വിശപ്പിൽ നിന്ന് നിന്നോട് ഞാൻ രക്ഷതേടുന്നു ചീത്തയായ കൂട്ടുകാരനെത്രെ അത്. വഞ്ചനയിൽ നിന്നും ഞാൻ നിന്നോട് രക്ഷതേടുന്നു തീർച്ചയായും അതും മോശമായ സഹചാരിയാണ്. (അബൂദാവൂദ് )

854 അലിﷺ ൽനിന്ന് നിവേദനം: മോചനപത്രം എഴുതപ്പെട്ട ഒരടിമ എന്റെ അടുത്ത് വന്നുപറഞ്ഞു ഞാൻ കരാർ പാലിക്കാൻ അശക്തനായിരിക്കുന്നു എന്നെ സഹായിക്കണം, ഞാൻ പറഞ്ഞു: റസൂൽﷺ പഠിപ്പിച്ച് തന്ന ചില വാക്കുകൾ നിന്നെ ഞാൻ പഠിപ്പിക്കട്ടെയോ. ആ വാക്കുകൾ പതിവായി ചൊല്ലിവരുന്നപക്ഷം ഒരു പർവ്വതത്തിന്റെ അത്രയും കടം നിനക്കുണ്ടെങ്കിലും അല്ലാഹു നിനക്കത് വീട്ടി തരും നീ പറയൂ:

**اللهم اكْفِني بحلالك عن حرامك وأغْنِني بفضلك عمن سواك**

അല്ലാഹുവേ അനുവദനീയമായ കാര്യം കൊണ്ട് നിന്റെ നിഷിദ്ധങ്ങളിൽനിന്ന് എനിക്ക് നീ മതിയാക്കണമേ! നിന്റെ ഔദാര്യം കൊണ്ട് നീയല്ലാത്തവരെ ആശ്രയിക്കാൻ എനിക്കിടയാക്കരുതേ. (തിർമുദി)

855 അനസ്ﷺ ൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: പ്രർത്ഥനയിൽ *യാദൽജലാലി വൽഇക്റാം* എന്ന് നിങ്ങൾ പതിവായി ചൊല്ലുക. (തിർമുദി)

46 ാമത്തെ ഹദീസ് വായിക്കുക

# 243 അസാന്നിദ്ധ്യത്തിലുള്ള പ്രാർത്ഥനയുടെ മഹത്വം

അല്ലാഹു പറയുന്നു:

﴿ وَٱلَّذِينَ جَآءُو مِنۢ بَعۡدِهِمۡ يَقُولُونَ رَبَّنَا ٱغۡفِرۡ لَنَا وَلِإِخۡوَٰنِنَا ٱلَّذِينَ سَبَقُونَا بِٱلۡإِيمَٰنِ ﴾ [١٠/٥٩]

''അവരുടെ ശേഷം വന്നവർക്കും. അവർ പറയും: ഞങ്ങളുടെ രക്ഷിതാവേ, ഞങ്ങൾക്കും വിശ്വാസത്തോടെ ഞങ്ങൾക്ക് മുമ്പ് കഴിഞ്ഞുപോയിട്ടുള്ള ഞങ്ങളുടെ സഹോദരങ്ങൾക്കും നീ പൊറുത്തുതരേണമേ, സത്യവിശ്വാസം സ്വീകരിച്ചവരോട് ഞങ്ങളുടെ മനസ്സുകളിൽ നീ ഒരു വിദ്വേഷവും ഉണ്ടാക്കരുതേ. ഞങ്ങളുടെ രക്ഷിതാവേ, തീർച്ചയായും നീ ഏറെ ദയയുള്ളവനും കരുണാനിധിയുമാകുന്നു ''(സൂറത്ത് അൽ ഹശ്ർ:10)

﴿ وَٱسۡتَغۡفِرۡ لِذَنۢبِكَ وَلِلۡمُؤۡمِنِينَ وَٱلۡمُؤۡمِنَٰتِۗ ﴾ .[١٩/٤٧]

''സത്യവിശ്വാസികൾക്കും സത്യവിശ്വാസിനികൾക്കു വേണ്ടിയും പാപമോചനം തേടുക. (മുഹമ്മദ് :19 )

﴿ رَبَّنَا ٱغۡفِرۡ لِي وَلِوَٰلِدَيَّ وَلِلۡمُؤۡمِنِينَ يَوۡمَ يَقُومُ ٱلۡحِسَابُ ﴿٤١﴾ ﴾.[٤١/١٤]

ഞങ്ങളുടെ രക്ഷിതാവേ, വിചാരണ നിലവിൽ വരുന്ന ദിവസം എനിക്കും എന്റെ മാതാപിതാക്കൾക്കും സത്യവിശ്വാസികൾക്കും നീ പൊറുത്തുതരേണമേ. (സൂറത്ത് ഇബ്റാഹീം :41 )

856 അബൂ ദർദാഅ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നത് അദ്ദേഹം കേട്ടു. മുസ്ലിമായ ഒരാൾ തന്റെ സഹോദരനു വേണ്ടി അവന്റെ അഭാവത്തിൽ പ്രാർത്ഥിക്കുന്നത് ഉത്തരം നൽകപ്പെടുക തന്നെ ചെയ്യും. അത്തരം സന്ദർഭങ്ങളിലെല്ലാം അതു പോലെയുള്ളത് നിനക്കുമു ണ്ടാവട്ടെ എന്ന് മലക്ക് പ്രാർത്ഥിച്ചു കൊണ്ടിരിക്കുന്നതാണ്. (മുസ്ലിം)

# 244 പ്രാർത്ഥനയുടെ മര്യാദകളും അനുബന്ധ കാര്യങ്ങളും

857 ഉസാമ ഇബ്നുസൈദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആർക്കെങ്കിലും മറ്റൊരാളിൽ നിന്ന് വല്ല നൻമയും ലഭിച്ചാൽ അത് നൽകിയവനു വേണ്ടി ''അല്ലാഹു നിനക്ക് നൻമ ചൊരിയട്ടെ'' എന്ന് പ്രാർത്ഥിക്കുന്നുവെങ്കിൽ അവനെ മുക്തകണ്ഠം വാഴ്ത്തിയവനായി. (തിർമുദി)

858 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ നിർദ്ദേശിച്ചു. നിങ്ങൾ നിങ്ങൾക്ക് സ്വന്തം ദോഷത്തിനു വേണ്ടി പ്രാർത്ഥിക്കരുത്. നിങ്ങളുടെ സന്താനങ്ങൾക്കെതിരായും ധനത്തിനു നാശമുണ്ടാകാനും നിങ്ങൾ പ്രാർത്ഥിക്കരുത്. കാരണം നിങ്ങളുടെ ചോദ്യങ്ങൾക്ക് അല്ലാഹുവിങ്കൽ നിന്ന് ഉത്തരം ലഭിക്കുന്ന സമയവുമായി അത് സന്ധിക്കാതിരിക്കാൻ വേണ്ടിയാണ്. (മുസ്ലിം)

859 അബൂ ഹുറൈറﷺൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ധൃതികാണിച്ചിട്ടില്ലെങ്കിൽ പ്രാർത്ഥനക്കുത്തരം ലഭിച്ചുകൊണ്ടേയിരിക്കും. ഞാൻ പ്രാർത്ഥിച്ചു. എന്നിട്ട് എനിക്ക് ഉത്തരം ലഭിക്കുന്നതായി ഞാൻ കാണുന്നില്ല എന്ന് പറഞ്ഞ് ദുഖിച്ചുകൊണ്ട് പ്രാർത്ഥന കൈവെടിയലാണത്. (മുത്തഫഖുൻഅലൈഹി)

മുസ്ലിമിന്റെ റിപ്പോർട്ടിലുണ്ട്. കുറ്റം കൊണ്ടോ കുടുംബന്ധം വിച്ഛേദിക്കുന്നവനു വേണ്ടിയോ പ്രാർത്ഥിക്കാതിരിക്കുമ്പോൾ നിങ്ങൾ ധൃതികാണിച്ചിട്ടില്ലെങ്കിൽ പ്രാർത്ഥനക്കുത്തരം ലഭിച്ചുകൊണ്ടേയിരിക്കും. ചോദിക്കപ്പെട്ടു, അല്ലാഹുവിന്റെ പ്രവാചകരേ ധൃതികാണിക്കുക എന്നാലെന്താണ്? അവിടുന്ന് പറഞ്ഞു, ഞാൻ പ്രാർത്ഥിച്ചു. വീണ്ടും പ്രാർത്ഥിച്ചു. എന്നിട്ട് എനിക്ക് ഉത്തരം ലഭിക്കുന്നതായി ഞാൻ കാണുന്നില്ല എന്ന് പറഞ്ഞ് ദുഖിച്ചു കൊണ്ട് പ്രാർത്ഥന കൈവെടിയലാണത്.

860 അബൂഉമാമﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺയോട് ചോദിക്കപ്പെട്ടു, ഏത് പ്രാർത്ഥനയാണ് കൂടുതൽ സ്വീകാര്യമായത്? നബിﷺ പ്രതിവചിച്ചു. രാത്രിയുടെ അവസാനയാമത്തിലെ പ്രാർത്ഥനയും ഫർള്നമസ്കാരങ്ങളുടെ അവസാനമുള്ള പ്രാർത്ഥനയുമാണത്. (തിർമുദി)

861 ഉബാത്ത് ബ്നുസ്വാമിത്ത്ﷺവിൽ നിന്ന് നിവേദനം: നബﷺ പറഞ്ഞു: ഭൂലോകത്ത് വെച്ച് ഒരു മുസ്ലിം അല്ലാഹുവിനോട് പാപകരമായ കാര്യത്തിനോ കുടുംബബന്ധം വിഛേദിക്കുന്നതിനോ അല്ലാതെ പ്രാർത്ഥിച്ചാൽ ചോദിച്ചത് അല്ലാഹു നൽകുകയോ അത്രയും ആപത്ത് അവനിൽ നിന്ന് എടുത്തുകളയുകയോ ചെയ്യാതിരിക്കില്ല. അന്നേരം സദസ്സിലൊരാൾ പറഞ്ഞു: ''എന്നാൽ ഞങ്ങൾ ധാരാളം പ്രാർത്ഥിക്കും''. അദ്ദേഹം പറഞ്ഞു: ''അല്ലാഹു അതിൽ കൂടുതൽ ഗുണം നൽകുന്നവനാണ് ''.(തിർമുദി)

അബൂ സഈദിന്റെ മറ്റൊരു റിപ്പോർട്ടിൽ ''അത്രയും പ്രതിഫലം അയാൾക്ക് വേണ്ടി സൂക്ഷിക്കപ്പെടും'' എന്നുകൂടിയുണ്ട്.

862 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പ്രയാസങ്ങളുണ്ടാകുമ്പോൾ ഇപ്രകാരം പറയുമായിരുന്നു:

« لا إله إلا اللّه العظيمُ الحليمُ، لا إله إلا اللّهُ ربُّ العرش العظيم، لا إله إلا اللّه ربُّ السموات وربُّ الأرض ورب العرش الكريم »

സൗമ്യനും മഹാനുമായ അല്ലാഹു അല്ലാതെ മറ്റ് ആരാധ്യനില്ല. വിശാലമായ അർശിന്റെ പരിപാലകനായഅല്ലാഹു അല്ലാതെ മറ്റ് ആരാധ്യനില്ല. ആകാശ ഭൂമി കളുടേയും ശ്രേഷ്ഠമായ അർശിന്റെയും നാഥനായ അല്ലാഹു അല്ലാതെ മറ്റ് ആരാധ്യനില്ല. (മുത്തഫഖുൻ അലൈഹി)

# 245 ഔലിയാക്കളുടെ സവിശേഷതകളും ബഹുമതികളും

അല്ലാഹു പറയുന്നു:

﴿ أَلَآ إِنَّ أَوۡلِيَآءَ ٱللَّهِ لَا خَوۡفٌ عَلَيۡهِمۡ وَلَا هُمۡ يَحۡزَنُونَ ﴿٦٢﴾ ٱلَّذِينَ ءَامَنُواْ وَكَانُواْ يَتَّقُونَ ﴿٦٣﴾ لَهُمُ ٱلۡبُشۡرَىٰ فِي ٱلۡحَيَوٰةِ ٱلدُّنۡيَا وَفِي ٱلۡأٓخِرَةِۚ لَا تَبۡدِيلَ لِكَلِمَٰتِ ٱللَّهِۚ ذَٰلِكَ هُوَ ٱلۡفَوۡزُ ٱلۡعَظِيمُ ﴿٦٤﴾ ﴾.[١٠/٦٢]

(നിശ്ചയം അല്ലാഹുവിന്റെ ഔലിയാക്കൾക്ക് യാതൊരു ഭയവുമില്ല. അവർ ദുഖിക്കുന്നവരുമല്ല. വിശ്വസിച്ചവരും ദോഷബാധയെ സൂക്ഷിച്ചവരുമാണവർ. ഇഹത്തിലും പരത്തിലും അവർക്ക് സന്തോഷമുണ്ട്. അല്ലാഹുവിന്റെ തീരുമാനങ്ങൾക്ക് യാതൊരു മാറ്റവുമില്ല.അതത്രെ മഹത്തായ വിജയം (യൂനുസ് :62)

﴿ وَهُزِّيٓ إِلَيۡكِ بِجِذۡعِ ٱلنَّخۡلَةِ تُسَٰقِطۡ عَلَيۡكِ رُطَبٗا جَنِيّٗا ﴿٢٥﴾ فَكُلِي وَٱشۡرَبِي ﴾

[١٩/٢٥]

''നീ ഈത്തപ്പന കുലുക്കികൊള്ളുക, അത് നിനക്ക് പഴുത്ത പഴങ്ങൾ വീഴ്ത്തിതരും അത് ഭക്ഷിക്കുകയും കുടിക്കുകയും ചെയ്യുക''. (ത്വാഹ :25 )

﴿ كُلَّمَا دَخَلَ عَلَيۡهَا زَكَرِيَّا ٱلۡمِحۡرَابَ وَجَدَ عِندَهَا رِزۡقٗاۖ قَالَ يَٰمَرۡيَمُ أَنَّىٰ لَكِ هَٰذَاۖ قَالَتۡ هُوَ مِنۡ عِندِ ٱللَّهِۖ إِنَّ ٱللَّهَ يَرۡزُقُ مَن يَشَآءُ بِغَيۡرِ حِسَابٍ ﴿٣٧﴾ ﴾. [٣/٣٧]

മിഹ്റാബിൽ (പ്രാർത്ഥനാവേദിയിൽ) അവളുടെ അടുക്കൽ സകരിയ്യാ കടന്നു ചെല്ലുമ്പോഴെല്ലാം അവളുടെ അടുത്ത് എന്തെങ്കിലും ആഹാരം കണ്ടെത്തുമായിരുന്നു. അദ്ദേഹം ചോദിച്ചു: മർയമേ, നിനക്ക് എവിടെ നിന്നാണിത് കിട്ടിയത്? അവൾ മറുപടി പറഞ്ഞു. അത്

അല്ലാഹുവിങ്കൽ നിന്ന് ലഭിക്കുന്നതാകുന്നു. തീർച്ചയായും അല്ലാഹു താൻ ഉദ്ദേശിക്കുന്നവർക്ക് കണക്ക് നോക്കാതെ നൽകുന്നു. (3/37)

﴿ وَإِذِ ٱعْتَزَلْتُمُوهُمْ وَمَا يَعْبُدُونَ إِلَّا ٱللَّهَ فَأْوُۥٓا۟ إِلَى ٱلْكَهْفِ يَنشُرْ لَكُمْ رَبُّكُم مِّن رَّحْمَتِهِۦ وَيُهَيِّئْ لَكُم مِّنْ أَمْرِكُم مِّرْفَقًا ﴿١٦﴾ وَتَرَى ٱلشَّمْسَ إِذَا طَلَعَت تَّزَٰوَرُ عَن كَهْفِهِمْ ذَاتَ ٱلْيَمِينِ وَإِذَا غَرَبَت تَّقْرِضُهُمْ ذَاتَ ٱلشِّمَالِ ﴾.[١٦/١٨].

''അവരെയും അല്ലാഹു ഒഴികെ അവർ ആരാധിച്ചിരുന്നതിനെയും നിങ്ങൾ വിട്ടൊഴിഞ്ഞ സ്ഥിതിക്ക് നിങ്ങൾ ആ ഗുഹയിൽ അഭയം പ്രാപിച്ചുകൊള്ളുക. നിങ്ങളുടെ രക്ഷിതാവ് അവന്റെ കാരുണ്യത്തിൽ നിന്ന് നിങ്ങൾക്ക് വിശാലമാക്കി നൽകുകയും നിങ്ങളുടെ കാര്യത്തിൽ സൗകര്യമേർപ്പെടുത്തിത്തരികയും ചെയ്യുന്നതാണ്. സൂര്യൻ ഉദിക്കുമ്പോൾ അതവരുടെ ഗുഹവിട്ട് വലതുഭാഗത്തേക്ക് മാറിപ്പോകുന്നതായും അസ്തമിക്കുമ്പോൾ അതവരെ വിട്ട്കടന്ന് ഇടതുഭാഗത്തേക്ക് പോകുന്നതായും നിനക്ക് കാണാം. ''.(കഹ്ഫ് 16,17)

863 അബൂ ഹുറൈറ﷛വിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു. മുമ്പ് കഴിഞ്ഞുപോയ ആളുകളിൽ ചില ഇൽഹാം (വെളിപാട്) നൽകപ്പെട്ടവരുണ്ടായിരുന്നു. അതുപോലെ എന്റെ സമുദായത്തിൽ ഒരാൾ ഉണ്ടാകുന്നപക്ഷം അത് ഉമറായിരിക്കും. (ബുഖാരി)

ആയിശ﷛വിൽ നിന്നുള്ള ഒരു റിപ്പോർട്ടിൽ കാണാം. ഇതിലെ ''മുഹദ്ദിസ് ' എന്നാൽ 'മുൽഹിം' എന്നാണ് ഉദ്ദേശിക്കപ്പെടുന്നത്.

864 ജാബിർ﷛വിൽ നിന്ന് നിവേദനം: ഉഹ്ദ് യുദ്ധം ആസന്നമായ ഒരു രാത്രി എന്റെ പിതാവ് എന്നെ വിളിച്ചു പറഞ്ഞു. നബി ﷺ യുടെ അനുചരൻമാരിൽ നിന്ന് ആദ്യമായി കൊലചെയ്യപ്പെടുന്നവരുടെ കൂട്ടത്തിൽ ഞാനുണ്ടാകുമെന്നാണ് എന്റെ വിചാരം. നബി ﷺ ക്ക് ശേഷം

നിന്നെക്കാൾ പ്രിയപ്പെട്ട ആരെയും ഞാൻ ഒഴിവാക്കി പോകുന്നില്ല. എനിക്ക് കുറച്ച് കടങ്ങളുണ്ട്, നീ അത് വീട്ടണം. സഹോദരികളോട് നീ സൗമനസ്യം കാട്ടണം. അടുത്ത ദിവസമായപ്പോൾ അദ്ദേഹമായിരുന്നു ആദ്യം രക്തസാക്ഷിയായത്. അദ്ദേഹത്തിന്റെ ഖബറിൽ ഒരാളെ കൂടി മറമാടിയിരുന്നു. അത് എനിക്ക് നന്നായി തോന്നിയില്ല. ആറുമാസത്തിനു ശേഷം ഞാനത് മാന്തിയെടുത്തു. അന്നേരം ഒരു ചെവി ഒഴിച്ച് മററു ഭാഗങ്ങളെല്ലാം ഞാൻ മറമാടിയ ദിവസത്തെപ്പോലെ സുരക്ഷിതമായിരുന്നു. ശേഷം ഞാൻ അദ്ദേഹത്തെ ഒറ്റക്ക് ഒരു ഖബറിൽ മറമാടി.(ബുഖാരി)

865 അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺയുടെ സ്വഹാബികളിൽ രണ്ടുപേർ കൂരിരുട്ടുള്ള ഒരു രാത്രിയിൽ പ്രവാചക സനിധിയിൽ നിന്ന് പുറപ്പെട്ടു. അവരുടെ മുന്നിൽ വിളക്കുപോലുള്ള രണ്ടെണ്ണമുണ്ടായിരുന്നു. അവർ വഴിപിരിഞ്ഞപ്പോൾ അവ  അവർ വീടുകളിലെത്തുന്ന വരെ രണ്ടുപേർക്കും ഓരോന്നായി മാറി. (ബുഖാരി)

ചില റിപ്പോർട്ടുകളിൽ ഉസൈദ്ബനു ഫുളൈൽ ഉബ്വാദത്ത് ബ്നുബിഷ്ർ എന്നീ രണ്ട് ആളുകൾ ആയിരുന്നു അത് എന്നും കാണാം .

866 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: ഏതെങ്കിലും ഒരു കാര്യം ഇപ്രകാരമായിരിക്കുമെന്ന് ഉമർﷺ പറഞ്ഞതെല്ലാം അപ്രകാരം സംഭവിക്കാതിരുന്നതായി ഞാൻ കേട്ടിട്ടില്ല. (ബുഖാരി)

### അദ്ധ്യായം: 17

# നിഷിദ്ധങ്ങൾ

## 246. പരദൂഷണം, നിഷിദ്ധം ,നാവിനെ സൂക്ഷിക്കുക

അല്ലാഹു പറയുന്നു.

﴿ وَلَا يَغْتَب بَّعْضُكُم بَعْضًا ۚ أَيُحِبُّ أَحَدُكُمْ أَن يَأْكُلَ لَحْمَ أَخِيهِ مَيْتًا فَكَرِهْتُمُوهُ ۚ وَاتَّقُوا اللَّهَ ۚ إِنَّ اللَّهَ تَوَّابٌ رَّحِيمٌ ﴿١٢﴾ ﴾.[١٢/٤٩]

''നിങ്ങളിൽ ചിലർചിലരെ പറ്റി അവരുടെ അഭാവത്തിൽ ദുഷിച്ചു പറയരുത്. നിങ്ങളിലൊരാൾ തന്റെ സഹോദരന്റെ ശവം ഭക്ഷിക്കാനിഷ്ട പ്പെടുമോ? നിങ്ങളത് വെറുക്കുകയാണ് ചെയ്യുന്നത്. നിങ്ങൾ അല്ലാഹു വിനെ സൂക്ഷിക്കണം. നിശ്ചയം അല്ലാഹു പാശ്ചാതാപം സ്വീകരിക്കുന്ന വനും കാരുണ്യവാനുമാണ്.''(ഹുജറാത്ത് 12)

﴿ وَلَا تَقْفُ مَا لَيْسَ لَكَ بِهِ عِلْمٌ ۚ إِنَّ السَّمْعَ وَالْبَصَرَ وَالْفُؤَادَ كُلُّ أُولَٰئِكَ كَانَ عَنْهُ مَسْئُولًا ﴿٣٦﴾ ﴾ .[٣٦/١٧]

''നിനക്കറിവില്ലാത്ത യാതൊരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്. തീർച്ചയായും കേൾവി, കാഴ്ച, ഹൃദയം എന്നിവയെ പറ്റി യെല്ലാം ചോദ്യം ചെയ്യപ്പെടുന്നതാണ്.''(ഇസ്റാഅ് 36)

﴿ مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴾.[١٨/٥٠]

'റഖീബ്, അതീദ് (അ) എന്നീ രണ്ട് മലക്കുകളുടെ സാനിധ്യത്തില ല്ലാതെ മനുഷ്യൻ യാതൊന്നും ഉച്ചരിക്കുന്നില്ല''.(ഖാഫ് 18)

ഗുണകരമല്ലാത്ത മുഴുവൻ കാര്യങ്ങളിൽ നിന്നും തന്റെ നാവിനെ സൂക്ഷിക്കൽ നിർബന്ധമാണ്. പൊതു ഗുണത്തിനായി മൗനം

ദീക്ഷിക്കലാണ് ഉത്തമം എങ്കിൽ നാവിനെ നിയന്ത്രിക്കുക, കാരണം ചിലപ്പോൾ സംസാരം തെറ്റായ കാര്യത്തിലേക്ക് നയിച്ചേക്കാം.പൊതുവെ അതാണ് കാണപ്പെടുന്നതും.

867 സഹൽ ഇബ്നു സഅദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും തന്റെ താടിയെല്ലിന്റെ ഇടയിലുള്ളതിനെയും കാലുകൾക്കിടയിലുള്ളതിനെയും സൂക്ഷിക്കാമെന്ന് എനിക്ക് ജാമ്യം തന്നാൽ സ്വർഗം ഞാനവന് ജാമ്യം നൽകുന്നതാണ്.(മുത്തഫഖുൻ അലൈഹി)

868 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നത് കേട്ടു. മനുഷ്യൻ തനിക്ക് അവ്യക്തമായ ചില വാക്കുകൾ ഉച്ചരിക്കും. അതുവഴി അവൻ ഉദയാസ്തമയ സ്ഥാലങ്ങൾക്കിടയിലുള്ള അകലത്തേക്കാൾ അഗാധതയിൽ നരകത്തിലേക്ക് വഴുതിപോകും.(മുത്തഫഖുൻ അലൈഹി)

869 ബിലാൽ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. മനുഷ്യൻ അല്ലാഹുവിന് ഇഷ്ടമുള്ള ചിലവാക്ക് സംസാരിക്കും. അത് എന്തുമാത്രം നേട്ടമുള്ളതാണെന്ന് അവൻ വിചാരിച്ചിട്ടുണ്ടാകില്ല. അതുവഴി അല്ലാഹു അവന് അന്ത്യനാൾ വരെ തന്റെ തൃപ്തി നൽകുന്നതായിരിക്കും. അപ്രകാരം തന്നെ മനുഷ്യൻ അല്ലാഹുവിന് ഇഷ്ടമില്ലാത്ത ചില വാക്ക് സംസാരിക്കും അത് എന്തുമാത്രം കുറ്റകരമാണെന്ന് അവൻ ചിന്തിച്ചിട്ടുണ്ടാവില്ല. അതുവഴി അന്ത്യനാൾ വരെ അല്ലാഹു അവനോട് കോപിക്കുന്നതാണ്. (തിർമുദി, മുവത്വ)

870 ഉഖ്ബത്ത് ഇബ്നു ആമിർ ﷺവിൽ നിന്ന് നിവേദനം, ഞാൻ ചോദിച്ചു,പ്രവാചകരേ മോക്ഷമാർഗമേതാണ്? അദ്ദേഹം പറഞ്ഞു. നിന്റെ നാവിനെ പിടിച്ചുവെക്കുക, വീട് നിനക്ക് വിശാലമാകുക,പാപമോചനത്തിനായി കരയുകയും ചെയ്യുക. (തിർമുദി)

871 മുആദ്ﷺവിൽ നിന്ന് നിവേദനം: ഞാൻ പറഞ്ഞു. പ്രവാചകരേ, നരകത്തിൽ നിന്നെന്നെ അകറ്റുകയും സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും ചെയ്യുന്ന പ്രവർത്തനമേതാണെന്ന് എനിക്ക് പറഞ്ഞുതരിക. അദ്ദേഹം പറഞ്ഞു: വലിയ ഒരു കാര്യത്തെപറ്റിയാണ് നീ ചോദിച്ചത്. അല്ലാഹു എളുപ്പമാക്കി കൊടുത്തവർക്ക് നിഷ്പ്രയാസം ചെയ്തു തീർക്കാൻ കഴിയുന്നതാണ് അത്. നീ അല്ലാഹുവിനെ മാത്രം ആരാധിക്കുക, യാതൊന്നിനെയും അവനോട് പങ്കുചേർക്കാതിരിക്കുക, കൃത്യനിഷ്ഠയോടെ നമസ്കാരം നിലനിർത്തുക, നിർബന്ധ ദാനം കൊടുത്തുവീട്ടുക, സാധ്യമെങ്കിൽ ഹജ്ജ് നിർവ്വഹിക്കുക എന്നിവയാണവ. പിന്നീട് അദ്ദേഹം ചോദിച്ചു. വിവിധ ഇനം നൻമകൾ ഞാൻ നിനക്ക് അറിയിച്ചുതരട്ടെയോ? നോമ്പ് പരിചയാണ്. വെള്ളം അഗ്നിയെ കെടുത്തുന്ന പ്രകാരം ധർമ്മവും രാത്രിയുടെ അന്ത്യയാമങ്ങളിലുള്ള നമസ്കാരവും പാപങ്ങളെ കെടുത്തിക്കളയും. പിന്നീട് അദ്ദേഹം തഹജ്ജുദ് നമസ്കാരത്തെ പറ്റി ഓതിക്കേൾപ്പിച്ചു:

﴿ تَتَجَافَىٰ جُنُوبُهُمْ عَنِ ٱلْمَضَاجِعِ يَدْعُونَ رَبَّهُمْ خَوْفًا وَطَمَعًا وَمِمَّا رَزَقْنَٰهُمْ يُنفِقُونَ
﴿١٦﴾ فَلَا تَعْلَمُ نَفْسٌ مَّآ أُخْفِىَ لَهُم مِّن قُرَّةِ أَعْيُنٍ جَزَآءًۢ بِمَا كَانُوا۟ يَعْمَلُونَ ﴿١٧﴾ ﴾ السجدة: ١٦ - ١٧

(ഭയത്തോടും പ്രത്യാശയോടും കൂടി തങ്ങളുടെ രക്ഷിതാവിനോട് പ്രാർത്ഥിക്കുവാനായി, കിടന്നുറങ്ങുന്ന സ്ഥലങ്ങൾ വിട്ട് അവരുടെ പാർശ്വങ്ങൾ അകലുന്നതാണ്. അവർക്ക് നാം നൽകിയതിൽ നിന്ന് അവർ ചെലവഴിക്കുകയും ചെയ്യും. എന്നാൽ അവർ പ്രവർത്തിച്ചിരുന്നതിനുള്ള പ്രതിഫലമായിക്കൊണ്ട് കൺകുളിർപ്പിക്കുന്ന എന്തെല്ലാം കാര്യങ്ങളാണ് അവർക്ക് വേണ്ടി രഹസ്യമാക്കിവെക്കപ്പെട്ടിട്ടുള്ളത് എന്ന് ഒരാൾക്കും അറിയാവുന്നതല്ല.) (സജദ: 16,17)

പിന്നീട് അദ്ദേഹം ചോദിച്ചു. കാര്യങ്ങളുടെ ശിരസ്സും, സ്തംഭവും നെറുകയും ഏതാണെന്ന് ഞാൻ നിനക്ക് അറിയിച്ചു തരട്ടെയോ?

അതിന്റെ ശിരസ്സ് ഇസ്‌ലാമാണ്. സ്തംഭം നമസ്കാരമാണ്. നെറുകയിലു ള്ളത് ജിഹാദാണ്. അദ്ദേഹം വീണ്ടും ചോദിച്ചു. ഇവയുടെ താങ്ങ് ഞാൻ പറഞ്ഞുതരട്ടെയോ? ഞാൻ പറഞ്ഞു, അതെ പ്രവാചകരേ. അപ്പോൾ അദ്ദേഹം തന്റെ നാവ് പിടിച്ചിട്ട് പറഞ്ഞു. നീ ഇതിനെ തടുത്തുകൊള്ളു ക. ഞാൻ ചോദിച്ചു പ്രവാചകരേ. ഞങ്ങളുടെ സംസാരം നിമിത്തം ഞങ്ങൾ ശിക്ഷിക്കപ്പെടുമോ? അദ്ദേഹം പറഞ്ഞു നിന്റെ ഉമ്മക്ക് നിന്നെ ഇല്ലാതാക്കട്ടെ, ജനങ്ങളെ നരകത്തിൽ മുഖം കുത്തിവീഴ്ത്തുന്നത് നാവ് കൊയ്തെടുക്കുന്നതല്ലാതെ മറ്റെന്താണ്.(തിർമുദി)

872 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബി ﷺ ചോദി ച്ചു, പരദൂഷണം കൊണ്ടുള്ള വിവക്ഷ എന്താണെന്ന് നിങ്ങൾക്കറി യുമോ? അവർ പറഞ്ഞു, അല്ലാഹുവും പ്രവാചകനുമാണ് കൂടുതൽ അറിയുന്നവർ. അദ്ദേഹം പറഞ്ഞു നിന്റെ സഹോദരനെ പറ്റി അവനിഷ്ട മില്ലാത്തത് പറയലാണത്. അന്നേരം ചോദിക്കപ്പെട്ടു. ഞാൻ പറയുന്നത് ഉള്ളതാണെങ്കിലോ? അദ്ദേഹം പറഞ്ഞു. നീ പറയുന്നത് ഉള്ളതാണെങ്കിൽ നീ പരദൂഷണം പറഞ്ഞു. ഇല്ലാത്തതാണെങ്കിൽ നീ കളവും പറഞ്ഞു.(മു സ്‌ലിം)

873 അബൂബക്കർ ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. പ്രവാചകൻ ﷺ തന്റെ വിടവാങ്ങൽ പ്രസംഗത്തിൽ പറഞ്ഞു. നിശ്ചയം ഈ നാട്ടിൽ, ഈമാസത്തിൽ, ഈ ദിവസത്തിൽ എത്രമാത്രം പവിത്ര തയുണ്ടോ അപ്രകാരം നിങ്ങളുടെ രക്തവും അഭിമാനവും ധനവും പവിത്രമാണ്. ഞാൻ നിങ്ങൾക്ക് എത്തിച്ചു തന്നില്ലയോ (മുത്തഫഖുൻ അലൈഹി)

874 ആയിശ ﷺവിൽ നിന്ന് നിവേദനം: നബി ﷺയോട് ഞാൻ പറഞ്ഞു. സ്വഫിയ്യയുടെ ഇന്നിന്ന ന്യൂനത തന്നെ മതിയല്ലോ. ചില റിപ്പോർട്ടർമാർ പറഞ്ഞു, കുറിയവർ എന്നാണ് ആയിശ ഉദ്ദേശിച്ചത്. ന

ബി ﷺ പറഞ്ഞു. കുറ്റകരമായ വാക്കാണ് നീ സംസാരിച്ചത്. സമുദ്രത്തിലെ വെള്ളത്തിൽ അത് ലയിപ്പിച്ചാൽ അതിനെ കലക്കിക്കളയും.ആയിശ ﵂പറഞ്ഞു. നബി ﷺക്ക് ഞാൻ ഒരാളെ ഉദ്ധരിച്ചു കൊടുത്തു. അന്നേരം അവിടുന്ന് പറഞ്ഞു. ഇന്നിന്നതൊക്കെ ലഭിക്കുമെങ്കിലും മറ്റൊരാളെ ഉദ്ധരിക്കാൻ എനിക്കിഷ്ടമില്ല. (അബൂ ദാവൂദ്, തിർമുദി)

875 അനസ് ﵁വിൻ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: മിഅ്റാജ് രാവിൽ ഞാൻ ചെമ്പിന്റെ നഖങ്ങളാൽ നെഞ്ചും മുഖവും മാന്തുന്ന ഒരു കൂട്ടം ആളുകൾക്കരികിലൂടെ കടന്നുപോയി. ഞാൻ ചോദിച്ചു. ജിബ്‌രീലേ ആരാണിവർ? അദ്ദേഹം പറഞ്ഞു. ജനങ്ങളുടെ മാംസം തിന്നുകയും അവരുടെ അഭിമാനത്തിന് ക്ഷതമേൽപ്പിക്കുകയും ചെയ്തവരാണവർ. (അബൂദാവൂദ്)

876 അബൂ ഹുറൈറ ﵁വിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: മുസ്‌ലിമിന്റെ സർവ്വതും മറ്റൊരു മുസ്‌ലിമിന് നിഷിദ്ധമാണ്. അഥവാ അവന്റെ രക്തവും അഭിമാനവും ധനവും. (മുസ്‌ലിം)

146 ാമത്തെ ഹദീസ് വായിക്കുക.

# 247 പരദൂഷണം കേൾക്കൽ നിഷിദ്ധമാണ്. നിഷിദ്ധ കാര്യം കേൾക്കുമ്പോൾ അതിനെ പ്രതികരിക്കണം, കഴിയില്ലെങ്കിൽ അവിടെ നിന്ന് പിരിഞ്ഞു പോവണം

അല്ലാഹു പറയുന്നു:

﴿ وَإِذَا سَمِعُواْ ٱللَّغْوَ أَعْرَضُواْ عَنْهُ ﴾ [٢٨/٥٥]

''ചീത്തവാക്കു കേട്ടാൽ അതിൽ നിന്നും അവർ പിന്തിരിയും''(ഖസ്വസ് :59)

﴿ وَٱلَّذِينَ هُمۡ عَنِ ٱللَّغۡوِ مُعۡرِضُونَ ۝٣ ﴾ [٣/٢٣]

''അനാവശ്യങ്ങളിൽ നിന്ന് പിന്തിരിയുന്നവരുമാണവർ''(മുഅ്മിനൂൻ 3)

﴿ إِنَّ ٱلسَّمۡعَ وَٱلۡبَصَرَ وَٱلۡفُؤَادَ كُلُّ أُوْلَٰٓئِكَ كَانَ عَنۡهُ مَسۡـُٔولٗا ۝٣٦ ﴾ . [٣٦/١٧]

''തീർച്ചയായും കേൾവി, കാഴ്ച, ഹൃദയം എന്നിവയെ പറ്റിയെല്ലാം ചോദ്യം ചെയ്യപ്പെടുന്നതാണ്.''(ഇസ്റാഅ് 36)

﴿ وَإِذَا رَأَيۡتَ ٱلَّذِينَ يَخُوضُونَ فِيٓ ءَايَٰتِنَا فَأَعۡرِضۡ عَنۡهُمۡ حَتَّىٰ يَخُوضُواْ فِي حَدِيثٍ غَيۡرِهِۦۚ وَإِمَّا يُنسِيَنَّكَ ٱلشَّيۡطَٰنُ فَلَا تَقۡعُدۡ بَعۡدَ ٱلذِّكۡرَىٰ مَعَ ٱلۡقَوۡمِ ٱلظَّٰلِمِينَ ۝٦٨ ﴾ [٦٨/٦]

''നമ്മുടെ ദൃഷ്ടാന്തങ്ങളെ അപഹസിക്കുന്നതിൽ മുഴുകിയവരെ നീ കണ്ടാൽ അവർ മറ്റുവല്ല വർത്തമാനത്തിലും പ്രവേശിക്കുന്നതു വരെ നീ അവരിൽ നിന്ന് തിരിഞ്ഞുകളയുക. ഇനി വല്ലപ്പോഴും പിശാച് നിന്നെ മറപ്പിച്ചുകളയുന്നപക്ഷം ഓർമ്മ വന്നതിനു ശേഷം അക്രമികളായ ആ ആളുകളുടെ കൂടെ നീ ഇരിക്കരുത്. (അൻആം :68)

877 അബൂ ദർദാഅ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും തന്റെ സഹോദരന്റെ അഭിമാനത്തെ ക്ഷതമേൽപ്പിക്കുന്നത് തടുത്താൽ അന്ത്യദിനത്തിൽ അല്ലാഹു അവന്റെ മുഖത്തു നിന്നും നരകാഗ്നിയെ തടുക്കുന്നതാണ്. (തിർമുദി)

878 ഉത്ബാൻ ഇബ്നു മാലിക്ﷺവിൽ നിന്ന് നിവേദനം: വളരെ സുദീർഘമായൊരു ഹദീസിൽ ഇപ്രകാരം കാണാം. ഒരിക്കൽ പ്രവാചകൻﷺ നമസ്കാരത്തിന് നിൽക്കുമ്പോൾ മാലിക് ബ്നു ദുഖ്സും എവിടെ എന്ന് അന്വോഷിച്ചു. അപ്പോൾ ഒരാൾ പറഞ്ഞു. അദ്ദേഹം

പ്രവാചകനേയും അല്ലാഹുവിനേയും ഇഷ്ടപ്പെടാത്ത കപടനാണ്. ഇത് കേട്ടപ്പോൾ അവിടുന്ന് പറഞ്ഞു. നിങ്ങൾ അപ്രകാരം പറയരുത്. അദ്ദേഹം അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിച്ച് ലാഇലാഹ ഇല്ലല്ലാഹ് എന്ന് പറഞ്ഞവനല്ലേ (മുത്തഫഖുൻ അലൈഹി)

## 248 അനുവദനീയമായ പരദൂഷണം

879 ആയിശﷺവിൽ നിന്ന് നിവേദനം: നബിﷺയുടെ സന്നിധിയിൽ വരാൻ ഒരാൾ അനുവാദം തേടി. നബി(സ്വ) പറഞ്ഞു: നിങ്ങളവന് അനുവാദം നൽകൂ. പെരുമാറ്റത്തിൽ ഏറ്റവും ദുസ്വഭാവിയാണവൻ. (മുത്തഫഖുൻ അലൈഹി)

സംശയാലുക്കളുടേയും ദുർനടപ്പുകാരുടേയും കാര്യത്തിൽ പരദൂഷണം അനുവദനീയമാണെന്നാണ് ബുഖാരി ഇതിൽ നിന്നും മനസ്സിലാക്കിയത്.

880 ആയിശﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഇന്നിന്ന ആളുകൾ മതത്തിൽ നിന്ന് എന്തെങ്കിലും പഠിച്ചിട്ടുള്ളവരാണെന്ന് ഞാൻ വിചാരിക്കുന്നില്ല. (ബുഖാരി)

ഹദീസ് റിപ്പോർട്ടു ചെയ്ത ലൈസീﷺ പറയുന്നത് അവർ കപടൻമാരായ രണ്ടാളുകളായിരുന്നു എന്നാണ്.

881 ഫാത്തിമ ബിൻത്ത് ഖൈസ്ﷺവിൽ നിന്ന് നിവേദനം: ഞാൻ നബിﷺയുടെ അടുത്ത് ചെന്ന് പറഞ്ഞു. അബുൽ ജഹമും മുആവിയയും എന്നോട് വിവാഹാഭ്യർത്ഥന നടത്തുന്നുണ്ട്. നബിﷺപറഞ്ഞു. മുആവിയ നിർധനനാണ്. അബുൽ ജഹം പിരടിയിൽ നിന്ന് വടിവെക്കുകയുമില്ല. (മുത്തഫഖുൻ അലൈഹി)

മുസ്‌ലിമിന്റെ റിപ്പോർട്ടിൽ അബുൽജഹം സ്ത്രീകളെ അമിതമായി തല്ലുന്ന സ്വഭാവക്കാരനാണ് എന്നാണുള്ളത്. ധാരാളം യാത്ര ചെയ്യുന്നവൻ എന്നും വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്.

882 ആയിശﷺവിൽ നിന്ന് നിവേദനം: അബൂ സുഫ്‌യാന്റെ ഭാര്യ ഹിന്ത് ഒരിക്കൽ നബിﷺയോട് പറഞ്ഞു. അബൂ സുഫ്‌യാൻ പിശുക്കനാണ്. എനിക്ക് ആവശ്യമുള്ളത്ര അദ്ദേഹം തരാറില്ല. അദ്ദേഹം അറിയാതെ കുറച്ചെന്തെങ്കിലും എടുത്താലല്ലാതെ എനിക്കും സന്താനങ്ങൾക്കും മതിയാവുകയുമില്ല. അദ്ദേഹം പറഞ്ഞു. നിനക്കും സന്താനങ്ങൾക്കും ആവശ്യമുള്ളത് മിതമായി നീ എടുത്തുകൊള്ളുക. (മുത്തഫഖുൻ അലൈഹി)

## 249 കുഴപ്പമുണ്ടാക്കാനായി വാർത്തകൾ റിപ്പോർട്ടു ചെയ്യൽ(ഏഷണി) നിഷിദ്ധമാണ്.

അല്ലാഹു പറയുന്നു.

﴿ هَمَّازٍ مَّشَّآءِۭ بِنَمِيمٍ ﴾ [١١/٦٨].

''പരദൂഷണം പറയുന്നവനും ഏഷണി പരത്തുന്നവനുമാണവൻ''(നൂൻ: 11)

﴿ مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴾ [١٨/٥٠]

''റഖീബ്, അതീദ് എന്നീ രണ്ട് മലക്കുകളുടെ സാനിധ്യത്തിലല്ലാതെ മനുഷ്യൻ യാതൊന്നും ഉച്ചരിക്കുന്നില്ല''.(ഖാഫ് :18)

883 ഹുദൈഫﷺവിൽ നിന്ന് നിവേദന: നബിﷺ പറഞ്ഞു: ഏഷണി പരത്തുന്നവൻ സ്വർഗത്തിൽ പ്രവേശിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

884 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ രണ്ട് ഖബറുകളുടെ അരികിലൂടെ നടന്നുപോകവെ ഇപ്രകാരം പറഞ്ഞു.

അവർ രണ്ടാളും ശിക്ഷിക്കപ്പെടുകയാണ്. ശിക്ഷയുടെ കാരണം അത്ര വലുതല്ല. എന്നാൽ അല്ലാഹുവിങ്കൽ അത് വലിയ കുറ്റമാണ്. ഒരാൾ ഏഷണി പരത്തിയിരുന്നു. മറ്റൊരാൾ മൂത്രമൊഴിക്കുമ്പോൾ മറഞ്ഞിരിക്കാറുണ്ടായിരുന്നില്ല. (മുത്തഫഖുൻ അലൈഹി)

885 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ ഒരിക്കൽ ചോദിച്ചു. അള്ഹ് എന്താണെന്ന് നിങ്ങൾക്ക് ഞാൻ പറഞ്ഞുതരട്ടെയോ? ജനങ്ങൾക്കിടയിൽ പ്രചരിച്ചുകൊണ്ടിരിക്കുന്ന ഏഷണിയാണത്.(മുസ് ലിം)

## 250 ദ്വിമുഖൻ ആക്ഷേപാർഹനാണ്.

അല്ലാഹു പറയുന്നു.

﴿ يَسْتَخْفُونَ مِنَ ٱلنَّاسِ وَلَا يَسْتَخْفُونَ مِنَ ٱللَّهِ وَهُوَ مَعَهُمْ إِذْ يُبَيِّتُونَ مَا لَا يَرْضَىٰ مِنَ ٱلْقَوْلِ ۚ وَكَانَ ٱللَّهُ بِمَا يَعْمَلُونَ مُحِيطًا ﴿١٠٨﴾ ﴾[١٠٨/٤].

''അവർ ജനങ്ങളിൽ നിന്ന് ഒളിച്ചുവെക്കുന്നു. എന്നാൽ അല്ലാഹുവിൽ നിന്ന് ഒച്ചുവെക്കാൻ അവർക്ക് കഴിയില്ല. അല്ലാഹു ഇഷ്ടപ്പെടാത്ത വാക്കുകളിലൂടെ അവർ രാത്രിയിൽ ഗൂഢാലോചന നടത്തുമ്പോൾ അവൻ അവരുടെ കൂടെതന്നെയുണ്ട്. അവർ പ്രവർത്തിക്കുന്നതെല്ലാം പൂർണ്ണമായി അറിയുന്നവനാകുന്നു''.(നിസാഅ് :108)

886 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. ജനങ്ങളെ വിവിധ തരക്കാരായി നിനക്കു കാണാൻകഴിയും. ജാഹിലിയ്യാ കാലത്ത് ഉൽകൃഷ്ടർ പാണ്ഢിത്യം നേടിയവരാണെങ്കിൽ ഇസ്ലാമിലും അവർ ഉൽകൃഷ്ടരാണ്. ഇക്കാര്യത്തിൽ(ഭരണകാര്യത്തിൽ) കൂടുതൽ വെറുപ്പുള്ളവരാണ് ജനങ്ങളിൽ ഉൽകൃഷ്ടർ. ഇവരുടെ അടുത്ത് ഒരു മുഖത്തോടെയും അവരുടെ അടുത്ത് മറ്റൊരു മുഖത്തോടെയും

ചെല്ലുന്ന ഇരുമുഖൻ ജനങ്ങളിൽ ഏറ്റവും ദുഷിച്ചവനായി നിനക്കു കാണാൻ കഴിയും. (മുത്തഫഖുൻ അലൈഹി)

887 മുഹമ്മദ് ഇബ്നുസൈദ്ﷺവിൽ നിന്ന് നിവേദനം: കുറേ യാളുകൾ എന്റെ പിതാമഹൻ അബ്ദുല്ലﷺയോട് പറഞ്ഞു. ഞങ്ങൾ സുൽത്താൻമാരുടെ സന്നിധിയിൽ ചെല്ലുമ്പോളുള്ള സംസാരവും അവി ടുന്ന് പുറത്തു വന്നാലുള്ള സംസാരവും വിഭിന്നമായിരിക്കും. പിതാമ ഹൻ പറഞ്ഞു. ഇതൊക്കെ നബിﷺയുടെ കാലത്ത് കാപട്യമായിട്ടാണ് ഞങ്ങൾ കണക്കാക്കിയിരുന്നത്. (ബുഖാരി)

## 251 കളവ് പറയൽ നിഷിദ്ധമാണ്

അല്ലാഹു പറയുന്നു,

﴿ وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ﴾ [١٧/٣٦]

''നിനക്കറിവില്ലാത്ത യാതൊരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്.'' (ഇസ്റാഅ് :36)

﴿ مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴾ [٥٠/١٨]

''റഖീബ്, അതീദ് എന്നീ രണ്ട് മലക്കുകളുടെ സാനിധ്യത്തില ല്ലാതെ മനുഷ്യൻ യാതൊന്നും ഉച്ചരിക്കുന്നില്ല''.(ഖാഫ് :18)

888 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും താൻ സ്വപ്നം കാണാതെ കണ്ടതായി കള്ളം പറഞ്ഞെ ങ്കിൽ രണ്ട് ഗോതമ്പുമണികൾക്കിടയിൽ കെട്ട് ഇടാൻ അവൻ കൽപ്പിക്ക പ്പെടും. അവനാകട്ടെ അതിന് കഴിയില്ലതാനും ഒരു ജനതയുടെ സംസാരം അവരിഷ്ടപ്പെടാതെ വല്ലവനും ശ്രദ്ധിച്ചുകേട്ടാൽ അന്ത്യദിന ത്തിൽ അവന്റെ ഇരുചെവികളിലും ഇയ്യം ഉരുക്കി ഒഴിക്കപ്പെടുന്നതാണ്. അപ്രകാരം തന്നെ ഒരു രൂപം വരച്ചവൻ ശ്ക്ഷിക്കപ്പെടുന്നതും അതിന്

ജീവൻ കൊടുക്കാൻ അവനോട് കൽപ്പിക്കപ്പെടുന്നതുമാണ്. അവനാണെങ്കിൽ അതിന് സാധ്യമല്ല തന്നെ. (ബുഖാരി)

889 ഇബ്നു ഉമർ‌ﷺവിൽ നിന്ന് നിവേദനം: ഒരാൾ തന്റെ കണ്ണുകൾകൊണ്ട് കാണാത്തത് കണ്ടു എന്ന് പറയലാണ് ഏറ്റവും വലിയ അപവാദം (ബുഖാരി)

890 സമുറത്ത് ബ്നുജന്തൽ‌ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: പ്രവാചകൻﷺ തന്റെ അനുയായികളോട് ധാരാളമായി ഇപ്രകാരം ചോദിക്കാറുണ്ടായിരുന്നു. നിങ്ങൾ ആരെങ്കിലും സ്വപ്നം കണ്ടുവോ? അപ്പോൾ അല്ലാഹു ഉദ്ദേശിച്ച ചിലർ തങ്ങൾ കണ്ട സ്വപ്നങ്ങൾ അദ്ദേഹത്തിന് വിവരിച്ചു കൊടുക്കും. ഒരിക്കൽ അദ്ദേഹം പറഞ്ഞു: കഴിഞ്ഞ രാത്രിയിൽ എന്റെ അരികിൽ രണ്ടാളുകൾ വരികയും അവരോടൊത്ത് യാത്ര ചെയ്യുവാൻ അവർ എന്നോട് ആവശ്യപ്പെടുകയും ചെയ്തു. അങ്ങിനെ ഞങ്ങൾ യാത്ര തുടങ്ങി. ഒരാൾ കിടക്കുന്ന സ്ഥലത്ത് അങ്ങിനെ ഞങ്ങൾ എത്തിച്ചേർന്നു. അവിടെ മറ്റൊരാൾ ഒരു കല്ലുമായി നിൽക്കുകയും ചെയ്യുന്നുണ്ടായിരുന്നു. അയാൾ കിടക്കുന്ന വ്യക്തിയുടെ തല തല്ലിത്ത കർത്തു കൊണ്ടിരിക്കുന്നു. ആ കല്ല് ദൂരത്തേക്ക് ഉരുണ്ടു പോവുകയും അയാൾ വീണ്ടും അതെടുത്ത് കൊണ്ട് വരികയും ചെയ്യുന്നു. അപ്പോഴേക്കും തല പൂർവ്വസ്ഥിതി പ്രാപിക്കുന്നു. പിന്നീട് അയാൾ അദ്യം ചെയ്ത പോലെതന്നെ വീണ്ടും ആവർത്തിക്കുന്നു. അത് കണ്ട പ്രവാചകൻﷺ ചോദിച്ചു. സുബ്ഹാനല്ലാഹ്...എന്താണിത്? അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്ര തുടരാം. അങ്ങിനെ യാത്ര തുടർന്നു. പിന്നീട് ഞങ്ങൾ മലർന്നു കിടക്കുന്ന ഒരാളുടെ അരികിലെത്തി. അവിടെ ഒരു ഇരുമ്പിന്റെ കുളത്തുമായി ഒരാൾ നിൽക്കുന്നുണ്ട്. ആ കുളത്തു കൊണ്ടയാൾ കിടക്കുന്ന മനുഷ്യന്റെ വായയും മൂക്കും കണ്ണും ഒരു

ഭാഗത്തിലൂടെ പിരടയിലെത്തുന്നവരേയും കുത്തിക്കീറിക്കൊണ്ടിരിക്കുന്നു. പിന്നീടയാൾ മറുഭാഗത്തേക്ക് മാറിനിന്ന് ആ ഭാഗത്തും ആദ്യം ചെയ്തപോലെ ചെയ്യുന്നു. ആദ്യഭാഗത്ത് നിന്ന് അയാൾ മാറുമ്പോഴേക്കും ആ മുഖം അതിന്റെപൂർവ്വ സ്ഥിതിപ്രാപിക്കുന്നു. വീണ്ടും അയാൾ മുഖം പഴയതു പോലെതന്നെ ആക്കിത്തീർക്കുന്നു. അത് കണ്ട പ്രവാചകൻﷺ ചോദിച്ചു. സുബ്ഹാനല്ലാഹ് ... ആരാണിയാൾ? അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്രതുടരാം. അങ്ങിനെ യാത്ര തുടർന്നു. പിന്നീട് ഞങ്ങൾ അടുപ്പിന്റെ ആകൃതിയിലുള്ള ഒരു കുഴിയുടെ അടുത്തെത്തി. റിപ്പോർട്ടർ പറയുന്നു. കരയലും അട്ടഹസിക്കുന്നതുമായ ശബ്ദ കോലാഹലങ്ങൾ കേട്ടിരുന്നുവെന്ന് നബിﷺ പറഞ്ഞതായി ഞാൻ ഓർക്കുന്നു. ഞങ്ങൾ അതിലേക്ക് എത്തി നോക്കിയപ്പോൾ നഗ്നരായ ധാരാളം സ്ത്രീ പുരുഷൻമാരെ അതിൽ കാണുകയുണ്ടായി. അവരുടെ താഴ്ഭാഗത്തു നിന്ന് തീജ്വാലകൾ ബാധിക്കുമ്പോൾ അവരെല്ലാം അട്ടഹസിക്കുന്നു. നബിﷺ പറഞ്ഞു. അത് കണ്ട പ്രവാചകൻﷺ ചോദിച്ചു. ആരാണിവർ? അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്രതുടരാം. അങ്ങിനെ യാത്ര തുടർന്നു. ഒരു പുഴവക്കത്ത് എത്തുകയുണ്ടായി. റാവി പറയുന്നു. രക്തംപോലെ ചുവന്ന തായിരുന്നു അതെന്ന് പ്രവാചകൻ ﷺ പറഞ്ഞതായി ഞാൻ ഓർക്കുന്നു. ഒരാൾ ആ പുഴയിൽ നീന്തുന്നു. മറ്റൊരാൾ കുറേ കല്ലുകൾ തന്റെ അടുത്ത് കൂട്ടി വെച്ചിട്ടുണ്ട്. അയാൾ കഴിയുന്നത്ര നീന്തി കരയോടടുക്കുമ്പോൾ കല്ല് കൂട്ടിയിട്ടവൻ അപരന്റെ വായിലൂടെ കല്ലിട്ട് തീറ്റിക്കുന്നു. നബിﷺ പറഞ്ഞു. അത് കണ്ട പ്രവാചകൻﷺ ചോദിച്ചു. ആരാണിയാൾ? അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്രതുടരാം. അങ്ങിനെ യാത്ര തുടർന്നു. ഒരു വിരൂപിയായ ഒരാളുടെ അരികിലെത്തി. അവന്റെ അടുത്ത് കുറച്ച്

തീയുണ്ട്. ആ തീ കത്തിച്ച് അതിന്റെ പരിസരത്ത് ചുറ്റിക്കറങ്ങുന്നു. നബിﷺ പറഞ്ഞു. അത് കണ്ട പ്രവാചകൻﷺ ചോദിച്ചു. ആരാണിവർ? അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്രതുടരാം. അങ്ങിനെ യാത്ര തുടർന്നു. അങ്ങിനെ അവർ വസന്തകാലത്തിലെന്ന പോലെ പുഷ്പങ്ങൾ നിറഞ്ഞ ഒരു പൂങ്കാവനത്തിൽ എത്തിച്ചേർന്നു. അതിന്റെ മുമ്പിൽ നീളമുള്ള ഒരാൾ. അയാളുടെ അമിതമായ നീളം കാരണത്താൽ അയാളുടെ മുഖം കാണാൻ എനിക്ക് പ്രയാസമായി. മുമ്പൊരിക്കലും കണ്ടിട്ടില്ലാത്ത കുറേ കുട്ടികൾ അയാളുടെ ചുറ്റിലും ഉണ്ടായിരുന്നു. ഇവർ ആരാണെന്ന് ഞാൻ ചോദിച്ചു. അപ്പോൾ അവർ എന്നോട് പറഞ്ഞു. പോകാം, നമുക്ക് യാത്രതുടരാം. അങ്ങിനെ യാത്ര തുടർന്നു. ഒരു വൻവൃക്ഷത്തിന്റെ അരികിലെത്തിച്ചേർന്നു. അതിനേക്കാൾ വലുതും ഭംഗിയുള്ളതുമായ ഒരു വൃക്ഷം ഞാൻ കണ്ടിട്ടില്ല. അവർ പറഞ്ഞു, അതിൻമേൽ കയറൂ. അങ്ങിനെ ഞങ്ങൾ അതിൻമേൽ കയറുകയും സ്വർണ്ണം കൊണ്ടും വെള്ളികൊണ്ടും നിർമ്മിച്ച ഒരു പട്ടണത്തിൽ എത്തിച്ചേരുകയും ചെയ്തു. പട്ടണ വാതിലിൽ എത്തിയ ഞങ്ങൾ അത് തുറക്കാൻ ആവശ്യപ്പെടുകയും അത് തുറക്കുകയും ഞങ്ങൾ അതിൽ പ്രവേശിക്കുകയും ചെയ്തു. അവിടെ ശരീരത്തിന്റെ പകുതി ഭാഗം കാണാൻ കഴിയുന്നതിൽ വെച്ച് ഏറ്റവും സൗന്ദര്യമുള്ളതും പകുതി ഭാഗത്ത് കാണാൻ കഴിയുന്നതിൽ വെച്ച് ഏറ്റവും വൈരൂപ്യമുളഅളവരുമായ ആളുകൾ ഞങ്ങളെ എതിരേറ്റു.എന്റെ കൂട്ടുകാർ അവരോടു പറഞ്ഞു. നിങ്ങൾ വിലങ്ങനെ ഒഴുകുന്നതും പാലുപോലെ വെള്ള നിറമുള്ളതുമായ ആ പുഴയിൽ പോയി കുളിക്കൂ എന്ന് പറഞ്ഞു. അവർ പോയി അതിൽ ചാടി വന്ന പ്പോൾ വൈരുപ്യമില്ലാത്ത സുന്ദരമായ രൂപത്തിലാണ് തിരിച്ചെത്തിയത്. നബിﷺപറഞ്ഞു. അവർ പറഞ്ഞു. ഇതാണ് ജന്നത്തുൽ അദ്ൻ.

വാസയോഗ്യമായ വീട്, അതാണ് അങ്ങയുടെ വീട്. അന്നേരം ഞാനൊന്ന് കണ്ണുയർത്തിനോക്കി. വെള്ളമേഘം പോലുള്ളൊരു മാളികയുണ്ടവിടെ. അവർ പറഞ്ഞു. ഇതാണ് അങ്ങയുടെ വീട്. ഞാൻ പറഞ്ഞു. നിങ്ങൾക്ക് അല്ലാഹു ക്ഷേമം നൽകട്ടെ, എന്നെ നിങ്ങൾ ഇവിടെ വിട്ടേക്കൂ. ഞാൻ അതിലൊന്ന് കടന്നു നോക്കട്ടെ. അവർ പറഞ്ഞു. ഇപ്പോൾ അങ്ങേക്ക് അതിൽ പ്രവേശിക്കാൻ പറ്റില്ല. പിന്നീട് താങ്കൾ മാത്രമാണ് അതിൽ പ്രവേശിക്കുക. ഞാൻപറഞ്ഞു. ഇന്നേരാത്രി ഞാൻ കുറേ അത്ഭുതം കണ്ടു. ഞാൻ കണ്ടത് എന്തായിരുന്നു? അവർ പറഞ്ഞു. ഞങ്ങൾ വിവരിച്ചു തരാം. അദ്യമായി കണ്ടതും കല്ലു കൊണ്ട് തല തകർക്കപ്പെടുന്നതുമായ മനുഷ്യൻ ഖുർആൻ മനപാഠമാക്കുകയും എന്നിട്ടത് കൈവെടിയുകയും ഫറള് നമസ്കരിക്കാതെ ഉറങ്ങുകയും ചെയ്തവനാണ്. കണ്ണും മൂക്കും വായും പിരടി വരെകുത്തിക്കീറപ്പെടുന്ന ആൾ വീട്ടിൽ നിന്ന് പുറത്തിറങ്ങിയാൽ ലോകം മഴുവൻ പ്രചരിക്കുമാറ് കളവുപറയുന്നവനാണ്. അടുപ്പ് പോലുള്ള കുഴിയിലുണ്ടായിരുന്ന നഗ്നകളായ സ്ത്രീ പുരുഷൻമാർ വ്യഭിചരിക്കുന്നവരായിരുന്നു. പുഴയിൽ നിന്ന് നീന്തിക്കയറുമ്പോൾ കല്ലു വിഴുങ്ങിയിരുന്നയാൾ പലിശ ഭക്ഷിച്ചവനായിരുന്നു. തീ കത്തി ക്കുകയും അതിന്റെ ചുറ്റിലും കറങ്ങി നടക്കുകയും ചെയ്ത വിരൂപി നരകത്തെ കാക്കുന്ന മാലിക്ക് എന്ന മലക്കാണ്. പൂങ്കാവനത്തിലുണ്ടായിരുന്ന നീളംകൂടിയ വ്യക്തി ഇബ്റാഹീം ﷷ യാണ്. പരിസരത്തുണ്ടായിരുന്നവർ ശുദ്ധപ്രകൃതിയിൽ മരണപ്പെട്ട കുട്ടികളാണ്. ബർഖാനിയുടെ റിപ്പോർട്ടിലുള്ളത് ശുദ്ധപ്രകൃതിയിൽ ജനിച്ചവർ എന്നാണ്. അന്നേരം മുസ്ലിംകളിൽ ചിലർ ചോദിച്ചു. ബഹുദൈവ വിശ്വാസികളുടെ കുട്ടികളോ? അപ്പോൾ പ്രവാചകൻ ﷺ പറഞ്ഞു. ബഹുദൈവവിശ്വാസികളുടെ കുട്ടികളും. ശരീരത്തിന്റെ പകുതി ഭാഗം കാണാൻ കഴിയുന്നതിൽ വെച്ച് ഏറ്റവും

സൗന്ദര്യമുള്ളതും പകുതി ഭാഗത്ത് കാണാൻ കഴിയുന്നതിൽ വെച്ച് ഏറ്റവും വൈരൂപ്യമുളളവരുമായ ആളുകളായി കാണപ്പെട്ടവർ സൽകർമ്മങ്ങളും ദുഷ്കർമ്മങ്ങളും പ്രവർത്തിച്ചവരും പിന്നീട് വിട്ട് വീഴ്ചനൽകപ്പെട്ടവരുമാണ്. (ബുഖാരി)

36, 406 എന്നിവ വായിക്കുക.

## 252. സംസാരത്തിൽ നിജസ്ഥിതിയറിഞ്ഞ് സംസാരിക്കൽ

﴿ وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ﴾ [٣٦/١٧]

''നിനക്കറിവില്ലാത്ത യാതൊരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്.''(ഇസ്റാഅ് :36 )

﴿ مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴾ [١٨/٥٠]

''റഖീബ്, അതീദ് എന്നീ രണ്ട് മലക്കുകളുടെ സാനിധ്യത്തില ല്ലാതെ മനുഷ്യൻ യാതൊന്നും ഉച്ചരിക്കുന്നില്ല''.(ഖാഫ് 18)

891 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. കള്ളം പറയുന്നവനാകാൻ കേട്ടത് മുഴുവൻ പ്രചരിപ്പിച്ചാൽ മതി(മുസ്ലിം)

892 സമുറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: കള്ളമാണെന്ന് ബോദ്ധ്യപ്പെട്ടത് ഞാൻ പറഞ്ഞതായി പ്രചരിപ്പിക്കുന്നവൻ കള്ളം പറയുന്നവരിൽപ്പെട്ടവൻ തന്നെ. (മുസ്ലിം)

893 അസ്മാഅ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ ഒരു സ്ത്രീ പറഞ്ഞു പ്രവാചകരേ, എനിക്ക് ഒരു ചക്കളത്തി(ഭർത്താവിന്റെ ഭാര്യ)ഉ ണ്ട്. ഭർത്താവിൽ നിന്ന് കിട്ടാത്ത എന്തെങ്കിലും കിട്ടിയതായി അഭിനയി ക്കൽ കുറ്റമാണോ? നബിﷺ പറഞ്ഞു. കിട്ടാത്ത എന്തെങ്കിലും കിട്ടിയ തായി അഭിനയിക്കുന്നവൻ കളവിന്റെ രണ്ട് വസ്ത്രം ധരിക്കുന്നതിന് തുല്യമാണ്. (മുത്തഫഖുൻ അലൈഹി)

## 253 കള്ളസാക്ഷ്യം നിഷിദ്ധമാണ്

അല്ലാഹു പറയുന്നു.

﴿ وَٱجْتَنِبُوا۟ قَوْلَ ٱلزُّورِ ﴾[٣٠/٢٢]
'' വ്യാജവാക്കിൽ നിന്നും നിങ്ങൾ അകന്ന് നിൽക്കുക. ' (ഹജ്ജ് ;30)

﴿ وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ﴾ [٣٦/١٧]
''നിനക്കറിവില്ലാത്ത യാതൊരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്.'' (ഇസ്റാഅ് :36)

﴿ مَّا يَلْفِظُ مِن قَوْلٍ إِلَّا لَدَيْهِ رَقِيبٌ عَتِيدٌ ﴾ [١٨/٥٠]
'റഖീബ്, അതീദ് എന്നീ രണ്ട് മലക്കുകളുടെ സാനിധ്യത്തില ല്ലാതെ മനുഷ്യൻ യാതൊന്നും ഉച്ചരിക്കുന്നില്ല''.(ഖാഫ് :18)

﴿ إِنَّ رَبَّكَ لَبِٱلْمِرْصَادِ ﴾[١٤/٨٩]
''നിന്റെ രക്ഷിതാവ് പതിയിരിക്കുന്നവാണ്. '' (ഫജ്ർ :14)

﴿ وَٱلَّذِينَ لَا يَشْهَدُونَ ٱلزُّورَ ﴾ [٧٢/٢٥]
''കള്ളസാക്ഷി പറയാത്തവരുമാണവർ''(ഫുർഖാൻ :72)

218 കാണുക

## 254. മനുഷ്യ മൃഗാദികളെ ശപിക്കൽ

894 സൈദ് ഇബ്നു സാബിത്ത്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം ബൈഅത്തു റിള്വാനിൽപ്പെട്ടയാളാണ് .നബിﷺ പറഞ്ഞു. ഇസ്ലാമികേതര മാർഗത്തിലാണെന്ന് ഒരാൾ മനപൂർവ്വം സത്യം ചെയ്താൽ അവൻ പറഞ്ഞതുപോലെ ഭവിക്കുന്നതാണ്. വല്ലവിധേനയും ആത്മഹത്യ ചെയതവൻ അന്ത്യനാളിൽ അത്കൊണ്ട് ശിക്ഷിക്കപ്പെടും

ഉടമസ്ഥതയിലില്ലാത്തത് നേർച്ചക്ക് പറ്റില്ല. സത്യവിശ്വാസിയെ ശപിക്കുന്നത് അവനെ കൊന്നതിന് തുല്യമാണ്. (മുത്തഫഖുൻ അലൈഹി)

895 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ശപിക്കൽ സത്യവാൻമാർക്ക് യോജിച്ചതല്ല. (മുസ്ലിം)

896 അബൂദർറ് ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ശപിക്കുന്നവർ അന്ത്യനാളിൽ ശുപാർശക്കോ സാക്ഷി പറയോനോ പറ്റുന്നവരല്ല. (മുസ്ലിം)

897 സമുറ ഇബ്നുജുൻദുബ ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: അല്ലാഹുവിന്റെ ശാപമുണ്ടാകട്ടെ, അവന്റെ കോപം ഉണ്ടാവട്ടെ, നരകം നിങ്ങൾക്കുണ്ടാകട്ടെ എന്നിങ്ങനെ നിങ്ങൾ പ്രാർത്ഥിക്കരുത്. ( അബൂ ദാവൂദ്, തിർമുദി)

898. ഇബ്നു മസ്ഊദ് ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: കുത്തുവാക്കുകൾ ഉപയോഗിക്കുന്നവനും ശപിക്കുന്നവനും നീചവും നികൃഷ്ടവുമായ വാക്കുകൾ പറയുന്നവനും സത്യവിശ്വാസിയല്ല. (തിർമുദി)

899. അബുദ്ദർദാഅ് ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ഒരാൾ എന്തെങ്കിലുമൊന്നിനെ ശപിക്കുന്ന പക്ഷം ആ ശാപം ആകാശലോകത്തേക്ക് ഉയർന്നു പോകും. എന്നാൽ അതിന്റെ വാതിലുകൾ അടക്കപ്പെടും. പിന്നീട് അത് ഇടത്തോട്ടും വലത്തോട്ടും പോകാൻ നോക്കുകയും ഒരു വഴിയും കണ്ടെത്താതാവുമ്പോൾ ശാപപ്രാർത്ഥന നടത്തപ്പെട്ടവനിലേക്ക് പോകും. അയാൾ അതിനുള്ള അർഹനല്ലെങ്കിൽ ആ ശാപപ്രാർത്ഥന നടത്തിയ വ്യക്തിയിലേക്ക് തന്നെ തിരിച്ചു പോകുന്നതാണ്. (അബൂദാവൂദ്)

900. അബീ ബർസനള്ളുലത്ത് ബ്നുഉബൈദുൽ അസ്ലം ﷺ വിൽനിന്ന് നിവേദനം: ഒരിക്കൽ ഒരു ജനതയുടെ ഏതാനും

ചരക്കുകളുമായി ഒരു സ്ത്രീ ഒട്ടകപ്പുറത്ത് വരികയായിരുന്നു. മലയോരങ്ങളിൽ വഴി ഇടുങ്ങിയതായി അനുഭവപ്പെടുകുയും പ്രവാചകനെ കാണുകയും ചെയ്തപ്പോൾ ആ സ്ത്രീ പറഞ്ഞു: ഛെ, ഒട്ടകമേ, അല്ലാഹുവേ, നീ അതിനെ ശപിക്കേണമേ. അത് കേട്ട പ്രവാചകൻ പറഞ്ഞു: ശപിക്കപ്പെട്ട ഒട്ടകം നമ്മുടെ കൂടെ സഹവസിക്കരുത് (മുസ്ലിം)

(ഇതുകൊണ്ട് ഉദ്ദേശിക്കുന്നത് പ്രസ്തുത ഒട്ടകം നബിﷺയുടെ കൂടെ യാത്രചെയ്യുക എന്നതു മാത്രമാണ്. അതിനെ വിൽക്കുന്നതിനോ വാങ്ങുന്നതിനോ അറുത്ത് ഭക്ഷിക്കുന്നതിനോ നബിﷺയുടെ കൂടെയല്ലാത്ത സന്ദർഭങ്ങളിൽ യാത്രചെയ്യുന്നതിനോ വിരോധമില്ല. കാരണം അവയെല്ലാം അനുവദിക്കപ്പെട്ടിരുന്നതായിരുന്നു. അതിൽ ഒട്ടകത്തെ നബിﷺയുടെ കൂടെ യാത്രചെയ്യുന്നതിന് ഉപയോഗിക്കുന്നത് മാത്രമാണ് വിലക്കപ്പെട്ടത്)

## 255 കുറ്റവാളികളെ പൊതുവായി ശപിക്കുന്നതിന് വിരോധമില്ല

അല്ലാഹു പറഞ്ഞിരിക്കുന്നു.:

﴿ أَلَا لَعْنَةُ ٱللَّهِ عَلَى ٱلظَّٰلِمِينَ ﴾ [١١/١٨]
''അക്രമകാരികൾക്ക് അല്ലാഹുവിന്റെ ശാപമുണ്ടാകട്ടെ''(ഹൂദ് :18)

﴿ فَأَذَّنَ مُؤَذِّنٌۢ بَيْنَهُمْ أَن لَّعْنَةُ ٱللَّهِ عَلَى ٱلظَّٰلِمِينَ ﴾ . [٧/٤٤]
''അക്രമകാരികൾക്ക് അല്ലാഹുവിന്റെ ശാപമുണ്ടാകട്ടെ എന്ന് അവർക്കിടയിൽ ഒരാൾ വിളിച്ചു പറയുന്നതാണ്.''( അഅ്റാഫ് :44)

ശരിയായ പരമ്പരകളിലൂടെയായി സ്ഥിരീകരിക്കപ്പെട്ട കാര്യമാണ് പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്. മുടി ചേർക്കുന്നവളെയും ചേർപ്പിക്കുന്നവളേയും പ്രവാചകൻﷺ ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: പലിശ തിന്നുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: ചിത്രങ്ങളുണ്ടാക്കുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: ഭൂമിയുടെ അതിരുകൾ മാറ്റുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: മോഷ്ടിക്കുന്നവനെയും കള്ളൻമാരേയും അല്ലാഹു ശപിച്ചിരിക്കു ന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: മാതാപിതാക്കളെ ശപിക്കുന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺപറഞ്ഞിട്ടുണ്ട്: അല്ലാഹു ഒഴികെയുള്ളവർക്ക് വേണ്ടി അറുക്കന്നവനെ അല്ലാഹു ശപിച്ചിരിക്കുന്നു.

പ്രവാചകൻﷺ പറഞ്ഞിട്ടുണ്ട്: മദീനയിൽ വെച്ച് കുറ്റം ചെയ്യുന്നവനും അവന് അഭയം നൽകുന്നവനും അല്ലാഹുവും മലക്കുകളും എല്ലാ മനുഷ്യരുടേയും ശാപമുണ്ടാകട്ടെ

പ്രവാചകൻﷺ ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു: അല്ലാഹുവേ, റഅ്ല്, ദ്ക്വാൻ, ഉസയ്യ എന്നിവരെ നീ ശപിക്കേണമേ, അവർ അല്ലാഹുവിനോടും പ്രവാചകനോടും ധിക്കാരം കാണിച്ചിരിക്കുന്നു. (ഇവ മൂന്ന് അറബീ ഗോത്രങ്ങളായിരുന്നു )

പ്രവാചകൻﷺ ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു: ജൂദൻമാരെ അല്ലാഹു ശപിക്കട്ടെ, അവർ തങ്ങളുടെ പ്രവാചകൻമാരുടെ ഖബറിടങ്ങളെ ആരാധനാലയങ്ങളാക്കിയിരിക്കുന്നു.

പുരുഷവേഷം കെട്ടുന്ന സ്ത്രീകളേയും സ്ത്രീവേഷം കെട്ടുന്ന പുരുഷനേയും അവൻ ശപിക്കട്ടെ .

ഇവയെല്ലാം ശരിയായ പരമ്പരവഴി ബുഖാരിയിലും മുസ്ലിമിലും റിപ്പോർട്ടു ചെയ്യപ്പെട്ടതോ, അല്ലെങ്കിൽ ഏതിലെങ്കിലും ഒന്നിൽ റിപ്പോർട്ടു ചെയ്യപ്പെട്ടതോ ആകുന്നു.

## 256 മുസ്ലിമിനെ അന്യായമായി ശകാരിക്കൽ

അല്ലാഹു പറഞ്ഞിരിക്കുന്നു:

وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ [٥٨/٣٣]

''സത്യവിശ്വാസികളായ പുരുഷൻമാരേയും സത്യവിശ്വാസിനിയായ സ്ത്രീകളേയും അവർ ചെയ്യാത്ത കുറ്റത്തിന് ദ്രോഹിക്കുന്നവർ വ്യക്തമായ പാപവും കുറ്റവും പേറേണ്ടിവരും. (അഹ്സാബ് :58)

901. ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: മുസ്ലിമിനെ ശകാരിക്കൽ പാപവും അവനെ കൊലപ്പെടുത്തൽ സത്യനിഷേധവുമാണ്. (മുത്തഫഖുൻ അലൈഹി)

902. അബുദ്ദർദാഅ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സത്യനിഷേധം(കുഫ്റ്), ദുർനടപ്പ്(ഫിസ്ഖ്)എന്നിവ കൊണ്ട് ആരും

മറ്റൊരാളെ കുറ്റപ്പെടുത്തുകയില്ല, അവൻ അതിന് അർഹനല്ലെങ്കിൽ ആ കുറ്റപ്പെടുത്തിയവനിലേക്ക് തന്നെ അത് തിരിച്ചെത്തിയിട്ടല്ലാതെ. (മുസ്‌ലിം)

903. അബൂ ഹുറൈറ﷜വിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ഒരിക്കൽ മദ്യപാനിയായ ഒരാളെ നബിﷺയുടെ അരികിൽ കൊണ്ടുവരപ്പെട്ടു. അപ്പോൾ അവിടുന്നു പറഞ്ഞു. അവനെ നിങ്ങൾ അടിക്കുക. അബൂ ഹുറൈറ﷜ പറയുന്നു. ഞങ്ങളിൽ പലരും കൈ കൊണ്ടും വസ്ത്രം കൊണ്ടും ചെരിപ്പുകൊണ്ടും അടിക്കുകയുണ്ടായി. അടികഴിഞ്ഞപ്പോൾ ചിലർ അല്ലാഹു നിന്നെ നിന്ദിക്കട്ടെ എന്ന് പറഞ്ഞു. അപ്പോൾ അദ്ദേഹം പറഞ്ഞു. നിങ്ങൾ ഇപ്രകാരം പറയരുത്. അവനെതിരിൽ പിശാചിനെ നിങ്ങൾ സഹായിക്കരുത് (ബുഖാരി)

## 257 മരണപ്പെട്ടവരെ മതപരമായ കാരണത്താലല്ലാതെ കുറ്റപ്പെടുത്തൽ

മരണപ്പെട്ടവർ പ്രചരിപ്പിച്ച ബിദ്അത്തുകൾ മറ്റുള്ളവർ പിന്തുടരുക പോലുള്ള കാര്യങ്ങൾ ഉണ്ടാകുന്ന സന്ദർഭങ്ങളിൽ അതിന് വിരോധമില്ല.

904. ആയിശ﷜വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: മരണപ്പെട്ടവരെ നിങ്ങൾ കുറ്റപ്പെടുത്തരുത്. അവർ അവരുടെ പ്രവർത്തനങ്ങളിലേക്ക് എത്തിച്ചേർന്നിരിക്കുന്നു. (ബുഖാരി)

# 258 ഉപദ്രവിക്കൽ നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ ﴾[٥٨/٣٣].

''സത്യവിശ്വാസികളായ പുരുഷൻമാരേയും സത്യവിശ്വാസിനിയായ സ്ത്രീകളേയും അവർ ചെയ്യാത്ത കുറ്റത്തിന് ദ്രോഹിക്കുന്നവർ വ്യക്തമായ പാപവും കുറ്റവും പേറേണ്ടിവരും''. (അഹ്സാബ്: 58)

905. അബ്ദുല്ലാ ബ്ൻഅംറ്ബ്നുൽആസ്ﷺവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: നരകത്തിൽ നിന്ന് രക്ഷപ്പെടുകയും സ്വർഗ്ഗത്തിൽ പ്രവേശിക്കണം എന്ന് ആഗ്രഹിക്കുകയും ചെയ്യുന്നുവെങ്കിൽ അല്ലാഹുവിലും അന്ത്യനാളിലും വിശ്വസിക്കുന്ന നിലയിൽ മരണം വന്നെത്തിയിരിക്കണം. ആളുകൾ തനിക്ക് എന്ത് ചെയ്യണം എന്ന് താൻ ആഗ്രഹിക്കുന്നുവോ അപ്രകാരമുള്ള കാര്യങ്ങൾ മറ്റുള്ളവർക്കു വേണ്ടി ചെയ്യുകയും ചെയ്തിരിക്കട്ടെ (മുസ്ലിം)

144 വായിക്കുക

# 259. പരസ്പരം വിദ്വോഷവും പകയും നിസ്സഹകരണവും കാണിക്കൽ

അല്ലാഹു പറഞ്ഞിരിക്കുന്നു :

﴿ إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ ﴾[١٠/٤٩].

''സത്യവിശ്വാസികൾ പരസ്പരം സഹോദരൻമാരാകുന്നു'' (ഹുജറാത്ത് :1)

﴿ أَذِلَّةٍ عَلَى ٱلْمُؤْمِنِينَ أَعِزَّةٍ عَلَى ٱلْكَٰفِرِينَ ﴾ [٥٤/٥]

''സത്യവിശ്വാസികളോട് മമതയും സത്യനിഷേധികളോട് ഗൗരവമുള്ളവരും ആയിരിക്കും'' (മാഇദ : 54)

﴿ مُّحَمَّدٌ رَّسُولُ ٱللَّهِ ۚ وَٱلَّذِينَ مَعَهُۥٓ أَشِدَّآءُ عَلَى ٱلْكُفَّارِ رُحَمَآءُ بَيْنَهُمْ ﴾ [٢٩/٤٨].

''അല്ലാഹുവിന്റെ പ്രവാചകനായ മുഹമ്മദ്ﷺയും അദ്ദേഹത്തോടൊപ്പമുള്ളവരും അവർക്കിടയിൽ കാരുണ്യത്തോടെ വർത്തിക്കുന്നവരും സത്യനിഷേധികളോട് ഗൗരവമുള്ളവരും ആകുന്നു'' (ഫത്തഹ് : 29)

906. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ പരസ്പരം കോപിക്കുകയോ അസൂയ കാണിക്കുകയോ ഗൂഢാലോചന നടത്തുകയോ, ബന്ധങ്ങൾ മുറിക്കുകയോ ചെയ്യാതെ പരസ്പരം സാഹോദര്യത്തോടെ വർത്തിക്കുക, ഒരു മുസ്ലിമിനും മറ്റൊരു മുസ്ലിമുമായി മൂന്നു ദിവസത്തേക്കാൾ കൂടുതൽ പിണങ്ങി നിൽക്കൽ അനുവദനീയമല്ല (മുത്തഫഖുൻ അലൈഹി)

907. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: തിങ്കളാഴ്ചയും വ്യാഴാഴ്ചയും സ്വർഗ്ഗത്തിന്റെ കവാടങ്ങൾ തുറക്കപ്പെടുന്നതാണ്. അപ്പോൾ ബഹുദൈവ വിശ്വാസികളല്ലാത്തവരുടെ പാപങ്ങളെല്ലാം പൊറുക്കുന്നതാണ്. എന്നാൽ പരസ്പരം വൈരാഗ്യം വെച്ചുപുലർത്തുന്ന സഹോദരൻമാരുടേതൊഴികെ. അവർ പരസ്പരം രമ്യതയിലാകുന്നതു വരെ അവരുടെ കാര്യം മാറ്റിവെക്കുന്നതാണ്. (മുസ്ലിം)

# 260 അസൂയ നിഷിദ്ധം: തന്റെ സഹോദരനു ലഭിച്ച ആത്മീയമോ ഭൗതികമോ ആയ അനുഗ്രഹം നീങ്ങിപ്പോകാൻ ആഗ്രഹിക്കലാണത്

അല്ലാഹു പറഞ്ഞിരിക്കുന്നു.:

﴿ أَمْ يَحْسُدُونَ ٱلنَّاسَ عَلَىٰ مَآ ءَاتَىٰهُمُ ٱللَّهُ مِن فَضْلِهِۦ ﴾ [٥٤/٤].

''അതല്ല, അല്ലാഹുവിന്റെ അനുഗ്രഹത്തിൽനിന്ന് അവൻ മറ്റു മനുഷ്യർക്ക് നൽകിയ അനുഗ്രഹത്തിൽ നിന്ന് അവർ അസൂയ കാണിക്കുകയാണോ (സൂറത്ത് നിസാഅ് :54)

908. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ അസൂയയെ സൂക്ഷിക്കുക. നിശ്ചയം അത് തീ വിറകിനെ നശിപ്പിക്കുന്നത് പോലെ മനുഷ്യന്റെ നൻമയെ തിന്ന് നശിപ്പിക്കുന്നതാണ്. പുല്ലിനെ നശിപ്പിക്കുന്ന പോലെ എന്നാണ് അബൂദാവൂദിന്റെ റിപ്പോർട്ടിലുള്ളത്. (അബൂദാവൂദ്)

906 വായിക്കുക

# 261 കട്ടുകേൾക്കലും ചാരപ്രവർത്തനവും വിലക്കപ്പെട്ടിരിക്കുന്നു.

അല്ലാഹു പറഞ്ഞിരിക്കുന്നു.:

﴿ وَلَا تَجَسَّسُوا۟ ﴾[١٢/٤٩].

''നിങ്ങൾ പരസ്പരം ചാരവൃത്തി നടത്തരുത് ''(ഹുജറാത്ത് :12)

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ ﴾ [٥٨/٣٣]

''(സത്യവിശ്വാസികളായ പുരുഷൻമാരേയും സത്യവിശ്വാസിനിയായ സ്ത്രീകളേയും അവർ ചെയ്യാത്ത കുറ്റത്തിന് ദ്രോഹിക്കുന്നവർ വ്യക്തമായ പാപവും കുറ്റവും പേറേണ്ടിവരും''. (അഹ്സാബ് :58)

909. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: തെറ്റിദ്ധാരണകൾ നിങ്ങൾ സൂക്ഷിക്കുക, നിശ്ചയം തെറ്റിദ്ധാരണയോടെയുള്ള സംസാരം ഏറ്റവും വലിയ കളവാണ്. നിങ്ങൾ ചൂഴ്ന്ന് അന്വേഷിക്കുകയോ ചാരവൃത്തിയിലേർപ്പെടുകയോ പരസ്പരം മത്സരിക്കുകയോ ചെയ്യരുത്. നിങ്ങൾ പരസ്പരം കോപിക്കുകയോ അസൂയ കാണിക്കുകയോ ഗൂഢാലോചന നടത്തുകയോ, ബന്ധങ്ങൾ മുറിക്കുകയോ ചെയ്യാതെ പരസ്പരം അല്ലാഹുവിനു വേണ്ടി നിങ്ങളോട് കൽപിച്ച പോലെ സാഹോദര്യത്തോടെ വർത്തിക്കുക. ഒരുമുസ്ലിം മറ്റൊരു മുസ്ലിമിന്റെ സഹോദരനാണ്. പരസ്പരം അക്രമം കാണിക്കുകയോ നിന്ദിക്കുകയോ കൈ വിടുകയോ ചെയ്യരുത്. ശേഷം അദ്ദേഹം നെഞ്ചിലേക്ക് ചൂണ്ടിക്കൊണ്ട് ഇപ്രകാരം പറഞ്ഞു. നിശ്ചയം ഭക്തി ഇവിടെയാണ്, നിശ്ചയം ഭക്തി ഇവിടെയാണ്, മുസ്ലിമായ തന്റെ സഹോദരനെ നിന്ദിക്കുക എന്നത് തന്നെ ഒരാൾക്ക് എമ്പാടും തിൻമയാണ്. മുസ്ലിമിന്റെ മുഴുവൻ കാര്യങ്ങളും പവിത്രം തന്നെ.അവന്റെ അഭിമാനമാകട്ടെ സമ്പത്താകട്ടെ രക്തമാകട്ടെ എല്ലാം പവിത്രമാണ്. നിശ്ചയം നിങ്ങളുടെ ശരീരത്തേയോ രൂപത്തേയോ അല്ല അല്ലാഹു നോക്കുന്നത്. നിങ്ങളുടെ ഹൃദയങ്ങളിലേക്കും പ്രവർത്തനങ്ങളിലേക്കുമാണ്. മറ്റൊരു റിപ്പോർട്ടിലുള്ളത് ഒരു മുസ്ലിമും മറ്റൊരു മുസ്ലിമുമായി

പിണങ്ങി നിൽക്കരുതെന്നും ഒരാൾ വിലപറഞ്ഞുറപ്പിച്ച വസ്തുക്കളെ മറ്റൊരാൾ വിലപറയരുതെന്നു കൂടി വന്നിട്ടുണ്ട്. (മുസ്‌ലിം)

910. മുആവിയﷺവിൽ നിന്ന് നിവേദനം: ബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. മുസ്‌ലിംകളുടെ ന്യൂനതകളെ മാത്രം നീ പരതിനടക്കുന്നപക്ഷം നീ അവരെ നശിപ്പിക്കുകയോ നാശത്തിലേക്ക് അവരെ അടുപ്പിക്കുകയോ ആണ് ചെയ്യുന്നത്. (അബൂദാവൂദ്)

911. ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻﷺയുടെ അരികിൽ ഒരാളെ ഹാജരാക്കി. അപ്പോൾ ജനങ്ങൾ പറഞ്ഞു. ഇയാളുടെ താടിയിൽകൂടി കള്ള് ഉറ്റിവീഴുന്നണ്ടല്ലോ. അപ്പോൾ അദ്ദേഹം പറഞ്ഞു. അന്യരുടെ രഹസ്യങ്ങൾ ചികഞ്ഞ് അന്വേഷിക്കുന്നത് നമ്മോട് വിരോധിക്കപ്പെട്ടിരിക്കുന്നു. എന്നാൽ നമുക്ക് വല്ലകാര്യവും പ്രകടമായാൽ നാം പിടികൂടുന്നതാണ്. (അബൂദാവൂദ്)

157 വായിക്കുക.

## 262 കാരണങ്ങൾ കൂടാതെ മുസ്‌ലിംകളെ തെറ്റിദ്ധരിക്കൽ വിരോധിക്കപ്പെട്ടിരിക്കുന്നു.

അല്ലാഹു പറയുന്നു.

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱجْتَنِبُواْ كَثِيرًا مِّنَ ٱلظَّنِّ إِنَّ بَعْضَ ٱلظَّنِّ إِثْمٌ ﴾. [١٢/٤٩]

(സത്യവിശ്വാസികളേ, നിങ്ങൾ ഊഹങ്ങളെ വെടിയുക, നിശ്ചയം ചില ഊഹങ്ങൾ പാപമാകുന്നു. (ഹുജറാത്ത്: 16)

912. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: തെറ്റിദ്ധാരണകൾ നിങ്ങൾ സൂക്ഷിക്കുക. നിശ്ചയം തെറ്റിദ്ധാരണയോടെയുള്ള സംസാരം ഏറ്റവും വലിയ കളവാണ്. (മുത്തഫഖുൻ അലൈഹി)

## 263 മുസ്‌ലിംകളെ തരംതാഴ്ത്തൽ നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا يَسۡخَرۡ قَوۡمٌ مِّن قَوۡمٍ عَسَىٰٓ أَن يَكُونُواْ خَيۡرًا مِّنۡهُمۡ وَلَا نِسَآءٌ مِّن نِّسَآءٍ عَسَىٰٓ أَن يَكُنَّ خَيۡرًا مِّنۡهُنَّۖ وَلَا تَلۡمِزُوٓاْ أَنفُسَكُمۡ وَلَا تَنَابَزُواْ بِٱلۡأَلۡقَٰبِۖ بِئۡسَ ٱلِٱسۡمُ ٱلۡفُسُوقُ بَعۡدَ ٱلۡإِيمَٰنِۚ وَمَن لَّمۡ يَتُبۡ فَأُوْلَٰٓئِكَ هُمُ ٱلظَّٰلِمُونَ ﴾ [١١/٤٩]

''(സത്യവിശ്വാസികളേ, നിങ്ങളിൽ ഒരുവിഭാഗം മറ്റൊരു വിഭാഗത്തെ പരിഹസിക്കരുത്. ഒരുപക്ഷേ അവർ അവരേക്കാൾ ഉത്തമൻമാർ ആയേക്കാം. സ്ത്രീകൾ മറ്റുസ്ത്രീകളേയും പരിഹസിക്കരുത്. പരിഹസിക്കപ്പെടുന്ന സ്ത്രീകൾ പരിഹസിക്കുന്നവരേക്കാൾ ഉത്തമൻമാർ ആയേക്കാം. നിങ്ങൾ നിങ്ങളെത്തന്നെ കുറ്റപ്പെടുത്തുകയും ചെയ്യരുത്. നിങ്ങൾ പര്സ്പരം ചീത്തപേരുകൾ വിളിക്കുകയും ചെയ്യരുത്. സത്യവിശ്വാസത്തിന് ശേഷം ദുഷ്‌പേര് എത്രമാത്രം ചീത്തയാണ്. ആർ പശ്ചാതപിച്ച് മടങ്ങുന്നില്ലയോ അവർ തന്നെയാണ്. അധർമ്മകാരികൾ''.(ഹുജറാത്ത് :11)

﴿ وَيۡلٌ لِّكُلِّ هُمَزَةٍ لُّمَزَةٍ ﴾ [١/١٠٤]

''(കുത്തിപ്പറയുകയും കുറവാക്കുകയും ചെയ്യുന്നവർക്കെല്ലാം നാശം (ഹുമസ :1)

913. ജുന്തബ് ബ്നുഅബ്ദുല്ലാﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഇന്ന വ്യക്തിക്ക് അല്ലാഹു പൊറുത്ത് കൊടുക്കുകയില്ലെന്ന് ഒരാൾ പറഞ്ഞിരിക്കുന്നു. അപ്പോൾ അല്ലാഹു പറഞ്ഞു. ഇന്ന വ്യക്തിക്ക് ഞാൻ പൊറുത്ത് കൊടുക്കുകയില്ലെന്ന് എന്നെപ്പറ്റി സത്യം പറഞ്ഞവൻ

ആരാണ്. ഞാനവന് പൊറുത്ത് കൊടുത്തിരിക്കുന്നു. നിന്റെ സൽകർമ്മങ്ങൾ ഞാൻ നിഷ്ഫലമാക്കുകയും ചെയ്തിരിക്കുന്നു. (മുസ്‌ലിം)

365, 909 എന്നീ ഹദീസുകൾ വായിക്കുക.

## 264 മുസ്‌ലിമിനുണ്ടാവുന്ന പ്രയാസങ്ങളിൽ സന്തോഷം പ്രകടിപ്പിക്കൽ വിരോധിക്കപ്പെട്ടിരിക്കുന്നു.

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ ﴾.[١٠/٤٩]

''(നിശ്ചയം സത്യവിശ്വാസികൾ സഹോദരൻമാരാകുന്നു.) ഹുജറാത്ത് :10)

﴿ إِنَّ ٱلَّذِينَ يُحِبُّونَ أَن تَشِيعَ ٱلْفَـٰحِشَةُ فِى ٱلَّذِينَ ءَامَنُوا۟ لَهُمْ عَذَابٌ أَلِيمٌ فِى ٱلدُّنْيَا وَٱلْـَٔاخِرَةِ ﴾ .[١٩/٢٤]

''(സത്യവിശ്വാസികൾക്കിടയിൽ വൃത്തികേടുകൾ വ്യാപിപ്പിക്കാൻ ഇഷ്ടപ്പെടുന്ന ആളുകൾക്ക് ഇഹത്തിലും പരത്തിലും വേദന ഏറിയ ശിക്ഷയുണ്ടായിരിക്കും) (നൂർ :19)

914. വാസില‌ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിന്റെ സഹോദരന്റെ കഷ്ടപ്പാടിൽ നീ സന്തോഷം പ്രകടപ്പിക്കരുത്. നീ അപ്രകാരം ചെയ്താൽ അല്ലാഹു അദ്ദേഹത്തിന് കരുണ ചെയ്യുകയും നിന്നെ പരീക്ഷിക്കുകയും ചെയ്തേക്കാം. (തിർമുദി)

901 വായിക്കുക

## 265. പാരമ്പര്യത്തെ ആക്ഷേപിക്കൽ നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ ﴾ [٥٨/٣٣]

(സത്യവിശ്വാസികളായ പുരുഷൻമാരേയും സത്യവിശ്വാസിനിയായ സ്ത്രീകളേയും അവർ ചെയ്യാത്ത കുറ്റത്തിന് ദ്രോഹിക്കുന്നവർ വ്യക്തമായ പാപവും കുറ്റവും പേറേണ്ടിവരും. (അഹ്സാബ് :58)

915. അബൂ ഹുറൈറ‍ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: ജനങ്ങളിൽ കാണപ്പെടുന്ന രണ്ട് സ്വഭാവങ്ങൾ കുഫ്റിന്റെ സമ്പ്രദായങ്ങളിൽ പെട്ടതാണ്. പാരമ്പര്യത്തെ ആക്ഷേപിക്കലും മരണപ്പെട്ടവരുടെ പേരിൽ അലമുറയിട്ടു കരയലുമാണത്. (മുസ്‌ലിം)

## 266 ചതിയും വഞ്ചനയും വിലക്കപ്പെട്ടിരിക്കുന്നു.

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ ﴾ [٥٨/٣٣]

(സത്യവിശ്വാസികളായ പുരുഷൻമാരേയും സത്യവിശ്വാസിനിയായ സ്ത്രീകളേയും അവർ ചെയ്യാത്ത കുറ്റത്തിന് ദ്രോഹിക്കുന്നവർ വ്യക്തമായ പാപവും കുറ്റവും പേറേണ്ടിവരും''. (അഹ്സാബ് :58)

916. ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: പരസ്പരം വിലയേറ്റിപ്പറയുന്നത് നബിﷺ വിരോധിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

917. അദ്ദേഹത്തിൽ നിന്നു തന്നെ നിവേദനം: നബിﷺ പറഞ്ഞു: അന്യരുടെ ഭാര്യയേയോ ഉടമസ്ഥതയിലുള്ളവരേയോ വഞ്ചിക്കുന്നവൻ നമ്മിൽ പെട്ടവനല്ല (അബൂദാവൂദ്)

918. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: ചെയ്യുന്ന ഒരു റിപ്പോർട്ടിൽ ഇപ്രകാരം കാണാം. ഒരിക്കൽ നബിﷺ ധാന്യങ്ങൾ കൂമ്പാരമാക്കിവച്ചിരിക്കുന്നതിനടുക്കൽകൂടി നടന്നു പോയി. കൈ അതിലിട്ടു നോക്കിയപ്പോൾ അദ്ദേഹത്തിന്റെ വിരലുകളിൽ നനവ് അനുഭവപ്പെട്ടു. അപ്പോൾ അതിന്റെ ഉടമയോടു ചോദിച്ചു. ഇതെന്താണ്. അയാൾ പറഞ്ഞു. മഴകാരണം നനഞ്ഞതാണ്. അത് കേട്ടപ്പോൾ നബിﷺ പറഞ്ഞു: എങ്കിൽ ജനങ്ങൾക്ക് കാണാവുന്ന രൂപത്തിൽ നനഞ്ഞ ധാന്യങ്ങൾ കൂമ്പാരത്തിന് മുകളിൽ ഇട്ടുകൂടായിരുന്നോ. ആരെങ്കിലും നമ്മെ വഞ്ചിക്കുന്നുവെങ്കിൽ അയാൾ നമ്മിൽ പെട്ടവനല്ല. (മുസ്‌ലിം)

## 267 കരാർ ലംഘനം നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു :

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُوٓا۟ أَوْفُوا۟ بِٱلْعُقُودِ ﴾[١/٥].

''സത്യവിശ്വാസികളേ ,നിങ്ങൾ കരാറുകൾ നിറവേറ്റുക''. (മാഇദ :1)

﴿ وَأَوْفُوا۟ بِٱلْعَهْدِ ۖ إِنَّ ٱلْعَهْدَ كَانَ مَسْـُٔولًا ﴿٣٤﴾ ﴾[٣٤/١٧].

''നിങ്ങൾ കരാറുകൾ നിറവേറ്റുക, തീർച്ചയായും കരാറിനെപറ്റി ചോദ്യം ചെയ്യപ്പെടുന്നതാണ്'' (ഇസ്റാഅ് :34)

919. ഇബ്നുമസഊദ്, ഇബ്നുഉമർ, അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അന്ത്യനാളിൽ സർവ്വ വഞ്ചകൻമാർക്കും ഓരോ പതാക നൽകിക്കൊണ്ട് ഇപ്രകാരം പറയും. ഇന്നവനെ നീ ചതിച്ചതിന്റെ അനന്തരഫലമാണിത്. (മുത്തഫഖുൻ അലൈഹി)

920. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹു പറഞ്ഞിരിക്കുന്നു: അന്ത്യനാളിൽ ഞാൻ മൂന്നാളുകൾക്ക് എതിർകക്ഷിയായിരിക്കുന്നതാണ്. എന്റെ പേരിൽ കരാർ ചെയ്ത ശേഷം അത് പാലിക്കാത്തവൻ. സ്വതന്ത്രനെ വിറ്റ് പണം ഭക്ഷിക്കുന്നവൻ, ആളുകളെ കൊണ്ട് കത്യമായി ജോലി ചെയ്യിപ്പിച്ച ശേഷം അതിന്റെ പ്രതിഫലം നൽകാത്തവൻ എന്നിവരാണവർ (ബുഖാരി)

406 വായിക്കുക.

## 268 ചെയ്ത ഉപകാരം എടുത്തു പറയുന്നത് നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ يَـٰٓأَيُّهَا ٱلَّذِينَ ءَامَنُواْ لَا تُبْطِلُواْ صَدَقَـٰتِكُم بِٱلْمَنِّ وَٱلْأَذَىٰ ﴾ .[٢/٢٦٤]

(സത്യവിശ്വാസികളേ,(കൊടുത്തത്) എടുത്തുപറഞ്ഞു കൊണ്ടും ശല്യമുണ്ടാക്കിക്കൊണ്ടും നിങ്ങൾ നിങ്ങളുടെ ദാനധർമ്മങ്ങളെ നിഷ്ഫലമാക്കിക്കളയരുത്''. (ബഖറ: 264)

﴿ ٱلَّذِينَ يُنفِقُونَ أَمْوَٰلَهُمْ فِى سَبِيلِ ٱللَّهِ ثُمَّ لَا يُتْبِعُونَ مَآ أَنفَقُواْ مَنًّا وَلَآ أَذًى ﴾ .[٢/٢٦٢]

(അല്ലാഹുവിന്റെ മാർഗ്ഗത്തിൽ തങ്ങളുടെ ധനം ചെലവഴിക്കുകയും എന്നിട്ടതിനെതുടർന്ന് ചെലവു ചെയ്തത് എടുത്ത് പറയുകയോ ശല്യപ്പെടുത്തുകയോ ചെയ്യാതിരിക്കുന്നവരാരോ ....... (ബഖറ 262)

921. അബൂദർറ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞു: മൂന്ന് വിഭാഗം ആളുകൾ അവരെ അല്ലാഹു നോക്കുകയോ സംസ്കരിക്കുകയോ, സംസാരിക്കുകയോ ഇല്ല. അവർക്ക് വേദനയേറിയ ശിക്ഷയുണ്ടാവുകയും ചെയ്യും. പ്രവാചകൻ ഇത് മൂന്ന് പ്രാവശ്യം ആവർത്തിച്ചു കൊണ്ടിരുന്നു. അപ്പോൾഅബൂദർറ്ﷺ പറഞ്ഞു. നിശ്ചയം അവർനഷ്ടക്കാരും പരാജിതരുമാണ്. അല്ലാഹുവിന്റെ പ്രവാചകരേ, ആരാണവർ? അദ്ദേഹം പറഞ്ഞു. (ഞെരിയാണിക്ക് താഴെ വസ്ത്രം വലിച്ചിഴിക്കുന്നവനും, (കൊടുത്തത്) എടുത്തുപറഞ്ഞു നടക്കുന്നവനും, കള്ളസത്യം ചെയ്ത് തന്റെ ചരക്കുകൾ വിറ്റഴിക്കുന്നവരുമാണവർ) മുസ്ലിം

## 269 പൊങ്ങച്ചവും അക്രമവും നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു:

﴿ فَلَا تُزَكُّوٓاْ أَنفُسَكُمۡۖ هُوَ أَعۡلَمُ بِمَنِ ٱتَّقَىٰٓ ﴿٣٢﴾ ﴾[٣٢/٥٣]

(നിങ്ങൾ നിങ്ങളെത്തന്നെ പുകഴ്ത്തിപ്പറയരുത്. സൂക്ഷ്മത പാലിക്കുന്നവൻ ആരാണെന്ന് അവനാണ് ഏറ്റവും നന്നായി അറിയുന്നവൻ. (നജ്മ് :32)

﴿ إِنَّمَا ٱلسَّبِيلُ عَلَى ٱلَّذِينَ يَظۡلِمُونَ ٱلنَّاسَ وَيَبۡغُونَ فِي ٱلۡأَرۡضِ بِغَيۡرِ ٱلۡحَقِّۚ أُوْلَٰٓئِكَ لَهُمۡ عَذَابٌ أَلِيمٞ ﴿٤٢﴾ ﴾[٤٢/٤٢]

(ജനങ്ങളോട് അനീതി കാണിക്കുകയും ന്യായമില്ലാതെ ഭൂമിയിൽ അതിക്രമം പ്രവർത്തിക്കുകയും ചെയ്യുന്നവർക്ക് എതിരിൽമാത്രമേ (കുറ്റംചുമത്താൻ) മാർഗ്ഗമുള്ളു. അത്തരക്കാർക്ക് തന്നെയാകുന്നു വേദനയേറിയ ശിക്ഷയുള്ളതും. (ശൂറ :4)

922. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: ജനങ്ങൾ നശിച്ചിരിക്കുന്നു എന്ന് ആരെങ്കിലും പറഞ്ഞാൽ അയാൾ അവരേക്കാൾ നശിച്ചവനാണ് (മുസ്‌ലിം)

പൊങ്ങച്ചത്തോടെയും ജനങ്ങളെ നിന്ദിച്ചുകൊണ്ടുമാണ് ഇപ്രകാരം പറയുന്നതെങ്കിൽ അത് നിഷിദ്ധമാണ്. എന്നാൽ ജനങ്ങൾക്കിടയിൽ കാണപ്പെടുന്ന മതപരമായ വീഴ്ചകൾ കണ്ട് ദുഖത്തോടെയാണ് പരാമർശമെങ്കിൽ അതിനു വിരോധമില്ല. മാലിക്ബ്നു അനസ്, ഇമാം ഖത്താബി, അൽ ഹുമൈദീ തുടങ്ങിയവർ ഈ അഭിപ്രായക്കാരാണ്. (മുത്തഫഖുൻ അലൈഹി)

358 കാണുക.

## 270. ദുസ്വഭാവങ്ങളോ മതവിരുദ്ധ പ്രവർത്തനങ്ങളോ കൂടാതെ മൂന്നു ദിവസത്തിലധികം മുസ്‌ലിംകൾ പിണങ്ങിനിൽക്കൽ നിഷിദ്ധം.

അല്ലാഹു പറയുന്നു.

﴿ إِنَّمَا ٱلْمُؤْمِنُونَ إِخْوَةٌ فَأَصْلِحُوا۟ بَيْنَ أَخَوَيْكُمْ ﴾ [١٠/٤٩].

''സത്യവിശ്വാസികൾ (പരസ്പരം) സഹോദരങ്ങൾ തന്നെയാകുന്നു. അതിനാൽ നിങ്ങളുടെ രണ്ടു സഹോദരങ്ങൾക്കിടയിൽ നിങ്ങൾ രഞ്ജിപ്പുണ്ടാക്കുക.'' (49/10)

وقال تعالى: ﴿ وَلَا تَعَاوَنُواْ عَلَى ٱلْإِثْمِ وَٱلْعُدْوَٰنِ ﴾ [٥/٢]

''(കുറ്റകൃത്യങ്ങളിലും പാപങ്ങളിലും നിങ്ങൾ പരസ്പരം സഹായിക്കരുത് (മാഇദ: 2)

923. അബൂ അയ്യൂബ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: പരസ്പരം കണ്ടുമുട്ടുന്ന സന്ദർഭങ്ങളിൽ ഇരുവരും തിരിഞ്ഞുകളയുന്നവിധം തന്റെ സഹോദരനോട് പിണങ്ങി നിൽക്കാൻ ഒരുമുസ്ലിമിനും അനുവദനീയമല്ല. അവരിൽ ഏറ്റവും ഉത്തമൻ ആദ്യമായി സലാം പറയുന്നവനത്രെ. (മുത്തഫഖുൻ അലൈഹി)

924. ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. അറേബ്യൻ ഉപദ്വീപിൽ നമസ്കരിക്കുന്ന ഒരാളും തന്നെ ആരാധിക്കുകയില്ല എന്ന കാര്യത്തിൽ പിശാച് നിരാശപ്പെട്ടിരിക്കുന്നു. എന്നാൽ അവർക്കിടയിൽ കുഴപ്പമുണ്ടാക്കുന്നതിൽ അവൻ വിജയിച്ചിരിക്കുന്നു. (മുസ്ലിം)

925. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺപറഞ്ഞു: സത്യവിശ്വാസികൾ തമ്മിൽ മൂന്നു ദിവസത്തേക്കാൾ കൂടുതൽ പിണങ്ങി നിൽക്കാൻ പാടില്ല. ഇനി മൂന്നു ദിവസത്തേക്കാൾ കൂടുതൽ കഴിയുന്നുവെങ്കിൽ അവനെ സമീപിച്ചു സലാം പറയണം. അപരൻ സലാം മടക്കിയാൽ പ്രതിഫലത്തിൽ രണ്ടുപേരും തുല്യരാണ്. സലാം മടക്കിയില്ലെങ്കിൽ അയാൾ പാപിയായി. സലാം പറഞ്ഞവൻ പിണക്കത്തിൽ നിന്ന് രക്ഷപ്പെട്ടവനായി പരിഗണിക്കപ്പെടുകയും ചെയ്യും. (അബൂദാവൂദ്)

# 271 മൂന്നാളുകൾ ഉണ്ടായിരിക്കെ അനിവാര്യമില്ലാതെ രണ്ടാളുകൾ സ്വകാര്യം പറയുകയോ മൂന്നാമന് മനസ്സിലാകാത്ത ഭാഷ സംസാരിക്കുകയോ ചെയ്യരുത്.

അല്ലാഹു പറയുന്നു:

﴿ إِنَّمَا ٱلنَّجْوَىٰ مِنَ ٱلشَّيْطَٰنِ ﴾ [١٠/٥٨]

''രഹസ്യസംസാരം പിശാചിൽ നിന്നുള്ളത് മാത്രമാകുന്നു''.(മുജാദല :10)

926. ഇബ്നുഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: നിങ്ങൾ മൂന്നാളുകൾ ഉണ്ടായിരിക്കെ മൂന്നാമനെ കൂടാതെ രണ്ടാളുകൾ സ്വകാര്യം പറയരുത് (മുത്തഫഖുൻ അലൈഹി)

റിപ്പോർട്ടർ അബൂ സ്വാലിഹ്, ഇബ്നു ഉമറിനോട് ചോദിച്ചു: നാലു പേരുണ്ടായിരുന്നാലോ? അദ്ദേഹം പറഞ്ഞു: എങ്കിൽ പ്രശ്നമില്ല, എന്നുകൂടി അധികമായി അബൂദാവൂദ് ഉദ്ധരിച്ചിട്ടുണ്ട്.

927. ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: നിങ്ങൾ മൂന്നാളുകൾ ഉണ്ടായിരിക്കെ പരസ്പരം നിങ്ങൾ മറ്റുള്ളവരുമായി കൂടിക്കലരുന്നത്വരെ മൂന്നാമനെ കൂടാതെ രണ്ടാളുകൾ സ്വകാര്യം പറയരുത്. അത് മൂന്നാമന് പ്രയാസമുണ്ടാക്കിയേക്കാം എന്ന കാരണത്താലാണത്. (മുത്തഫഖുൻ അലൈഹി)

# 272 മതപരമായ കാരണങ്ങളില്ലാതെയും അന്യായമായും ജീവികളേയോ സ്ത്രീകളേയോ തങ്ങളുടെ കീഴിൽ കഴിയുന്നവരേയോ പീഢിപ്പിക്കലും ശിക്ഷിക്കലും നിഷിദ്ധമാണ്.

അല്ലാഹു പറഞ്ഞിരിക്കുന്നു ;

﴿ وَٱعْبُدُوا۟ ٱللَّهَ وَلَا تُشْرِكُوا۟ بِهِۦ شَيْـًٔا ۖ وَبِٱلْوَٰلِدَيْنِ إِحْسَٰنًا وَبِذِى ٱلْقُرْبَىٰ وَٱلْيَتَٰمَىٰ وَٱلْمَسَٰكِينِ وَٱلْجَارِ ذِى ٱلْقُرْبَىٰ وَٱلْجَارِ ٱلْجُنُبِ وَٱلصَّاحِبِ بِٱلْجَنۢبِ وَٱبْنِ ٱلسَّبِيلِ وَمَا مَلَكَتْ أَيْمَٰنُكُمْ ۗ إِنَّ ٱللَّهَ لَا يُحِبُّ مَن كَانَ مُخْتَالًا فَخُورًا ﴾

[٣٦/٤]

''നിങ്ങൾ അല്ലാഹുവെ ആരാധിക്കുകയും അവനോട് യാതൊന്നും പങ്കുചേർക്കാതിരിക്കുയും മാതാപിതാക്കളോട് നല്ലനിലയിൽ വർത്തിക്കുകയും ചെയ്യുക. ബന്ധുക്കളോടും അനാഥ കളോടും പാവങ്ങളോടും കുടുംബബന്ധമുള്ള അയൽക്കാരോടും അന്യരായ അയൽക്കാരോടും സഹവാസിയോടും വഴിപോക്കനോടും നിങ്ങളുടെ വലതു കൈകൾ ഉടമപ്പെടുത്തിയ അടിമകളോടും നല്ലനിലയിൽ വർത്തിക്കുക. പൊങ്ങച്ചക്കാരനും ദുരഭിമാനിയുമായിട്ടുള്ള ആരെയും അല്ലാഹു ഒരിക്കലും ഇഷ്ടപ്പെടുകയില്ല.''

928. ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഒരു പൂച്ചയെ അത് ചത്ത് പോകുന്നവരേയും ബന്ധനത്തിലിട്ട സ്ത്രീ ആ കാരണത്താൽ ശിക്ഷിക്കപ്പെട്ടിട്ടുണ്ട്. അവൾ മരണപ്പെട്ടപ്പോൾ നരകത്തിൽ പ്രവേശിപ്പിക്കപ്പെട്ടു. അവൾ അതിനെ

ബന്ധനത്തിലിട്ടപ്പോൾ തീറ്റ കൊടുക്കുകയോ വെള്ളം കൊടുക്കുകയോ ചെയ്തില്ല. ഭൂമിയിലെ പ്രാണികളെ പിടിച്ചു തിന്നാൻ അതിനെ അനുവദിച്ചതുമില്ല. (മുത്തഫഖുൻ അലൈഹി)

929. ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ഒരിക്കൽ അദ്ദേഹം ഒരു സംഘം ഖുറൈശീ യുവാക്കളുടെ അരികിലൂടെ നടന്നുപോവുകയായിരുന്നു. അപ്പോൾ അവർ ഒരു പക്ഷിയെ നാട്ടക്കുറിയാക്കി അമ്പെയ്ത് പരിശീലിക്കുകയായിരുന്നു. കുറിക്ക് കൊള്ളാത്ത അമ്പുകളെല്ലാം തന്നെ ആ പക്ഷിയുടെ ഉടമക്ക് അവകാശപ്പെട്ടതായിരുന്നു. ഇബ്നുഉമർﷺവിനെ കണ്ടപ്പോൾ അവർ പരസ്പരം അങ്ങുമിങ്ങും ചിതറിയോടി. അപ്പോൾ അദ്ദേഹം ചോദിച്ചു. ആരാണിപ്രകാരം ചെയ്തത്. അല്ലാഹു അവനെ ശപിക്കട്ടെ. നിശ്ചയം ജീവികളെ നാട്ടക്കുറിയാക്കി അമ്പെയ്യുന്നവരെ പ്രവാചകൻﷺ ശപിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

930. അനസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: മൃഗങ്ങളെ കെട്ടിയിട്ട് കൊല്ലുന്നത് നബിﷺ വിരോധിച്ചിട്ടുണ്ട് (മുത്തഫഖുൻ അലൈഹി)

931. അബൂ മസ്ഊദുൽബദ്രീﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഒരിക്കൽ ഞാൻ എന്റെ ഭൃത്യനെ ചാട്ടവാർ കൊണ്ട് അടിക്കുകയായിരുന്നു. അപ്പോൾ പിന്നിൽ നിന്ന് ഒരു ശബ്ദം കേട്ടു. അബൂ മസ്ഊദേ, നീ മനസ്സിലാക്കണം എന്നാണ് പറഞ്ഞതെങ്കിലും കോപത്തിന്റെ കാഠിന്യത്താൽ അത് ആരാണെന്ന് എനിക്ക് മനസ്സിലായില്ല. എന്റെ അരികിലെത്തിയപ്പോഴാണ് അത് പ്രവാചകനായിരുന്നു എന്ന് എനിക്ക് മനസ്സിലായത്. അപ്പോഴും അവിടുന്ന് ഇപ്രകാരം പറയുന്നുണ്ടായിരുന്നു. അബൂ മസ്ഊദേ, നീ മനസ്സിലാക്കണം. ഈ ഭൃത്യനെ നീ ശിക്ഷിക്കുന്നതിനേക്കാൾ കഠിനമായ

രൂപത്തിൽ നിന്നെ ശിക്ഷിക്കുവാൻ ശക്തനാണ് അല്ലാഹു. അപ്പോൾ ഞാൻ പറഞ്ഞു: ഇനി മേലിൽ ഞാൻ ഒരിക്കലും ഭൃത്യനെ അടിക്കുകയേ ഇല്ല. മറ്റൊരു റിപ്പോർട്ടിൽ ഇപ്രകാരം കൂടിയുണ്ട്. പ്രവാചകൻﷺയുടെ ഗാംഭീര്യം കാരണത്താൽ എന്റെ കൈയ്യിൽ നിന്ന് ചാട്ടവാർ താഴെ വീഴുകയുണ്ടായി. മറ്റൊരു റിപ്പോർട്ടിൽ ഇപ്രകാരം കാണാം, ഞാൻ പറഞ്ഞു. പ്രവാചകരേ, അല്ലാഹുവിന്റെ പ്രീതി ഉദ്ദേശിച്ചു കൊണ്ട് ഞാൻ എന്റെ ഭൃത്യനെ മോചിപ്പിച്ചിരിക്കുന്നു. അപ്പോൾ അവിടുന്ന് പറഞ്ഞു. അറിയുക, നീ അങ്ങിനെ ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ നരകം നിന്നെ എരിച്ചു കളയുമായിരുന്നു. (മുസ്‌ലിം)

932. ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: ആരെങ്കിലും അന്യായിമായി തന്റെ അടിമയെ അടിക്കുകയോ മുഖത്ത് പ്രഹരിക്കുകയോ ചെയ്താൽ ആ അടിമയെ മോചിപ്പിക്കലാണ് അതിനുള്ള പ്രായശ്ചിത്തം (മുസ്‌ലിം)

933. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: മുഖത്ത് അടിക്കുന്നതും മുഖത്ത് മുദ്രവെക്കുന്നതും നബിﷺവിരോധിച്ചിട്ടുണ്ട്.(മുസ്‌ലിം)

## 273. ഒരു പേനിനേയോ ഏതെങ്കിലും ജീവിയേയോ മറ്റോ പൊള്ളലേൽപ്പിക്കരുത്

934. ഇബ്നു മസ്ഊദ്ﷺവിൽനിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഒരിക്കൽ ഞങ്ങൾ പ്രവാചകൻﷺയുടെ കൂടെ ആയിരക്കുമ്പോൾ അവിടുന്ന് വിസർജ്ജനാവശ്യാർത്ഥം പോയപ്പോൾ രണ്ട് കുഞ്ഞുങ്ങളുള്ള ഒരു പക്ഷിയെ കാണുകയുണ്ടായി. ഞങ്ങൾ അതിന്റെ കുഞ്ഞിനെ എടുക്കുമ്പോഴേക്കും ആ തള്ളപ്പക്ഷി ഞങ്ങൾക്ക്

മുകളിലൂടെ വട്ടമിട്ടു പറക്കുന്നുണ്ടായിരുന്നു. പ്രവാചകൻﷺ തിരിച്ചു വന്നപ്പോൾ കുഞ്ഞുങ്ങളുടെ കാരണത്താൽ ആരാണ് തള്ളയെ ശല്യപ്പെടുത്തിയത് എന്ന് ചോദിക്കുകയുണ്ടായി. ശേഷം അവിടുന്ന് പറഞ്ഞു. ആ കുഞ്ഞുങ്ങളെ അതിന് തിരിച്ചു കൊടുക്കുക. അതിനു ശേഷം തീയിട്ട് കരിച്ചു കളഞ്ഞ ഒരു ഉറുമ്പിന്റെ മാളം ശ്രദ്ധയിൽ പെട്ടപ്പോൾ പ്രവാചകൻﷺ പറഞ്ഞു. ആരാണിത് തീയിട്ടു കരിച്ചത്. ഞങ്ങളാണ് ചെയ്തത് എന്ന് പറഞ്ഞപ്പോൾ അവിടുന്ന് പറഞ്ഞു. തീ കൊണ്ട് ശിക്ഷിക്കുവാൻ തീയിന്റെ നാഥനല്ലാതെ യോജിച്ചതല്ല, (അബൂദാവൂദ്)

## 274 കഴിവുള്ളവർ കടം നീട്ടിക്കൊണ്ടു പോകുന്നത് നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ إِنَّ ٱللَّهَ يَأۡمُرُكُمۡ أَن تُؤَدُّواْ ٱلۡأَمَٰنَٰتِ إِلَىٰٓ أَهۡلِهَا ﴾.[٤/٥٨]

''വിശ്വസിച്ചേൽപിക്കപ്പെട്ട അമാനത്തുകൾ അവയുടെ അവകാശികൾക്ക് നിങ്ങൾ കൊടുത്തു വീട്ടണമെന്ന് അല്ലാഹു നിങ്ങളോട് കൽപിക്കുന്നു. (നിസാഅ്: 58)

﴿ فَإِنۡ أَمِنَ بَعۡضُكُم بَعۡضٗا فَلۡيُؤَدِّ ٱلَّذِي ٱؤۡتُمِنَ أَمَٰنَتَهُۥ ﴾ .[٢/٢٨٣]

(ഇനി നിങ്ങളിലൊരാൾ മറ്റൊരാളെ (വല്ലതും)വിശ്വസിച്ചേൽപിച്ചാൽ ആ വിശ്വാസ മർപ്പിക്കപ്പെട്ടവൻ തന്റെ വിശ്വസ്തത നിറവേറ്റട്ടെ. (ബഖറ: 283)

935. അബൂ ഹുറൈറ‎رضي الله عنهവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: കഴിവുള്ളവൻ കടം വീട്ടാൻ അമാന്തം കാണിക്കുന്നത്

അക്രമമാണ്. നിങ്ങൾ ഒരു ധനാഢ്യന്റെ അടുക്കൽ ഏൽപ്പിക്കപ്പെട്ടാൽ അവൻ അത് സ്വീകരിച്ചു കൊള്ളട്ടെ. (മുത്തഫഖുൻ അലൈഹി)

# 275 ദാനം നൽകിയ വസ്തുക്കൾ അതു നൽകിയവരിൽ നിന്ന് തിരിച്ചുവാങ്ങൽ കറാഹത്താണ്, സന്താനങ്ങൾക്ക് ദാനം നൽകലും അത് തിരിച്ചെടുക്കലും, ദാനം നൽകിയ വസ്തുക്കൾ അതു നൽകിയവരിൽ നിന്ന് വിലക്ക് വാങ്ങലും കറാഹത്ത്, സകാത്ത് പ്രായശ്ചിത്തം എന്നിവ നൽകിയ വസ്തുക്കൾ പിന്നീട് അതു നൽകിയവരിൽ നിന്ന് വിലക്ക് വാങ്ങൽ കറാഹത്താണ്.

936. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ദനം നൽകിയത് തിരിച്ചു വാങ്ങുന്നത് ഛർദ്ദിച്ചത് തിന്നുന്ന നായക്ക് തുല്യമാണ്. (മുത്തഫഖുൻ അലൈഹി)

937 ഉമർ ബ്നുൽഖത്താബ്ﷺവിൽ നിന്ന് നിവേദനം: അല്ലാഹുവിന്റെ മാർഗ്ഗത്തിൽ ഞാൻ ഒരു കുതിരയെ മറ്റൊരാൾക്ക് ദാനം നൽകി. എന്നാൽ അയാൾ അതിനെ വേണ്ടപോലെ ഗൗനിച്ചില്ല. അപ്പോൾ അത് തിരിച്ചുവാങ്ങുവാൻ ഞാൻ ആഗ്രഹിച്ചു. കാരണം അതിനെ ചെറിയ വിലക്ക് അയാൾ വിറ്റേക്കും എന്ന് ഞാൻ വിചാരിച്ചു. അതിനെ കുറിച്ച് ഞാൻ നബിﷺയോട് അന്വോഷിച്ചപ്പോൾ അവിടുന്ന് പറഞ്ഞു. ഒരു വെള്ളിക്കാശിന് അയാൾ അതിനെ തന്നാലും നീ അത് വാങ്ങി നൽകിയ

ദാനം തിരിച്ചെടുക്കരുത്. ദാനം നൽകിയത് തിരിച്ചു വാങ്ങുന്നത് ഛർദ്ദിച്ചത് തിന്നുന്നതിന് തുല്യമാണ്. (മുത്തഫഖുൻ അലൈഹി)

## 276 അനാഥയുടെ സ്വത്ത് ഭുജിക്കൽ കഠിന പാപമാണ്.

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ إِنَّ ٱلَّذِينَ يَأْكُلُونَ أَمْوَٰلَ ٱلْيَتَـٰمَىٰ ظُلْمًا إِنَّمَا يَأْكُلُونَ فِى بُطُونِهِمْ نَارًا ۖ وَسَيَصْلَوْنَ سَعِيرًا ﴾ [٤/١٠]

''തീർച്ചയായും അനാഥകളുടെ സ്വത്ത് അന്യായമായി തിന്നുന്നവർക്ക് അവരുടെ വയറുകളിൽ തിന്നു(നിറക്കു)ന്നത് തീ മാത്രമാകുന്നു. പിന്നീട് അവർ നരകത്തിൽ കത്തി എരിയുന്നതുമാണ്. (നിസാഅ് : 10 )

﴿ وَلَا تَقْرَبُوا۟ مَالَ ٱلْيَتِيمِ إِلَّا بِٱلَّتِى هِىَ أَحْسَنُ ﴾.[٦/١٥٢]

''ഏറ്റവും ഉത്തമമായ മാർഗത്തിലൂടെയല്ലാതെ നിങ്ങൾ അനാഥയുടെ സ്വത്തിനെ സമീപിച്ചു പോകരുത്.'(അൻആം :152)

﴿ وَيَسْـَٔلُونَكَ عَنِ ٱلْيَتَـٰمَىٰ ۖ قُلْ إِصْلَاحٌ لَّهُمْ خَيْرٌ ۖ وَإِن تُخَالِطُوهُمْ فَإِخْوَٰنُكُمْ ۚ وَٱللَّهُ يَعْلَمُ ٱلْمُفْسِدَ مِنَ ٱلْمُصْلِحِ ۚ ﴾.[٢/٢٢٠]

അനാഥകളെപ്പറ്റിയും അവർ നിന്നോട് ചോദിക്കുന്നു. പറയുക: അവർക്ക് നൻമ വരുത്തുന്നതെന്തും നല്ലതാകുന്നു. അവരോടൊപ്പം നിങ്ങൾ കൂട്ടുജീവിതം നയിക്കുകയാണെങ്കിൽ (അതിൽ തെറ്റില്ല.)അവർ നിങ്ങളുടെ സഹോദരങ്ങളാണല്ലോ? നാശമുണ്ടാക്കുന്നവനെയും നൻമ വരുത്തുന്നവനെയും അല്ലാഹു വേർതിരിച്ചറിയുന്നതാണ്''.(ബഖറ :220)

938 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നാശകാരികളായ ഏഴുകാര്യത്തിൽ നിന്ന് നിങ്ങൾ അകന്നിരിക്കണം. അപ്പോൾ അവർ ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ ഏതാണവ? അവിടുന്നു പറഞ്ഞു: അല്ലാഹുവിൽ പങ്കുചേർക്കുക, സിഹ്റ്, അർഹതയില്ലാതെ അല്ലാഹു പവിത്രമാക്കിയ ആത്മാക്കളെ കൊല്ലുക, പലിശതിന്നുക, അനാഥയുടെ ധനം ഭക്ഷിക്കുക, യുദ്ധക്കളത്തിൽനിന്ന് തിരിഞ്ഞോടുക, അശ്രദ്ധരും സത്യവിശ്വാസിനികളും പതിവ്രതകളുമായ സ്ത്രീകളെ കുറിച്ച് അപവാദം പ്രചരിപ്പിക്കുക എന്നിവയാണവ. (മുത്തഫഖുൻ അലൈഹി)

## 277 പലിശ നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ ٱلَّذِينَ يَأْكُلُونَ ٱلرِّبَوٰاْ لَا يَقُومُونَ إِلَّا كَمَا يَقُومُ ٱلَّذِى يَتَخَبَّطُهُ ٱلشَّيْطَٰنُ مِنَ ٱلْمَسِّ ۚ ذَٰلِكَ بِأَنَّهُمْ قَالُوٓاْ إِنَّمَا ٱلْبَيْعُ مِثْلُ ٱلرِّبَوٰاْ ۗ وَأَحَلَّ ٱللَّهُ ٱلْبَيْعَ وَحَرَّمَ ٱلرِّبَوٰاْ ۚ فَمَن جَآءَهُۥ مَوْعِظَةٌ مِّن رَّبِّهِۦ فَٱنتَهَىٰ فَلَهُۥ مَا سَلَفَ وَأَمْرُهُۥٓ إِلَى ٱللَّهِ ۖ وَمَنْ عَادَ فَأُوْلَٰٓئِكَ أَصْحَٰبُ ٱلنَّارِ ۖ هُمْ فِيهَا خَٰلِدُونَ ﴿٢٧٥﴾ يَمْحَقُ ٱللَّهُ ٱلرِّبَوٰاْ وَيُرْبِى ٱلصَّدَقَٰتِ ﴾ إلى قوله تعالى: ﴿ يَٰٓأَيُّهَا ٱلَّذِينَ ءَامَنُواْ ٱتَّقُواْ ٱللَّهَ وَذَرُواْ مَا بَقِىَ مِنَ ٱلرِّبَوٰٓاْ إِن كُنتُم مُّؤْمِنِينَ ﴿٢٧٨﴾ فَإِن لَّمْ تَفْعَلُواْ فَأْذَنُواْ بِحَرْبٍ مِّنَ ٱللَّهِ وَرَسُولِهِۦ ۖ وَإِن تُبْتُمْ فَلَكُمْ رُءُوسُ أَمْوَٰلِكُمْ لَا تَظْلِمُونَ وَلَا تُظْلَمُونَ ﴿٢٧٩﴾ ﴾ [٢/٢٧٥].

(പലിശ തിന്നുന്നവർ പിശാച്ബാധ നിമിത്തം മറിഞ്ഞുവീഴുന്നവൻ എഴുന്നേൽക്കുന്നത് പോലെയല്ലാതെ

എഴുന്നേൽക്കുകയില്ല. കച്ചവടവും പലിശ പോലെത്തന്നെയാണ് എന്ന് അവർ പറഞ്ഞതിന്റെ ഫലമത്രെ അത്. എന്നാൽ കച്ചവടം അല്ലാഹു അനുവദിക്കുകയും പലിശ നിഷിദ്ധമാക്കുകയുമാണ് ചെയ്തിട്ടുള്ളത്. അതിനാൽ അല്ലാഹുവിന്റെ ഉപദേശം വന്നുകിട്ടിയിട്ട് (അതനുസരിച്ച് ) വല്ലവനും (പലിശയിൽ നിന്ന്) വിരമിച്ചാൽ അവൻ മുമ്പ് വാങ്ങിയത് അവന്നുള്ളത് തന്നെ. അവന്റെ കാര്യം അല്ലാഹുവിന്റെ തീരുമാനത്തി ന്ന് വിധേയമായിരിക്കുകയും ചെയ്യും. ഇനി ആരെങ്കിലും (പലിശയിടപാടുകളിലേക്ക് തന്നെ) മടങ്ങുകയാണെങ്കിൽ അവരത്രെ നരകാവകാശികൾ. അവരതിൽ നിത്യവാസികളായിരിക്കും. അല്ലാഹു പലിശയെ ക്ഷയിപ്പിക്കുകയും ദാനധർമ്മങ്ങളെ പോഷിപ്പിക്കുകയും ചെയ്യും. യാതൊരു നന്ദികെട്ട ദുർവൃത്തനെയും അല്ലാഹു ഇഷ്ടപ്പെടുന്നതല്ല. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും, നമസ്കാരം മുറപോലെ നിർവ്വഹിക്കുകയും, സകാത്ത് കൊടുക്കുകയും ചെയ്യുന്നവർക്ക് അവരുടെ രക്ഷിതാവിങ്കൽ അവർ അർഹിക്കുന്ന പ്രതിഫല മുണ്ടായിരിക്കുന്നതാണ്. അവർക്ക് യാതൊന്നും ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടി വരികയുമില്ല. സത്യവിശ്വാസികളേ, നിങ്ങൾ അല്ലാഹുവെ സൂക്ഷിക്കുകയും, പലിശവകയിൽ ബാക്കികിട്ടാനുള്ളത് വിട്ടുകളയുകയും ചെയ്യേണ്ടതാണ്. നിങ്ങൾ (യഥാർത്ഥ) വിശ്വാസികളാണെങ്കിൽ. നിങ്ങൾ അങ്ങനെ ചെയ്യുന്നില്ലെങ്കിൽ അല്ലാഹുവിന്റെയും റസൂലിന്റെയും പക്ഷത്തു നിന്ന് (നിങ്ങൾക്കെതിരിലുള്ള ) സമര പ്രഖ്യാപനത്തെപ്പറ്റി അറിഞ്ഞുകൊള്ളുക. നിങ്ങൾ പശ്ചാത്തപിച്ചു മടങ്ങുകയാണെങ്കിൽ നിങ്ങളുടെ മൂലധനം നിങ്ങൾക്കു തന്നെ കിട്ടുന്നതാണ്. നിങ്ങൾ അക്രമം ചെയ്യരുത്. നിങ്ങൾ അക്രമിക്കപ്പെടുകയും അരുത്. (ബഖറ 275–278)

939. ഇബ്നു മസഊദ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. പലിശ തിന്നുന്നവനേയും തീറ്റിക്കുന്നവനേയും നബിﷺ

ശപിച്ചിരിക്കുന്നു. തിർമുദിയുടെ റിപ്പോർട്ടിൽ അത് എഴുതുന്നവനേയും അതിന് സാക്ഷിനിൽക്കുന്നവനേയും എന്നുകൂടിയുണ്ട്.

938 വായിക്കുക.

## 278 പ്രകടന തൽപരത നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ وَمَآ أُمِرُوٓاْ إِلَّا لِيَعۡبُدُواْ ٱللَّهَ مُخۡلِصِينَ لَهُ ٱلدِّينَ حُنَفَآءَ ﴾ . [٩٨/٥] الآية.

''കീഴ്വണക്കം അല്ലാഹുവിന് മാത്രമാക്കി കൊണ്ട് ഋജുമനസ്ക രായ നിലയിൽ അവനെ ആരാധിക്കുവാനല്ലാതെ അവരോട് കൽപിക്കപ്പെട്ടിട്ടില്ല. '' (ബയ്യിന :5)

﴿ لَا تُبۡطِلُواْ صَدَقَٰتِكُم بِٱلۡمَنِّ وَٱلۡأَذَىٰ كَٱلَّذِي يُنفِقُ مَالَهُۥ رِئَآءَ ٱلنَّاسِ ﴾

.[٢/٢٦٤] الآية.

''സത്യവിശ്വാസികളേ, (കൊടുത്തത്)എടുത്തുപറഞ്ഞ് കൊണ്ടും, ശല്യമുണ്ടാക്കിക്കൊണ്ടും നിങ്ങൾ നിങ്ങളുടെ ദാനധർമ്മങ്ങളെ നിഷ്ഫലമാക്കിക്കളയരുത്. അല്ലാഹുവിലും പരലോകത്തിലും വിശ്വാസമില്ലാതെ, ജനങ്ങളെ കാണിക്കുവാൻ വേണ്ടി ധനം ചെലവ് ചെയ്യുന്നവനെപ്പോലെ നിങ്ങളാകരുത് '' (ബഖറ :264)

﴿ يُرَآءُونَ ٱلنَّاسَ وَلَا يَذۡكُرُونَ ٱللَّهَ إِلَّا قَلِيلٗا ﴿١٤٢﴾ ﴾.[٤/١٤٢]

''അവർ നമസ്കാരത്തിന് നിന്നാൽ ഉദാസീനരായിക്കൊണ്ടും, ആളുകളെ കാണിക്കാൻ വേണ്ടിയുമാണ് നിൽക്കുന്നത്. കുറച്ച് മാത്രമേ അവർ അല്ലാഹുവെ ഓർമിക്കുകയുള്ളൂ''(നിസാഅ് :142)

940. അബൂ ഹുറൈറﷺൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. അല്ലാഹു പറഞ്ഞിരിക്കുന്നു.

പങ്കുകാരെ ആവശ്യമില്ലാത്തവനാണു ഞാൻ. ആരെങ്കിലും വല്ലതും പ്രവർത്തിക്കുകയും അതിൽ എന്റെകൂടെ മറ്റുള്ളവരെ പങ്കുചേർക്കുകയും ചെയ്താൽ അവനേയും അവന്റെ ശിർക്കിനേയും ഞാൻ തിരസ്കരിക്കുന്നതാണ്. (മുസ്ലിം)

941. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട് അന്ത്യനാളിൽ മനുഷ്യരിൽ വെച്ച് ആദ്യമായി കാര്യങ്ങൾ തീരുമാനിക്കപ്പെടുന്നത് രക്തസാക്ഷികളുടെ വിഷയത്തിലായിരിക്കും. രക്തസാക്ഷിയെ ഹാജരാക്കുകയും തനിക്ക് അല്ലാഹു നൽകിയ മഹാഅനുഗ്രഹങ്ങളെ കുറിച്ച് ഓർമ്മിപ്പിക്കുകയും അത് അംഗീകരിക്കുകയും ചെയ്ത ശേഷം അതുകൊണ്ട് എന്തു പ്രവർത്തിച്ചു എന്ന് അല്ലാഹു അദ്ദേഹത്തോടു ചോദിക്കും. അപ്പോൾ അവൻ മറുപടിയായി രക്തസാക്ഷിത്വം വരിക്കുന്നതുവരെ ഞാൻ നിന്റെ മാർഗ്ഗത്തിൽ പോരാടി എന്ന് പറയും. അപ്പോൾ അല്ലാഹു പറയുന്നത് നീ പറയുന്നത് കളവാണ്. നീ പോരാടിയത് നിന്നെ കുറിച്ച് ആളുകൾ നീ നല്ല ധീരനായ യോദ്ധാവാണെന്ന് പറയാനായിരുന്നു, അപ്രകാരം പറയപ്പെടുകയും ചെയ്തിരിക്കുന്നു. ശേഷം അല്ലാഹുവിന്റെ കൽപനപ്രകാരം അവൻ നരകത്തിൽ മുഖംകുത്തി വീഴുന്നരൂപത്തിൽ നരകത്തിലേക്ക് വലിച്ചു കൊണ്ടു പോവുകയും അതിലിടപ്പെടുകയും ചെയ്യും. പിന്നീട് കൊണ്ടുവരപ്പെടുന്നത് വിജ്ഞാനം സമ്പാദിക്കുകയും അത് പഠിപ്പിക്കുകയും ഖുർആൻ പാരായണം ചെയ്യുകയും ചെയ്യുന്ന ഒരു വ്യക്തിയെ ആയിരിക്കും. ശേഷം തനിക്ക് അല്ലാഹു നൽകിയ മഹാ അനുഗ്രഹങ്ങളെ കുറിച്ച് ഓർമ്മിപ്പിക്കുകയും അത് അംഗീകരിക്കുകയും ചെയ്തശേഷം അതുകൊണ്ട് എന്തു പ്രവർത്തിച്ചു എന്ന് അല്ലാഹു അദ്ദേഹത്തോടു ചോദിക്കുകയും ചെയ്യും. അപ്പോൾ അവൻ ഞാൻ

നിന്റെ മാർഗ്ഗത്തിൽ വിജ്ഞാനം സമ്പാദിക്കുകയും അത് പഠിപ്പിക്കുകയും ഖുർആൻ പാരായണം ചെയ്യുകയും ചെയ്തിട്ടുണ്ട് എന്ന് മറുപടി പറയും.അപ്പോൾ അല്ലാഹു പറയും: നീ പറയുന്നത് കളവാണ് മഹാപണ്ഢിതനാണ് നീയെന്ന് ജനങ്ങൾ നിന്നെ കുറിച്ച് പറയാനായിരുന്നു നീ വിജ്ഞാനം സമ്പാദിച്ചത്. വലിയ ഖാരിഅ് എന്നറിയപ്പെടാനാണ് നീ ഖുർആൻ പാരായണം ചെയ് തതും. അപ്രകാരം പറയപ്പെടുകയും ചെയ്തിരിക്കുന്നു. ശേഷം അല്ലാഹുവിന്റെ കൽപന പ്രകാരം അവൻ നരകത്തിൽ മുഖംകുത്തി വീഴുന്നരൂപത്തിൽ നരകത്തിലേക്ക് വലിച്ചു കൊണ്ടു പോവുകയും ചെയ്യും.

പിന്നീട് കൊണ്ടുവരപ്പെടുന്നത് അല്ലാഹു ധാരാളം സാമ്പത്തിക ശേഷി നൽകുകയും വിവിധതരം സമ്പത്ത് നൽകുകയും ചെയ്ത ഒരാളെ ആയിരിക്കും. തനിക്ക് അല്ലാഹു നൽകിയ മഹാ അനുഗ്രഹങ്ങളെ കുറിച്ച് ഓർമ്മിപ്പിക്കുകയും അത് അംഗീകരിക്കുകയും ചെയ്തശേഷം അതുകൊണ്ട് എന്തു പ്രവർത്തിച്ചു എന്ന് അല്ലാഹു അദ്ദേഹത്തോടു ചോദിക്കുകയും ചെയ്യും. അപ്പോൾ അവൻ ഞാൻ നിന്റെ മാർഗ്ഗത്തിൽ നീ ഇഷ്ടപ്പെടുന്ന കാര്യങ്ങൾക്കായി ധാരാളം സമ്പത്ത് ചെലവാക്കിയിട്ടുണ്ടായിരുന്നു എന്ന് മറുപടി പറയും. അപ്പോൾ അല്ലാഹു പറയും: നീ പറയുന്നത് കളവാണ്. വലിയ ധർമ്മിഷ്ഠനാണ് നീയെന്ന് ജനങ്ങൾ നിന്നെ കുറിച്ച് പറയാനായി രുന്നു ദാനം ചെയ്തത്. അപ്രകാരം പറയപ്പെടുകയും ചെയ്തിരിക്കുന്നു. ശേഷം അല്ലാഹു വിന്റെ കൽപനപ്രകാരം അവൻ നരകത്തിൽ മുഖംകുത്തി വീഴുന്നരൂപത്തിൽ നരകത്തിലേക്ക് വലിച്ചുകൊണ്ടു പോവുകയും അതിലിടപ്പെടുകയും ചെയ്യും (മുസ്‌ലിം).

**942.** ജൻദബ് ബ്നുഅബ്ദുള്ള‌ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: പ്രശസ്തിക്ക് വേണ്ടി വല്ലവനും പ്രവർത്തിച്ചാൽ

അല്ലാഹു അവന് കീർത്തി നൽകും. അപ്രകാരം ജനങ്ങളെ കാണിക്കാൻ വേണ്ടിയാണ് പ്രവർത്തിച്ചതെങ്കിൽ അവന് അല്ലാഹു അതുമാണ് നൽകുക. (മുത്തഫഖുൻ അലൈഹി)

## 279. അന്യ സ്ത്രീകളിലേക്ക് നോക്കുന്നത് നിഷിദ്ധം

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ قُل لِّلْمُؤْمِنِينَ يَغُضُّوا۟ مِنْ أَبْصَـٰرِهِمْ ﴾ [٣٠/٢٤].

''(നബിയേ) നീ സത്യവിശ്വാസികളോട് അവരുടെ ദൃഷ്ടികൾ താഴ്ത്തുവാൻ പറയുക''.(നൂർ :30)

﴿ يَعْلَمُ خَآئِنَةَ ٱلْأَعْيُنِ وَمَا تُخْفِى ٱلصُّدُورُ ﴾ [١٩/٤٠]

''കണ്ണുകളുടെ കള്ളനോട്ടവും, ഹൃദയങ്ങൾ മറച്ച് വെക്കുന്നതും അവൻ (അല്ലാഹു) അറിയുന്നു'' (ഗാഫിർ :19)

﴿ وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ۚ إِنَّ ٱلسَّمْعَ وَٱلْبَصَرَ وَٱلْفُؤَادَ كُلُّ أُو۟لَـٰٓئِكَ كَانَ عَنْهُ مَسْـُٔولًا ﴿٣٦﴾ ﴾[٣٦/١٧].

''നിനക്ക് അറിവില്ലാത്ത യാതൊരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്. തീർച്ചയായും കേൾവി, കാഴ്ച, ഹൃദയം എന്നിവയെപ്പറ്റിയെല്ലാം ചോദ്യം ചെയ്യപ്പെടുന്നതാണ്. ''(ഇസ്റാഅ്: 36)

﴿ إِنَّ رَبَّكَ لَبِٱلْمِرْصَادِ ﴿١٤﴾ ﴾[١٤/٨٩].

''തീർച്ചയായും നിന്റെ രക്ഷിതാവ് പതിയിരിക്കുന്ന സ്ഥാനത്തു തന്നെയുണ്ട്.'' (ഫജ്റ് :14)

943. ജരീർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. പെട്ടെന്നുള്ള നോട്ടത്തെ കുറിച്ച് ഞാൻ നബിﷺയോട് ചോദിച്ചു. അപ്പോൾ അദ്ദേഹം പറഞ്ഞു. ഉടനെത്തന്നെ നീ നിന്റെ ദൃഷ്ടി തിരിച്ചുകളയുക (മുസ്ലിം)

944. അബൂ സഈദ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു. ഒരു പുരുഷനും മറ്റൊരു പുരുഷന്റെ നഗ്നതയിലേക്കും ഒരു സ്ത്രീയും മറ്റൊരു സ്ത്രീയുടെ നഗ്നതയിലേക്കും നോക്കാൻ പാടില്ല. അപ്രകാരം ഒരു വസ്ത്രത്തിൽ ഒരു പുരുഷനും മറ്റൊരു പുരുഷന്റെ കൂടെശയിക്കരുത്. ഒരു വസ്ത്രത്തിൽ ഒരു സ്ത്രീയും മറ്റൊരു സ്ത്രീയുടെയും കൂടെ ശയിക്കരുത് . (മുസ്ലിം)

## 280 അന്യ സ്ത്രീകളുമായി ഒറ്റപ്പെടൽ നിഷിദ്ധമാണ്.

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ وَإِذَا سَأَلْتُمُوهُنَّ مَتَـٰعًا فَسْـَٔلُوهُنَّ مِن وَرَآءِ حِجَابٍ ﴾ . [٥٣/٣٣]

''നിങ്ങൾ അവരോട് (നബിയുടെ ഭാര്യമാരോട്) വല്ല സാധനവും ചോദിക്കുകയാണെങ്കിൽ ഒരു മറയുടെ പിന്നിൽ നിന്ന് ചോദിച്ചുകൊള്ളുക.'' (അഹ്സാബ് : 53)

945. ഉഖ്ബത്ത്ബ്നു ആമിർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: നിങ്ങൾ സ്ത്രീകളുടെ അടുത്ത് പ്രവേശിക്കുന്നത് സൂക്ഷിക്കണം. അപ്പോൾ അൻസാറുകളി ൽപെട്ട ഒരാൾ ചോദിച്ചു. ഭർത്താവിന്റെ അടുത്ത ബന്ധുക്കളാണെങ്കിലോ?

അദ്ദേഹം പറഞ്ഞു. ഭർത്താവിന്റെ അടുത്ത ബന്ധുക്കൾ മരണതുല്യമാണ്. (മുത്തഫഖുൻ അലൈഹി)

590 കാണുക.

# 281. പുരുഷൻ സ്ത്രീയുടെ വേഷം അണിയലും സ്ത്രീ പുരുഷന്റെ വേഷം അണിയലും നിഷിദ്ധമാണ്.

946. ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. സ്ത്രീയുടെ വേഷം അണിയുന്ന പുരുഷനേയും പുരുഷന്റെ വേഷം അണിയുന്ന സ്ത്രീയേയും നബിﷺ ശപിച്ചിരിക്കുന്നു. (ബുഖാരി)

947. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: രണ്ടു വിഭാഗം ജനങ്ങൾ നരകത്തിലാണ്. അവരെ ഞാൻ കണ്ടിട്ടില്ല. അവരിൽ ഒരു വിഭാഗം പശുവിന്റെ വാലുപോലുള്ള ചാട്ടവാറേന്തി മനുഷ്യരെ അടിക്കുന്നവരാണ് ,മറ്റൊരു വിഭാഗം ചായുകയും ചെരിയുകയും ചെയ്യുന്ന ഒട്ടകപ്പൂഞ്ഞകൾ പോലെയുള്ള തലയുള്ള സ്ത്രീകളാണ്. അവർ ചാഞ്ഞും ചെരിഞ്ഞും നടക്കുന്നവരും വസ്ത്രം ധരിച്ചവരാണെങ്കിലും നഗ്നകളുമാണ്. അവർ സ്വർഗ്ഗത്തിൽ പ്രവേശിക്കുകയോ അതിന്റെ പരിമളം ആസ്വദിക്കുകയോ ചെയ്യുന്നതല്ല. അതിന്റെ സൗരഭ്യം ഇത്രയിത്ര വഴിയകലത്തിൽ നിന്നുതന്നെ അനുഭവിക്കാൻ കഴിയുന്നതാണ്. (മുസ്‌ലിം)

# 282 പിശാചിനോടും സത്യനിഷേധികളോടും സാദൃശ്യം കാണിക്കൽ നിഷിദ്ധം

948. ജാബിർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞു: നിങ്ങൾ ഇടത് കൈകൊണ്ട് ഭക്ഷിക്കരുത്. നിശ്ചയം പിശാച് ഇടത് കൈകൊണ്ടാണ് ഭക്ഷിക്കുന്നത്. (മുസ്‌ലിം)

949. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ജൂതരും കൃസ്ത്യാനികളും അവരുടെ മുടി ചായം കൊടുക്കാറില്ല. നിങ്ങൾ അവരോട് എതിരാവുക. (മുത്തഫഖുൻ അലൈഹി)

# 283 സ്ത്രീയോ പുരുഷനോ തങ്ങളുടെ മുടി കറുപ്പിക്കൽ വിലക്കപ്പെട്ടിരിക്കുന്നു.

950. ജാബിർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. മക്കാവിജയ ദിവസം അബൂബക്കർﷺവിന്റെ പിതാവ് അബൂഖുഹാഫയെ കൊണ്ടുവരപ്പെട്ടു. അദ്ദേഹത്തിന്റെ തലയും താടിയും വെളുത്ത നിലയിലായിരുന്നു, അപ്പോൾ നബിﷺ പറഞ്ഞു. നിങ്ങൾ അതിന് ചായം കൊടുക്കൂ. എന്നാൽ കറുപ്പ്ചായം നിങ്ങൾ വെടിയുക (മുസ്‌ലിം)

## 284 തലയിൽ നിന്ന് അൽപഭാഗങ്ങൾ മുണ്ഡനം ചെയ്യൽ വിലക്കപ്പെട്ടിരിക്കുന്നു. പുരുഷന് പൂർണ്ണമായി തലമുണ്ഡനം അനുവദിച്ചു. എന്നാൽ സ്ത്രീകൾക്ക് പാടില്ല.

951. ഇബ്നുഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു തലയിൽ നിന്ന് അൽപഭാഗങ്ങൾ മുണ്ഡനം ചെയ്യൽ നബിﷺ വിലക്കിയിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

## 285 മുടി കൂട്ടിച്ചേർക്കുന്നതും പച്ചകുത്തു ന്നതും പല്ലുകൂർപ്പിക്കുന്നതും നിഷിദ്ധമാണ്.

അല്ലാഹു പറഞ്ഞിരിക്കുന്നു.

﴿ إِن يَدْعُونَ مِن دُونِهِۦٓ إِلَّآ إِنَٰثًا وَإِن يَدْعُونَ إِلَّا شَيْطَٰنًا مَّرِيدًا ﴿١١٧﴾ لَّعَنَهُ ٱللَّهُ ۘ وَقَالَ لَأَتَّخِذَنَّ مِنْ عِبَادِكَ نَصِيبًا مَّفْرُوضًا ﴿١١٨﴾ وَلَأُضِلَّنَّهُمْ وَلَأُمَنِّيَنَّهُمْ وَلَءَامُرَنَّهُمْ فَلَيُبَتِّكُنَّ ءَاذَانَ ٱلْأَنْعَٰمِ وَلَءَامُرَنَّهُمْ فَلَيُغَيِّرُنَّ خَلْقَ ٱللَّهِ ۚ ﴾ . [٤/١١٧ـ١١٩]

അല്ലാഹുവിന് പുറമെ അവർ വിളിച്ച് പ്രാർത്ഥിക്കുന്നത് ചില പെൺദൈവങ്ങളെ മാത്രമാകുന്നു. (വാസ്തവത്തിൽ) ധിക്കാരിയായ പിശാചിനെ മാത്രമാണ് അവർ വിളിച്ച് പ്രാർത്ഥിക്കുന്നത്.

അവനെ (പിശാചിനെ) അല്ലാഹു ശപിച്ചിരിക്കുന്നു. അവൻ (അല്ലാഹുവോട്) പറയുകയുണ്ടായി: നിന്റെ ദാസൻമാരിൽ നിന്ന് ഒരു നിശ്ചിത വിഹിതം (എന്റെതായി ) ഞാൻ ഉണ്ടാക്കിത്തീർക്കുന്നതാണ്.

അവരെ ഞാൻ വഴിപിഴപ്പിക്കുകയും വ്യാമോഹിപ്പിക്കുകയും ചെയ്യും. ഞാനവരോട് കൽപിക്കുമ്പോൾ അവർ കാലികളുടെ കാതുകൾ കീറിമുറിക്കും. ഞാനവരോട് കൽപിക്കുമ്പോൾ അവർ അല്ലാഹുവിന്റെ സൃഷ്ടി (പ്രകൃതി) അലങ്കോലപ്പെടുത്തും. (4/117 119)

952. ഹുമൈദ് ബ്നുഅബ്ദു റഹ്മാൻﷺവിൽ നിന്ന് നിവേദനം: മുആവിയﷺ ഹജ്ജിന് പുറപ്പെട്ട കൊല്ലത്തിൽ മിമ്പറിൽ വെച്ച് തന്റെ അംഗരക്ഷകന്റെ ഒരു കൂട്ടം മുടി എടുത്തു പിടിച്ചിട്ട് പറയുന്നത് അദ്ദേഹം കേട്ടു, ''മദീനാവാസികളേ, നിങ്ങളുടെ പണ്ഡിതൻമാർ എവിടെ? നബിﷺ ഇതു പോലെയുള്ളത് നിരോധിച്ചുകൊണ്ട് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. നിശ്ചയം ഇസ്റാഈല്യർ നശിച്ചത് അവരുടെ സ്ത്രീകൾ ഇപ്രകാരം സ്വീ കരിക്കാൻ തുടങ്ങിയപ്പോഴാണ്. (മുത്തഫഖുൻ അലൈഹി)

953. നഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: മുടി ചേർക്കുന്നവളെയും പച്ച കുത്തുന്നവളേയും അത് ആവശ്യപ്പെടുന്നവ ളേയും നബിﷺ ശപിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

954 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: പച്ച കുത്തുന്നവ രെയും അത് ആവശ്യപ്പെടുന്നവരെയും പുരികം പറിക്കുന്നവരെയും ഭംഗിക്കുവേണ്ടി പല്ലുകൂർപ്പിക്കുന്നവരെയും അല്ലാഹുവിന്റെ സൃഷ്ടിയെ അലങ്കോലപ്പെടുത്തുന്നവരെയും അല്ലാഹു ശപിക്കട്ടെ. അക്കാര്യത്തെ കുറിച്ച് ഒരു സ്ത്രീ ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞു, നബിﷺ ശപിച്ച വരെ എനിക്കെന്തുകൊണ്ട് ശപിച്ചുകൂടാ. അത് ഖുർആനിൽ വന്നിട്ടുണ്ട്.

അല്ലാഹു പറയുന്നു,

﴿ وَمَآ ءَاتَىٰكُمُ ٱلرَّسُولُ فَخُذُوهُ وَمَا نَهَىٰكُمْ عَنْهُ فَٱنتَهُوا۟ ﴾.

റസൂൽﷺ കൊണ്ടുവന്നത് നിങ്ങൾ അവലംബിക്കുകയും നിരോ ധിച്ചത് നിങ്ങൾ വെടിയുകയും വേണം. (മുത്തഫഖുൻ അലൈഹി)

## 286. അകാരണമായി ഗുഹ്യഭാഗം സ്പർശിക്കലും വലതുകൈ കൊണ്ട് ശൗച്യം ചെയ്യലും

955 അബൂ ഖത്താദ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ മൂത്രിക്കുമ്പോൾ വലതുകൈകൊണ്ട് ലിംഗം സ്പർശിക്കുവാനോ ശൗച്യം ചെയ്യുവാനോ പാടില്ല, പാത്രത്തിൽ ഊതി കുടിക്കുകയും അരുത്. (മുത്തഫഖുൻ അലൈഹി)

## 287 ഒരു പാദരക്ഷ മാത്രം ധരിക്കലും നിന്നു കൊണ്ട് ധരിക്കുന്നതും കറാഹത്താണ്.

956 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ഒരു കാലിൽ മാത്രം പാദരക്ഷ ധരിക്കരുത്. രണ്ടും ധരിക്കുകയോ ഇല്ലെങ്കിൽ രണ്ടും അഴിച്ചുവെക്കുകയോ ചെയ്യുക. (മുത്തഫഖുൻ അലൈഹി)

957 ജാബിർ ﷺവിൽ നിന്ന് നിവേദനം: നിന്നു കൊണ്ട് പാദരക്ഷ ധരിക്കൽ നബിﷺ വിരോധിച്ചിരിക്കുന്നു (അബൂ ദാവൂദ്)

## 288 ഉറങ്ങാൻ പോകുമ്പോൾ തീ അണക്കാതെ ഉപേക്ഷിക്കുന്നതിന് വരോധം

958 അബൂമൂസൽ അശ്അരി ﷺവിൽ നിന്ന് നിവേദനം: ഒരു രാത്രിയിൽ മദീനയിലെ ഒരു വീട് കുടുബസമേതം അഗ്നിക്കിരയായി. അവരെ കുറിച്ച് വിവരം ലഭിച്ചപ്പോൾ പ്രവാചകൻﷺ പറഞ്ഞു: തീർച്ചയായും തീ

നിങ്ങളുടെ ശത്രുവാണ്. അതുകൊണ്ട് ഉറങ്ങാൻ പോകുമ്പോൾ നിങ്ങൾ തീ അണക്കണം. (മുത്തഫഖുൻ അലൈഹി)

959 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ പാത്രം അടച്ചുവെക്കുകയും തോൽപാത്രം കെട്ടിവെക്കുകയും വിളക്ക് അണക്കുകയും വാതിലുകൾ അടക്കുകയും ചെയ്യണം. എങ്കിൽ തോൽപാത്രം കെട്ടഴിക്കാനോ പാത്രം തുറക്കാനോ വാതിൽ തുറക്കാനോ പിശാചിന് സാധിക്കുകയില്ല. ബിസ്മിചൊല്ലി പാത്രത്തിൻമേൽ ഒരു കൊള്ളി വെക്കാൻ മാത്രമേ ഒരാൾക്ക് കഴിയൂവെങ്കിൽ അവൻ അത് ചെയ്യട്ടെ. കാരണം വീട്ടുകാരുൾപ്പെടെ എലി ഭവനത്തെ അഗ്നഗക്കിരയാക്കും. (മുസ്ലിം)

## 289 നൻമ ഇല്ലാത്തതിനു വേണ്ടി സാഹസപ്പെടരുത്

അല്ലാഹു പറയുന്നു:

﴿ قُلْ مَآ أَسْـَٔلُكُمْ عَلَيْهِ مِنْ أَجْرٍ وَمَآ أَنَا۠ مِنَ ٱلْمُتَكَلِّفِينَ ﴿٨٦﴾ ﴾ . [٨٦/٣٨]

(നബിയേ,)പറയുക: ഇതിന്റെ പേരിൽ നിങ്ങളോട് ഞാൻ യാതൊരു പ്രതിഫലവും ചോദിക്കുന്നില്ല. ഞാൻ കൃത്രിമം കെട്ടിച്ചമയ്ക്കുന്നവരുടെ കൂട്ടത്തിലുമല്ല. (സ്വാദ് : 86)

960 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: കൃത്രിമത്വം കാണിച്ചു കൊണ്ടുള്ള വാക്കും പ്രവർത്തിയും ഞങ്ങളോട് വിരോധിക്കപ്പെട്ടിരിക്കുന്നു. (ബുഖാരി)

961 മസ്റൂഖ്ﷺവിൽ നിന്ന് നിവേദനം: ഞങ്ങൾ അബ്ദുല്ലാഹിബ്നു മസ്ഊദ്ﷺവിന്റെ അടുത്ത് കടന്നുചെന്നപ്പോൾ അദ്ദേഹം പറ

ഞ്ഞു, ജനങ്ങളേ ആർക്കെങ്കിലും വല്ലതും അറിയുമെങ്കിൽ അവൻ അത് പറയട്ടെ. അറിയാത്ത പക്ഷം അല്ലാഹുവാണ് അറിയുന്നവൻ എന്നവൻ പറഞ്ഞുകൊള്ളട്ടെ. വിവരമില്ലാത്തതിനെപററി അല്ലാഹുവാണ് അറിയുന്നവൻ എന്ന് പറയുന്നത് വിവേകത്തിന്റെ ലക്ഷണമാണ്. നബിﷺ യോട് അല്ലാഹു പറഞ്ഞിരിക്കുന്നു, പറയുക പ്രബോധനത്തിന് ഞാൻ നിങ്ങളോട് പ്രതിഫലം ചോദിക്കുന്നില്ല. ഞാൻ കൃത്രിമത്വം കാണിക്കുന്നവനുമല്ല. (ബുഖാരി)

## 290. മരണപ്പെട്ടവന്റെ പേരിൽ അലറിക്കരയലും മുഖത്തടിക്കലും ഷർട്ട് കീറലും മുടി പറിക്കലും നിഷിദ്ധമാണ്

962 ഇബ്നു മസ്ഊദ് ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: കവിളത്തടിക്കുന്നവനും കുപ്പായത്തിന്റെ കഴുത്ത് പിച്ചി പറിക്കുന്നവനും ജാഹിലിയ്യാ സമ്പ്രദായം പോലെ വിലപിക്കുന്നവനും നമ്മളിൽപെട്ടവനല്ല. (മുത്തഫഖുൻ അലൈഹി)

963 ഉമ്മു അത്തിയ്യﷺവിൽ നിന്ന് നിവേദനം: ഞങ്ങൾ വിലപിക്കുകയില്ലെന്ന് ബൈഅത്ത് നടന്നപ്പോൾ നബിﷺ ഉറപ്പ് വാങ്ങിയിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി)

964 അബൂ മാലിക് ബ്നുഅശ്അരിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അലറിക്കരയുന്നവൾ തന്റെ മരണത്തിനു മുമ്പ് പാശ്ചാതപിച്ചിട്ടില്ലെങ്കിൽ കത്രാൻ(ഒരുതരം താർ)കൊണ്ടുള്ള കുപ്പായവും ചൊറിച്ചിലുണ്ടാക്കുന്ന ഒരുതരം വസ്ത്രവും ധരിപ്പിച്ചുകൊണ്ട് അന്ത്യനാളിൽ നിർത്തപ്പെടുന്നതാണ്. (മുത്തഫഖുൻ അലൈഹി)

965 അബൂർദ‌ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ അബൂ മൂസﷺ കഠിന വേദനനിമിത്തം ബോധരഹിതനായി. ഉടനെ കുടുബത്തിലെ ഒരു സ്ത്രീ അദ്ദേഹത്തിന്റെ ശിരസ്സ് മടിയിൽ വെച്ച് കരയാൻ തുടങ്ങി. അവളെ തടുക്കാൻ അദ്ദേഹത്തിന് കഴിഞ്ഞതുമില്ല. മോഹാലസ്യം വിട്ടുമാറിയപ്പോൾ അദ്ദേഹം പറഞ്ഞു, നബിﷺ കൈവെടിഞ്ഞവരെ ഞാനും കൈവെടിയുന്നു. നിശ്ചയം അലറിക്കരയുന്നവളേയും തല മുണ്ഡനം ചെയ്യുന്നവളേയും വസ്ത്രം കീറിപറിക്കുന്നവളേയും അല്ലാഹുവിന്റെ പ്രവാചകൻ ശപിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

915 കാണുക

# 291 ലക്ഷണം പറയുന്നതും രാശി വെക്കുന്നതും ജോത്സ്യൻമാരെ സമീപിക്കുന്നതും വിലക്കപ്പെട്ടിരിക്കുന്നു

966 ആയിശﷺവിൽ നിന്ന് നിവേദനം: ജോത്സ്യൻമാരെ കുറിച്ച് ആളുകൾ നബിﷺയോട് ചോദിച്ചു അവർ ഒന്നുമല്ലെന്ന് അദ്ദേഹം മറുപടി പറഞ്ഞു. അവർ പറഞ്ഞു പ്രവാചകരേ ചിലപ്പോൾ അവരെന്തെങ്കിലും പറഞ്ഞാൽ അത് സത്യമാകാറുണ്ടല്ലോ. നബിﷺ പറഞ്ഞു: ആ സത്യവാക്ക് ജിന്ന് റാഞ്ചികൊണ്ടു വന്ന് നൂറു കളവുകൾ കൂട്ടിച്ചേർത്ത് അവന്റെ കൂട്ടുകാരന്റെ ചെവിയിലിട്ടു കൊടുക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി)

967 സ്വഫിയ്യﷺവിൽ നിന്ന് നിവേദനം നബിﷺ പറഞ്ഞു: ജോത്സ്യന്റെ അടുത്ത്ചെന്ന് അവന്റെ നിർദ്ദേശം സ്വീകരിക്കുന്നവന്റെ നാൽപത് ദിവസത്തെ നമസ്കാരം സ്വീകരിക്കപ്പെടുകയില്ല.(മുസ്‌ലിം)

968 ഖബീസ ബ്നുഗാരിഖ്ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻ ഇപ്രകാരം പറയുന്നതായി ഞാൻ കേട്ടു. വരശകുനം, ദു:ശകുനം, പക്ഷി ശകുനം എന്നിവ പൈശാചികമാണ്. (അബൂദാവൂദ്)

969 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആരെങ്കിലും രാശിവിദ്യ കരസ്ഥമാക്കിയാൽ സിഹ്റിൽപ്പെട്ട ഒരിനം അവൻ കരസ്ഥമാക്കി. അവനത് കൂടുതൽ അഭ്യസിക്കുമ്പോൾ സിഹ്റും കൂടുതൽ അഭ്യസിച്ചവനായി. (അബൂദാവൂദ്)

## 292 ശകുനം നോക്കൽ

970 അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. രോഗം പകരുകയില്ല. ശകുനം നോക്കാൻ പാടില്ല. പക്ഷെ ശുഭലക്ഷണം എന്നെ അൽഭുതപ്പെടുത്തുന്നു. അവർ ചോദിച്ചു ശുഭലക്ഷണം എന്താണ്? അദ്ദേഹം പറഞ്ഞു, ശുഭവചനമാണത്. (മുത്തഫഖുൻ അലൈഹി)

971 ഉർവ ബ്നുആമിർﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ യുടെ സന്നിധിയിൽ ശകുനത്തെ കുറിച്ച് പറയപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു അതിൽവെച്ച് ഏററവും നല്ലത് ശുഭലക്ഷണമാണ് മുസ്ലിമിനെ അത് തടുക്കുകയില്ല. ആരെങ്കിലും ഇഷ്ടമില്ലാത്തത് കേട്ടാൽ അവൻ ഇപ്രകാരം പറയട്ടെ അല്ലാഹുവേ... നൻമയെ നൽകുന്നവനും തിൻമയെ പ്രതിരോധിക്കുന്നവനും നീയല്ലാതെയല്ല. ശക്തിയും കഴിവും നിന്നിൽ നിന്നല്ലാതെ ഇല്ല. (അബൂദാവൂദ്)

# 293 ചിത്രരചനയും അത്കൊണ്ട് അലങ്കാരങ്ങളുണ്ടാക്കലും നിഷിദ്ധം, വസ്ത്രം, വിരിപ്പ്, ചുമരുകൾ എന്നിവയിൽ രൂപങ്ങൾ വരക്കുന്നതും നിഷിദ്ധം,

972 ഇബ്നു അബ്ബാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടു ചിത്രം വരക്കുന്നവരെല്ലാം നരകത്തിലാണ്. അവൻ വരച്ച ചിത്രങ്ങളുടെ എണ്ണമനുസരിച്ച് ശരീരം നിർമ്മിക്കുകയും അതുമുഖേന അല്ലാഹു അവനെ ശിക്ഷിക്കുകയും ചെയ്യും. ഇബ്നു അബ്ബാസ്ﷺ പറഞ്ഞു ചിത്രം വരക്കൽ നിർബന്ധമാണെങ്കിൽ മരങ്ങളുടേയോ നിർജീവ വസ്തുക്കളുടേയോ രൂപം വരച്ചുകൊള്ളുക (മുത്തഫഖുൻ അലൈഹി)

973 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞതായി ഞാൻ കേട്ടു. അല്ലാഹു പറഞ്ഞു: ഞാൻ നിർമ്മിച്ചതിനോട് തുല്യമായി നിർമ്മിക്കുന്നവനേക്കാൾ ധിക്കാരി ആരാണ്? എങ്കിൽ അവർ ഒരു ഉറുമ്പിനേയോ ഗോതമ്പുമണിയോ സൃഷ്ടിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

974 അബൂ ത്വൽഹﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നായ, ചിത്രം എന്നിവയുള്ള വീട്ടിൽ മലക്കുകൾ പ്രവേശിക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

975 ഹിയാൻ ബ്നുഹുസൈൻﷺവിൽ നിന്ന് നിവേദനം: അലിﷺ എന്നോട് പറഞ്ഞു. പ്രവാചകൻﷺ എന്നെ നിയോഗിച്ചിരുന്ന ലക്ഷ്യത്തിൽ ഞാൻ നിങ്ങളെ നിയോഗിക്കട്ടെ. തുടച്ചു നീക്കാത്ത ചിത്രത്തെയും സമനിരപ്പാക്കാത്ത ഖബറിനെയും ഒന്നുപോലും നീ ഒഴിച്ചിടരുത്. (മുസ്ലിം)

387 ാമത്തെ ഹദീസ് കാണുക

## 294 വേട്ട, കാവൽ എന്നിവക്ക് വേണ്ടിയല്ലാതെ നായയെ വളർത്തൽ നിഷിദ്ധം.

976 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: കാലികളെയോ കൃഷിയേയോ സംരക്ഷിക്കാനല്ലാതെ നായയെ വളർത്തുന്നവന്റെ സൽകർമ്മങ്ങളിൽ നിന്ന് ദിനംപ്രതി ഓരോ കൂമ്പാരം കുറഞ്ഞു കൊണ്ടിരിക്കും (മുത്തഫഖുൻ അലൈഹി)

മുസ്ലിമിന്റെ റിപ്പോർട്ടിലുള്ളത് വേട്ടയാടുക, കൃഷി, കാലി വളർത്തൽ എന്നീ ആവശ്യങ്ങൾക്കല്ലാതെ നായയെ സ്വന്തമാക്കുന്നവന്റെ പ്രതിഫലത്തിൽ നിന്നും ദിനേന രണ്ടു കൂമ്പാരം കുറഞ്ഞു കൊണ്ടിരിക്കും എന്നാണ്.

## 295 മണി കെട്ടി തൂക്കലും നായയെ കൂടെ കൊണ്ടുപോകലും തെറ്റാണ്.

977 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നായയും കിങ്ങിണിയും കൂടെയുള്ള യാത്രാസംഘത്തിൽ മലക്കുകൾ സഹവസിക്കുകയില്ല. (മുസ്ലിം)

## 296. പള്ളിയിൽ തുപ്പൽ നിഷിദ്ധമാണ്.

978 ആയിശ ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ ഖിബ്‌ലക്ക് നേരെയുള്ള മതിലിൽ മൂക്കട്ടയോ തുപ്പലോ കാർക്കിച്ചു തുപ്പിയതോ കണ്ടപ്പോൾ നബിﷺ അത് ചുരണ്ടിക്കളഞ്ഞു. (മുത്തഫഖുൻ അലൈഹി)

979 അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിശ്ചയം ഈ പള്ളി മൂത്രിക്കാനോ വൃത്തിക്കേടാക്കാനോ പാടില്ല. ഇത് അല്ലാഹുവിനെ സ്മരിക്കാനും ഖുർആൻ പാരായണത്തിനുമുള്ളതാണ്.(മുസ്ലിം)

# 297. പള്ളിയിൽ വെച്ച് തർക്കിക്കലും ശബ്ദ കോലാഹലങ്ങൾ ഉണ്ടാക്കലും നഷ്ടപ്പെട്ടത് അന്വോഷിക്കലും

980 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. പള്ളിയിൽ വെച്ച് വിൽക്കുകയോ വാങ്ങുകയോ ചെയ്യുന്നതു കണ്ടാൽ നിങ്ങൾ പ്രാർത്ഥിക്കണം. നിന്റെ കച്ചവടത്തിൽ അല്ലാഹു ലാഭം നൽകാതിരിക്കട്ടെ. അപ്രകാരം തന്നെ കളഞ്ഞുപോയ സാധനം പള്ളിയിൽവെച്ച് അന്വേഷിക്കുന്നത് കണ്ടാലും നിങ്ങൾ പ്രാർത്ഥിക്കണം. അല്ലാഹു നിനക്കത് തിരിച്ചു നൽകാതിരിക്കട്ടെ. (തിർമുദി)

981 സാഇബ്ﷺവിൽ നിന്ന് നിവേദനം: ഞാൻ പള്ളിയിൽ ആയിരുന്നപ്പോൾ ഒരാൾ എന്നെ കല്ലെറിഞ്ഞു. തിരിഞ്ഞു നോക്കിയപ്പോൾ അത് ഉമർ ബ്നുഖത്താബ്ﷺ അയിരുന്നു. അദ്ദേഹം പറഞ്ഞു. നീ പോയി ഇവരെ എന്റെ അടുത്ത് കൊണ്ടുവരിക. ഞാൻ അവരെ കൊണ്ടു വന്നപ്പോൾ അദ്ദേഹം ചോദിച്ചു. നിങ്ങൾ എവിടെയുള്ളവരാണ്? അവർ പറഞ്ഞു ത്വാഇഫുകാരാണ്. അദ്ദേഹം പറഞ്ഞു. നിങ്ങൾ രണ്ടുപേരും ഈ നാട്ടുകാരായിരുന്നുവെങ്കിൽ പ്രവാചകന്റെ പള്ളിയിൽ വെച്ച് ശബ്ദ കോലാഹലം ഉണ്ടാക്കിയ കാരണത്താൽ ഞാൻ നിങ്ങളെ ശിക്ഷിക്കുമായിരുന്നു. (ബുഖാരി)

## 298 ഉള്ളിപോലുള്ള ദുർഗന്ധ വസ്തുക്കൾ തിന്നവൻ വാസന മാറിയിട്ടല്ലാതെ പള്ളിയിൽ പ്രവേശിക്കാൻ പാടില്ല

982 ജാബിർﷺവിൽ നിന്ന് നിവേദനം: നബിﷺപറഞ്ഞു: വെളുത്തുള്ളിയോ ചുവന്നുള്ളിയോ ഭക്ഷിച്ചവർ നമ്മുടെ പള്ളിയിൽ നിന്നും മാറിനിൽക്കട്ടെ. (മുത്തഫഖുൻ അലൈഹി)

## 299 ജുമുഅ ദിവസം ഖുതുബ ശ്രദ്ധിക്കുമ്പോൾ മുട്ടുകെട്ടിയിരിക്കൽ വിലക്കപ്പെട്ടിരിക്കുന്നു. അത് ഖുതുബയിൽ നിന്ന് അശ്രദ്ധമാകാനും ഉറക്കം വരാനും കാരണമാകും

983 മുആദ്ബ്നു അനസ്ജുഹ്നിﷺവിൽ നിന്ന് നിവേദനം: ജുമുഅ ദിവസം ഇമാം പ്രസംഗിക്കുമ്പോൾ മുട്ടുകെട്ടിയിരിക്കൽ നബിﷺ വിരോധിച്ചു. (അബൂദാവൂദ്, തിർമുദി)

## 300 ഉള്ഹിയ്യത്ത് അറുക്കുന്നവർ ശ്രദ്ധിക്കേണ്ടത്

984 ഉമ്മു സൽമﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവരുടെയും അടുത്ത് ബലിമൃഗമുണ്ടെങ്കിൽ അവൻ ദുൽഹജ്ജ് മാസപ്പിറവി മുതൽ ബലിയറുക്കുന്നതുവരെ തന്റെ നഖവും മുടിയും നീക്കം ചെയ്യാൻ പാടില്ല. (മുസ്‌ലിം)

# 301 പ്രവാചകൻ, കഅബ, മലക്കുകൾ ആകാശം, മാതാപിതാക്കൾ, ജീവൻ, ആത്മാവ്, ശിരസ്സ് ...തുടങ്ങി സൃഷ്ടികളെ പിടിച്ച് സത്യം ചെയ്യുന്നതിലുള്ള വിരോധം

985 ഇബ്നുഉമർﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങളുടെ പിതാക്കളെകൊണ്ട് സത്യം ചെയ്യൽ അല്ലാഹു വിരോധിച്ചിരിക്കുന്നു. ആരെങ്കിലും സത്യം ചെയ്യുന്ന പക്ഷം അവൻ അല്ലാഹുവിനെകൊണ്ട് സത്യം ചെയ്യട്ടെ. ഇല്ലെങ്കിൽ മൗനം പാലിക്കട്ടെ. (മുത്തഫഖുൻ അലൈഹി)

986 ബുറാദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അമാനത്തുകൾകൊണ്ട് സത്യം ചെയ്യുന്നവൻ നമ്മിൽപ്പെട്ടവനല്ല. (അബൂദാവൂദ്)

987 ബുറാദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: വല്ലവനും ഞാൻ ഇസ്ലാമിൽ നിന്ന് തെറ്റിയവനാണ് എന്ന് സത്യം ചെയ്തു. അവൻ പറഞ്ഞത് കളവുമാണ്. എന്നാൽ അയാൾ പറഞ്ഞതു പോലെ തന്നെ ആയിരിക്കും. ഇനി സത്യമാണെങ്കിൽ തന്നെ സുരക്ഷിതമായി ഇസ്ലാമിലേക്ക് അയാൾ മടങ്ങി വരികയില്ല. (അബൂദാവൂദ്)

988 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: കഅ്ബയെ തന്നെയാണെ എന്ന് ഒരാൾ സത്യം ചെയ്യുന്നത് അദ്ദേഹം കേട്ടു. അന്നേരം ഇബ്നു ഉമർ പറഞ്ഞു. അല്ലാഹു അല്ലാത്തവരെ കൊണ്ട് നീ സത്യം ചെയ്യരുത്. നബിﷺ പറഞ്ഞത് ഞാൻ കേട്ടിട്ടുണ്ട്. അല്ലാഹു അല്ലാത്തവരെ കൊണ്ട് ആരെങ്കിലും സത്യം ചെയ്താൽ അവൻ കാഫിറോ മുശ്രിക്കോ ആകുന്നതാണ്. (തിർമുദി) ഇവിടെ 'ശിർക്ക്' എന്നും 'കുഫ്റ്' എന്നും പറഞ്ഞത് അതിന്റെ ഗൗരവത്തെ സൂചിപ്പിക്കുന്നതിനാണ് എന്ന് ചിലർ വ്യാഖ്യാനിച്ചിട്ടുണ്ട്.

# 302 കള്ളസത്യം ചെയ്യൽ ഗുരുതരമായ പാപം

989 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു. ഒരു മുസ്ലിമിന്റെ ധനം അന്യായമായി തട്ടിയെടുക്കുന്നതിനു വേണ്ടി കള്ളസത്യം ചെയ്യുന്നവൻ കോപിഷ്ടനായിട്ടായിരിക്കും അല്ലാഹുവിനെ കണ്ടുമുട്ടുക. പിന്നീട് പ്രവാചകൻ അതിന്റെ സത്യാവസ്ഥ വെളിപ്പെടു ത്തുന്ന, അല്ലാഹുവിന്റെ ഉടമ്പടിക്ക് പകരവും അവരുടെ സത്യങ്ങൾക്ക് പകരവും തുച്ഛമായ വില സ്വീകരിക്കുന്നവർ....എന്ന ആയത്ത് അവ സാനം വരെ ഓതികേൾപ്പിച്ചു. (ആലുഇംറാൻ:77) (മുത്തഫഖുൻ അലൈഹി)

990 അബൂ ഉമാമ ഇയാസ്ബ്നു സഅലബിﷺവിൽ നിന്ന് നിവേ ദനം: നബിﷺ പറഞ്ഞു: ആരെങ്കിലും കള്ളസത്യം ചെയ്തുകൊണ്ട് ഒരു മുസ്ലിമിന്റെ ധനം എടുത്താൽ അല്ലാഹു അവന് നരകം നിർബന്ധമാ ക്കുകയും സ്വർഗം നിഷിദ്ധമാക്കുകയും ചെയ്യും. ഒരാൾ ചോദിച്ചു: പ്രവാ ചകരേ അത് നിസ്സാരകാര്യമാണെങ്കിലോ? അദ്ദേഹം പറഞ്ഞു. അത് ഒരു ഉകവൃക്ഷത്തിന്റെ കൊമ്പാണെങ്കിലും ശരി. (മുസ്ലിം)

991 അബ്ദുല്ലബ്നുഅംറ് ബ്നുൽആസ്ﷺവിൽ നിന്ന് നിവേദനം: ഒരു അഅ്റാബി നബിﷺ യുടെ അടുത്ത് വന്ന് ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, മഹാപാപങ്ങൾ ഏതെല്ലാമാണ്? അപ്പോൾ നബിﷺപറഞ്ഞു: മഹാപാപങ്ങളെന്നാൽ അല്ലാഹുവിൽ പങ്ക്ചേർക്കലാണ്. വീണ്ടും അയാൾ ചോദിച്ചു. പിന്നീട് ഏതാണ്. അദ്ദേഹം പറഞ്ഞു: കള്ളസത്യം ചെയ്യലാണ്. ഞാൻ ചോദിച്ചു. എന്താണ് കള്ളസത്യം? അവിടുന്ന് പറഞ്ഞു: ഒരു മുസ്ലിമിന്റെ ധനം തട്ടിയെടുക്കാനായി കള്ളസത്യം ചെയ്യലാണത്. (ബുഖാരി)

## 303. സത്യം ചെയ്തവൻ അതിനേക്കാൾ ഉത്തമ മായത് കണ്ടാൽ എന്ത് ചെയ്യണം?

992 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹു നിർബന്ധമാക്കിയ പ്രായശ്ചിത്തം നൽകാതെ തന്റെ കുടുംബത്തിന് ദ്രോഹം വരുത്തുന്ന വിധം താൻചെയ്ത സത്യത്തിൽ തന്നെ ഉറച്ചുനിൽക്കൽ അല്ലാഹുവിങ്കൽ കുററകരമാണ്.(മുത്തഫഖുൻ അലൈഹി) (കൂടുതൽ നല്ലത് കണ്ടാൽ പ്രായശ്ചിത്തം നൽകി സത്യ ത്തിൽ നിന്ന് പിൻമാറണം)

397 ാമത്തെ ഹദീസ് കാണുക .

## 304 ബോധപൂർവ്വമല്ലാതെ സത്യ പദം വന്നുപോയാൽ മാപ്പ് ലഭിക്കും

അല്ലാഹു പറയുന്നു:

﴿ لَا يُؤَاخِذُكُمُ ٱللَّهُ بِٱللَّغْوِ فِيٓ أَيْمَـٰنِكُمْ وَلَـٰكِن يُؤَاخِذُكُم بِمَا عَقَّدتُّمُ ٱلْأَيْمَـٰنَ ۖ فَكَفَّـٰرَتُهُۥٓ إِطْعَامُ عَشَرَةِ مَسَـٰكِينَ مِنْ أَوْسَطِ مَا تُطْعِمُونَ أَهْلِيكُمْ أَوْ كِسْوَتُهُمْ أَوْ تَحْرِيرُ رَقَبَةٍ ۖ فَمَن لَّمْ يَجِدْ فَصِيَامُ ثَلَـٰثَةِ أَيَّامٍ ۚ ذَٰلِكَ كَفَّـٰرَةُ أَيْمَـٰنِكُمْ ﴾. [٥/٨٩]

''ബോധപൂർവ്വമല്ലാത്ത നിങ്ങളുടെ ശപഥങ്ങളുടെ പേരിൽ അവൻ നിങ്ങളെ പിടികൂടുകയില്ല. എന്നാൽ നിങ്ങൾ ഉറപ്പിച്ചു ചെയ്ത ശപഥങ്ങളുടെ പേരിൽ അവൻ നിങ്ങളെ പിടികൂടുന്നതാണ്. അപ്പോൾ അതിന്റെ (അത് ലംഘിക്കുന്നതിന്റെ) പ്രായശ്ചിത്തം നിങ്ങൾ നിങ്ങളുടെ വീട്ടുകാർക്ക് നൽകാറുള്ള മദ്ധ്യനിലയിലുള്ള ഭക്ഷണത്തിൽ നിന്ന് പത്തു സാധുക്കൾക്ക് ഭക്ഷിക്കാൻ കൊടുക്കുകയോ, അല്ലെങ്കിൽ അവർക്ക്

വസ്ത്രം നൽകുകയോ, അല്ലെങ്കിൽ ഒരു അടിമയെ മോചിപ്പിക്കുകയോ ആകുന്നു. ഇനി വല്ലവന്നും (അതൊന്നും) കിട്ടിയില്ലെങ്കിൽ മൂന്നു ദിവസം നോമ്പെടുക്കുകയാണ് വേണ്ടത്. നിങ്ങൾ സത്യം ചെയ്തു പറഞ്ഞാൽ, നിങ്ങളുടെ ശപഥങ്ങൾ ലംഘിക്കുന്നതിനുള്ള പ്രായശ്ചിത്തമാകുന്നു അത്. (മാഇദ: 89)

993 ആയിശ ﵂ വിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: ഒരു മനുഷ്യൻ (മനപൂർവ്വമല്ലാതെ) അല്ലാഹുവാണേ ഇല്ല, അല്ലാഹുവാണേ ഉണ്ട് എന്നിങ്ങനെ സത്യം ചെയ്യുന്നതിനെ കുറിച്ചാണ് നിങ്ങളുടെ മനപൂർവ്വമല്ലാത്ത സത്യങ്ങൾക്ക് അല്ലാഹു നിങ്ങളെ ശിക്ഷിക്കുന്നതല്ല എന്ന ആയത്ത് അവതരിച്ചത്. (ബുഖാരി)

## 305 കച്ചവടത്തിൽ സത്യം ചെയ്യൽ പ്രോത്സാഹജനീയമല്ല

994 അബൂ ഹുറൈറ ﵁ വിൽ നിന്ന് നിവേദനം: നബി ﷺ പറയുന്നത് ഞാൻ കേട്ടു. കള്ളസത്യം കച്ചവടചരക്കിനെ വിറ്റഴിക്കുന്നതും അനുഗ്രഹത്തിനെ നീക്കുന്നതുമാണ് (മുത്തഫഖുൻ അലൈഹി)

## 306. ശാഹിൻശാഹ് (രാജാധിരാജൻ) എന്നത് അല്ലാഹുവിന്റെ വിശേഷണാർത്ഥത്തിലുള്ള പദമായതിനാൽ രാജാവിനെ അങ്ങിനെ വിളിക്കാതിരിക്കൽ

995 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: രാജാധിരാജൻ എന്ന് പേരുള്ളവനാണ് അല്ലാഹുവിന്റെ അടുക്കൽ ഏറ്റവും മോശപ്പെട്ടവൻ. (മുത്തഫഖുൻ അലൈഹി)

## 307. ചീത്ത മനുഷ്യരെയും ബിദ്അത്ത് ചെയ്യുന്നവരേയും നേതാവ് എന്ന് അഭിസംബോധന ചെയ്യൽ തെറ്റാണ്

996 ബുറൈദﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: കപട വിശ്വാസിയെ സയ്യിദ് എന്ന് നിങ്ങൾ അഭിസംബോധന ചെയ്യരുത്. കാരണം യഥാർത്ഥത്തിൽ അവൻ ഒരു നേതാവാണെങ്കിൽ (നിങ്ങൾ ബഹുമാനിക്കുന്നതിന്റെ പേരിൽ)അല്ലാഹുവിനെ നിങ്ങൾ ദേഷ്യപ്പെടുത്തുകയാണ്. (അബൂദാവൂദ്)

## 308. പനിയെ കുറ്റം പറയരുത്

997 ജാബിർﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ ഉമ്മു സാഇബിന്റെ അടുത്തോ ഉമ്മു മുസയ്യബിന്റെ അടുത്തോ കടന്നു വന്ന് ചോദിച്ചു. ഉമ്മു സാഇബേ അല്ലെങ്കിൽ ഉമ്മു മുസയ്യിബേ നിനക്കെന്തു പററി, വിറക്കുന്നല്ലോ? അവർ പറഞ്ഞു, പനി പിടിപ്പെട്ടിരിക്കുന്നു. അല്ലാഹു അതിനെ അനുഗ്രഹിക്കാതിരിക്കട്ടെ. അന്നേരം നബിﷺ പറഞ്ഞു. നീ പനിയെ കുറ്റപ്പെടുത്തരുത്. നിശ്ചയമായും അത് ഉല ഇരുമ്പിന്റെ തുരുമ്പ് നീക്കം ചെയ്യുന്നതുപോലെ പാപങ്ങളെ നീക്കം ചെയ്യും. (മുസ്‌ലിം)

## 309. കാററിനെ ആക്ഷേപിക്കാതിരിക്കലും കാറ്റടിക്കുമ്പോൾ പ്രാർത്ഥിക്കേണ്ടതും

998. ഉബയ്യ് ബ്നുകഅബ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ കാറ്റിനെ ആക്ഷേപിക്കരുത്. നിങ്ങൾക്ക് വിഷമമുള്ള കാറ്റ് കണ്ടാൽ ഇപ്രകാരം പ്രാർത്ഥിക്കുക. അല്ലാഹുവേ ഈ കാറ്റിൽ നിന്നുണ്ടാകുന്ന ഗുണവും അതിനെ തുടർന്നുണ്ടാകുന്ന നൻമയും അതിനോട് കൽപ്പിക്കപ്പെട്ടിട്ടുള്ള നൻമയും ഞാൻ നിന്നോട് ചോദിക്കുന്നു. അപ്രകാരം ഈ കാറ്റിന്റെ ഉപദ്രവത്തിൽ നിന്നും അതിനാലുാകുന്ന ഉപദ്രവത്തിൽ നിന്നും അതിനോട് കൽപ്പിക്കപ്പെട്ടിട്ടുള്ളതിന്റെ ഉപദ്രവത്തിൽ നിന്നും ഞങ്ങൾ നിന്നോട് രക്ഷതേടുന്നു. (തിർമുദി)

## 310. കോഴിയെ ആക്ഷേപിക്കരുത്.

999 സൈദ് ബ്നുഖാലിദ്ജുഹ്നിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ കോഴിയെ ആക്ഷേപിക്കരുത്. നിശ്ചയം അത് നമസ്കാരത്തിന് വിളിച്ചുണർത്തുന്നു. (അബൂദാവൂദ്)

## 311. ഞാറ്റുവേല മുഖേന മഴ ലഭിച്ചു എന്ന് പറയരുത്.

1000. സൈദ് ബ്നുഖാലിദ് ജുഹ്നിﷺവിൽ നിന്ന് നിവേദനം: നബിﷺ ഒരിക്കൽ ഹുദൈബിയ്യയിൽ വെച്ച് മഴ വർഷിച്ച രാത്രിക്ക് ശേഷം സുബ്ഹ് നമസ്കരിക്കുകയായിരുന്നു. നമസ്കാരം നിർവ്വഹിച്ച ശേഷം അവിടുന്ന് ജനങ്ങളെ അഭിമുഖീകരിച്ചു കൊണ്ട് ഇപ്രകാരം പറഞ്ഞു.

നിങ്ങളുടെ രക്ഷിതാവ് പറഞ്ഞത് എന്താണെന്ന് നിങ്ങൾക്കറിയുമോ? അവർ പറഞ്ഞു: ഏറ്റവും നന്നായി അറിയുന്നത് അല്ലാഹുവും റസൂലുമാകുന്നു. അപ്പോൾ അദ്ദേഹം പറഞ്ഞു: അവൻ പറഞ്ഞു, ഇന്ന് പ്രഭാതമായപ്പോഴേക്കും എന്റെ അടിയാൻമാരിൽ എന്നിൽ വിശ്വസിക്കുന്നവരും എന്നിൽ അവിശ്വസിക്കുന്നവരും ഉണ്ടായിരിക്കുന്നു. അല്ലാഹുവിന്റെ അനുഗ്രഹത്താലും അവന്റെ കാരുണ്യത്താലുമാണ് മഴ വർഷിച്ചതെന്ന് പറഞ്ഞവർ എന്നിൽ വിശ്വസിക്കുന്നവരും ഞാറ്റുവേലകളിൽ അവിശ്വസിക്കുന്നവരുമാണ്. എന്നാൽ ഇന്നലെ ഞാറ്റുവേല മുഖേനയാണ് ഞങ്ങൾക്ക് മഴ ലഭിച്ചതെന്ന് പറഞ്ഞവർ എന്നിൽ അവിശ്വസിക്കുന്നവരും ഞാറ്റുവേലകളിൽ വിശ്വസിക്കുന്നവരുമാണ്. (മുത്തഫഖുൻ അലൈഹി)

## 312. മുസ്‌ലിമിനെ കാഫിർ (സത്യനിഷേധി) എന്ന് വിളിക്കൽ നിഷിദ്ധം

1001 അബൂദർറ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. ആരെങ്കിലും മറ്റൊരാളെ കാഫിറേ എന്നോ അല്ലാഹുവിന്റെ ശത്രുവേ എന്നോ സംബോധന ചെയ്യുകയും ആ വ്യക്തി അപ്രകാരം അല്ലാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതിന്റെ പാപം ആ പറഞ്ഞവരിലേക്ക് തന്നെ മടങ്ങുന്നതായിരിക്കും. (മുത്തഫഖുൻ അലൈഹി)

# 313. അസഭ്യം പറയലും നികൃഷ്ടമായ സംസാരവുമരുത്

1002 അനസ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു, നബിﷺ പറഞ്ഞിരിക്കുന്നു: ഏതൊരു കാര്യത്തിൽ വൃത്തികേടുകളുണ്ടോ അക്കാരണത്താൽ അത് നിന്ദ്യമാകാതിരിക്കുകയില്ല. അപ്രകാരം യാതൊരുകാര്യത്തിൽ ലജ്ജാശീലമുണ്ടോ അതിലൂടെ അത് അലങ്കാര വും ആകാതിരിക്കുകയില്ല. (തിർമുദി)

898 വായിക്കുക.

# 314 സംസാരത്തിനിടയിൽ കൃത്രിമ ശൈലി കാണിക്കലും ശ്രോദ്ധാവിനെ പരിഗണിക്കാതിരിക്കലും വിലക്കപ്പെട്ടിരിക്കുന്നു.

373 വായിക്കുക.

# 315 വിവാഹാലോചനകൾ പോലെ മതപരമായി അനുവദിക്കപ്പെടുന്ന കാര്യത്തിന് വേണ്ടിയല്ലാതെ അന്യസ്ത്രീകളെ കുറിച്ച് പുരുഷൻമാർക്ക് വിവിരിച്ചു കൊടുക്കൽ തെറ്റാണ്

1003 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞിരിക്കുന്നു. നേരിൽ കാണുംവിധം അന്യ സ്ത്രീകളെ ആരും ഭർത്താവിനോട് വർണ്ണിക്കരുത്. (മുത്തഫഖുൻ അലൈഹി)

## 316. അല്ലാഹുവേ നീ ഉദ്ദേശിച്ചാൽ എനിക്ക് നീ പൊറുത്ത് തരേണമേ എന്നപ്രയോഗം ശരിയല്ല

1004 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: നിങ്ങളിലാരും അല്ലാഹുവേ നീ ഉദ്ദേശിച്ചാൽ എനിക്ക് നീ കരുണ ചൊരിയേണമേ എന്നിപ്രകാരം പറഞ്ഞു പ്രാർത്ഥിക്കരുത്. മറിച്ച് പ്രാർത്ഥിക്കുമ്പോൾ അതിൽ ദൃഢനശ്ചയത്തോടെ പ്രാർത്ഥിക്കുക. ഒന്നിലും അല്ലാഹുവിനെ നിർബന്ധിക്കുന്നവനില്ല. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിൽ പ്രതീക്ഷയോടും ഉറപ്പോടും കൂടിയായിരിക്കണം പ്രാർത്ഥിക്കേണ്ടത് എന്നും അല്ലാഹു കൊടുക്കുന്നതെല്ലാംതന്നെ അവനെ സംബന്ധിച്ചിടത്തത്തോളം വലിയതേയല്ല എന്നു കൂടിയുണ്ട്.

## 317. അല്ലാഹുവും ഇന്ന വ്യക്തിയും ഉദ്ദേശിച്ചാൽ എന്നിപ്രകാരം പറയാതിരിക്കൽ

1005 ഹുദൈഫﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അല്ലാഹുവും ഇന്ന വ്യക്തിയും ഉദ്ദേശിച്ചാൽ എന്നിപ്രകാരം നിങ്ങൾ പറയരുത്. അല്ലാഹു ഉദ്ദേശിച്ചാൽ എന്ന് പറഞ്ഞ ശേഷം പിന്നീട് ഇന്ന വ്യക്തിയും ഉദ്ദേശിച്ചാൽ എന്നേ നിങ്ങൾ പറയാവൂ (അബൂദാവൂദ്)

## 318. ഇശാഅ് നമസ്കാര ശേഷം അനാവശ്യമായി സംസാരിച്ചിരിക്കരുത്

1006 . അബൂ ബർസത്ത്ﷺവിൽ നിന്ന് നിവേദനം: ഇശാനമസ്കാരത്തിനു മുമ്പു ഉറങ്ങുന്നതും ശേഷം അനാവശ്യമായി സംസാരിച്ചിരിക്കുന്നതും നബിﷺ വിലക്കിയിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

1007 അനസ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ പ്രവാചകൻﷺയുടെ അനുചരൻമാർ നബിﷺയെ പ്രതീക്ഷിച്ചുകൊണ്ട് അർദ്ധരാത്രിവരെ കാത്തിരുന്നു. അപ്പോൾ അദ്ദേഹം വരികയും അവരോടൊപ്പം ഇശാഅ് നമസ്കരിക്കുകയും ചെയ്തു. അതിനു ശേഷം അദ്ദേഹം ഇപ്രകാരം പ്രസംഗിച്ചു. അറിയുക, നിശ്ചയമായും ആളുകൾ നമസ്കാരം നിർവ്വഹിച്ച് ഉറക്കത്തിലായിക്കഴിഞ്ഞു. നിങ്ങൾ നമസ്കാരം പ്രതീക്ഷിച്ചു കൊണ്ട് കാത്തിരിക്കുകയുമായിരുന്നു. അപ്രകാരം നമസ്കാരത്തിനായ് കാത്തിരിക്കുന്നേടത്തോളം സമയവും നമസ്കാരം നിർവ്വഹിക്കുന്ന പ്രതിഫലം നിങ്ങൾക്ക് ലഭ്യമാണ്. (ബുഖാരി)

## 319. മതപരമായ കാരണങ്ങൾ കൂടാതെ ഭർത്താവിനോട് വിസമ്മതം പ്രകടിപ്പിക്കുന്നത് നിഷിദ്ധം

1008 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: ഒരു പുരുഷൻ തന്റെ ഭാര്യയെ കിടപ്പറയിലേക്ക് ക്ഷണിച്ചാൽ അത് വിസമ്മതിക്കുകയും അക്കാരണത്താൽ അദ്ദേഹം അവളോട് വെറുപ്പോടെ രാത്രി കഴിച്ചു കൂട്ടുകയും ചെയ്യുന്നുവെങ്കിൽ നേരം പുലരുന്നത് വരെ മലക്കുകൾ അവളെ ശപിക്കുന്നതാണ്. (മുത്തഫഖുൻ അലൈഹി) മറ്റൊരു റിപ്പോർട്ടിലുള്ളത് അവൾ മടങ്ങുന്നത് വരേയും എന്നാണ്.

## 320 ഭർത്താവിന്റെ അനുവാദമില്ലാതെ ഭാര്യ സുന്നത്ത് നോമ്പനുഷ്ഠിക്കൽ നിഷിദ്ധം

189 വായിക്കുക.

## 321. ഇമാം തല ഉയർത്തുന്നതിന് മുമ്പ് പിന്തുടരുന്നവർ റുകൂഇൽ നിന്നും സുജൂദിൽ നിന്നും തല ഉയർത്തൽ നിഷിദ്ധം

1009 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞിരിക്കുന്നു: ഇമാം തല ഉയർത്തുന്നതിന് മുമ്പ് പിന്തുടരുന്നവർ തലഉയർത്തിയാൽ അല്ലാഹു അവന്റെ തല കഴുതയുടെ തലയാക്കുന്നതോ, അവന്റെ രൂപം കഴുതയുടെ രൂപമാക്കുന്നതോ നിങ്ങൾ ഭയപ്പെടുന്നില്ലേ? (മുത്തഫഖുൻ അലൈഹി)

## 322. നമസ്കാരത്തിൽ കൈ ഊരയിൽ വച്ച് നമസ്കരിക്കൽ കറാഹത്താണ്

1010. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നമസ്കാരത്തിൽ കൈ ഊരയിൽ വച്ച് നമസ്കരിക്കൽ നബിﷺ വിരോധിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

## 323. ഭക്ഷണം ഹാജറുള്ളപ്പോഴും വിസർജ്ജനത്തിന് മുട്ടുമ്പോഴും നമസ്കരിക്കൽ കറാഹത്താണ്

1011. ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു. നബിﷺ പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. ഭക്ഷണം ഹാജറുള്ളപ്പോഴോ വിസർജ്ജനത്തിന് ഉദ്ദേശിക്കുമ്പോഴോ നമസ്കരമില്ല. (മുസ്‌ലിം)

## 324 നമസ്കാരത്തിൽ ആകാശത്തിലേക്ക് കണ്ണ് ഉയർത്തൽ വിരോധിക്കപ്പെട്ടതാണ്

1012. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: നമസ്കാരത്തിൽ ആകാശത്തിലേക്ക് കണ്ണ് ഉയർത്തുന്നവരുടെ സ്ഥിതി എന്താണ്. അവരെ പറ്റി നബിﷺപറഞ്ഞു: അപ്രകാരം ചെയ്യുന്നതിൽ നിന്ന് അവർ വിരമിക്കുകതന്നെ ചെയ്യണം, അല്ലാത്തപക്ഷം അവരുടെ കണ്ണുകൾ റാഞ്ചിയെടുക്കപ്പെടട്ടെ (ബുഖാരി).

## 325 അനാവശ്യമായി നമസ്കാരത്തിനിടക്ക് തിരിഞ്ഞു നോക്കുന്നത് തെറ്റ്

1013. ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു. നമസ്കാരത്തിനിടക്ക് തിരിഞ്ഞു നോക്കുന്നതിനെ കുറിച്ച് ഞാൻ നബിﷺയോട് ചോദിച്ചു. അപ്പോൾ അവിടുന്ന് പറഞ്ഞു. അത് ഒരു ദാസന്റെ നമസ്കാരത്തിൽ നിന്ന് പിശാച് തട്ടിക്കൊണ്ട് പോകുന്ന അംശമാണ്. (ബുഖാരി)

## 326. ഖബറിലേക്ക് തിരിഞ്ഞ് നമസ്കരിക്കൽ നിഷിദ്ധം

1014. അബൂമർസദീﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. നിങ്ങൾ ഖബറുകളിലേക്ക് തിരിഞ്ഞു നമസ്കരിക്കുകയോ അതിൻമേൽ ഇരിക്കുകയോ ചെയ്യരുത്. (മുസ്ലിം)

# 327 . നമസ്കരിക്കുന്നവന്റെ മുമ്പിലൂടെ നടന്നു പോകൽ നിഷിദ്ധം

1015 അബ്ദുല്ലാഹ് ഇബ്നുഹാരിസ് ഇബ്നുസ്വിമ്മത്ത്ﷺ വിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നമസ്ക്കരിക്കുന്നവന്റെ മുമ്പിലൂടെ നടന്നു പോകുന്നവൻ തനിക്കുള്ള പാപങ്ങളെന്താണെന്ന് അറിയുന്നപക്ഷം, 40 നിർത്തമാണ് അവന്റെ മുമ്പിലൂടെ നടന്നുപോകുന്നതിനെക്കാൾ ഉത്ത മം. റിപ്പോർട്ടർ പറയുന്നു, നാൽപത് ദിവസമോ മാസമോ കൊല്ലമോ ഏതാണ് നബിﷺ പറഞ്ഞത് എന്നെനിക്കറിയില്ല.(മുത്തഫഖുൻ അലൈഹി)

# 328 ഇഖാമത്തിനു ശേഷം സുന്നത്ത് നമസ്കരിക്കൽ ശരിയല്ല

1016 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നമസ്കാരത്തിന് ഇഖാമത്ത് കൊടുക്കപ്പെട്ടാൽ ഫർളല്ലാത്ത നമസ്കാരമി ല്ല. (മുസ്ലിം)

# 329 വെള്ളിയാഴ്ച ദിവസം പ്രത്യേകം നോമ്പെടുക്കുന്നതും നമസ്കരിക്കുന്നതും കറാഹത്താണ്

1017 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ രാത്രികളിൽ നിന്ന് വെള്ളിയാഴ്ച രാത്രി പ്രത്യേകം നമസ്കരി ക്കുകയോ ദിവസങ്ങളിൽ നിന്ന് വെള്ളിയാഴ്ച ദിവസം മാത്രമായി

നോമ്പനുഷ്ഠിക്കുകയോ ചെയ്യരുത്. നിങ്ങൾ ഓരോരുത്തരും തുടർച്ച യായി ചെയ്യുന്ന നോമ്പുമായി അത് യോജിച്ചുവന്നാലല്ലാതെ.(മുസ്‌ലിം)

1018 ഉമ്മുൽ മുഅ്മിനീൻ ജുവൈരിയﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ നബിﷺ വെള്ളിയാഴ്ചദിവസം അവരുടെ അടുക്കൽ കടന്നുവ ന്നു. അവരപ്പോൾ നോമ്പുകാരിയായിരുന്നു. നബിﷺ ചോദിച്ചു. ഇന്നലെ നീ നോമ്പു നോററിരുന്നോ? അവർ പറഞ്ഞു. ഇല്ല. നാളെ നോമ്പു നോൽക്കാൻ നീ ഉദ്ദേശിക്കുന്നുണ്ടോ എന്ന് ചോദിച്ചു. ഇല്ലെന്നവർ മറുപടി പറഞ്ഞപ്പോൾ നബിﷺപറഞ്ഞു. എന്നാൽ നീ നോമ്പുമുറിക്കൂ. (ബുഖാരി)

# 330 മുറിക്കാതെ തുടർച്ചയായി നോമ്പു നോൽക്കൽ നിഷിദ്ധം

1019 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. തുടർന്ന്(മുറിക്കാതെ) നോമ്പനുഷ്ഠിക്കൽ നബിﷺ നിരോധിച്ചിരിക്കുന്നു. അവർ ചോദിച്ചു. താങ്കൾ തുടർന്ന് നോമ്പനുഷ്ഠുക്കാറുണ്ടല്ലോ? അ ദ്ദേഹം പറഞ്ഞു. ഞാൻ നിങ്ങളെപോലെയല്ല. എന്നെ കുടിപ്പിക്കുകയും ഭക്ഷിപ്പിക്കുകയും ചെയ്യുന്നുണ്ട്. (മുത്തഫഖുൻ അലൈഹി)

# 331. ഖബറിന്റെ മുകളിൽ ഇരിക്കരുത്.

1020 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിങ്ങൾ ഓരോരുത്തരും തീക്കട്ടയുടെ മുകളിലിരുന്ന് തൊലിയും വസ്ത്രവും കത്തിക്കരിയലാണ് ഖബറിൻമേൽ ഇരിക്കുന്നതിനെക്കാൾ ഉത്തമം. (മുസ്‌ലിം)

## 332. ഖബർ പടുക്കലും കുമ്മായം തേക്കലും നിഷിദ്ധം

1021 ജാബിർﷺവിൽ നിന്ന് നിവേദനം: ഖബർ ചെത്തിതേക്കുന്നതും അതിൻമേൽ ഇരിക്കുന്നതും അതിന്റെമേൽ കെട്ടിടങ്ങൾ ഉണ്ടാക്കുന്നതും നബിﷺ നിരോധിച്ചിരിക്കുന്നു. (മുസ്ലിം)

975 കാണുക.

## 333. പുണ്യാത്മാക്കളുടെ ഖബറിടങ്ങളെ ആരാധനാലയമാക്കുന്നതിനെ കുറിച്ചും അവിടെ ആഘോഷങ്ങൾ ഉണ്ടാക്കുന്നതിനെ കുറിച്ചുമുള്ള ശക്തമായ വിരോധം

അല്ലാഹു പറഞ്ഞു.

﴿ قَالَ ٱلَّذِينَ غَلَبُواْ عَلَىٰٓ أَمۡرِهِمۡ لَنَتَّخِذَنَّ عَلَيۡهِم مَّسۡجِدٗا ﴾ [٢١/١٨].

''അവരുടെ കാര്യത്തിൽ പ്രാബല്യം നേടിയവർ പറഞ്ഞു: നമുക്ക് അവരുടെ മേൽ ഒരു പള്ളി നിർമിക്കുക തന്നെ ചെയ്യാം''. (കഹ്ഫ് 21)

1022 ആയിശﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ അസ്മﷺ എത്യോപ്യയിലെ ഒരു ചർച്ചിൽ കണ്ട രൂപങ്ങളെ കുറിച്ചും ചിത്രങ്ങളെ കുറിച്ചും നബിﷺ പറയുകയുണ്ടായി. അപ്പോൾ അവിടുന്ന് പറഞ്ഞു. അവർ ഏതെങ്കിലും പുണ്യാത്മാക്കളോ ദാസൻമാരോ മരണപ്പെട്ടാൽ മറവ് ചെയ്യപ്പെടുന്ന മഖ്ബറകളെ പടുത്തുയർത്തി ആരാധനാലയങ്ങൾ ഉണ്ടാക്കുകയും അവരുടെ രൂപങ്ങൾ ഉണ്ടാക്കി വെക്കുകയും ചെയ്യുന്നവരാണ്. അവർ അല്ലാഹുവിന്റെ അടുക്കൽ സൃഷ്ടികളിൽ ഏറ്റവും ദുഷ്ടൻമാരാകുന്നു. (മുത്തഫഖുൻ അലൈഹി)

1023 ജുന്തബ്നു അബ്ദുല്ല ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻ ﷺ വഫാത്താകുന്നതിന് അഞ്ചു ദിവസം മുമ്പ് അവിടുന്ന് ഇപ്രകാരം പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. നിങ്ങളുടെ പൂർവ്വീകർ അവരുടെ പ്രവാചകൻമാർ മരണപ്പെട്ടാൽ അവരെ മറവ് ചെയ്യപ്പെടുന്ന മഖ്ബറകളെ പടുത്തുയർത്തി ആരാധനാലയങ്ങൾ ഉണ്ടാക്കാറുണ്ടായിരുന്നു. നിങ്ങൾ മഖ്ബറകളെ പടുത്തുയർത്തി ആരാധനാലയങ്ങൾ ഉണ്ടാക്കരുത്. അത് ഞാൻ നിങ്ങളോടു വിരോധിക്കുന്നു. (മുസ്ലിം)

1024 ആയിശ ﷺവിൽ നിന്ന് നിവേദനം: പ്രവാചകൻ ﷺക്ക് മരണാസന്നമായപ്പോൾ അവിടുന്ന് ഒരു പുതപ്പു മുഖത്തിടുകയും മാറ്റുകയും ചെയ്തു കൊണ്ടിരുന്നു. അപ്പോൾ അവിടുന്ന് ഇപ്രകാരം പറയുന്നുണ്ടായിരുന്നു. ജൂതരേയും കൃസ്ത്യാനികളേയും അല്ലാഹു ശപിച്ചിരിക്കുന്നു. കാരണം അവർ അവരുടെ പ്രവാചകൻമാർ മരണപ്പെട്ടാൽ അവരെ മറവ്ചെയ്യപ്പെടുന്ന മഖ്ബറകളെ പടുത്തുയർത്തി ആരാധനാലയങ്ങൾ ഉണ്ടാക്കാറുണ്ടായിരുന്നു. ആയിശ ﷺ പറയുന്നു. അക്കാരണത്താലാണ് അദ്ദേഹത്തിന്റെ ഖബർ തുറന്ന സ്ഥലത്താകാതിരുന്നത്. കാരണം മഖ്ബറകളെ പടുത്തുയർത്തി ആരാധനാലയമാക്കുന്നത് അദ്ദേഹം ഭയപ്പെട്ടിരുന്നു. (മുത്തഫഖുൻ അലൈഹി)

1025 ഇബ്നു അബ്ബാസ് ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. ഖബർ സന്ദർശിക്കുന്ന സ്ത്രീകളേയും അവിടെ ആരാധനാലയമാക്കി തിരികൾ കത്തിക്കുന്നവരേയും പ്രവാചകൻ ﷺ ശപിച്ചിരിക്കുന്നു. (തിർമുദി)

1026 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബി ﷺ പറഞ്ഞു: നിങ്ങൾ നിങ്ങളുടെ വീടുകളെ ഖബറുകളാക്കരുത്. എന്റെ

ഖബറിടത്തിൽ ആഘോഷങ്ങൾ ഉണ്ടാക്കുകയും ചെയ്യരുത്. നിങ്ങൾ എനിക്ക് വേണ്ടി സ്വലാത്ത് ചൊല്ലുക. നിങ്ങൾ എവിടെ ആയിരുന്നാലും നിങ്ങളുടെ സ്വലാത്ത് എനിക്ക് എത്തിക്കപ്പെടുന്നതാണ്. (അബൂദാവൂദ്)

## 334 ശിക്ഷാനടപടികളിൽ ശുപാർശ ചെയ്യൽ നിഷിദ്ധം

അല്ലാഹു പറയുന്നു.

﴿ ٱلزَّانِيَةُ وَٱلزَّانِي فَٱجۡلِدُواْ كُلَّ وَٰحِدٖ مِّنۡهُمَا مِاْئَةَ جَلۡدَةٖۖ وَلَا تَأۡخُذۡكُم بِهِمَا رَأۡفَةٞ فِي دِينِ ٱللَّهِ إِن كُنتُمۡ تُؤۡمِنُونَ بِٱللَّهِ وَٱلۡيَوۡمِ ٱلۡأٓخِرِۖ ﴾.[٢/٢٤]

''വ്യഭിചരിക്കുന്നവളെയും വ്യഭിചരിക്കുന്നവനെയും നിങ്ങൾ നൂറ്അടി അടിക്കുക. അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന വരാണെങ്കിൽ ശിക്ഷ നടപ്പിൽ വരുത്തുന്നതിൽ നിങ്ങൾക്ക് അവരോട് ദയവുണ്ടാകരുത്. (നൂർ :2)

1027 ആയിശﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ കളവ് നട ത്തിയ മഗ്സൂം ഗോത്രക്കാരിയുടെ കാര്യത്തിൽ ഖുറൈശികൾ വിഷമി ച്ചു. അവർ പറഞ്ഞു ഇവളെക്കുറിച്ച് പ്രവാചകനോട് സംസാരിക്കാൻ കഴിവുള്ളവൻ ആരാണ്? അവർ പറഞ്ഞു. നബിﷺയുടെ ഇഷ്ടതോഴൻ ഉസാമത്തിനല്ലാതെ ആർക്കാണതിന് ധൈര്യം വരിക. ഉസാമത്ത് അതി നെക്കുറിച്ച് അദ്ദേഹത്തോട് സംസാരിച്ചു. അദ്ദേഹം ചോദിച്ചു: അല്ലാഹു വിന്റെ ശിക്ഷാനടപടികളിൽപ്പെട്ട ഒന്നിലാണോ നീ ശിപാർശക്ക് വന്നിരി ക്കുന്നത്? അനന്തരം അദ്ദേഹം എഴുന്നേറ്റു നിന്നു പ്രസംഗിച്ചു. നിങ്ങ ളുടെ പൂർവ്വീകരെ നശിപ്പിച്ചത്, അവരിലെ നേതാക്കൾ കളവ് ചെയ്താൽ ശിക്ഷാനടപടി കൈകൊള്ളാതെ ഉപേക്ഷിക്കുകയും ദുർബലർ കളവ് ചെയ്താൽ ശിക്ഷിക്കുകയും ചെയ്തിരുന്നതാണ്. അല്ലാഹുവാണേ. മുഹ

മ്മദിന്റെ മകൾ ഫാത്തിമ കളവ് നടത്തിയാലും അവളുടെ കൈ ഞാൻ മുറിക്കുക തന്നെ ചെയ്യും. (മുത്തഫഖുൻ അലൈഹി)

## 335 വഴികളിലും മററും മലമൂത്രവിസർജ്ജനം ചെയ്യലും ജനങ്ങൾക്ക് ശല്യമുണ്ടാക്കലും വിലക്കപ്പെട്ടിരിക്കുന്നു.

അല്ലാഹു പറയുന്നു.

﴿ وَٱلَّذِينَ يُؤْذُونَ ٱلْمُؤْمِنِينَ وَٱلْمُؤْمِنَٰتِ بِغَيْرِ مَا ٱكْتَسَبُوا۟ فَقَدِ ٱحْتَمَلُوا۟ بُهْتَٰنًا وَإِثْمًا مُّبِينًا ﴿٥٨﴾ ﴾ [٥٨/٣٣].

''വിശ്വസിച്ച പുരുഷൻമാരെയും സ്ത്രീകളെയും അവർ കുററം ചെയ്യാതെ ശല്യപ്പെടുത്തുന്നവർ വ്യക്തമായ പാപം ചുമക്കേണ്ടിവരും.'' (അഹ്സാബ്: 58)

1028 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ശാപം ഏൽക്കുന്ന രണ്ട് കാര്യം നിങ്ങൾ സൂക്ഷിക്കണം. അവർ ചോദിച്ചു: ഏതാണവ? അദ്ദേഹം പറഞ്ഞു: ജനങ്ങളുടെ വഴിയിലും തണലുകളിലും വിസർജ്ജനം ചെയ്യലാണവ. (മുസ്ലിം)

## 336. കെട്ടിനിൽക്കുന്ന വെള്ളത്തിൽ മൂത്രമൊഴിക്കാൻ പാടില്ല

1029 ജാബിർﷺവിൽ നിന്ന് നിവേദനം: കെട്ടി നിൽക്കുന്ന വെള്ളത്തിൽ മൂത്രമൊഴിക്കൽ നബിﷺ നിരോധിച്ചിരിക്കുന്നു. (മുസ്ലിം)

## 337. സന്താനങ്ങൾക്കിടയിൽ വേർത്തിരിവ് കാണിക്കൽ തെറ്റാണ്

1030 നുഅ്മാൻﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ എന്റെ പിതാവ് എന്നെയും കൊണ്ട് നബിﷺയുടെ അടുക്കൽ വന്ന് പറഞ്ഞു. എന്റെ അടിമയെ ഞാൻ ഇവന് സൗജന്യമായി കൊടുത്തിരിക്കുന്നു. നബിﷺ ചോദിച്ചു. ഇപ്രകാരം നീ നിന്റെ എല്ലാസന്താനങ്ങൾക്കും നൽകിയിട്ടുണ്ടോ? അദ്ദേഹം പറഞ്ഞു. ഇല്ല. നബിﷺപറഞ്ഞു. എന്നാൽ നീ ഇത് തിരിച്ചുവാങ്ങൂ. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിൽ നിങ്ങളുടെ സന്താനങ്ങളുടെ കാര്യത്തിൽ നീതി പാലിക്കുകയും അല്ലാഹുവിനെ സൂക്ഷിക്കുകയും ചെയ്യുക എന്നുകൂടി കാണാം. മറ്റൊരു റിപ്പോർട്ടിൽ നീ എന്നെ അക്രമത്തിന് സാക്ഷിയാക്കരുത് എന്നു കൂടി നബിﷺ പറഞ്ഞു എന്നും കാണാം.

മറ്റൊരു റിപ്പോർട്ടനുസരിച്ച് നബിﷺ അദ്ദേഹത്തോട് ഇപ്രകാരം ചോദിക്കുകയുണ്ടായി: നിന്റെ സന്താനങ്ങളെല്ലാവരും ഒരോപോലെ നിനക്ക് നൻമ ചെയ്യണം എന്ന് നീ ആഗ്രഹിക്കുന്നില്ലേ? അപ്പോൾ ‘അതെ’ എന്ന് അയാൾ മറുപടി പറഞ്ഞു. അദ്ദേഹം പറഞ്ഞു: എങ്കിൽ അരുത്.

# 338. സ്ത്രീ ഭർത്താവിന്റെ മരണത്തിലല്ലാതെ മൂന്നു ദിവസത്തിൽ കൂടുതൽ ദു:ഖമാചരിക്കൽ നിഷിദ്ധം

1031. സൈനബﷺയിൽ നിന്ന് നിവേദനം: നബിﷺയുടെ പ്രിയ പത്നി ഉമ്മു ഹബീബﷺയുടെ അടുത്ത് അവരുടെ പിതാവ് അബൂസു ഫ്യാൻ മരണപ്പെട്ടിരിക്കുമ്പോൾ ഞാൻ കയറി ചെന്നു (മൂന്ന് ദിവസ ത്തിന് ശേഷം)മഞ്ഞ നിറത്തിലുള്ള ഒരു സുഗന്ധദ്രവ്യമോ മറ്റോ കൊണ്ട് വന്നിട്ട് ഒരു പെൺകുട്ടി അതിൽ നിന്ന് തെട്ടുപുരട്ടുകയും അവരുടെ ഇരു കവിളിലും പൂശുകയും ചെയ്തു. അനന്തരം അവർ പറഞ്ഞു: അല്ലാഹുവാണെ സുഗന്ധദ്രവ്യത്തിന് എനിക്ക് ആവശ്യമുണ്ടാ യിട്ടല്ല. പക്ഷേ റസൂൽﷺ മിമ്പറിൽവെച്ച് പ്രസംഗിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട് അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന ഏതൊരു സ്ത്രീക്കും മൂന്ന് ദിവസത്തിലുപരി ഭർത്താവല്ലാത്തവരുടെ മരണത്തിൽ ദുഖാചരണം അനുവദനീയമല്ല. നാല് മാസവും പത്തു ദിവസവും ഭർത്താവിനുവേണ്ടി ദുഖമാചരിക്കാം. സൈനബﷺ പറയുന്നു. പിന്നീട് ഞാൻ ജഹ്ശിന്റെ മകൾ സൈനബാﷺയുടെ അടുത്ത് തന്റെ സഹോദ രന്റെ മരണ ശേഷം കടന്നു ചെന്നു അവരും മൂന്ന് ദിവസത്തിന് ശേഷം സുഗന്ധദ്രവ്യം കൊണ്ടുവന്നു അത് തൊട്ട് പുരട്ടികൊണ്ട് പറ ഞ്ഞു. അറിയണം അല്ലാഹുവാണെ എനിക്കിപ്പോൾ സുഗന്ധദ്രവ്യത്തിന് ആവശ്യമുണ്ടായിട്ടല്ല. പക്ഷേ റസൂൽﷺ മിമ്പറിൽവെച്ച് പ്രസംഗിക്കുന്നത് ഞാൻ കേട്ടിട്ടുണ്ട്. മൂന്ന് ദിവസത്തിലുപരി ഭർത്താവിന്റെ മരണത്തിന് വേണ്ടിയല്ലാത്ത വിലപിക്കൽ അന്ത്യനാളിലും അല്ലാഹുവിലും വിശ്വ

സിച്ച ഏതൊരു സ്ത്രീക്കും അനുവദനീയമല്ല. നാല് മാസവും പത്തു ദിവസവും അവർക്ക് വേണ്ടി വിഷാദിച്ചിരിക്കേണ്ടതാണ്. (മു. അലൈഹി)

## 339 ഗ്രമീണനുവേണ്ടി പട്ടണവാസി കച്ചവടം ചെയ്യുന്നതും ഒരാൾ മറ്റൊരാളുടെ വിവാഹാലോചനയേയോ കച്ചവടത്തേയോ മറികടക്കുന്നതും നിഷിദ്ധം

1032. അനസ്ﷺനിന്ന് നിവേദനം: ഗ്രമീണനുവേണ്ടി പട്ടണവാസി വിറ്റുകൊടുക്കൽ നബിﷺ നിരോധിച്ചിരിക്കുന്നു. അവൻ തന്റെ സഹോദര നാണെങ്കിൽ പോലും. (മുത്തഫഖുൻ അലൈഹി)

1033. ഇബ്നുഉമർﷺനിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: ചര ക്കുകൾ അങ്ങാടിയിലേക്ക് എത്തുന്നതിന് മുമ്പ് നിങ്ങളത് കച്ചവടം ചെയ്യരുത്. (മുത്തഫഖുൻ അലൈഹി)

1034. ഉഖ്ബﷺനിന്ന് നിവേദനം: റസുൽﷺ പറഞ്ഞു. ഒരു സത്യവി ശ്വാസി മറ്റൊരു സത്യവിശ്വാസിയുടെ സഹോദരനാണ്. സ്വന്തം സഹോദ രന്റെ കച്ചവടത്തിനെതിരെ കച്ചവടം ചെയ്യരുത്. അപ്രകാരം തന്നെ തന്റെ സഹോദരന്റെ വിവാഹാലോചനക്കെതിരിൽ വിവാഹാലോചന നടത്തരു ത്. അവൻ വേണ്ടെന്ന് വെച്ചാലൊഴികെ. (മുസ്ലിം)

## 340 ധനം ദുർവ്യയം ചെയ്യരുത്.

1035. അബൂ ഹുറൈറﷺയിൽ നിന്ന് നിവേദനം: റസുൽﷺ പറഞ്ഞു: അല്ലാഹു നിങ്ങളുടെ മൂന്ന് കാര്യങ്ങൾ ഇഷ്ടപ്പെടുകയും മൂന്ന് കാര്യങ്ങൾ വെറുക്കുകയും ചെയ്യുന്നു. നിങ്ങൾ അവനെ മാത്രം ആരാധി

ക്കുക, യാതൊന്നിനെയും അവനോട് പങ്കുചേർക്കാതിരിക്കുക, നിങ്ങൾ ഭിന്നിക്കാതെ അല്ലാഹുവിന്റെ പാശ്വത്തെ മുറുകെ പിടിക്കുക. ഇവ അവൻ ഇഷ്ടപ്പെട്ടിരിക്കുന്നു. കണ്ടതും കേട്ടതും പുലമ്പുക, കുടുതൽ കുടുതൽ ചോദ്യം ചെയ്യുക, ധനം നഷ്ടപ്പെടുത്തുക. എന്നിവ അവൻ വെറുക്കുകയും ചെയ്യുന്നു. (മുസ്‌ലിം)

1036. വർറാദ്ﷺനിന്ന് നിവേദനം: മുആവിയﷺക്കുള്ള ഒരു കത്തിലൂടെ മുഗീറത്ത് എന്നോട് പറഞ്ഞു: നബിﷺ എല്ലാ ഫർള് നമസ്കാരങ്ങൾക്കും ശേഷവും പറയാറുണ്ട്. അല്ലാഹുവല്ലാത മറ്റാരാധ്യനില്ല. അവൻ ഏകനാണ്. അവനൊരു പങ്കാളിയുമില്ല. അവനാണ് രാജാധികാരവും സ്തുതിയും. അവൻ എല്ലാറ്റിനും കഴിവുള്ളവനാകുന്നു. അല്ലാഹുവേ നീ കൊടുത്തത് തടുക്കുന്നവനില്ല. നീ തടയുന്നത് കൊടുക്കുന്നവനുമില്ല. നിന്റെ പക്കൽ പ്രതാപിക്ക് തന്റെ പ്രതാപം ഉപകരിക്കുകയില്ല. (സമ്പന്നർക്ക് തന്റെ സമ്പത്ത് ഉപകരിക്കുകയില്ല.) അഭിപ്രായവ്യത്യാസങ്ങളെ പറ്റിയും ധനം ദുരുപയോഗം ചെയ്യുന്നതിനെ പറ്റിയും ധാരാളം യാചിക്കുന്നതിനെയും മാതാപിതാക്കളെ ശല്യപ്പെടുത്തുന്നതിനെയും പെൺകുട്ടികളെ ജീവനോടെ കുഴിച്ച് മൂടുന്നതിനെയും അന്യരുടെ അവകാശങ്ങൾ തടുത്തുവെക്കുന്നതിനെയും അർഹതയില്ലാത്തത് കൈക്കലാക്കുന്നതിനെയും നബി(സ) നിരോധിച്ചതായും മുആവിയﷺക്ക് മുഗീറﷺ എഴുതിയിരുന്നു. (മുത്തഫഖുൻ അലൈഹി)

# 341 ഒരു മുസ്‌ലിമിന്റെ നേരെ ആയുധം ചൂണ്ടൽ നിഷിദ്ധമാണ്.

1037. അബൂ ഹുറൈറﷺയിൽ നിന്ന് നിവേദനം: റസൂൽﷺ പറഞ്ഞു: നിങ്ങളാരും ഊരിയ ആയുധം തന്റെ സഹോദരന്റെ നേരെ ചൂണ്ടരുത്. നിശ്ചയമായും അവൻ അറിയാതെ പിശാച് അവന്റെ കയ്യിൽ നിന്ന് അത് തന്റെ സഹോദരനിലേക്ക് തിരിക്കാൻ ഇടയുണ്ട്. അങ്ങനെ മരണത്തിനിടയായാൽ അവൻ നരകകുണ്ടിൽ വീണുപോകുന്നതാണ്. (മുത്തഫഖുൻ അലൈഹി)

1038. ജാബിർﷺനിന്ന് നിവേദനം: ഊരിയ വാളുമായി നടക്കുന്നത് നബിﷺ നിരോധിച്ചിരിക്കുന്നു. (അബൂദാവൂദ്, തിർമുദി)

# 342. ബാങ്കിനുശേഷം നമസ്കരിക്കാതെ പള്ളിയിൽ നിന്ന് അകാരണമായി പുറത്ത് പോകുന്നത് തെറ്റാണ്

1039. അബുശ്ശഹ്സാഇﷺയിൽ നിന്ന് നിവേദനം: ഒരിക്കൽ അബൂ ഹുറൈറയോടൊപ്പം ഞങ്ങൾ പള്ളിയിൽ ഇരിക്കവെ മുഅദ്ദിൻ ബാങ്ക് വിളിച്ചു. തദവസരം ഒരാൾ എഴുന്നേറ്റ് നടന്നു. അയാൾ പള്ളിയിൽ നിന്ന് പുറത്ത് പോകുവോളം അബുഹുറൈറ അയാളെ ഉറ്റുനോക്കിയിട്ട് പറഞ്ഞു. ആ മനുഷ്യൻ അബുൽ ഖാസിമിﷺനോട് വിപരീതം ചെയ്തിരിക്കുന്നു. (മുസ്‌ലിം)

# 343 യർജാൻ നിരാകരിക്കൽ കറാഹത്താണ്.

1040. അനസ്ﷺനിന്ന് നിവേദനം: നബിﷺ സുഗന്ധത്തെ മടക്കാറില്ല. (ബുഖാരി)

## 344 തിൻമയുണ്ടാകുമെങ്കിൽ മുഖസ്തുതി പറയൽ വിലക്കപ്പെട്ടിരിക്കുന്നു. അതുണ്ടാകില്ലെങ്കിൽ കുഴപ്പമില്ല

1041. അബൂമുസﷺൽ നിന്ന് നിവേദനം: ഒരാൾ മറ്റൊരാളെ പ്രശംസിച്ചതായും പ്രശംസ അതിർകവിഞ്ഞതായും നബിﷺ കേട്ടു. അന്നേരം അവിടുന്ന് പറഞ്ഞു. നിങ്ങൾ അവന്റെ മുതുക് മുറിക്കുകയോ നശിപ്പിക്കുകയോ ചെയ്തു. (മുത്തഫഖുൻ അലൈഹി)

1042 മിഖ്ദാദ്ﷺനിന്ന് നിവേദനം: ഒരിക്കൽ ഉസ്മാൻﷺനെപ്പറ്റി ഒരാൾ മുഖസ്തുതി പറയാൻ തുടങ്ങിയപ്പോൾ മിഖ്ദാദ്ﷺ തന്റെ കാൽമുട്ട് നിലത്ത് കുത്തി ഇരുന്നുകൊണ്ട് അവന്റെ മുഖത്ത് ചരൽപൊടി വാരി എറിയാൻ തുടങ്ങി. തദവസരം നീ എന്താണ് കാണിക്കുന്നത് എന്ന് ഉസ്മാൻﷺ ആരാഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു. റസൂൽﷺ പറഞ്ഞിട്ടുണ്ട്. നിങ്ങൾ മുഖസ്തുതി പറയുന്നവരുടെ മുഖത്ത് മണൽ വാരി എറിഞ്ഞുകൊള്ളുക. (മുസ്ലിം)

## 345. വിഷൂചിക പോലുള്ള മാറാവ്യാധികൾ ബാധിച്ച പ്രദേശത്ത്നിന്ന് മാറിപ്പോകുന്നതും അങ്ങോട്ട് കടന്നുചെല്ലുന്നതും തെറ്റാണ്.

അല്ലാഹു പറയുന്നു:

﴿ أَيْنَمَا تَكُونُوا۟ يُدْرِككُّمُ ٱلْمَوْتُ وَلَوْ كُنتُمْ فِى بُرُوجٍ مُّشَيَّدَةٍ ﴾. [النساء/٧٨]

നിങ്ങൾ എന്തുമാത്രം സുശക്തമായ സൗധത്തിലാണെങ്കിലും മരണം നിങ്ങളെ പിടികൂടും. (നിസാഅ് : 78)

﴿ وَلَا تُلْقُوا۟ بِأَيْدِيكُمْ إِلَى ٱلتَّهْلُكَةِ ۛ ﴾ [٢/١٩٥]
നാശത്തിലേക്ക് സ്വന്തം കൈ നിങ്ങൾ ഇടരുത് (ബഖറ: 195)

1043.ഉസാമﷺ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഒരിടത്ത് വിഷൂചിക ഉള്ളതായി നിങ്ങൾ കേട്ടാൽ നിങ്ങൾ അവിടെ കടന്ന് ചെല്ലരുത്.നിങ്ങൾ ഉള്ള സ്ഥലത്താണ് വിഷൂചിക ഉള്ളതെങ്കിൽ നിങ്ങൾ അവിടെ നിന്ന് ഓടിപ്പോകുകയുമരുത്. (മുത്തഫഖുൻ അലൈഹി)

22 കാണുക.

## 346. ആഭിചാരം ഗുരുതരമായ പാപം

അല്ലാഹു പറയുന്നു:

﴿ وَمَا كَفَرَ سُلَيْمَـٰنُ وَلَـٰكِنَّ ٱلشَّيَـٰطِينَ كَفَرُوا۟ يُعَلِّمُونَ ٱلنَّاسَ ٱلسِّحْرَ ﴾.[٢/١٠٢]
''വാസ്തവത്തിൽ സുലൈമാൻ സത്യനിഷേധമാർഗ്ഗം കൈകൊണ്ടിരുന്നില്ല. (മറിച്ച്) ആ പിശാചുക്കളാണ് സത്യനിഷേധം കൈകൊണ്ടത്. അവർ ജനങ്ങൾക്ക് ആഭിചാരം പഠിപ്പിച്ച് കൊടുത്തിരുന്നു. '' (ബഖറ: 102 )

98 വായിക്കുക.

## 347. മുസ്ഹഫ് ശത്രുക്കളുടെ കൈയ്യിൽ അകപ്പെടുമെന്ന് ഭയപ്പെടുന്നെങ്കിൽ അതുമായി അവരിലേക്ക് യാത്രചെയ്യരുത്

1044. ഇബ്നുഉമർﷺനിന്ന് നിവേദനം: ശത്രുക്കളുടെ നാട്ടിലേക്ക് ഖുർആനുമായി യാത്രപോകൽ റസൂൽﷺ നിരോധിച്ചിരിക്കുന്നു. (മുത്തഫഖുൻ അലൈഹി)

# 348 സ്വർണ്ണം വെള്ളി പാത്രങ്ങൾ ഏത് കാര്യത്തിന് ഉപയോഗിക്കുന്നതും വിലക്കപ്പെട്ടിരിക്കുന്നു

458 വായിക്കുക.

# 349. പകൽ മുഴുവനും മൗനം പാലിക്കൽ നിഷിദ്ധം

1045. അലിﷺനിന്ന് നിവേദനം: നബിﷺയിൽ നിന്ന് ഞാൻ ഹൃദിസ്ഥമാക്കി. ഇന്ദ്രീയസ്ഖലനത്തിന് (പ്രായപൂർത്തിക്ക് ) ശേഷം അനാഥത്വമില്ല. പകൽ മുഴുവനും മൗനം പാലിക്കാൻ പാടില്ല. (അബൂദാവൂദ് )

ഇതിന്റെ വിശദീകരണത്തിൽ ഖത്വാബി പറഞ്ഞു. പകൽ മുഴുവൻ മൗനം പാലിക്കുക എന്നൊരാചാരം ജാഹിലിയ്യ കാലത്ത് ഹജ്ജ് കർമ്മങ്ങളിൽ നടപ്പുണ്ടായിരുന്നു, അതാണ് ഇസ്‌ലാമിൽ വിരോധിക്കപ്പെട്ടിട്ടുള്ളത്. പകരം നല്ലവാക്കും ദിക്റുകളും കൽപ്പിക്കപ്പെട്ടു.

1046. ഖൈസ്ﷺനിന്ന്: അഹ്മസ് കുടുംബത്തിലെ സൈനബയുടെ അടുത്ത് അബൂബക്കർﷺകടന്നു ചെന്നപ്പോൾ അവൾ സംസാരിക്കാത്തതായി കാണാൻ കഴിഞ്ഞു. അവളെന്തുകൊണ്ട് സംസാരിക്കുന്നില്ലെന്ന് അദ്ദേഹം ആരാഞ്ഞപ്പോൾ അവർ പറഞ്ഞു. മൗനം ഭംഞ്ജിച്ച് ഹജ്ജ് ചെയ്യാൻ അവർ ഉദ്ദേശിച്ചിരിക്കണം. ഉടനെ അദ്ദേഹം അവരേട് പറഞ്ഞു. നീ സംസാരിച്ചു കൊള്ളൂ. ഇത് അനുവദനീയമല്ല. ഇസ്‌ലാമിനു മുമ്പുള്ള കാലഘട്ടത്തിലെ വഴക്കമാണത്. അങ്ങനെ അവർ സംസാരിച്ചു. (ബുഖാരി)

# 350. തന്റെ പിതാവിലേക്കല്ലാതെ ചേർത്തിപ്പറയുന്നതും തന്റെ യജമാനനെ അല്ലാതെ യജമാനനായി കാണുന്നതും നിഷിദ്ധമാണ്

1047. സഅദ്ബ്നു അബീവഖാസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: തന്റെ പിതാവല്ലെന്ന് അറിഞ്ഞുകൊണ്ട് തന്നെ ഒരാളെ സ്വന്തം പിതാവായി ആരോപിക്കുന്നവന് സ്വർഗം നിഷിദ്ധമാണ്. (മുത്തഫഖുൻ അലൈഹി)

### അദ്ധ്യായം 18:

# അന്ത്യനാൾ

## 351. ദജ്ജാലിന്റെ ഹദീസുകളും അന്ത്യ നാളിന്റെ അടയാളങ്ങളും

1048. റിബിഅ് ബ്നുഹറാശ്ﷺവിൽ നിന്ന് നിവേദനം: ഒരിക്കൽ അബൂ മസ്ഊദിന്റെ കൂടെ ഞാൻ ഹുദൈഫﷺവിന്റെ അടുത്തുപോയി. അബൂ മസ്ഊദ് പറഞ്ഞു, ദജ്ജാലിനെക്കുറിച്ച് നീ പ്രവാചകനിൽ നിന്ന് കേട്ടത് എനിക്ക് പറഞ്ഞുതരിക. അദ്ദേഹം പറഞ്ഞു, നിശ്ചയം, വെള്ളവും തീയും കൊണ്ടാണ് ദജ്ജാൽ രംഗപ്രവേശം ചെയ്യുക. വെള്ളമാണെന്ന് ജനങ്ങൾ ധരിക്കുന്നത് കരിക്കുന്ന തീയും, തീയാണെന്ന് ധരിക്കുന്നത് തണുത്ത ശുദ്ധജലവുമാണ്. നിങ്ങളാരെങ്കിലും അവനെ കണ്ടുമുട്ടുന്ന പക്ഷം അവൻ തീയ്യിൽ വീണുകൊള്ളട്ടെ. അതായിരിക്കും ശുദ്ധവെള്ളം. അബൂമസ്ഊദ് പറഞ്ഞു, ഞാനും ഇത് കേട്ടിട്ടുണ്ട്. (മുത്തഫഖുൻ അലൈഹി)

1049. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: മക്കയും മദീനയും ഒഴികെയുള്ള ഏതൊരു സ്ഥലവും ദജ്ജാൽ ചവിട്ടാതിരിക്കുകയില്ല. അവ രണ്ടും സംരക്ഷിച്ചുകൊണ്ട് അവയുടെ വാതിലിൽ മലക്കുകൾ അണിനിരക്കും. എന്നാൽ(മദീനക്കടുത്തുള്ള) ഒരു ഉപ്പുഭൂമിയിലാണ് അവനിറങ്ങുക. അതുമൂലം മൂന്ന് പ്രാവശ്യം മദീനക്ക് പ്രകമ്പനമേൽക്കും. അതുവഴി എല്ലാ സത്യനിഷേധികളെയും കപടവിശ്വാസികളെയും അല്ലാഹു അതിൽ നിന്ന് പുറപ്പെടുവിക്കും. (മുസ്ലിം)

1050. അനസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഇസ്ബഹാനിൽ നിന്നുള്ള എഴുപതിനായിരം ആളുകൾ ദജ്ജാലിനെ

അനുഗമിക്കും അവർ ത്വയലിസാൻ ധരിക്കുന്നവരാണ്.(പണ്ഢിത വേഷം) (മുസ്‌ലിം)

1051. ഉമ്മുശരീക്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നത് ഞാൻ കേട്ടു. ജനങ്ങൾ ദജ്ജ്ജാലിന്റെ ഉപദ്രവത്തിൽ നിന്ന് പർവ്വതങ്ങളി ലേക്ക് ഓടി രക്ഷപ്പെടും. (മുസ്‌ലിം)

1052. അബൂസഈദിൽ ഖുദ്‌രിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ദജ്ജാൽ പ്രത്യക്ഷപ്പെടുമ്പോൾ സത്യവിശ്വാസികളിൽപ്പെട്ട ഒരാൾ അവന്റെ നേരെതിരിയും. അന്നേരം ദജ്ജാലിന്റെ കിങ്കരൻമാർ അവനെ നേരിട്ടുകൊണ്ട് ചോദിക്കും. നീ എവിടേക്കാണ് പോകുന്നത്? അവൻ പറയും, ഈയിടെ പ്രത്യക്ഷപ്പെട്ടവനാണ് എന്റെ ലക്ഷ്യം. ഞങ്ങ ളുടെ റബ്ബിൽ നീ വിശ്വസിച്ചിട്ടില്ലേ എന്ന് അവർ ആരായും. ഞങ്ങളുടെ റബ്ബിൽ യാതൊരു അസ്പഷ്ടതയുമില്ലെന്ന് അവൻ(സത്യവിശ്വാസി) പ്രസ്താവിക്കും. അങ്ങിനെ അവർ അയാളെ കൊല്ലാൻ തീരുമാനിക്കും. അന്യായമായി ആരെയും കൊലചെയ്യരുതെന്ന് രക്ഷിതാവ് നിരോധിച്ചി ട്ടില്ലേ? എന്ന് ചിലർ അവരെ ഉണർത്തും. അപ്പോൾ അവനെയും കൊണ്ട വർ ദജ്ജാലിന്റെ അടുത്ത് പോകും. അവനെ കണ്ട മാത്രയിൽ തന്നെ അല്ലാഹുവിന്റെ പ്രവാചകൻ മുന്നറിയിപ്പ് നൽകിയ ദജ്ജാലാണ് ഇവ നെന്ന് സത്യവിശ്വാസി പ്രഖ്യാപിക്കും. അവനെ പിടിച്ചുകെട്ടി തല്ലിതകർത്തി, വയറും മുതുകും അടിച്ചു പരത്തി വികൃതമാക്കാൻ ദജ്ജാൽ കൽപിക്കും. നീ എന്നിൽ വിശ്വസിക്കുന്നുവോ എന്നവൻ അട്ട ഹസിക്കും. നീ തന്നെയാണ് പെരുങ്കള്ളനായ മസീഹുദജ്ജാൽ എന്ന് അവൻ പ്രത്യുത്തരം നൽകും. തല മുതൽ കാലുകൾക്കിടയിലൂടെ ഈർന്നു പിളർക്കാൻ ദജ്ജാൽ കൽപ്പിക്കും. പിന്നീട് പിളർക്കപ്പെട്ട ഭാഗങ്ങൾക്കിടയിലൂടെ നടന്ന് ദജ്ജാൽ പറയും നീ എഴുന്നേൽക്കൂ, അവൻ എഴുന്നേററു വരുമ്പോൾ നീ എന്നിൽ വിശ്വസിക്കുന്നുവോ എന്ന്

ചോദിക്കും. നിന്നെ സംബന്ധിച്ച യാഥാർത്ഥ്യം എനിക്ക് കൂടുതൽ ബോധ്യപ്പെട്ടു എന്ന് മറുപടി പറഞ്ഞ ശേഷം സത്യവിശ്വാസി പറയും. മനുഷ്യരേ എനിക്ക് ശേഷം ആരെയും അവന് ഇപ്രകാരം ചെയ്യാൻ കഴിയുകയില്ല. ഉടൻ ദജ്ജാൽ അവനെ അറുക്കാൻ വേണ്ടി പിടിക്കും. അപ്പോൾ അല്ലാഹു അവന്റെ പിരടി മുതൽ തൊണ്ടക്കുഴി വരെയുള്ള സ്ഥലം പിച്ചള പോലെയാക്കി തീർക്കും. അറുക്കാൻ അവന് കഴിയില്ല. അന്നേരം ദജ്ജാൽ അവന്റെ കാലും കൈയ്യും പിടിച്ച് വലിച്ചെറിയും. ജനങ്ങൾ വിചാരിക്കും നരകത്തിലേക്കാണ് അവനെ വലിച്ചെറിഞ്ഞതെന്ന്, യഥാർത്ഥത്തിൽ സ്വർഗത്തിലേക്കാണവൻ എറിയപ്പെട്ടത്. നബിﷺപറഞ്ഞു: ഇവനാണ് റബ്ബിന്റെ അടുക്കൽ ഏററവും വലിയ രക്തസാക്ഷി. (മുസ്ലിം)

1053. നവാസ്ബ്നു സംആൻﷺവിൽ നിന്ന് നിവേദനം: ഒരു പ്രഭാതവേളയിൽ ദജ്ജാലിനെ കുറിച്ച് പ്രവാചകൻ സംസാരിച്ചു. മുടി ജട കുത്തിയ ഒരു യുവാവാണവൻ. അവന്റെ കണ്ണ് അൽപം തെറിച്ചു നിൽക്കും. എന്റെ ദൃഷ്ടിയിൽ അബ്ദുൽ ഹുസ്സയോട് സാദൃശ്യമുള്ളവനാണവൻ. നിങ്ങളാരെങ്കിലും അവനെ കണ്ടുമുട്ടിയാൽ കഹ്ഫ് സൂറത്തിലെ ആദ്യആയത്തുകൾ ഓതികൊള്ളുക. സിറിയയുടെയും ഇറാഖിന്റെയും മദ്ധ്യേയുള്ള ഒരു ഖല്ലത്തിലാണവൻ പ്രത്യക്ഷപ്പെടുക. എന്നിട്ടവൻ തന്റെ ഇടവും വലവും ഉഗ്രകുഴപ്പങ്ങൾ ഉണ്ടാക്കും. അല്ലാഹുവിന്റെ അടിമകളേ നിങ്ങൾ ഉറച്ചുനിൽക്കൂ. ഞങ്ങൾ ചോദിച്ചു പ്രവാചകരേ ഭൂമിയിൽ അവന്റെ വേഗത എത്രയാണ്? അദ്ദേഹം പറഞ്ഞു, കാറ്റടിച്ചു കൊണ്ടുപോകുന്ന മഴപോലെയാണ്. ചില ജനങ്ങളുടെ അടുത്ത് ചെന്ന് അവരെ ക്ഷണിക്കുമ്പോൾ അവർ വിശ്വസിക്കുകയും ഉത്തരം നൽകുകയും ചെയ്യും. അവൻ ആകാശത്തോട് മഴ വർഷിക്കാൻ കൽപ്പിക്കുമ്പോൾ അത് വർഷിക്കും. ഭൂമിയിലേക്ക് ചൂണ്ടുമ്പോൾ മുളപ്പി

ക്കും. അനന്തരം അവരുടെ കന്നുകാലികളുടെ പൂഞ്ഞ നന്നായി വളരും, അകിട് നിറഞ്ഞൊഴുകും, ഊര നീണ്ടുവളർന്നതാകും. പിന്നീട് അവൻ മററു ചിലയാളുകളെ ക്ഷണിക്കുകയും അവർ വിശ്വസിക്കാതെ തിരിച്ചുപോരുകയും ചെയ്യും. നേരം പുലരുമ്പോഴേക്കും കഠിനക്ഷാമം അവരെ ബാധിക്കും. യാതൊന്നും അവരുടെ കൈവശം ഉണ്ടാവുകയില്ല. ഒരു ശൂന്യപ്രദേശത്തുകൂടി അവൻ സഞ്ചരിച്ചാൽ അതിലെ നിക്ഷേപ ങ്ങൾ അവന്റെ നിർദ്ദേശാനുസരണം തേനീച്ചയെപ്പോലെ അവനെ പിന്തു ടരും. ഒരു യുവാവിനെ വിളിച്ച് ചൂണ്ടുപലകയാക്കി നിർത്തി രണ്ടായി പിളർത്തുകയും തിരിച്ചു വിളിച്ചാൽ അവൻ പുഞ്ചിരിതൂകി എഴുന്നേററു വരികയും ചെയ്യും. ഈ നില തുടർന്നുകൊണ്ടിരിക്കെ മറിയമിന്റെ മകൻ മസീഹിനെ അല്ലാഹു നിയോഗിക്കും. ഡമസ്കസിന്റെ കിഴക്കുള്ള വെള്ളിമിനാരത്തിന്റെ അടുത്ത് രണ്ടു മലക്കുകളുടെ ചിറകിൽ കൈവെച്ച് രണ്ട് നിറത്തിലുള്ള വസ്ത്രം ധരിച്ചാണ് അദ്ദേഹം വരിക. തല താഴ്ത്തി യാൽ വെള്ളം തുള്ളികളായി വീഴും, ഉയർത്തിയാൽ മുത്തിനു സമാന മായ വെള്ളതുള്ളികൾ ഉരുണ്ടുവീഴും അദ്ദേഹത്തിൽ നിന്ന് നിർഗ മിക്കുന്ന സുഗന്ധം ശ്വസിക്കുന്ന സത്യനിഷേധി ഉടൻ മരണപ്പെടും. ആ സുഗന്ധമാകട്ടെ കണ്ണെത്തുന്ന സ്ഥലം വരെയെത്തും. ലുദ്ദിന്റെ കവാട ത്തിൽ വെച്ച് അദ്ദേഹം ദജ്ജാലിനെ കാണുകയും കൊലപ്പെടുത്തുകയും ചെയ്യും.(മുസ്ലിം)

1054. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറ ഞ്ഞു: നബിമാർ ആരും തങ്ങളുടെ ജനതക്ക് പറഞ്ഞുകൊടുക്കാത്ത കാര്യം ഞാൻ നിങ്ങൾക്ക് പറഞ്ഞു തരട്ടെയോ? ഒററകണ്ണനാണവൻ. സ്വർഗത്തിന്റേയും നരകത്തിന്റെയും രൂപമായിട്ടാണവൻ വരിക. അവൻ സ്വർഗമാണെന്ന് പറഞ്ഞുകാണിക്കുന്നത് നരകമായിരിക്കും. (മുത്തഫഖുൻ അലൈഹി)

1055. ഇബ്നു ഉമർﷺ വിൽ നിന്ന് നിവേദനം: ജനമദ്ധ്യത്തിൽ വെച്ച് ഒരിക്കൽ നബിﷺ ദജ്ജാലിനെ ക്കുറിച്ച് ഇപ്രകാരം സംസാരിച്ചു. അല്ലാഹു ഒററക്കണ്ണനല്ല, മസീഹുദജ്ജാൽ വലംകാഴ്ചയില്ലാത്തവനാണ്. ഈ വെള്ളത്തിൽ പൊങ്ങിക്കിടക്കുന്ന മുന്തിരിങ്ങ പോലെ തെറിച്ചു നിൽക്കുന്നതായിരിക്കും അവന്റെ ആ കണ്ണ്. (മുത്തഫഖുൻ അലൈഹി)

1056. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: (മുസ്ലിംകൾ ജൂതൻമാരുമായി യുദ്ധം ചെയ്യുന്നതുവരെ അന്ത്യനാൾ സംഭവിക്കുകയില്ല. അങ്ങിനെ ജൂതൻ കല്ലിന്റെയും മരത്തിന്റെയും പിന്നിൽ ഒളിച്ചിരിക്കുകയും ആ കല്ലും മരവും ഇപ്രകാരം പറയുകയും ചെയ്യും, ഓ.. മുസ്ലിം, ഇതാ എന്റെ പിന്നിൽ ഒരു ജൂതൻ, വരൂ… അവനെ കൊല്ലൂ, ഗർഖദ് മരം ഒഴികെ കാരണം അത് ജൂതൻമാരുടെ വൃക്ഷമാകുന്നു. (മുത്തഫഖുൻ അലൈഹി)

1057. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: എന്റെ ആത്മാവ് ആരുടെ കൈയ്യിലാണോ, അവൻ തന്നെയാണ് സത്യം ഖബറിന്റെ അടുത്തുകൂടി നടന്നുപോകുന്നവൻ അതിൻമേൽ കിടന്നുരുണ്ട് ഇവന്റെ സ്ഥാനത്ത് ഞാനായിരുന്നെങ്കിൽ എന്ന് പറയുന്നത് വരെ ഇഹലോകം അവസാനിക്കുകയില്ല. എന്നാൽ മതവിശ്വാസി ആയതുകൊണ്ടല്ല, കഠിനമായ വിപത്തുകൊണ്ട് മാത്രമാണ് അവനത് പറയേണ്ടി വരുന്നത്. (മുത്തഫഖുൻ അലൈഹി)

1058. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർണ്ണത്താലുള്ളൊരു പർവ്വതം യൂഫ്രട്ടീസ് നദിയിൽ പ്രത്യക്ഷപ്പെടും. അതിനു വേണ്ടി ഉഗ്രപോരാട്ടം നടക്കുകയും നൂറിൽ തൊണ്ണൂററി ഒമ്പത് പേരും കൊല്ലപ്പെടുകയും ഓരോരുത്തരും വിജയി ഞാനായിരുന്നെങ്കിൽ എന്ന് പറയുകയും ചെയ്യാതെ അന്ത്യനാൾ വന്നെത്തുകയില്ല. (മുത്തഫഖുൻ അലൈഹി)

മറ്റൊരു റിപ്പോർട്ടിലുള്ളത് ഒരു സ്വർണ്ണ കൂമ്പാരം യൂഫ്രട്ടീസ് വെളിവാക്കും, അവിടെ എത്തുന്നവർ അതിൽ നിന്ന് ഒന്നും തന്നെ എടുക്കരുത്. (മുത്തഫഖുൻ അലൈഹി)

1059. മിർദാസുൽ അസ്‌ലം ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ആദ്യമാദ്യമുള്ള സജ്ജനങ്ങൾ മരണപ്പെട്ടുകൊണ്ടിരിക്കും. പിന്നീട് ബാർലിയുടെയും കാരക്കയുടെയും ഉമിക്ക് സമാനമായ അധമൻമാർ അവശേഷിക്കും അല്ലാഹു അവരെ ഒരിക്കലും വിലവെക്കുകയില്ല. (ബുഖാരി)

1060. ഇബ്നു ഉമർ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഒരു സമുദായത്തിൽ അല്ലാഹു ശിക്ഷ ഇറക്കുന്ന പക്ഷം അവരിൽ എല്ലാവരെയും ആ ശിക്ഷ ബാധിക്കുന്നതാണ്. പിന്നീട് കർമ്മങ്ങളെ ആധാരമാക്കി അവൻ പുനർജീവിക്കപ്പെടും. (മുത്തഫഖുൻ അലൈഹി)

1061. ജാബിർ ﷺവിൽ നിന്ന് നിവേദനം: നബിﷺ ഖുത്തുബ പറയുമ്പോൾ ചാരി നിൽക്കാറുള്ള ഒരു ഈത്തപ്പനത്തടി ഉണ്ടായിരുന്നു. പിന്നീട് മിമ്പർ സ്ഥാപിക്കപ്പെട്ടപ്പോൾ പത്തുമാസം ഗർഭമുള്ള ഒട്ടകത്തെപ്പോലെ ആ ഈത്തപ്പന തടിയിൽ നിന്ന് ചില ശബ്ദങ്ങൾ ഞങ്ങൾ കേട്ടു. നബിﷺ അവിടുന്നിറങ്ങി കൈ അതിൻമേൽ വെച്ചപ്പോൾ അതടങ്ങുകയുണ്ടായി. (ബുഖാരി)

മറ്റൊരു റിപ്പോർട്ടിൽ നേരത്തെ കേൾക്കാൻ സാധിച്ചിരുന്ന ഉത്ബോധനത്തെ ഓർത്ത് അത് കരയുകയായിരുന്നു എന്നുണ്ട്. (ബുഖാരി)

1062. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: ഒരു മാളത്തിൽ നിന്ന് സത്യവിശ്വാസിക്ക് രണ്ട് പ്രാവശ്യം കടിയേൽക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

1063. അബൂ സഅലബ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: തീർച്ചയായും അല്ലാഹു ചില കർമ്മങ്ങൾ നിർബന്ധമാക്കിയിട്ടുണ്ട്.

നിങ്ങൾ അവ പാഴാക്കരുത്. അവൻ നിശ്ചയിച്ച ശിക്ഷാവിധികൾ ലംഘിക്കരുത്. അവൻ നിഷിദ്ധമാക്കിയ കാര്യങ്ങൾ പിച്ചിചീന്തരുത്. മറന്നു കൊണ്ടല്ലാതെ ചില കാര്യങ്ങളെപററി അവൻ മൗനം കൊണ്ടു. അത് നിങ്ങൾക്ക് അനുഗ്രഹമാണ്. അതുകൊണ്ട് നിങ്ങളതിനെ പററി ഗവേഷണം ചെയ്യരുത്. (ദാറുഖുത്ത്നി)

1064. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ ഒരിക്കൽ ജനങ്ങളോട് സംസാരിക്കവേ ഒരു ഗ്രാമീണൻ വന്നു ചോദിച്ചു. എപ്പോഴാണ് അന്ത്യനാൾ? നബിﷺ സംസാരം തുടർന്നു. അന്നേരം ചിലർ പറഞ്ഞു നബിﷺ അയാളുടെ വാക്ക് കേട്ടിരിക്കുന്നു. പക്ഷേ അത് ഇഷ്ടമായില്ല. മററു ചിലർ പറഞ്ഞു, അദ്ദേഹം അത് കേട്ടിട്ടില്ല. സംസാരം കഴിഞ്ഞപ്പോൾ നബിﷺ ചോദിച്ചു, അന്ത്യദിനത്തെ സംബന്ധിച്ച് ചോദിച്ചവൻ എവിടെ? അയാൾ പറഞ്ഞു: ഞാൻ ഇതാ പ്രവാചകരേ, അദ്ദേഹം പറഞ്ഞു: അമാനത്ത് ദുർവിനിയോഗം ചെയ്യപ്പെട്ടാൽ നീ അന്ത്യദിനത്തെ പ്രതീക്ഷിക്കുക. അയാൾ ചോദിച്ചു, അത് ദുർവിനിയോഗം ചെയ്യപ്പെടുന്നതെങ്ങനെയാണ്? അദ്ദേഹം പറഞ്ഞു: അധികാരം അനർഹരിലേക്ക് ഏൽപ്പിക്കപ്പെട്ടാൽ നീ അന്ത്യദിനത്തെ പ്രതീക്ഷിച്ചുകൊള്ളുക.(ബുഖാരി)

1065. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: അവർ(ഭരണകർത്താക്കൾ)നിങ്ങൾക്ക് വേണ്ടി പ്രാർത്ഥിക്കട്ടെ. അവർ സുബന്ധം പ്രാപിച്ചെങ്കിൽ നിങ്ങൾക്കും അവർക്കുമാണത്. ഇനി അവർ അബദ്ധത്തിലകപ്പെട്ടെങ്കിലോ നിങ്ങൾക്ക് നൻമയും അവർക്ക് ദോഷവും. (ബുഖാരി)

1066. അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്ഥലങ്ങളിൽ അല്ലാഹുവിന് ഏററവും ഇഷ്ടപ്പെട്ടത് പള്ളിയും ഏററവും വെറുക്കപ്പെട്ടത് അങ്ങാടിയുമാണ്. (മുസ്‌ലിം)

1067. അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബി‎ﷺ പറ ഞ്ഞു: അന്ത്യദിനത്തിൽ അല്ലാഹു മൂന്ന്തരം ആളുകളോട് സംസാരിക്കു കയോ അവരെ നോക്കുകയോ, ചെയ്യുകയില്ല. മാത്രമല്ല അവർക്ക് വേദന യേറിയ ശിക്ഷയുമുണ്ടായിരിക്കും. അവർ, മരുഭൂമിയിൽ വെച്ച് ആവശ്യ ത്തിലധികം വെള്ളം ഉണ്ടായിരിക്കെ വഴിപോക്കർക്ക് നൽകാതെ തടഞ്ഞു വെക്കുന്നവർ. 'ഇത്ര വിലക്കാണ് ഞാൻ ഇത് വാങ്ങിയതെന്ന്' അല്ലാഹുവിന്റെ പേരിൽ അസർ നമസ്കാര ശേഷം സത്യം ചെയത് മററൊരാൾക്ക് വിൽപ്പന നടത്തുന്നവൻ, അയാൾ അത് വിശ്വസിക്കുകയും ചെയ്തു, അതാകട്ടെ വാസ്തവവിരുദ്ധമായിരുന്നു. ഐഹിക നേട്ടങ്ങൾക്ക് വേണ്ടി മാത്രം ബൈഅത്ത് നൽകിയവൻ, എന്തെങ്കിലും ലഭിച്ചാൽ ബൈഅത്ത് പൂർത്തിയാക്കും. ലഭിച്ചില്ലെങ്കിൽ പൂർത്തിയാക്കുകയില്ല. (മുത്തഫഖുൻ അലൈഹി)

1068 അബൂമസ്ഊദുൽ‎ﷺ അൻസാരി‎ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബി‎ﷺ പറഞ്ഞിട്ടുണ്ട്: പൂർവ്വ പ്രവാചകൻമാർക്ക് സന്ദേശം നൽകപ്പെട്ടതിൽ നിന്ന് ജനങ്ങൾക്ക് ലഭിച്ച കാര്യങ്ങളിൽ പെട്ടതാണ്. നിനക്ക് ലജ്ജയില്ലെങ്കിൽ നീ ഉദ്ദേശിച്ചത് എന്തും നീ ചെയ്തു കൊള്ളുക എന്നത് (മുത്തഫഖുൻ അലൈഹി)

1069 അബൂ ഹുറൈറ‎ﷺവിൽ നിന്ന് നിവേദനം: നബി‎ﷺ പറഞ്ഞിട്ടുണ്ട്: ഒരാൾക്ക് താൻ വാങ്ങിയ ഭൂമിയിൽ നിന്ന് സ്വർണ്ണം നിറക്കപ്പെട്ട ഒരുഭരണി ലഭിക്കുകയുണ്ടായി. അപ്പോൾ അയാൾ പറഞ്ഞു. ഞാൻ വാങ്ങിയത് ഭൂമിമാത്രമാണ്, സ്വർണ്ണം ഞാൻ വാങ്ങിയിട്ടില്ല. അതിനാൽ അത് നീ തന്നെ എടുത്തുകൊള്ളുക. അപ്പോൾ ആദ്യത്തെ ഭൂഉടമ ഇപ്രകാരം പറഞ്ഞു, ഞാൻ നിനക്ക് ഭൂമിയും അതിലുള്ളതെല്ലാമാണല്ലോ വിറ്റത്. അങ്ങനെ അവർ ഇരുപേരും മറ്റൊരാളോട് പരാതിപ്പെട്ടു. അയാൾ അവരോട് ചോദിച്ചു. നിങ്ങൾക്ക്

മക്കളുണ്ടോ? ഒരാൾ പറഞ്ഞു. എനിക്ക് ഒരു ആൺകുട്ടിയുണ്ട്. എനിക്കൊരു പെൺ കുട്ടിയാണുള്ളതെന്ന് രണ്ടാമത്തെ വ്യക്തിയും പറഞ്ഞു. ഉടനെ അയാൾ ആ ആൺകുട്ടിയെ കൊണ്ട് പെൺകുട്ടിയെ വിവാഹം കഴിപ്പിക്കുകയും അതിൽനിന്ന് അവർ രണ്ടുപേരും ചെലവഴിക്കണമെന്ന് നിർദ്ദേശിക്കുകയും ചെയ്തു. അവർ അപ്രകാരം ചെയ്തു. (മുത്തഫഖുൻ അലൈഹി)

1070 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിട്ടുണ്ട്. അന്ത്യനാളിൽ ആദ്യമായി തീരുമാനിക്കപ്പെടുന്നത് കൊലക്കുറ്റത്തെ കുറിച്ചായിരിക്കും. (മുത്തഫഖുൻ അലൈഹി)

1071ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു, നബിﷺയുടെ സ്വഭാവം ഖുർആൻ ആയിരുന്നു. (മുസ്‌ലിം റിപ്പോർട്ടു ചെയ്ത സുദീർഘമായൊരു ഹദീസിൽ നിന്നുള്ള ഭാഗമാണിത്) മുസ്‌ലിം

1072 ആയിശﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു, നബിﷺ പറഞ്ഞിട്ടുണ്ട്. അല്ലാഹുവുമായുള്ള കൂടിക്കാഴ്ച വല്ലവനും ഇഷ്ടപ്പെട്ടാൽ അവനുമായുള്ള കൂടിക്കാഴ്ച അല്ലാഹുവും ഇഷ്ടപ്പെടും. എന്നാൽ അല്ലാഹുവുമായുള്ള കൂടിക്കാഴ്ച വല്ലവനും ഇഷ്ടപ്പെടാതിരുന്നാൽ അവനുമായുള്ള കൂടിക്കാഴ്ച അല്ലാഹുവും ഇഷ്ടപ്പെടുന്നതല്ല.(ഇതുപറഞ്ഞപ്പോൾ) ഞാൻ ചോദിച്ചു. അല്ലാഹുവിന്റെ പ്രവാചകരേ, അതുകൊണ്ടു ഉദ്ദേശിക്കുന്നത് മരണത്തെ വെറുക്കുന്നതാണോ? എങ്കിൽ ഞങ്ങളെല്ലാവരും മരണത്തെ വെറുക്കുന്നവരാണല്ലോ, അപ്പോൾ അവിടുന്ന് പറഞ്ഞു: അതല്ല ഉദ്ദേശിക്കുന്നത്. സത്യവിശ്വാസികൾക്ക് അല്ലാഹുവിന്റെ കാരുണ്യത്തെ യും പ്രീതിയേയും സ്വർഗ്ഗവും കൊണ്ട് സന്തോഷവാർത്ത അറിയിക്കപ്പെട്ടാൽ അല്ലാഹുവുമായി കണ്ടുമുട്ടാൻ അവൻ ഇഷ്ടപ്പെടും. സത്യനിഷേധിയെ സംബന്ധിച്ചിടത്തോളം അവന് അല്ലാഹുവിന്റെ

ശിക്ഷയെ കുറിച്ചും കോപം കൊണ്ടും അറിയിക്കപ്പെട്ടാൽ അല്ലാഹുവുമായുള്ള കൂടിക്കാഴ്ച അവൻ വെറുക്കുന്നതാണ്. അപ്പോൾ അവനുമായുള്ള കൂടിക്കാഴ്ച അല്ലാഹുവും ഇഷ്ട പ്പെടുന്നതല്ല. (മുത്തഫഖുൻ അലൈഹി)

1073 വിശ്വാസികളുടെ മാതാവ് സ്വഫിയ്യ ﷺവിൽ നിന്ന് നിവേദനം: അവർ പറഞ്ഞു: നബിﷺ ഒരിക്കൽ പള്ളിയിൽ ഇഅ്തികാഫ് ഇരുന്നു. അപ്പോൾ ഞാൻ രാത്രിയിൽ അദ്ദേഹത്തെ സന്ദർശിക്കുകയും അവിടുത്തോടു സംസാരിക്കുകയും ചെയ്തു. ഞാൻ തിരിച്ചുവന്നപ്പോൾ എന്നെ യാത്ര അയക്കാനായി അദ്ദേഹവും എന്റെ കൂടെവന്നു. അതിനിടയിൽ അൻസാറുകളിൽ പെട്ട രണ്ടാളുകൾ അതിലൂടെ കടന്നുപോയി. നബിﷺയെ കണ്ടപ്പോൾ അവർ ധൃതിയിൽ നടക്കാൻ തുടങ്ങി, അതുകണ്ട നബിﷺ പറഞ്ഞു. അവിടെ നിൽക്കൂ. ഇത് ഹുയയ്യിന്റെ മകൾ (എന്റെ ഭാര്യ) സ്വഫിയ്യയാണ്. അത് കേട്ടപ്പോൾ അവർ പറഞ്ഞു. (ഞങ്ങൾ യാതൊരു തെറ്റിദ്ധാരണയും വിചാരിച്ചിട്ടില്ലല്ലോ എന്നർത്ഥത്തിൽ)അല്ലാഹുവിന്റെ ദൂതരേ, സുബ്ഹാനല്ലാഹ്, അപ്പോൾ പ്രവാചകൻ പറഞ്ഞു. തീർച്ചയായും പിശാച് മനുഷ്യന്റെ രക്തസിരകളിലൂടെ സഞ്ചരിക്കും. നിങ്ങളുടെ ഹൃദയത്തിൽ എന്നെകുറിച്ച് പിശാച് എന്തെങ്കിലും സംശയം ഉളവാക്കിയേക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. (മുത്തഫഖുൻ അലൈഹി)

1074 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: മനുഷ്യരെ, അല്ലാഹു പരിശുദ്ധനാണ്. വിശിഷ്ടമായത് മാത്രമേ അവൻ സ്വീകരിക്കുകയുള്ളൂ. അവന്റെ പ്രവാചകൻമാരോട് കൽപ്പിച്ചത് അവൻ സത്യവിശ്വാസികളോടും ആജ്ഞാപിച്ചിരിക്കുന്നു. അല്ലാഹു പറഞ്ഞിരിക്കുന്നു. പ്രവാചകരേ, നിങ്ങൾ വിശിഷ്ടമായത് ഭക്ഷിക്കുകയും സുകൃതങ്ങൾ

അനുഷ്ഠിക്കുകയും ചെയ്യുക. അല്ലാഹു പറഞ്ഞിരിക്കുന്നു. സത്യവിശ്വാസികളേ, നിങ്ങൾക്ക് നാം നൽകിയിട്ടുള്ളതിൽ നിന്ന് വിശിഷ്ടമായത് ഭക്ഷിക്കുക, ശേഷം അവിടുന്ന് പറഞ്ഞു: ഒരാൾ സുദീർഘമായി യാത്ര ചെയ്യുകയും മുടിയെല്ലാം ജടകുത്തുകയും രണ്ടു കൈകളും ആകാശത്തേക്ക് ഉയർത്തി എന്റെ റബ്ബേ, എന്റെ റബ്ബേ എന്നിങ്ങനെ പ്രാർത്ഥിക്കുകയും ചെയ്തു കൊണ്ടിരിക്കുന്നു, അയാളുടെ ആഹാരവും പാനീയവും വസ്ത്രവും നിഷിദ്ധമായതാണ്. അയാൾക്ക് എങ്ങിനെ ഉത്തരം ലഭിക്കാനാണ്. (മുസ്ലിം)

1075 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു. നബിﷺ പറഞ്ഞിരിക്കുന്നു: മൂന്നാളുകൾ, അവരെ അന്ത്യനാളിൽ അല്ലാഹു സംസ്കരിക്കുകയോ അവരോട് സംസാരിക്കുകയോ അവരെ ശ്രദ്ധിക്കുകയോ ചെയ്യുന്നതല്ല. വൃദ്ധനായ വ്യഭിചാരി, കളവു പറയുന്ന രാജാവ്, അഹങ്കാരിയായ ദരിദ്രൻ എന്നിവരാണവർ. (മുസ്ലിം)

1076 അംറ്ബ്നുൽ ആസ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറയുന്നതായി ഞാൻ കേട്ടിട്ടുണ്ട്. ഒരു വിധികർത്താവ് തന്റെ ഗവേഷണം വഴി ഒരു തീരുമാനം സ്വീകരിക്കുകയും അത് ശരിയാവുകയും ചെയ്താൽ അയാൾക്ക് രണ്ടു പ്രതിഫലം ലഭിക്കുന്നതാണ്. എന്നാൽ പിഴവു സംഭവിച്ചാൽ ഒരു പ്രതിഫലവും അയാൾക്ക് ഉണ്ടായിരിക്കും. (മുത്തഫഖുൻ അലൈഹി)

1077 ആയിശﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: അല്ലാഹുവിനെ അനുസരിക്കുന്ന കാര്യത്തിൽ വല്ലവനും നേർച്ചയാക്കുന്നുവെങ്കിൽ അത് അയാൾ നിർവ്വഹിച്ചു കൊള്ളട്ടെ. മറിച്ച് അല്ലാഹുവിനെ ധിക്കരിക്കുന്ന കാര്യത്തിലാണ് നേർച്ചയെങ്കിൽ അത് ഒരിക്കലും ചെയ്യാതിരിക്കട്ടെ (ബുഖാരി)

1078 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: ഒരിക്കൽ ഒരാൾ തന്റെ പണത്തിൽ നിന്ന് അൽപം എടുത്ത് അത് ധർമ്മം ചെയ്യുമെന്ന് പ്രഖ്യാപിച്ചുകൊണ്ട് പുറപ്പെടുകയും അത് ധർമ്മം ചെയ്യുകയുമുണ്ടായി. എന്നാൽ ഒരു മോഷ്ടാവിന്റെ കൈയ്യിലാണ് അത് പതിച്ചത്. അപ്പോൾ ജനങ്ങളെല്ലാം ഹോ നീ മോഷ്ടാവിനാണോ ധർമ്മം നൽകിയത് എന്നീപ്രകാരം പറയാൻ തുടങ്ങി. എന്നാൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു, അല്ലാഹുവേ, നിനക്കാണ് സർവ്വസ്തുതിയും, ഞാൻ ഇനിയും ധർമ്മം ചെയ്യുമെന്ന് പ്രഖ്യാപിച്ചു കൊണ്ട് പുറപ്പെടുകയും അത് ധർമ്മം ചെയ്യുകയുമുണ്ടായി. എന്നാൽ അത് ഒരു വേശ്യയുടെ കൈയ്യിലാണ് പതിച്ചത്. അപ്പോൾ ജനങ്ങളെല്ലാം ഹോ നീ അഭിജാരിണിക്കാണോ ധർമ്മം നൽകിയത് എന്നീപ്രകാരം പറയാൻ തുടങ്ങി. എന്നാൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു, അല്ലാഹുവേ നിനക്കാണ് സർവ്വസ്തുതിയും. ഞാൻ ഇനിയും ധർമ്മം ചെയ്യുമെന്ന് പ്രഖ്യാപിച്ചു കൊണ്ട് പുറപ്പെടുകയും അത് ധർമ്മം ചെയ്യുകയുമുണ്ടായി. എന്നാൽ അത് ഒരു ധനികന്റെ കൈയ്യിലാണ് പതിച്ചത്. അപ്പോൾ ജനങ്ങളെല്ലാം ഹോ നീ ധനികനാണോ ധർമ്മം നൽകിയത് എന്നീപ്രകാരം പറയാൻ തുടങ്ങി. എന്നാൽ അദ്ദേഹം ഇപ്രകാരം പറഞ്ഞു, അല്ലാഹുവേ ധനികന്റെയും മോഷ്ടാവിന്റെയും വേശ്യയുടേയും (കൈകളിലാണ് എന്റെ ധർമ്മം എത്തിയതെങ്കിലും) നിനക്കാണ് സർവ്വസ്തുതിയും. പിന്നീട് പ്രസ്തുത കാര്യം നബിﷺയുടെ അടുക്കൽ പറയപ്പെട്ടു. അപ്പോൾ അവിടുന്ന് പറഞ്ഞു. കള്ളൻ അത് ലഭിച്ച കാരണത്താൽ ഒരുപക്ഷേ മോഷണം അവസാനിപ്പിച്ചെങ്കിലോ, വേശ്യ തന്റെ ദുർവൃത്തി ഉപേക്ഷിക്കുകയും ധനികൻ ഗുണപാഠമുൾക്കൊണ്ട് ധർമ്മം ചെയ്യാൻ അത് ഒരു പ്രേരകം ആയിക്കൂടയോ എന്ന് ചോദിക്കുകയുമാണ് ചെയ്തത്. (മുസ്ലിം)

1079 അബൂ ഹുറൈറ ﷺവിൽ നിന്ന് നിവേദനം: അദ്ദേഹം പറഞ്ഞു: നബിﷺ പറഞ്ഞിരിക്കുന്നു: ഒരിക്കൽ ഞങ്ങൾ പ്രവാചകൻﷺയോടൊപ്പം ഒരു സദ്യയിൽ പങ്കെടുത്തു. അതിൽ അദ്ദേഹത്തിന് ഒരു ആടിന്റെ കുറക് നൽകപ്പെട്ടു. അദ്ദേഹത്തിന് ഏറ്റവും ഇഷ്ടപ്പെട്ട ഭക്ഷണമായിരുന്നു അത്. അത് കഴിച്ചു കൊണ്ടിരിക്കെ അവിടുന്ന് പറഞ്ഞു. അന്ത്യദിനത്തിൽ മുഴുവൻ മനുഷ്യരുടേയും നേതാവ് ഞാനായിരിക്കും. അത് എങ്ങിനെയാണെന്ന് നിങ്ങൾക്ക് അറിയുമോ? പൂർവ്വികരും പിൻകാലക്കാരുമായ സർവ്വരേയും അല്ലാഹു ഒരു മൈതാനിയിൽ ഒരുമിച്ചു കൂട്ടും, എല്ലാം കാണുവാനും കേൾക്കുവാനും അവർക്ക് സാധിക്കുന്നതാണ്. സൂര്യൻ അവരിലേക്ക് അടുപ്പിക്കപ്പെടും. മനുഷ്യരെല്ലാം അസഹ്യമായ രീതിയിൽ ദുഖത്തിലും സങ്കടത്തിലുമായി മാറും. അപ്പോൾ അവർ പറയും. നാം അകപ്പെട്ടിരിക്കുന്ന വിപത്ത് നാം കാണുന്നില്ലേ? ഇതിൽ നിന്ന് നമുക്ക് രക്ഷക്ക് വേണ്ടി നമ്മുടെ രക്ഷിതാവിനോട് ശുപാർശ നടത്താൻ ആരെങ്കിലുമുണ്ടോ എന്ന് നിങ്ങൾ ആലോചിക്കുന്നില്ലേ? പന്നീട് അവർ പരസ്പരം പറയും നിങ്ങളുടെ ആദ്യപിതാവ് ആദമിനെ സമീപിച്ചു നോക്കൂ. അങ്ങിനെ അവർ അദ്ദേഹത്തെ സമീപിക്കും. ശേഷം ഇപ്രകാരം പറയും. മാനവരാശിയുടെ ആദ്യപിതാവായ ആദമേ, അങ്ങയെ അല്ലാഹു തന്റെ കരങ്ങൾകൊണ്ട് സൃഷ്ടിക്കുകയും അവന്റെ പക്കൽ നിന്നുള്ള ആത്മാവ് അങ്ങയിൽ സന്നിവേശിപ്പിക്കുകയും ചെയ്തു, അല്ലാഹുവിന്റെ കൽപനപ്രകാരം മലക്കുകൾ അങ്ങേക്ക് സുജൂദ് ചെയ്തു. അല്ലാഹു അവന്റെ സ്വർഗ്ഗത്തിൽ അങ്ങയെ താമസിപ്പിച്ചു. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും ചെയ്യുന്നു. അതിനാൽ താങ്കളുടെ നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം. അപ്പോൾ ആദംعليه السلام പറയും. എന്റെ രക്ഷിതാവ് ഇന്ന് വല്ലാത്ത കോപത്തിലാണ്.

മുമ്പൊരിക്കലും അവൻ ഇപ്രകാരം കോപിച്ചിട്ടേയില്ല. ഇനിയൊരിക്കലും അവൻ ഇപ്രകാരം കോപിക്കുകയുമില്ല. ഒരുമരത്തിലേക്ക് സമീപിക്കരുത് എന്ന് എന്നോട് വിലക്കിയിരുന്നു. എന്നാൽ ഞാൻ ആ കാര്യം ലംഘിക്കുകയുണ്ടായി. അതിനാൽ എന്റെ കാര്യത്തിൽ തന്നെ ഞാൻ പ്രയാസത്തിലാണ്. എന്റെ സ്വന്തം കാര്യം രക്ഷപ്പെട്ടെങ്കിൽ എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്, അതിനാൽ നിങ്ങൾ മറ്റാരെയെങ്കിലും സമീപിച്ചു നോക്കൂ, നൂഹിനെ നിങ്ങൾ സമീപിച്ചു നോക്കൂ. അപ്പോൾ നൂഹ്عليه السلامയെ സമീപിച്ചു കൊണ്ട് അവർ പറയും. അല്ലയോ നൂഹ്, അങ്ങ് ഭൂമിയിലേക്ക് നിയോഗിക്കപ്പെട്ട ആദ്യത്തെ പ്രവാചകനാണല്ലോ. ഏറ്റവും നന്ദിയുള്ള ദാസൻ എന്നാണ് അങ്ങയെ അല്ലാഹു വിശേഷിപ്പിച്ചിരിക്കുന്നതും. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും ചെയ്യുന്നു. അതിനാൽ താങ്കളുടെ നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം. അപ്പോൾ അദ്ദേഹം പറയും. എന്റെ രക്ഷിതാവ് ഇന്ന് വല്ലാത്ത കോപത്തിലാണ്. മുമ്പൊരിക്കലും അവൻ ഇപ്രകാരം കോപിച്ചിട്ടേയില്ല. ഇനിയൊരിക്കലും അവൻ ഇപ്രകാരം കോപിക്കുകയുമിയില്ല. എനിക്ക് ഒരു പ്രാർത്ഥന ഉണ്ടായിരുന്നു. അത് എന്റെ ജനതക്ക് എതിരിൽ ഞാൻ പ്രാർത്ഥിച്ചു കഴിഞ്ഞു. അതിനാൽ എന്റെ കാര്യത്തിൽ തന്നെ ഞാൻ പ്രയാസത്തിലാണ്. എന്റെ സ്വന്തംകാര്യം രക്ഷപ്പെട്ടെങ്കിൽ എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്, അതിനാൽ നിങ്ങൾ മറ്റാരെയെങ്കിലും സമീപിച്ചു നോക്കൂ, ഇബ്റാഹീമിനെ നിങ്ങൾ സമീപിച്ചു നോക്കൂ . അപ്പോൾ ഇബ്റാഹീംعليه السلامയെ സമീപിച്ചുകൊണ്ട് അവർ പറയും. അല്ലയോ ഇബ്റാഹീം, അങ്ങ് ഭൂമിയിലേക്ക് നിയോഗിക്കപ്പെട്ട പ്രവാചകനാണല്ലോ. താങ്കൾ ഭൂമിയിൽ അല്ലാഹുവിന്റെ ഖലീലുമാണ്. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും ചെയ്യുന്നു.അതിനാൽ താങ്കളുടെ

നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം. അപ്പോൾ അദ്ദേഹം പറയും. എന്റെ രക്ഷിതാവ് ഇന്ന് വല്ലാത്ത കോപത്തിലാണ്. മുമ്പൊരിക്കലും അവൻ ഇപ്രകാരം കോപിച്ചിട്ടേയില്ല. ഇനിയൊരിക്കലും അവൻ ഇപ്രകാരം കോപിക്കുകയുമിയില്ല. ഞാൻ മൂന്ന് കളവു പറഞ്ഞിട്ടുണ്ട്. അതിനാൽ എന്റെ കാര്യത്തിൽ തന്നെ ഞാൻ പ്രയാസത്തിലാണ്. എന്റെ സ്വന്തംകാര്യം രക്ഷപ്പെട്ടെങ്കിൽ എന്നാണ് ഞാൻ ആഗ്രഹിക്കുന്നത് എന്ന്, അതിനാൽ നിങ്ങൾ മറ്റാരെയെങ്കിലും സമീപിച്ചു നോക്കൂ, മൂസാعليه السلامയെ നിങ്ങൾ സമീപിച്ചു നോക്കൂ. അപ്പോൾ മൂസാعليه السلامയെ സമീപിച്ചുകൊണ്ട് അവർ പറയും. അല്ലയോ മൂസാ, അങ്ങയെ അല്ലാഹു പ്രവാചകനാക്കുകയും അവന്റെ ദൗത്യം കൊണ്ടും അവന്റെ സംസാരത്താലും ശ്രേഷ്ഠമാക്കുകയും ചെയ്തിരിക്കുന്നു. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും ചെയ്യുന്നു. അതിനാൽ താങ്കളുടെ നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം എന്ന് ആവശ്യപ്പെടും. അപ്പോൾ അദ്ദേഹംപറയും. എന്റെ രക്ഷിതാവ് ഇന്ന് വല്ലാത്ത കോപത്തിലാണ്. മുമ്പൊരിക്കലും അവൻ ഇപ്രകാരം കോപിച്ചിട്ടേയില്ല. ഇനിയൊരിക്കലും അവൻ ഇപ്രകാരം കോപിക്കുകയുമിയില്ല. അനുമതി യില്ലാതെ ഞാൻ ഒരാളെ കൊന്നിരിക്കുന്നു. അതിനാൽ എന്റെ കാര്യത്തിൽതന്നെ ഞാൻ പ്രയാസത്തിലാണ്. എന്റെ സ്വന്തംകാര്യം രക്ഷപ്പെടട്ടെങ്കിൽ എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്, അതിനാൽ നിങ്ങൾ മറ്റാരെയെങ്കിലും സമീപിച്ചു നോക്കൂ, ഈസാ(അ)യെ നിങ്ങൾ സമീപിച്ചു നോക്കൂ. അപ്പോൾ ഈസാعليه السلامയെ സമീപിച്ചു കൊണ്ട് അല്ലയോ ഈസാ, അങ്ങ് അല്ലാഹുവിന്റെ ദൂതനും മറിയമിൽ നിക്ഷേപിച്ച അവന്റെ പരിശുദ്ധ വചനവുമാണ്. തൊട്ടിലിൽ വെച്ച് ജനങ്ങളോട് താങ്കൾ സംസാരിച്ചിട്ടുമുണ്ട്. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും

ചെയ്യുന്നു. അതിനാൽ താങ്കളുടെ നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം. അപ്പോൾ അദ്ദേഹംപറയും. എന്റെ രക്ഷിതാവ് ഇന്ന് വല്ലാത്ത കോപത്തിലാണ്. മുമ്പൊരിക്കലും അവൻ ഇപ്രകാരം കോപിച്ചിട്ടേയില്ല. ഇനിയൊരിക്കലും അവൻ ഇപ്രകാരം കോപിക്കുകയുമിയില്ല. തന്റെ കുറ്റങ്ങൾ അദ്ദേഹം എണ്ണിപ്പറഞ്ഞില്ല. എന്നാൽ അദ്ദേഹം പറയുന്നത് എന്റെ കാര്യത്തിൽ തന്നെ ഞാൻ പ്രയാസത്തിലാണ്. എന്റെ സ്വന്തംകാര്യം രക്ഷപ്പെട്ടെങ്കിൽ എന്നാണ് ഞാൻ ആഗ്രഹിക്കുന്നത്, അതിനാൽ നിങ്ങൾ മറ്റാരെയെങ്കിലും സമീപിച്ചു നോക്കൂ, മുഹമ്മദ് ﷺയെ നിങ്ങൾ സമീപിച്ചു നോക്കൂ. അപ്പോൾ മുഹമ്മദ്ﷺയെ സമീപിച്ചു കൊണ്ട് അവർ പറയും. അല്ലയോ മുഹമ്മദേ, അങ്ങ് അല്ലാഹുവിന്റെ അന്തിമ പ്രവാചകനാകുന്നു. കഴിഞ്ഞു പോയതും വരാനിരിക്കുന്നതുമായ പാപങ്ങൾ അല്ലാഹു അങ്ങേക്ക് പൊറുത്ത് തന്നിരിക്കുന്നു. ഞങ്ങളുടെ ഈ അവസ്ഥ താങ്കൾ കാണുകയും ചെയ്യുന്നു. അതിനാൽ താങ്കളുടെ നാഥനോട് ഞങ്ങൾക്ക് വേണ്ടിയൊന്ന് ശുപാർശ പറയണം. അപ്പോൾ ഞാൻ അല്ലാഹുവിന്റെ സിംഹാസനത്തിന്റെ ചുവട്ടിൽ അവന്റെ മുമ്പിൽ സുജൂദിൽ വീഴും. പൂർവ്വീകർക്ക് ആർക്കും തുറന്ന് കാണിക്കപ്പെട്ടിട്ടില്ലാത്ത കീർത്തനങ്ങളും സ്തുതികളും എനിക്ക് തുറക്കപ്പെടും. പിന്നീട് അവൻ പറയും. മുഹമ്മദേ, തലഉയർത്തുക, ചോദിച്ചുകൊള്ളുക, നിനക്ക് ഉത്തരം നൽകപ്പെടും. താങ്കൾ ശുപാർശ ചെയ്താൽ സ്വീകരിക്കപ്പെടും. അപ്പോൾ തല ഉയർത്തിക്കൊണ്ട് ഞാൻ പറയും. എന്റെ രക്ഷിതാവേ, എന്റെ സമുദായം, എന്റെ രക്ഷിതാവേ,എന്റെ സമുദായം, ഉടനെ അല്ലാഹുവിൽ നിന്ന് ഉത്തരം ലഭിക്കും. മുഹമ്മദേ, നിന്റെ സമുദായത്തിൽ വിചാ രണയില്ലാത്തവരെ സ്വർഗ്ഗീയാരാമങ്ങളുടെ വലതു ഭാഗത്തുള്ള കവാടങ്ങളിലൂടെ സ്വർഗ്ഗത്തിലേക്ക് പ്രവേശിപ്പിക്കുക. മറ്റു കവാടങ്ങൾ

വഴി പ്രവേശിക്കുന്നവരിലും അവർ ഉൾപ്പെടുന്നതാണ്. പിന്നീട് അവിടുന്ന് പറയും. എന്റെ ആത്മാവ് ആരുടെ കൈയ്യിലാണോ അവൻ തന്നെയാണ് സത്യം സ്വർഗ്ഗത്തിലെ ഒരു കവാടത്തിന്റെ വ്യാസം മക്കയും ഹജറയും അല്ലെങ്കിൽ മക്കയും ബസ്വറയും തമ്മിലുള്ള ത്രതന്നെ ആയിരിക്കും. (മുത്തഫഖുൻ അലൈഹി)

## അദ്ധ്യായം 19:

# പാപമോചനം

## 352. പാപമോചനത്തിനുള്ള കൽപ്പനയും അതിന്റെ സവിശേഷതയും

അല്ലാഹു പറയുന്നു.

﴿ وَٱسْتَغْفِرْ لِذَنۢبِكَ ﴾ [١٩/٤٧].
''നിന്റെ പാപത്തിന് നീ പാപമോചനം തേടിക്കൊള്ളുക'' (മുഹമ്മദ് :19)

﴿ وَٱسْتَغْفِرِ ٱللَّهَ ۖ إِنَّ ٱللَّهَ كَانَ غَفُورًا رَّحِيمًا ﴾ . [١٠٦/٤]
''അല്ലാഹുവിനോട് നീ പാപമോചനം തേടുക, നിശ്ചയം അല്ലാഹു പൊറുക്കുന്നവനും കാരുണ്യവാനുമാണ്''. (നിസാഅ് :106)

﴿ فَسَبِّحْ بِحَمْدِ رَبِّكَ وَٱسْتَغْفِرْهُ ۚ إِنَّهُۥ كَانَ تَوَّابًۢا ﴾ [٣/١١٠]
''നിന്റെ രക്ഷിതാവിനെ നീ പ്രകീർത്തിക്കുകയും അവനെ മഹത്വപ്പെടുത്തുകയും ചെയ്യുക, നിശ്ചയം അവൻ പാപങ്ങൾ പൊറുക്കുന്നവനാകുന്നു''(സൂറത്ത് നസ്റ് : 3)

لِلَّذِينَ ٱتَّقَوْا۟ عِندَ رَبِّهِمْ جَنَّٰتٌ﴾ إلى قوله عز وجل: ﴿ وَٱلْمُسْتَغْفِرِينَ بِٱلْأَسْحَارِ﴾. [١٥/٣]
''ഭക്തരായ ആളുകൾക്ക് സ്വന്തം നാഥന്റെ പക്കൽ താഴ്ഭാഗത്തിലൂടെ അരുവികൾ ഒഴുകിക്കൊണ്ടിരിക്കുന്ന ഉദ്യാനങ്ങളുണ്ട്. അതിനാൽ ഞങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും, നരകശിക്ഷയിൽ നിന്ന് ഞങ്ങളെ രക്ഷിക്കുകയും ചെയ്യേണമേ എന്ന് പ്രാർത്ഥിക്കുന്നവരും '' (ആലു ഇംറാൻ 15)

﴿ وَمَن يَعْمَلْ سُوٓءًا أَوْ يَظْلِمْ نَفْسَهُۥ ثُمَّ يَسْتَغْفِرِ ٱللَّهَ يَجِدِ ٱللَّهَ غَفُورًا رَّحِيمًا ﴾ [١١٠/٤].

''വല്ലവനും തിൻമ പ്രവർത്തിക്കുകയോ സ്വശരീരത്തോട് അക്രമം കാണിക്കുകയോ ചെയ്യുകയും പിന്നീട് അല്ലാഹുവിനോട് പാപമോചനം തേടുകയും ചെയ്യുന്നപക്ഷം പൊറുക്കുന്നവനും കരുണാവാരിധിയുമായി അല്ലാഹുവിനെ അവനു കണ്ടെത്താവുന്നതാണ്.'' (നിസാഅ്: 110)

﴿ وَمَا كَانَ ٱللَّهُ لِيُعَذِّبَهُمْ وَأَنتَ فِيهِمْ ۚ وَمَا كَانَ ٱللَّهُ مُعَذِّبَهُمْ وَهُمْ يَسْتَغْفِرُونَ ﴾ [٣٣/٨].

''നീ അവർക്കിടയിൽ ഉണ്ടായിരിക്കെ ഒരിക്കലും അവരെ അല്ലാഹു ശിക്ഷിക്കുകയില്ല, അപ്രകാരം തന്നെ അവർ പാപമോചനം തേടിക്കൊണ്ടിരിക്കുമ്പോഴും അവൻ അവരെ ശിക്ഷിക്കുകയില്ല'' (അൻഫാൽ :33)

﴿ وَٱلَّذِينَ إِذَا فَعَلُوا۟ فَـٰحِشَةً أَوْ ظَلَمُوٓا۟ أَنفُسَهُمْ ذَكَرُوا۟ ٱللَّهَ فَٱسْتَغْفَرُوا۟ لِذُنُوبِهِمْ وَمَن يَغْفِرُ ٱلذُّنُوبَ إِلَّا ٱللَّهُ وَلَمْ يُصِرُّوا۟ عَلَىٰ مَا فَعَلُوا۟ وَهُمْ يَعْلَمُونَ ﴾ [١٣٥/٣].

''നീചവൃത്തികൾ ചെയ്യുകയും സ്വന്തം ശരീരത്തോട് അധർമ്മം പ്രവർത്തിക്കുകയും ചെയ്തിട്ട് അല്ലാഹുവിനെ ഓർക്കുകയും പാപ മോചനത്തിന് പ്രാർത്ഥിക്കുകയും ചെയ്തുപോയ കുറ്റകൃത്യങ്ങളിൽ അറിഞ്ഞുകൊണ്ട് ശഠിച്ചുനിൽക്കാതിരിക്കുകയും ചെയ്യുന്നവർക്ക്'' (ആലുഇംറാൻ: 135)

1080 ഇബ്നു ഉമർﷺവിൽ നിന്ന് നിവേദനം: ഒരേ സദസ്സിൽ വെച്ചു പ്രവാചകൻﷺ നൂറിലധികം പ്രാവശ്യം അല്ലാഹുവിനോട് പാപമോചനത്തിനായി പ്രാർത്ഥിച്ചുകൊണ്ട്

**رب اغْفِر لي وتب علي إنك أنت التواب الرحِيم**

അല്ലാഹുവേ എനിക്ക് പാപങ്ങൾ പൊറുത്ത് തരേണമേ, നിശ്ചയം നീ പാപങ്ങൾ പൊറുക്കുന്നവനും കാരുണ്യവാനുമാണല്ലോ എന്നിപ്രകാരം പറയാറുണ്ടായിരുന്നു എന്ന് ഞങ്ങൾ എണ്ണിക്കണെ ക്കാക്കിയിരുന്നു. (അബൂദാവൂദ്, തിർമുദി)

1081 ഇബ്നു മസ്ഊദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു:

**أستغفِر الله الذِي لا إله إلا هو الحي القيوم وأتوب إليه**

''എന്നെന്നും ജീവിച്ചിരിക്കുന്നവനും നിയന്താവും അവനല്ലാതെ ആരാധ്യനില്ലാത്തവനുമായ അല്ലാഹുവിനോട് ഞാൻ പാപമോചനം തേടുന്നു. ഞാൻ അവനിലേക്ക് പശ്ചാതപിച്ച് മടങ്ങുകയും ചെയ്യുന്നു.'' ഇപ്രകാരം ആരെങ്കിലും പറഞ്ഞാൽ അവൻ യുദ്ധ രംഗങ്ങളിൽ നിന്ന് ഓടിപ്പോന്നവനാണെങ്കിലും അവന്റെ പാപങ്ങൾ പൊറുക്കപ്പെടുന്നതാണ്. (അബൂദാവൂദ്, തിർമുദി, ഹാകിം)

1082 ശദ്ദാദ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞിരിക്കുന്നു: സയ്യിദുൽ ഇസ്തിഗ്ഫാറ് ഇങ്ങനെ പറയലാണ്:

**اللهم أنت ربي لا إله إلا أنت خلقْتِني وأنا عبدك وأنا على عهدِك ووعدِك ما استطعت أعوذُ بِك مِن شر ما صنعت أبوءُ لك بِنعمتك علي وأبوءُ لك بِذنبي فاغْفِر لي فإنه لا يغفِر الذنوب إلا أنت**

(അല്ലാഹുവേ നീയാണെന്റെ രക്ഷിതാവ്. നീയല്ലാതെ ആരാധ്യനില്ല. നീ എന്നെ സൃഷ്ടിച്ചിരിക്കുന്നു. ഞാൻ നിന്റെ അടിമയാണ്. കഴിവനുസരിച്ച് ഞാൻ നിന്റെ കരാറും ഉടമ്പടിയും പാലിക്കുന്നതാണ്. നീ എനിക്കു ചെയ്തു തന്ന അനുഗ്രഹങ്ങളെ ഞാൻ അംഗീകരിക്കുന്നു. ഞാൻ ചെയ്ത പാപങ്ങൾ ഞാൻ സമ്മതിക്കുകയും തിൻമകളിൽ നിന്ന് ഞാൻ നിന്നോട് രക്ഷചോദിക്കുകയും ചെയ്യുന്നു . അതിനാൽ നീ എനിക്ക് പൊറുത്ത് തരേണമേ. നിശ്ചയം നീയല്ലാതെ പാപങ്ങൾ പൊറുക്കുന്നവന്നവനില്ല. ദൃഢവിശ്വാസത്തോടുകൂടി ആരെങ്കിലും പകലിൽ ഇത് ചൊല്ലുകയും അന്ന് വൈകുന്നേരമാകുന്നതിന് മുമ്പ് മരണപ്പെടുകയുമാണെങ്കിൽ അയാൾ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാകുന്നു. ആരെങ്കിലും വൈകുന്നേരം ഇത് ചൊല്ലുകയും അന്ന് പ്രഭാതം ആകുന്നതിന് മുമ്പ് മരണപ്പെടുകയുമാണെങ്കിൽ അയാൾ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതാകുന്നു (ബുഖാരി)

10, 267 എന്നിവ വായിക്കുക

# 353. സത്യവിശ്വാസികൾക്ക് വേണ്ടി അല്ലാഹു സ്വർഗ്ഗത്തിൽ ഒരുക്കിവെച്ചിരിക്കുന്ന വിഭവങ്ങൾ

അല്ലാഹുപറയുന്നു:

﴿ إِنَّ ٱلْمُتَّقِينَ فِى جَنَّٰتٍ وَعُيُونٍ ﴿٤٥﴾ ٱدْخُلُوهَا بِسَلَٰمٍ ءَامِنِينَ ﴿٤٦﴾ وَنَزَعْنَا مَا فِى صُدُورِهِم مِّنْ غِلٍّ إِخْوَٰنًا عَلَىٰ سُرُرٍ مُّتَقَٰبِلِينَ ﴿٤٧﴾ لَا يَمَسُّهُمْ فِيهَا نَصَبٌ وَمَا هُم مِّنْهَا بِمُخْرَجِينَ ﴿٤٨﴾ ﴾.[١٥/٤٥ـ٤٨]

''ഭക്തർ ചില ഉദ്യാനങ്ങളിലും അരുവികളിലുമാണ്. (അവരോട് പറയപ്പെടും) നിർഭയരായി നിങ്ങൾ അതിൽ പ്രവേശിച്ചുകൊള്ളുക, അവരുടെ ഹൃദയങ്ങളിലുണ്ടായിരുന്ന വിദ്വേഷങ്ങൾ നാം നീക്കംചെയ്യപ്പെടുന്നതാണ്. സഹോദരങ്ങളെപ്പോലെ അവർ കട്ടിലകളിൽ പരസ്പരം അഭിമുഖമായി ഇരിക്കുന്നതായിരിക്കും. അവിടെ അവർക്ക് പ്രയസങ്ങൾ നേരിടേണ്ടി വരില്ല, അവിടെ നിന്നവർ പുറത്താക്കപ്പെടുന്നതുമല്ല''(അൽഹിജ്ർ 45-48)

﴿ يَٰعِبَادِ لَا خَوۡفٌ عَلَيۡكُمُ ٱلۡيَوۡمَ وَلَآ أَنتُمۡ تَحۡزَنُونَ ﴿٦٨﴾ ٱلَّذِينَ ءَامَنُواْ بِـَٔايَٰتِنَا وَكَانُواْ مُسۡلِمِينَ ﴿٦٩﴾ ٱدۡخُلُواْ ٱلۡجَنَّةَ أَنتُمۡ وَأَزۡوَٰجُكُمۡ تُحۡبَرُونَ ﴿٧٠﴾ يُطَافُ عَلَيۡهِم بِصِحَافٖ مِّن ذَهَبٖ وَأَكۡوَابٖۖ وَفِيهَا مَا تَشۡتَهِيهِ ٱلۡأَنفُسُ وَتَلَذُّ ٱلۡأَعۡيُنُۖ وَأَنتُمۡ فِيهَا خَٰلِدُونَ ﴿٧١﴾ وَتِلۡكَ ٱلۡجَنَّةُ ٱلَّتِيٓ أُورِثۡتُمُوهَا بِمَا كُنتُمۡ تَعۡمَلُونَ ﴿٧٢﴾ ﴾ [٤٣/ ٦٨ـ ٧٢].

''എന്റെ അടിമകളേ, ഇന്ന് നിങ്ങൾക്ക് യാതൊരു ഭയവുമില്ല. നിങ്ങൾ ദുഖിക്കേണ്ടതുമില്ല. നമ്മുടെ ദൃഷ്ടാന്തങ്ങളിൽ വിശ്വസിച്ചവരും മുസ്‌ലിംകളുമായിരുന്നു അവർ. നിങ്ങളും നിങ്ങളുടെ ഇണകളും ആനന്ദത്തോടു കൂടി അതിൽ പ്രവേശിച്ചുകൊള്ളുക. സ്വർണ്ണത്തളികകളും കോപ്പകളുമായി അവർക്കു ചുറ്റും പ്രദിക്ഷണം ചെയ്യപ്പെടും. മനസ്സുകൾ ആഗ്രഹിക്കുന്നതും കണ്ണുകൾ കുളിർപ്പിക്കുന്നതും അവിടെയുണ്ട്. നിങ്ങൾ അവിടെ നിത്യവാസികളാണ്. നിങ്ങളുടെ കർമ്മങ്ങൾക്ക് പകരം അനന്തരമായി നൽകപ്പെട്ടതത്രെ സ്വർഗ്ഗം.'' (സുഖ്റുഫ് 68-73)

﴿ إِنَّ ٱلْمُتَّقِينَ فِى مَقَامٍ أَمِينٍ ۝ فِى جَنَّـٰتٍ وَعُيُونٍ ۝ يَلْبَسُونَ مِن سُندُسٍ وَإِسْتَبْرَقٍ مُّتَقَـٰبِلِينَ ۝ كَذَٰلِكَ وَزَوَّجْنَـٰهُم بِحُورٍ عِينٍ ۝ يَدْعُونَ فِيهَا بِكُلِّ فَـٰكِهَةٍ ءَامِنِينَ ۝ لَا يَذُوقُونَ فِيهَا ٱلْمَوْتَ إِلَّا ٱلْمَوْتَةَ ٱلْأُولَىٰ ۖ وَوَقَىٰهُمْ عَذَابَ ٱلْجَحِيمِ ۝ فَضْلًا مِّن رَّبِّكَ ۚ ذَٰلِكَ هُوَ ٱلْفَوْزُ ٱلْعَظِيمُ ۝ فَإِنَّمَا يَسَّرْنَـٰهُ بِلِسَانِكَ لَعَلَّهُمْ يَتَذَكَّرُونَ ۝ فَٱرْتَقِبْ إِنَّهُم مُّرْتَقِبُونَ ۝ ﴾.[٤٤/ ٥١ ـ ٥٧]

''സൂക്ഷ്മത പാലിച്ചവർ തീർച്ചയായും നിർഭയമായ വാസസ്ഥലത്താകുന്നു. തോട്ടങ്ങൾക്കും അരുവികൾക്കുമിടയിൽ നേർത്ത പട്ടുതുണിയും കട്ടിയുള്ള പട്ടുതുണിയും അവർ ധരിക്കും. അവർ അന്യോന്യം അഭിമുഖമായിട്ടായിരിക്കും ഇരിക്കുന്നത്. അങ്ങനെയാകുന്നു (അവരുടെ അവസ്ഥ ) വിശാലമായ നേത്രങ്ങളുള്ള വെളുത്ത സ്ത്രീകളെ അവർക്ക് ഇണകളായി നൽകുകയും ചെയ്യും. സുരക്ഷിതത്വബോധത്തോട് കൂടി എല്ലാവിധ പഴങ്ങളും അവർ അവിടെ വെച്ച് ആവശ്യപ്പെട്ടുകൊണ്ടിരിക്കും. ആദ്യത്തെ മരണമല്ലാതെ മറ്റൊരു മരണം അവർക്കവിടെ അനുഭവിക്കേണ്ടതില്ല. നരകശിക്ഷയിൽ നിന്ന് അല്ലാഹു അവരെ കാത്തുരക്ഷിക്കുകയും ചെയ്തിരിക്കുന്നു. നിന്റെ രക്ഷിതാവിങ്കൽ നിന്നുള്ള ഔദാര്യമത്രെ അത്. അത് തന്നെയാണ് മഹത്തായ ഭാഗ്യം. (ദുഖാൻ : 51 – 57)

﴿ إِنَّ ٱلْأَبْرَارَ لَفِى نَعِيمٍ ۝ عَلَى ٱلْأَرَآئِكِ يَنظُرُونَ ۝ تَعْرِفُ فِى وُجُوهِهِمْ نَضْرَةَ ٱلنَّعِيمِ ۝ يُسْقَوْنَ مِن رَّحِيقٍ مَّخْتُومٍ ۝ خِتَـٰمُهُۥ مِسْكٌ ۚ وَفِى ذَٰلِكَ فَلْيَتَنَافَسِ ٱلْمُتَنَـٰفِسُونَ ۝ وَمِزَاجُهُۥ مِن تَسْنِيمٍ ۝ عَيْنًا يَشْرَبُ بِهَا ٱلْمُقَرَّبُونَ ۝ ﴾. [٨٣/ ٢٢ ـ ٢٨]

തീർച്ചയായും സുകൃതവാൻമാർ സുഖാനുഭവത്തിൽ തന്നെയായിരിക്കും.

സോഫകളിലിരുന്ന് അവർ നോക്കിക്കൊണ്ടിരിക്കും.

അവരുടെ മുഖങ്ങളിൽ സുഖാനുഭവത്തിന്റെ തിളക്കം നിനക്കറിയാം.

മുദ്രവെക്കപ്പെട്ട ശുദ്ധമായ മദ്യത്തിൽ നിന്ന് അവർക്ക് കുടിക്കാൻ നൽകപ്പെടും.

അതിന്റെ മുദ്ര കസ്തൂരിയായിരിക്കും. വാശി കാണിക്കുന്നവർ അതിന് വേണ്ടി വാശി കാണിക്കട്ടെ.

അതിലെ ചേരുവ തസ്നീം ആയിരിക്കും.

അതായത് സാമീപ്യം സിദ്ധിച്ചവർ കുടിക്കുന്ന ഒരു ഉറവ് ജലം.

''അവർ ദാവൂദിന്റെ അടുത്ത് കടന്നു ചെല്ലുകയും, അദ്ദേഹം അവരെപ്പറ്റി പരിഭ്രാന്തനാകുകയും ചെയ്ത സന്ദർഭം! അവർ പറഞ്ഞു. താങ്കൾ ഭയപ്പെറണ്ടെ. ഞങ്ങൾ രണ്ട് എതിർ കക്ഷികളാകുന്നു. ഞങ്ങളിൽ ഒരു കക്ഷി മറുകക്ഷിയോട് അന്യായം ചെയ്തിരിക്കുന്നു. അതിനാൽ ഞങ്ങൾക്കിടയിൽ താങ്കൾ ന്യായപ്രകാരം വിധി കൽപിക്കണം. താങ്കൾ നീതികേട് കാണിക്കരുത്. ഞങ്ങൾക്ക് നേരായ പാതയിലേക്ക് വഴി കാണിക്കണം.

ഇതാ, ഇവൻ എന്റെ സഹോദരനാകുന്നു. അവന്ന് തൊണ്ണൂറ്റി ഒമ്പതു പെണ്ണാടുകളുണ്ട്. എനിക്ക് ഒരു പെണ്ണാടും. എന്നിട്ട് അവൻ പറഞ്ഞു; അതിനെയും കൂടി എനിക്ക് ഏൽപിച്ചു തരണമെന്ന്. സംഭാഷണത്തിൽ അവൻ എന്നെ തോൽപിച്ച് കളയുകയും ചെയ്തു.

അദ്ദേഹം (ദാവൂദ്) പറഞ്ഞു: തന്റെ പെണ്ണാടുകളുടെ കൂട്ടത്തിലേക്ക് നിന്റെ പെണ്ണാടിനെ കൂടി ആവശ്യപ്പെട്ടതു മുഖേന അവൻ നിന്നോട് അനീതി കാണിക്കുക തന്നെ ചെയ്തിരിക്കുന്നു. തീർച്ചയായും പങ്കാളികളിൽ (കൂട്ടുകാരിൽ) പലരും പരസ്പരം

അതിക്രമം കാണിക്കുകയാണ് ചെയ്യുന്നത്. വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരൊഴികെ. വളരെ കുറച്ച് പേരേയുള്ളു അത്തരക്കാർ. ദാവൂദ് വിചാരിച്ചു; നാം അദ്ദേഹത്തെ പരീക്ഷിക്കുക തന്നെയാണ് ചെയ്തതെന്ന്. തുടർന്ന് അദ്ദേഹം തന്റെ രക്ഷിതാവിനോട് പാപമോചനം തേടുകയും അദ്ദേഹം കുമ്പിട്ടു കൊണ്ട് വീഴുകയും ഖേദിച്ചുമടങ്ങുകയും ചെയ്തു.

അപ്പോൾ അദ്ദേഹത്തിന് നാം അത് പൊറുത്തുകൊടുത്തു. തീർച്ചയായും അദ്ദേഹത്തിന് നമ്മുടെ അടുക്കൽ സാമീപ്യവും മടങ്ങിവരാൻ ഉത്തമമായ സ്ഥാനവുമുണ്ട്

(അല്ലാഹു പറഞ്ഞു) ഹേ; ദാവൂദ്, തീർച്ചയായും നിന്നെ നാം ഭൂമിയിൽ ഒരു പ്രതിനിധി യാക്കിയിരിക്കുന്നു. ആകയാൽ ജനങ്ങൾക്കിടയിൽ ന്യായപ്രകാരം നീ വിധികൽപിക്കുക. തന്നിഷ്ടത്തെ നീ പിന്തുടർന്നു പോകരുത്. കാരണം അത് അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് നിന്നെ തെറ്റിച്ചുകളയും. അല്ലാഹുവിന്റെ മാർഗത്തിൽ നിന്ന് തെറ്റിപ്പോകുന്നവരാരോ അവർക്ക് തന്നെയാകുന്നു കഠിനമായ ശിക്ഷയുള്ളത്. കണക്കുനോക്കുന്ന ദിവസത്തെ അവർ മറന്നുകളഞ്ഞതിന്റെ ഫലമത്രെ അത്.

ആകാശവും ഭൂമിയും അവയ്ക്കിടയിലുള്ളതും നാം നിരർത്ഥകമായി സൃഷ്ടിച്ചതല്ല. സത്യ നിഷേധികളുടെ ധാരണയത്രെ അത്. ആകയാൽ സത്യനിഷേധികൾക്ക് നരകശിക്ഷയാൽ മഹാനാശം!

അതല്ല, വിശ്വസിക്കുകയും സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരെ ഭൂമിയിൽ കുഴപ്പമുണ്ടാക്കുന്നവരെ പോലെ നാം ആക്കുമോ? അതല്ല, ധർമ്മനിഷ്ഠ പാലിക്കുന്നവരെ ദുഷ്ടൻമാരെ പോലെ നാം ആക്കുമോ? (സ്വാദ് :22 – 27)

1083 അബൂ ഹുറൈറ‎ﷺവിൽ നിന്ന് നിവേദനം: നബിﷺ പറ ഞ്ഞു:അല്ലാഹു പറഞ്ഞിരിക്കുന്നു, സദ്‌വൃത്തരായ എന്റെ ദാസൻമാർക്ക്

ഒരുകണ്ണും കണ്ടിട്ടില്ലാത്തതും ഒരു ചെവിയും കേട്ടിട്ടില്ലാത്തതും മനുഷ്യ ഹൃദയം സങ്കൽപ്പിച്ചിട്ടില്ലാത്തതും ഞാൻ ഒരുക്കിവെച്ചിട്ടുണ്ട്. നിങ്ങൾ ഉദ്ദേശിക്കുന്നുവെങ്കിൽ ഇപ്രകാരം ഓതുക. കൺകുളിർമ പകരുന്ന എന്തെല്ലാമാണ് അവർക്ക് രഹസ്യമായി ഒരുക്കിവെച്ചതെന്ന് ഒരു മനു ഷ്യനും അറിയുകയില്ല (മുത്തഫഖുൻ അലൈഹി)

1084 മുഗീറത്ത് ഇബ്നുശുഅബﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: മൂസാനബിعليه السلام ഒരിക്കൽ തന്റെ റബ്ബിനോട് ചോദിച്ചു, സ്വർഗവാസികളിൽ ഏററവും താഴ്ന്ന പദവികളിലുള്ളവർ ആരാണ്? അല്ലാഹു പറഞ്ഞു: സ്വർഗവാസികൾക്ക് അതിൽ പ്രവേശനം നൽകപ്പെട്ട തിനു ശേഷം വന്നുചേരുന്ന ഒരാളായിരിക്കും അത്. നീ സ്വർഗത്തിൽ പ്രവേശിച്ചുകൊള്ളൂ എന്ന് അയാളോട് പറയുമ്പോൾ അവൻ പറയും നാഥാ ജനങ്ങൾ അവരുടെ സ്ഥലങ്ങളിൽ സ്ഥലം പിടിച്ചിരിക്കെ ഞാനെങ്ങനെ പ്രവേശിക്കും? അപ്പോൾ അദ്ദേഹത്തോടു ചോദിക്കപ്പെടും. ഇഹലോകത്തെ രാജാക്കൻമാരിൽ ഒരു രാജാവിനുള്ള സ്ഥലവിസ്തൃതി നിനക്കുണ്ടായാൽ നീ തൃപ്തിപ്പെടുമോ? അന്നേരം അവൻ പറയും. നാഥാ അതുകൊണ്ട് ഞാൻ തൃപ്തിപ്പെടും. അല്ലാഹു പറയും എന്നാൽ അതും അതിന്റെ നാലിരട്ടിയും നിനക്കുണ്ട്. അഞ്ചാം പ്രാവശ്യം അവൻ പറയും നാഥാ ഞാൻ തൃപ്തിപ്പെട്ടു.അല്ലാഹു പറയും, എന്നാൽ ഇതും ഇതിന്റെ പത്തിരട്ടിയും നീ ആഗ്രഹിക്കുന്നതും നിന്റെ കണ്ണ് ആസ്വദിക്കുന്നതും നിനക്കുള്ളതാണ്. അവൻ പറയും നാഥാ ഞാൻ തൃപ്തിപ്പെട്ടു. മൂസാനബിعليه السلامചോദിച്ചു. നാഥാ സ്വർഗവാസികളിൽ ആരാണ് ഉത്തമർ? അവൻ പറയും: അവരെയാണ് ഞാൻ ഉദ്ദേശിച്ചിട്ടുള്ളത്. എന്റെ കൈ കൊണ്ട് ഞാൻ തന്നെ പ്രതാപം നട്ടുവ ളർത്തുകയും അതിനെ മുദ്ര ചെയ്യുകയും ചെയ്തിട്ടുള്ളവരാണ് ഒരു കണ്ണും കണ്ടിട്ടില്ലാത്തതും ഒരു ചെവിയും കേട്ടിട്ടില്ലാത്തതും മനുഷ്യഹൃ

ദയം സങ്കൽപ്പിച്ചിട്ടില്ലാത്തതും ആണ് നാം അവർക്കു വേണ്ടി ഒരുക്കിവെ ച്ചിട്ടുള്ളത്. (മുസ്‌ലിം)

1085 അഅബൂ സഈദ് അൽഖുദ്‌രിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർഗത്തിൽ ചില മരത്തോപ്പുകളുണ്ട്. മെലിഞ്ഞ കുതിരപ്പുറത്ത് ധൃതിയിൽ സഞ്ചരിക്കുന്നവൻ 100 കൊല്ലം യാത്ര ചെയ് താലും അത് മുറിച്ചുകടക്കുക സാധ്യമല്ല. (മുത്തഫഖുൻ അലൈഹി)

1086 അബൂ ഹുറൈറﷺവിൽ നിന്ന് നിവേദനം: നബിﷺ പറ ഞ്ഞു: സ്വർഗത്തിൽ ഒരു വില്ലിന്റെ അത്ര സ്ഥലം സൂര്യൻ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്ന സ്ഥലത്തേക്കാൾ ഉത്തമമാണ്. (മുത്തഫഖുൻ അലൈഹി)

1087 അബൂ സഈദിൽഖുദ്‌രിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: നിശ്ചയമായും സ്വർഗവാസികൾക്ക് തങ്ങളുടെ ഉപരിഭാഗത്ത് താമസിക്കുന്നവരെ ചക്രവാളത്തിലുദിച്ചു പൊന്തിയ പ്രകാശിക്കുന്ന നക്ഷത്രങ്ങളെന്നപോലെ നോക്കികാണാൻ കഴിയും. അവർക്കിടയിൽ വിഭിന്ന പദവിക്കാരുള്ളതുകൊണ്ടാണത്. അവർ ചോദിച്ചു, അല്ലാഹു വിന്റെ പ്രവാചകരേ അത് നബിമാരുടെ പദവികളല്ലേ? മററുള്ളവർക്ക് അത് പ്രാപ്യമല്ലല്ലോ? അദ്ദേഹം പറഞ്ഞു, എന്റെ ആത്മാവ് ആരുടെ കയ്യി ലാണോ അവൻ തന്നെയാണ് സത്യം, അല്ലാഹുവിൽ വിശ്വസിക്കുകയും പ്രവാചകൻമാരെ സത്യമാക്കുകയും ചെയ്തിട്ടുള്ളവർക്കും അത് നേടാ ൻ കഴിയും. (മുത്തഫഖുൻ അലൈഹി)

1088 അബൂ സഈദിൽ ഖുദ്‌രിﷺ, അബൂ ഹുറൈറﷺ എന്നിവ രിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർഗവാസികൾ അതിൽ പ്രവേശിച്ചാൽ ഒരാൾ വിളിച്ചുപറയും നിങ്ങൾ എന്നെന്നും മരണപ്പെ ടാതെ ജീവിക്കുന്നവരാണ്. മാത്രമല്ല നിങ്ങൾ എന്നും ആരോഗ്യമുള്ളവ രായിരിക്കും. ഒരിക്കലും നിങ്ങൾ രോഗബാധിതരാവുകയില്ല. നിങ്ങൾ

യുവാക്കളായിരിക്കും. ഒരിക്കലും വൃദ്ധരാവുകയില്ല. സുഖലോലുപൻമാരായിരിക്കും. നിങ്ങളൊരിക്കലും ക്ലേശം അനുഭവിക്കുകയില്ല. (മുസ്ലിം)

1089 അബൂ സഈദിൽ ഖുദ്രിﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർഗവാസികളെ അല്ലാഹു വിളിക്കും. അവർ പറയും, ഞങ്ങൾ നിനക്ക് ഉത്തരം നൽകുന്നു. നിന്റെ കൈവശമാണ് നൻമ. അല്ലാഹു ചോദിക്കും, നിങ്ങൾ സംതൃപ്തരാണോ? അവർ പറയും നാഥാ ഞങ്ങൾക്കെന്തുകൊണ്ട് തൃപ്തിപ്പെട്ടുകൂടാ. നിന്റെ സൃഷ്ടികളിൽ ആർക്കും കൊടുക്കാത്തത് നീ ഞങ്ങൾക്ക് നൽകിയിരിക്കുന്നു. അല്ലാഹു ചോദിക്കും ഇതിനേക്കാൾ ഉത്തമമായത് ഞാൻ നിങ്ങൾക്ക് നൽകട്ടെ? അവർ പറയും: ഇതിൽ കൂടുതൽ ഉത്തമമായത് ഏതാണ്? അവൻ പറയും: ഒരിക്കലും കോപിക്കാത്ത എന്റെ തൃപ്തി നിങ്ങൾക്കുണ്ടായിരിക്കും. (മുത്തഫഖുൻ അലൈഹി)

1090 ജരീർ ഇബ്നുഅബ്ദുല്ലാഹ്ﷺ വിൽ നിന്ന് നിവേദനം: ഞങ്ങളൊരിക്കൽ നബിﷺയുടെ അടുക്കലുണ്ടായിരുന്നു. പൗർണ്ണമി രാവിൽ ചന്ദ്രനിലേക്ക് നോക്കികൊണ്ട് അദ്ദേഹം പറഞ്ഞു. നിശ്ചയം ഈ ചന്ദ്രനെപ്പോലെ നിങ്ങളുടെ നാഥനെ നിങ്ങൾക്ക് കാണാൻ കഴിയും. അവനെ കാണുന്നതിൽ നിങ്ങൾക്ക് വിഷമം നേരിടുകയില്ല. (മുത്തഫഖുൻ അലൈഹി)

1091 സുഹൈബ്ﷺവിൽ നിന്ന് നിവേദനം: നബിﷺ പറഞ്ഞു: സ്വർഗവാസികൾ അതിൽ പ്രവേശിച്ചശേഷം അല്ലാഹു ചോദിക്കും. വല്ലതും കൂടുതലായി നിങ്ങൾ ആഗ്രഹിക്കുന്നുവോ? അവർ പറയും ഞങ്ങളുടെ മുഖത്തെ നീ പ്രകാശിപ്പിച്ചില്ലേ? സ്വർഗത്തിൽ പ്രവേശിപ്പിക്കുകയും നരകത്തിൽ നിന്ന് രക്ഷിക്കുകയും ചെയ്തില്ലേ? അന്നേരം അല്ലാഹു മറനീക്കം ചെയ്യും. തങ്ങളുടെ നാഥനിലേക്ക് നോക്കുന്നതിലുപരി ഇഷ്ടം അവർക്ക് നൽകപ്പെട്ടിട്ടുണ്ടാവില്ല. (മുസ്ലിം)

﴿ إِنَّ ٱلَّذِينَ ءَامَنُواْ وَعَمِلُواْ ٱلصَّٰلِحَٰتِ يَهۡدِيهِمۡ رَبُّهُم بِإِيمَٰنِهِمۡۖ تَجۡرِي مِن تَحۡتِهِمُ ٱلۡأَنۡهَٰرُ فِي جَنَّٰتِ ٱلنَّعِيمِ ۝٩ دَعۡوَىٰهُمۡ فِيهَا سُبۡحَٰنَكَ ٱللَّهُمَّ وَتَحِيَّتُهُمۡ فِيهَا سَلَٰمٞۚ وَءَاخِرُ دَعۡوَىٰهُمۡ أَنِ ٱلۡحَمۡدُ لِلَّهِ رَبِّ ٱلۡعَٰلَمِينَ ۝١٠ ﴾ [١٠/٩ ـ١٠]

''വിശ്വസിക്കുകയും, സൽകർമ്മങ്ങൾ പ്രവർത്തിക്കുകയും ചെയ്തവരോട് അല്ലാഹു വാഗ്ദാനം ചെയ്തിരിക്കുന്നു. അവർക്ക് പാപമോചനവും മഹത്തായ പ്രതിഫലവും ഉണ്ടെന്ന്. അവിശ്വ സിക്കുകയും നമ്മുടെ ദൃഷ്ടാന്തങ്ങളെ നിഷേധിക്കുകയും ചെയ്തവരാരോ അവരാകുന്നു നരകാവകാശികൾ.'' (യൂനുസ് 9,10)